ഒരു കാലഘട്ടത്തിന്റെ
ഓർമ്മയ്ക്ക്

**ORU KALAGHATTATHINTE ORMMAKKU**
(MALAYALAM)
LITERARY CRITICISM
PRINTED AND PUBLISHED BY NALAPPAT BOOKS
TYPES SET BY HI-TECH FI[illegible] KOCHI
DISTRIBUTORS; NALAPPAT BOOKS

FIRST PUBLISHED: SEPTEMBER 1995

COVER DESIGN:
JAYAN KALLUR
NICE GRAPHICS DIVISION, VADAKKEKAD

PRICE: Rs. 115




**NALAPPAT BOOKS**
**P.B. No. 4**
**PUNNAYOORKULAM - 678 561**
**PHONE: 230**

# ഒരു കാലഘട്ടത്തിന്റെ ഓർമ്മയ്ക്ക്

ലേഖനങ്ങൾ

സമ്പാദക

സുവർണ്ണ നാലപ്പാട്ട്

നാലപ്പാട്ട് ബുക്സ്

പി. ബി. നമ്പർ 4

പുന്നയൂർക്കുളം

679 561

ഫോൺ 230

# അണി നിരക്കുന്നവർ


| | |
|---|---|
| സി. ഉത്തമക്കുറുപ്പ് | 11 |
| കെ. കേളപ്പൻ | 18 |
| ജി. ശങ്കരക്കുറുപ്പ് | 19 |
| കീഴേടത്തു വാസുദേവൻ നായർ. ബി. എ. | 21 |
| എം. പി. ബാലകൃഷ്ണൻ നായർ. എം. എ. | 28 |
| എൻ. പി. | 30 |
| എം. പി. അപ്പൻ | 34 |
| ശാകല്യൻ | 36 |
| കാട്ടുമാടം | 41 |
| ടി. കെ. ജി. നായർ | 50 |
| മൂടാടി ദാമോദരൻ | 54 |
| കാറളം ബാലകൃഷ്ണൻ | 61 |
| മാധവിക്കുട്ടി | 63 |
| ഉണ്ണിക്കൃഷ്ണൻ പുതൂർ | 68 |
| ഇ. എം. എസ്. നമ്പൂതിരിപ്പാട് | 69 |
| അമ്പാടി കാർത്ത്യായനിയമ്മ | 77 |
| വി. ഉണ്ണിക്കൃഷ്ണൻ നായർ | 77 |
| പെരുമ്പിലാവിൽ തെയ്യുണ്ണി മേനോൻ | 78 |
| കെ. വി. എം. | 79 |
| ഒളപ്പമണ്ണ | 79 |
| ലളിതാംബിക അന്തർജ്ജനം | 80 |
| ഒ. എം. സി. നാരായണൻ നമ്പൂതിരിപ്പാട് | 81 |
| കുറൂർ നമ്പൂതിരിപ്പാട് | 81 |
| മൂണ്ടശ്ശേരി | 82 |
| വൈലോപ്പിള്ളി | 82 |
| പുഴങ്കര ബാലനാരായണൻ | 83 |


ഒരു കാലഘട്ടത്തിന്റെ ഓർമ്മയ്ക്ക്

മാണി മാധവച്ചാക്ക്യാർ 83
എം. കൃഷ്ണൻ നായർ 84
ബാലാമണിയമ്മ 84
മാതൃഭൂമി 86
വിദ്വാൻ. കെ. പ്രകാശം 88
സി. കെ. മൂസ്സത് 89
ശൂലപാണിവാരിയർ 97
അക്കിത്തം 99
സുകുമാർ അഴീക്കോട് 104
സുവർണ്ണ നാലപ്പാട്ട് 118

ഒരു കാലഘട്ടത്തിന്റെ ഓർമ്മയ്ക്ക്

മന്ത്രം സ്വീകരിച്ചവൻെറ ദർശനത്തിലൂടെയാണ്
മന്ത്രത്തിൻെറ ദേവത സൃഷ്ടിക്കപ്പെടുന്നത്.
പ്രജാപതി 'ദ' എന്നൊരു മന്ത്രം ഉപദേശിച്ചു.
ദേവൻമാർക്ക് അത് ദയയായി, ദമമായി. മനുഷ്യർക്ക്
ദാനമായി. അസുരൻമാർക്ക് ദർപ്പവും. ഗുരു ഒന്ന്,
മന്ത്രവും ഒന്ന്. സ്വീകരിച്ച ശിഷ്യരുടെ
കാഴ്ചപ്പാടുകളിൽ അവ വിഭിന്നരൂപങ്ങളാർജ്ജിക്കുന്നു.
ഇവിടെ അണിനിരക്കുന്നവരിൽ കവികളുണ്ട്.
ചിന്തകൻമാരുണ്ട്. പത്രപ്രവർത്തകരും രാഷ്ട്രീയ
പ്രവർത്തകരും സാമൂഹ്യപരിഷ്കർത്താക്കളുമുണ്ട്.
ജ്യോതിഷികളുണ്ട്, മന്ത്രശാസ്ത്രം പഠിച്ചവരുണ്ട്. ഒരു
കാലഘട്ടത്തിൽ കേരളത്തിൻെറ കലാസാംസ്കാരിക
രംഗങ്ങളിൽ വ്യക്തിമുദ്ര പതിപ്പിച്ച മഹാരഥൻമാരുണ്ട്.
അവരുടെ കാഴ്ചപ്പാടിൽ 'നാലപ്പാട്ടു
നാരായണമേനോൻ' – മലയാളസാഹിത്യവിദ്യാർത്ഥി
കൾക്കു വേണ്ടി ഒരുക്കിയ ഈ ഗ്രന്ഥത്തിലേക്ക്
ചിന്തകൾ സംഭാവന ചെയ്ത എല്ലാ
സുമനസ്സുകളോടും, 'മാതൃഭൂമി' ദിനപത്രത്തോടും നന്ദി.
ഇതിൽ ചേർക്കാതെ വിട്ട ഒരു പഠനമുണ്ട്.
ലീലാവതി ടീച്ചർ നാലപ്പാടിൻെറ പദ്യകൃതികൾക്ക്
അവതാരികയായി എഴുതിയ കനപ്പെട്ട ലേഖനം.
ഇങ്ങനെ ഒരു കൃതി അണിയിച്ചൊരുക്കാൻ പ്രചോദന
മേകിക്കൊണ്ട് ഉന്നത ശീർഷമായി ഉയർന്നു നിന്ന ആ
പ്രൗഢലേഖനം നാലപ്പാടനെക്കുറിച്ച് പഠിയ്ക്കുന്ന
ഓരോ വിദ്യാർത്ഥിയ്ക്കും ഒരമൂല്യനിധിയായിരിക്കും.
ലീലാവതിടീച്ചറുടെ വിരൽ സ്പർശം കൊണ്ട്
ഉണർന്നെണീറ്റ ഒരഹല്യമാത്രമാണ് രണ്ടാം ഭാഗമായി
ചേർത്ത പഠനങ്ങൾ എന്ന് സവിനയം ഓർമ്മിയ്ക്കുന്നു.

**സുവർണ്ണ നാലപ്പാട്ട്**

# മലയാളത്തിൻെറ ദാർശനിക കവി

## സി. ഉത്തമക്കുറുപ്പ്. (മാതൃഭൂമി 1986 ഒക്ടോബർ 7)

(നാലപ്പാട്ട് നാരായണമേനോൻെറ 99-ാം ജൻമദിനമാണിന്ന്. ഒക്ടോബർ7. കന്നിമാസത്തിലെ മകയിരമാണ് ജൻമനാൾ. അടുത്ത കൊല്ലം ശതാബ്ദി ആഘോഷിക്കുന്നതിന് പ്രാരംഭമായി അദ്ദേഹത്തിൻെറ നാടായ പുന്നയൂർക്കുളത്ത് ഒരു കമ്മിറ്റിയുടെ ആഭിമുഖ്യത്തിൽ ഈ ദിവസം ആഘോഷിക്കുന്നു.)

സരസകവി, ശൃംഗാരകവി, വിപ്ലവകവി, ഭക്തകവി - പലവിധത്തിലും കവികളെ വകതിരിച്ചു കണ്ടിട്ടുണ്ട്. നാലപ്പാട്ട് നാരായണമേനോന്ന് അങ്ങനെ ഒരു വർഗ്ഗനാമം കൊടുക്കുകയാണെങ്കിൽ അതെന്താവും? ദാർശനിക കവി. കൊള്ളാം. അദ്ദേഹത്തിനു ചേരും. അപ്പോൾ ആ വർഗ്ഗത്തിൽ പിന്നെ ആരൊക്കെയാണ് ഉള്ളത്? കുഴങ്ങി. ഈ നൂറ്റാണ്ടിൽ ഏതായാലും മറ്റൊരാളെ കാണാനില്ല.

ഒറ്റക്കവിതകൾ, ഖണ്ഡകൃതികൾ, തർജ്ജമകൾ എന്നീ വിഭാഗങ്ങളിലെല്ലാം നാലപ്പാടൻെറ കൃതികളുണ്ട്. തർജ്ജമയെന്ന നിലയിൽ കാവ്യത്തിൽ പൗരസ്ത്യദീപവും ഗദ്യത്തിൽ പാവങ്ങളും അദ്വിതീയങ്ങളായിത്തന്നെ പരിലസിക്കുന്നു. എന്നാൽ തൻെറ ഇത്തരം കൃതികളിലൂടെ ഒരു മിന്നലാട്ടം മാത്രം നടത്തിയിരുന്ന കവിയിലെ ദാർശനികൻ പൂർണ്ണ പ്രഭാവനായി രംഗത്തു വരുന്നത് ആർഷജ്ഞാനമെന്ന ബൃഹദ്ഗ്രന്ഥത്തിലൂടെയാണ്.

### നൽപ്പാട്ട്

ആലുവാ റെയിൽവെസ്റ്റേഷനു രണ്ടു നാഴിക തെക്ക് ചൂർണ്ണിക്കര എന്ന ദേശത്ത് നല്ലാട് എന്നൊരു പറമ്പുണ്ട്. അവിടെ പണ്ട് ഒരു വലിയ നായർ കുടുംബം ഉണ്ടായിരുന്നു. ആ ദേശം മുഴുവൻ ആ കുടുംബത്തിൻെറ വകയായിരുന്നു ഒരു കാലത്ത്. പിന്നീട് ആ കുടുംബം കുറ്റിയറ്റു പോയി.

ടിപ്പുവിൻെറ പടയോട്ടക്കാലത്ത് തിരുവിതാംകൂറിൽ അഭയം പ്രാപിച്ച മലബാറുകാരായ ആയിരമായിരം ആളുകളിൽ കമ്മനത്തുകാരനായ ഒരു നായർ. നാടുവാഴി (ഉണ്ണിനായർ) ആ കുടുംബത്തിൽനിന്ന് ഒരു സ്ത്രീയെ വിവാഹം കഴിച്ച് നാട്ടിൽ കൊണ്ടു വന്ന് ചന്ദനക്കാവ് എന്ന സ്ഥലത്ത് കൂടിയിരുത്തി. അവിടെ നിന്ന് ഒരു സ്ത്രീയെ എലിയങ്ങാട്ടു സ്വരൂപത്തിലെ ഒരു തമ്പുരാൻ വിവാഹം കഴിച്ചുകൊണ്ടു വന്ന് വന്നേരിയിൽ തൻെറ കോവിലകത്തിനടുത്ത് വീടും സ്വത്തുക്കളും നൽകി താമസിപ്പിച്ചു. ആ നേത്യാരമ്മയുടെ മകളുടെ മകളുടെ മകളാണ് നാരായണ

മേനോൻെറ അമ്മ നാലപ്പാട്ട് മാധവിയമ്മ. (അവരുടെ അനുജത്തിയുടെ ദൗഹിത്രിയാണ് ബാലാമണിയമ്മ.)

1068 കന്നി 22ന് (1887 ഒക്ടോബർ 7) വെള്ളിയാഴ്ച മകയിരം നക്ഷത്രത്തിൽ അന്നു 15 വയസ്സു മാത്രം പ്രായമായിരുന്ന മാധവിയമ്മ യുടേയും ആ മയൂരു മണ്ണൂര് പുരുഷോത്തമൻ നമ്പൂതിരിയുടേയും മകനായി നാരായണമേനോൻ ജനിച്ചു. അഛനമ്മമാർപിന്നീടു ബന്ധം വേർപെടുത്തുകയും വേറെ വേറെ പുനർവിവാഹം നടത്തുകയും ചെയ്തു. (മാധവിയമ്മക്ക് പിന്നെ ഒരു മകൾ പിറന്നെങ്കിലും അവർ നന്നെ ചെറുപ്പത്തിൽ മരിച്ചു പോയി. ) ചെറിയഛനായ കാട്ടുമാടം നമ്പൂതിരിപ്പാട് സ്നേഹശീലനായിരുന്നതുകൊണ്ട് നാരായണമേനോന് പിതൃവാത്സല്യം തികച്ചും ലഭിച്ചു.

വീട്ടിൽ വേറെ പുരുഷപ്രജ ഇല്ലാതിരുന്നതിനാൽ എല്ലാവരുടെയും വാത്സല്യഭാജനമായിട്ടാണ് അദ്ദേഹം വളർന്നത്. അടുത്തുള്ള പ്രാഥമിക വിദ്യാലയത്തിൽനിന്ന് നാലാം തരം ജയിച്ചു. നിയന്ത്രണങ്ങളിൽനിന്നു മുക്തനായി യഥേഷ്ടം കളിച്ചു നടന്നതിനാൽ ഹാജർ പോരാതെ വന്നു. അക്കൊല്ലം പരീക്ഷയ്ക്കിരിക്കാനേ പറ്റിയില്ല. രണ്ടുകൊല്ലം കൂടി അവിടെ ത്തന്നെ പഠിച്ചു. ആറാം ക്ലാസ് പാസായി. പിന്നെ കുന്നംകുളത്തും തൃശൂരും കോഴിക്കോട്ടുമായി പഠനം തുടർന്നു. ഒമ്പതാം ക്ലാസിലെത്തി. മടുത്തു. അക്കൊല്ലം മദ്ധ്യത്തിൽ പഠിപ്പുനിർത്തി.

തൃശൂരിൽ താമസിക്കുന്ന ആ കുട്ടിക്കാലത്തുതന്നെ പദ്യനിർമ്മാണം തുടങ്ങിയിരുന്നു. സ്കൂൾ വിട്ട ശേഷം കാട്ടുമാടത്തു മനയ്ക്കൽ താമസിച്ച് സംസ്കൃതാദ്ധ്യാപനം നടത്തിയിരുന്ന, ഒരു ശാസ്ത്രിയുടെ അടുത്തു ചെന്ന് സംസ്കൃതം പഠിക്കാൻ തുടങ്ങി. കാവ്യനിർമ്മാണത്തിന് സഹായകമാകുമെന്ന വിശ്വാസത്തിൽ.

## കമ്പിയുണ്ടാക്കിയ കമ്പം

വിദ്യാഭ്യാസം അവസാനിച്ച് വീട്ടിൽവന്ന സ്ഥിരതാമസമാക്കിയപ്പോൾ ആ തറവാട്ടിൽ കാരണവർക്ക് കൗമാരം വിടുന്നേ ഉണ്ടായിരുന്നുള്ളു. അന്നൊരിക്കൽ അയൽക്കാരനായൊരു മാന്യൻ ഇംഗ്ലീഷിലുള്ള ഒരു കമ്പി സന്ദേശം വായിക്കാൻ അദ്ദേഹത്തിൻെറ അടുത്തു ചെന്നു. അദ്ദേഹത്തിനതു വായിച്ച് തർജ്ജമ ചെയ്തു കൊടുക്കാൻ കഴിഞ്ഞില്ല. നാണക്കേടായി. അന്നൊരു തീരുമാനമെടുത്തു. ഇനി ഇംഗ്ലീഷ് പഠിച്ച് എന്തും തർജ്ജമ ചെയ്യാവുന്നൊരു നിലവരുത്തിയിട്ട് വേറെ കാര്യം.

അങ്ങനെ തുടങ്ങിയ ഇംഗ്ലീഷു പഠനം ഇംഗർസോൾ മുതലായവരുടെ കൃതികളിലൂടെ നാരാണമേനോനെ നിരീശ്വരത്വത്തിൽ എത്തിച്ചു. വിവേകാനന്ദ കൃതികൾ അദ്ദേഹത്തെ തിരിച്ചുകൊണ്ടു പോരികയും ചെയ്തു. പിന്നീട് ബ്രഹ്മവിദ്യാ സംഘത്തിൽ ചേർന്നു. ബുദ്ധമതത്തിൽ ചേരാൻ ശ്രമിച്ചു. വേണ്ടെന്നു വെച്ചു. അവസാനം മഹാത്മാഗാന്ധിയുടെ

സിദ്ധാന്തങ്ങൾ അദ്ദേഹത്തിൻെറ ജിജ്ഞാസകർക്ക് ഏറെക്കുറെ തൃപ്തികരമായ ശമനമുണ്ടാക്കി.

ഇക്കാലത്തെല്ലാം കാവ്യപരിശ്രമങ്ങൾ തുടർന്നിരുന്നു. കവനകൗമുദിയിൽ കവിതകൾ വരാറുണ്ട്. ചില ചെറിയഗദ്യഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തി. ലണ്ടൻ കൊട്ടാരത്തിലെ രഹസ്യങ്ങൾ എന്ന ബൃഹത്ഗ്രന്ഥപരമ്പര തർജ്ജമ ചെയ്യാൻ തുടങ്ങി. കുറെ പ്രസിദ്ധപ്പെടുത്തി. മുഴുവനായില്ല. വിക്ടോർ യുഗോവിനെ കണ്ടെത്തിയതോടെ ഗദ്യതർജ്ജമ മുഴുവൻ ആ വഴിയ്ക്ക് തിരിഞ്ഞു. ഇക്കാലത്താണ് മഞ്ചേരി രാമയ്യരുടെ പ്രേരണകൊണ്ട് ലൈറ്റ് ഓഫ് ഏഷ്യ വായിക്കാനിടയായത്.

വിശ്വോത്തരമായ ആ മഹാകാവ്യം മുഴുവൻ നാലപ്പാടൻ മലയാളത്തിലാക്കി.

## പരീക്ഷണഘട്ടം

കുടുംബഭരണത്തിൽ പല ക്ലേശങ്ങളും അദ്ദേഹത്തിന് സഹിക്കേണ്ടി വന്നു. കുടിയാൻ എന്ന നിലയിൽ അദ്ദേഹത്തിനെതിരെ ഒരു വലിയ ജൻമി കേസ്സു കൊടുത്തതായിരുന്നു അവയിലൊന്ന്. സത്യം തൻെറ ഭാഗത്താണെന്ന വിശ്വാസം കൊണ്ട് അദ്ദേഹം വഴങ്ങാതെ കേസ് നടത്തി - 16 കൊല്ലം. സ്വത്തുനാശവും കടവുമായിരുന്നു ഫലം. അദ്ദേഹത്തിൻെറ ദുർവ്വാശിയെ നാട്ടുകാരും സ്വന്തക്കാരും കൂടി എതിർത്തു. സാമൂഹികബഹിഷ്ക്കരണം വരെ കാര്യങ്ങളെത്തി. ജീവിതം മടുത്ത് ഒന്നുരണ്ടുതവണ നാടുവിട്ട് പോയി. സന്യസിക്കാൻ തീരുമാനിച്ച് അൾമോറയിലേയ്ക്കു പുറപ്പെട്ടു. കുറെ ദൂരം ചെന്ന് തിരിച്ചുപോന്നു; ദുഃഖിതയായ അമ്മയെക്കുറിച്ചുള്ള ഓർമ്മ പിടിച്ചു വലിച്ചതുകൊണ്ട്. ഒരിക്കൽ ആത്മഹത്യക്കു തന്നെ ഒരുങ്ങി. നിയതി അതിനും അവസരം നൽകിയില്ല.

1096ൽ കാളിപുറയത്ത് മാധവിയമ്മയെ വിവാഹം കഴിച്ചു. അവരുടെ അകാലവിയോഗത്തിൽ തകർന്ന ആ ഹൃദയത്തിൽനിന്ന് വാർന്നൊഴുകിയ രക്തമാണ് കണ്ണുനീർത്തുള്ളി. കുറച്ചുകാലത്തിനു ശേഷം അവരുടെ അനുജത്തിയെ വിവാഹം കഴിച്ചു. നാലപ്പാടന് സന്താനങ്ങളില്ല.

## വള്ളത്തോൾ

നാലപ്പാട്ടുനിന്ന് രണ്ടുമൂന്നുകിലോമീറ്റർ മാത്രം തെക്കുമാറിയാണ് മഹാകവി വള്ളത്തോളിൻെറ പത്നീഗൃഹമായി ചിറ്റഴി. നാലപ്പാടൻെറ ചെറുപ്പകാലത്ത് വള്ളത്തോൾ അവിടെയായിരുന്നു സ്ഥിരതാമസം. രണ്ടു നാരായണമേനോൻമാർ. രണ്ടുപേരും മകയിരം നക്ഷത്ര ജാതർ. (മാസം മാത്രം മാറും. കന്നിയും തുലാമും) ഇവർതമ്മിലുണ്ടായ സൗഹൃദസഹകരണങ്ങൾ രണ്ടുപേർക്കും വളരെ പ്രയോജനം ചെയ്തിട്ടുണ്ട്. പാശ്ചാത്യ സാഹിത്യവും ചിന്താഗതിയുമായി വള്ളത്തോളിനെ അടുപ്പിയ്ക്കാൻ നാല

ഇല്ലാത്തതൊന്നുമില്ലെങ്ങും.....

അപ്പോൾ, പ്രപഞ്ചവും കവിയും ഇവിടെ ഒന്നായിരിക്കുന്നു. ഇനി, ഈ ബ്രഹ്മാണ്ഡത്തിൽ ഒരു മൺതരിപോലെത്തന്നെയല്ലേ അനാദ്യന്ത മായ കാലപ്രവാഹത്തിൽ ഒരു നിമിഷം? എങ്കിൽ,

ഈയൊരു കാൽക്ഷണത്തിങ്കലൊതുങ്ങാതെ
ഇല്ലൊരു കാലാന്തരവുമെങ്കിൽ
ഇപ്പരമാണുവും ബ്രഹ്മാണ്ഡമൊക്കെയും
എപ്പൊഴുമിങ്ങുഞാൻ പുൽകിനിൽപ്പൂ.

ശ്രീ ബുദ്ധന്റെ ഇതിഹാസം, വർണ്ണിക്കുന്നൊരു മഹാകാവ്യം സംസ്കൃതത്തിലുണ്ട്. അശ്വഘോഷന്റെ ബുദ്ധചരിതം. എന്നാൽ സംസ്കൃതഭാഷാഭിജ്ഞനായിരുന്നിട്ടും നാലപ്പാടൻ മലയാളത്തിൽ വിവർത്തനം ചെയ്യാൻ തെരഞ്ഞെടുത്തത് സർ എഡ്വിൻ ആർനോൾഡിന്റെ 'ദി ലൈറ്റ് ഓഫ് ഏഷ്യ'യാണ്. എന്താണ് കാരണം? 1857-ൽ ഇന്ത്യയിൽ ആദ്യത്തെ സ്വാതന്ത്ര്യസമരം തുടങ്ങി. അതിനെ വെറും ശിപ്പായിലഹള യാക്കി തള്ളിക്കൊണ്ട് ബ്രിട്ടീഷുകാർ ഇന്ത്യാക്കാരെ വെറും കാട്ടാളൻമാരായി പാശ്ചാത്യരുടെ മുന്നിൽ ചിത്രീകരിക്കുന്ന കാലത്ത് പൂനെയിലെ സംസ്കൃത കോളേജിൽ അഞ്ചുകൊല്ലം പ്രിൻസിപ്പലായിരുന്ന ആളാണ് സർ എഡ്വിൻ. നാട്ടിൽ തിരിച്ചെത്തിയ അദ്ദേഹം ചെയ്തത് രണ്ടു കാര്യങ്ങളാണ്. ശ്രീമദ് ഭഗവദ് ഗീതയ്ക്ക് ഇംഗ്ലീഷിൽ ഒരു വിവർത്തനം. ബുദ്ധമത സിദ്ധാന്തങ്ങളുടെ സൗഭാഗ്യം പാശ്ചാത്യർക്ക് പുനരാവിഷ്ക്കരിച്ചു കൊടുക്കാനായി ഒരു മഹാകാവ്യത്തിന്റെ രചന. വേദഗ്രന്ഥങ്ങൾക്കു തുല്യമെന്ന് വിവേകാന്ദനും ഈശ്വരീയ പ്രേരണകൂടാതെ എഴുതാനാകാത്തതെന്ന് ആനിബസൻറും വിശേഷിപ്പിച്ച 'ദി ലൈറ്റ് ഓഫ് ഏഷ്യ'– അതാണ് നാലപ്പാടൻ 'പൗരസ്ത്യദീപ'മാക്കി മലയാളത്തിൽ പ്രകാശിപ്പിച്ചത്. ആർനോൾഡിന്റെ പൂർവ്വജൻമത്തിലെ ആത്മജ്ഞാനം ഇന്ത്യയിൽ വെച്ച് പുനരുജ്ജീവിച്ചു എന്നാണ് ഈ പുസ്തകരചനക്കുകാരണമായി അദ്ദേഹത്തിന്റെ മകൻ തന്നെ പറഞ്ഞിട്ടുള്ളത്.

ഈ സാഹിത്യവൃത്തിയ്ക്കെല്ലാം അപ്പുറമാണ് നാലപ്പാടനെന്ന വ്യക്തി. വെറും ഒമ്പതാം ക്ലാസ്സുവരെ പഠിച്ച അദ്ദേഹം ജ്യോതിശ്ശാസ്ത്രം, സാമുദ്രികശാസ്ത്രം, ന്യൂമറോളജി, മന്ത്രവാദം, തന്ത്രവിദ്യ എന്നിങ്ങനെ അസംഖ്യം വിജ്ഞാനശാഖകളിലാണ് സ്വയം പ്രാവീണ്യം നേടിയത്. ആദ്ധ്യാത്മിക തത്വവിത്ത് തന്നെയായിരുന്നു അദ്ദേഹം. അതിനു നിത്യനിദർശനമാണ് ആർഷജ്ഞാനം എന്ന ആ മഹാഗ്രന്ഥം.

ഈ മഹാമനീഷി ഒന്നാംതരം വിപ്ലവകാരിയുമായിരുന്നു. സാമൂഹികാർത്ഥത്തിൽ 'ഇരുളടഞ്ഞ നമ്പൂരിത്തത്തിന്റെ ഇടനാഴിയിൽ തപ്പിത്തടഞ്ഞു നടക്കുകയായിരുന്നു ഞാൻ. അദ്ദേഹം എന്റെ കൈക്കുപിടിച്ച് പുറത്തേക്കു കൊണ്ടുവന്നു. മനുഷ്യത്വത്തിന്റെ മാഹാത്മ്യം എനിക്കു മനസ്സിലാക്കിത്തന്നു. എന്നല്ല ആ ഇരുളടഞ്ഞ ഇടനാഴിയെ തച്ചുതകർക്കലാകണം എന്റെ ജീവിതലക്ഷ്യമെന്ന് എന്നെ പഠിപ്പിക്കുകയും ചെ

യ്തു.' നാലപ്പാടനെപ്പറ്റി നമ്പൂതിരി സമുദായത്തിലെ അനാചാരക്കൊടുങ്കാടിനു കാട്ടുതീയായിത്തീർന്ന വി.ടി.യുടെ വാക്കുകളാണിവ. എന്നാൽ ഈ സംഹാരമൂർത്തിയുടെ ശാന്തഭാവം എങ്ങനെയിരിക്കും എന്നുകൂടി അറിയേണ്ടേ? വി.ടി തന്നെ പറയട്ടെ. 'അദ്ദേഹത്തിൻ്റെ ആ ഒരിഷ്ടം തോന്നിക്കുന്ന മുഖഭാവവും കുട്ടികളുടേതുപോലുള്ള നിഷ്ക്കളങ്കത സ്ഫുരിക്കുന്ന കണ്ണുകളും പൊട്ടിച്ചിരിപ്പിക്കുന്ന ഫലിതങ്ങളും.'

# രണ്ടു മഹാവ്യക്തികൾ

(കേളപ്പൻെറ പ്രസ്താവനയിൽനിന്ന് നാലപ്പാടനെ പരാമർശിക്കുന്ന ഭാഗം. മാതൃഭൂമി. കോഴിക്കോട് നവംബർ 1. 1954)

ശ്രീ നാലപ്പാട്ടു നാരായണമേനോൻെറ മരണവാർത്ത രാത്രി എട്ടര മണിയ്ക്ക് മാതൃഭൂമി ആപ്പീസിൽ കേറിച്ചെന്നപ്പോഴാണ് ഞാനറിഞ്ഞത്. എപ്പോൾ എങ്ങനെ സംഭവിച്ചു എന്നെല്ലാം അറിയാനുള്ള ബദ്ധപ്പാടോടെ ചിലതു ചോദിച്ചപ്പോൾ മറുപടി എന്നോണം എൻെറ ചെവിട്ടിൽ പതിഞ്ഞത് ശ്രീ. വി.കെ.കൃഷ്ണമേനോൻെറ മരണവാർത്തയാണ്. രണ്ടും അല്പനേരത്തേയ്ക്ക് എന്നെ സ്തബ്ധനാക്കി.

ശ്രീ നാലപ്പാടൻെറയും ശ്രീ കൃഷ്ണമേനോൻെറയും ജീവിതത്തിന് ചില സാമ്യങ്ങളുണ്ട്. രണ്ടുപേരും സ്ഥിരോത്സാഹത്തോടും പിടിവിടാതെയും ഏതു കാര്യത്തിലും പരിശ്രമിക്കുവാൻ കഴിവുള്ളവരാണ്. അതിന്നു സദൃശങ്ങളാണ് അവരുടെ നേട്ടങ്ങളും.

നാലപ്പാടനെ ഒരു കവിയൊ ശാസ്ത്രജ്ഞനോ ആയിട്ടല്ല എനിയ്ക്കാദ്യം പരിചയം. 1921-ൽ ഞാൻ പൊന്നാനി താലൂക്ക് കോൺഗ്രസ് കമ്മിറ്റി സെക്രട്ടറിയും, നാലപ്പാടൻ അണ്ടത്തോട്ടിലെ ഒരു കോൺഗ്രസ് പ്രവർത്തകനും എന്ന നിലയിൽ ഞങ്ങളാദ്യം പരിചയപ്പെട്ടു. കാര്യങ്ങളെ അവയുടെ യഥാർത്ഥ രൂപത്തിൽ മനസ്സിലാക്കാൻ കഴിഞ്ഞ ഒരു സഹൃദയൻ എന്നതിൽക്കവിഞ്ഞ് അദ്ദേഹത്തിൻെറ സാഹിത്യക്കഴിവുകളെ അന്നു ഞാൻ മനസ്സിലാക്കിയിരുന്നില്ല. നാലപ്പാടൻെറ 'പാവങ്ങൾ' സാഹിത്യലോകത്തിൽ അദ്ദേഹത്തിൻെറ ഗദ്യശൈലിയെ സംബന്ധിച്ചിടത്തോളം ഒരു കോളിളക്കം തന്നെയുണ്ടാക്കി. ചില ചെറുപ്പക്കാരായ സാഹിത്യകാരൻമാർ അദ്ദേഹത്തിൻെറ ആരാധകൻമാരായി. ഇന്നത്തെ ഗദ്യസാഹിത്യത്തിൽ ആദരണീയമായ ഒരു സ്ഥാനമാണ് അദ്ദേഹത്തിൻെറ ഗദ്യശൈലിയ്ക്കുള്ളത്. നാലപ്പാടൻെറ 'കണ്ണുനീർത്തുള്ളി' സുപ്രസിദ്ധചിന്തകൻെറയും കവിയുടേയും സ്ഥാനം അദ്ദേഹത്തിന് സുസ്ഥിരമാക്കിക്കൊടുത്തു. ഞാൻ അദ്ദേഹത്തിൻെറ കവിതയേയോ ഗദ്യശൈലിയേയോ പ്രതിപാദിക്കുകയല്ല. മെല്ലെ മെല്ലെയാണ് ഒരു മഹാശാസ്ത്രജ്ഞനായി അദ്ദേഹം നമ്മുടെ മുമ്പാകെ പ്രത്യക്ഷപ്പെടുന്നത്. അദ്ദേഹത്തിൻെറ രതിസാമ്രാജ്യം മറ്റേതു ഭാഷയിലും ഉള്ളതിനോടു കിടനിൽക്കുന്ന ഒരു ശാസ്ത്രഗ്രന്ഥമാണ്. ആർഷജ്ഞാനം അദ്ദേഹത്തിൻെറ പാണ്ഡിത്യത്തിനും അഗാധമായ ശാസ്ത്രജ്ഞാനത്തിനും മകുടം ചാർത്തുന്നു.

നാലപ്പാടൻ കുന്ദംകുളം ആസ്പത്രിയിൽ പ്രമേഹരോഗത്തിൽ കിടപ്പായിരുന്നപ്പോൾ ഞാൻ ഒന്നിലധികംതവണ ചെന്നുകണ്ടു. എന്നെ കെട്ടിപ്പിടിച്ചു അദ്ദേഹം കണ്ണുനീരൊഴുക്കി. അദ്ദേഹത്തെ സാന്ത്വനപ്പെടുത്താൻ ഞാൻ ശ്രമിച്ചു. അദ്ദേഹം ചിരിക്കുകയും സമാധാനിക്കുകയും ചെയ്തത്

സ്നേഹത്തിൻെറയും മഹാമനസ്കതയുടേയും ഫലം മാത്രമായിരുന്നു എന്ന് സുഖക്കേട് മാറി നാലപ്പാട്ടുവെച്ച് കണ്ടപ്പോൾ എനിക്കു ബോദ്ധ്യമായി. അദ്ദേഹം സുഖക്കേടിനെ അതിജീവിക്കില്ല എന്നായിരുന്നു എൻേറയും അദ്ദേഹത്തിൻേറയും വിശ്വാസമെന്ന് ഞങ്ങൾ രണ്ടുപേരും സമ്മതിച്ചു. ഞാനദ്ദേഹത്തേയും അദ്ദേഹം എന്നേയും സമാധാനിപ്പിക്കുവാൻ ശ്രമിച്ചു. അതായിരുന്നു പരമാർത്ഥം. ഒരു പ്രിയസുഹൃത്ത്, ഒരു മഹാപണ്ഡിതൻ, അസാമാന്യനായ ഒരു ചിന്തകൻ, ഒരു മഹാകവി ആണ് കേരളത്തിന് നഷ്ടമായിട്ടുള്ളത്.

# സാഹിത്യത്തിനന് നവീനതയും വൈവിധ്യവും

**ജി ശങ്കരക്കുറുപ്പ്**
**(മാതൃഭൂമി, നവംബർ 14 – നവംബർ 19, 1954)**

നമ്മുടെയിടയിൽ കവികളാണെന്നു തോന്നുന്നവർ രണ്ടുപേരെയുള്ളു. അവരിൽ ഒരാൾ മഹാകവി വള്ളത്തോളാണ്. മറ്റെയാൾ പരേതനായ നാലപ്പാട്ട് നാരായണമേനോനും.

നാലപ്പാടനെ ആകർഷിച്ചിരുന്ന മഹാവ്യക്തികളിൽനിന്ന് അദ്ദേഹത്തിൻെറ സ്വഭാവവിശേഷങ്ങൾ മനസ്സിലാക്കുവാൻ കഴിയും. നാലപ്പാടനെ ആകർഷിച്ചിരുന്ന ഒരു വ്യക്തി വിക്ടർ യൂഗോ ആയിരുന്നു. വിക്ടർ യൂഗോവിനെ സ്നേഹിക്കുകയെന്നു വെച്ചാൽ അദ്ദേഹത്തിനൊപ്പം ഉയരുകയെന്നും അദ്ദേഹം നിലനിന്നിരുന്ന ആദർശങ്ങൾക്കു വേണ്ടി നില കൊള്ളുകയെന്നുമാണ്. കല കലയ്ക്കു വേണ്ടിയെന്നു വാദിച്ചിരുന്ന ഓസ്കാർ വൈൽഡാണ് നാലപ്പാടനെ ആകർഷിച്ചിരുന്ന മറ്റൊരു മഹാവ്യക്തി. ആദ്ധ്യാത്മികവും ഭൗതികവുമായ ഗുണവിശേഷങ്ങൾ ഇണങ്ങിച്ചേർന്ന മഹാനായ ഒരു വ്യക്തിയായിരുന്നു നാലപ്പാട്ട്.

മലയാളത്തിൽ ഒരു പുതിയ ഗദ്യശൈലിയാണ് പാവങ്ങളുടെ ആവിർഭാവത്തോടെ ഉണ്ടായത്. ഗദ്യസാഹിത്യത്തിൽ ഒരു വലിയ പരിവർത്തനം ആ ഗ്രന്ഥം വരുത്തുകയുണ്ടായി. അപസർപ്പകഥകൾ വിട്ടു മഹത്തായ ഗ്രന്ഥങ്ങളെയും മഹാൻമാരായ വ്യക്തികളേയും തേടിപ്പിടിക്കുവാനുള്ള ഒരു പ്രേരണയും അതുണ്ടാക്കി.

ആർഷജ്ഞാനത്തെപ്പോലെ തത്വചിന്തകളെ പരാമർശിക്കുന്ന മറ്റൊരു ഗ്രന്ഥം മലയാളത്തിൽ വേറെയില്ല. പ്രായംകൊണ്ട് അകാലികമെന്നു പറയുവാൻ വയ്യെങ്കിലും ആർഷജ്ഞാനം പോലെയുള്ള ഒരു ഗ്രന്ഥം എഴുതുവാൻ തക്കവണ്ണം ഹൃദയത്തിനു വ്യഗ്രതയും ശക്തിയും ഉണ്ടായിരുന്ന നാലപ്പാട്ട് നാരായണമേനോൻ മരിച്ചത് തികച്ചും അകാലി

കമായിത്തന്നെയാണ്. എങ്കിലും കവികളെ സംബന്ധിച്ചേടത്തോളം ശരീരം ഒട്ടും തന്നെ പ്രധാനമല്ല. അവരുടെ ചിന്താമണ്ഡലം, വൈകാരികമായ മണ്ഡലം ആണ് പ്രധാനമായിട്ടുള്ളത്. ആ മണ്ഡലമാകട്ടെ, മരണശേഷവും തുടർന്നു വികസിച്ചുകൊണ്ടു തന്നെയിരിക്കും.

സൂര്യൻ കിഴക്കുദിക്കുന്നതുകൊണ്ട് കിഴക്കിന്റെ സൂര്യൻ എന്ന് ആരും പറയാറില്ല. അതുപോലെയാണ് കവികളും. റഷ്യയും അമേരിക്കയും തമ്മിൽ എന്തെല്ലാം അഭിപ്രായവ്യത്യാസമുണ്ടായാലും പുഷ്ക്കിനെപ്പറ്റി ഒരു യോഗം നടത്തുന്നതിൽ അഭിപ്രായവ്യത്യാസമുണ്ടാവില്ല. ഒരു വസ്തു ആരു കണ്ടുപിടിച്ചാലും അതു ലോകത്തിന്റെ സംഭാവനയാണ്. കവികളും ശാസ്ത്രജ്ഞൻമാരും മനുഷ്യവർഗ്ഗത്തിന്റെ പുരോഗതിക്കു വേണ്ടി നിലനിൽക്കുന്നു. അവരുടെ ഹൃദയത്തിലെ സങ്കല്പങ്ങൾ പലതും നാളെയിലേക്കുള്ളതാണ്.

കാളിദാസൻ ഇന്ത്യയുടെമാത്രം കവിയല്ല. ലോകത്തിന്റെ കവിയാണ്. അതുപോലെ ഷേക്സ്പിയറും ഒരു കൂട്ടരുടേതാണെന്നു പറഞ്ഞാൽ പറ്റില്ല. അദ്ദേഹവും ലോകത്തിന്റെ കവിയാണ്.

ഇംഗ്ളീഷ് എല്ലാ ഭാഗത്തും വ്യാപിച്ചിട്ടുണ്ട്. അതുകൊണ്ട് ഒരു നല്ല ഭാഷയാവണമെന്നില്ല. അത് പ്രചരിപ്പിക്കാൻ കരുത്തുള്ള ഒരു സാമ്രാജ്യവും കപ്പൽക്കച്ചവടക്കാരും ഉണ്ടായിരുന്നു. ഇതുപോലെയുള്ള സാഹചര്യങ്ങൾ ഉണ്ടായിരുന്നെങ്കിൽ ഫ്രഞ്ചുകാരും അവരുടെ ഭാഷ പ്രചരിപ്പിക്കുമായിരുന്നു. അന്നും ഇന്നും ഇംഗ്ലണ്ടിൽ ജനിച്ച ആളെ എളുപ്പം അറിയും. നമ്മുടെ ഭാഷ ഇംഗ്ലീഷിനെപ്പോലെ പ്രചുരപ്രചാരം സിദ്ധിച്ചതല്ല. അപ്പോൾ, മലയാളത്തിലെ സാഹിത്യകാരൻമാരേയും വേണ്ടത്ര ലോകം അറിയില്ല. അതാണ് ആർഷജ്ഞാനം പോലെയുള്ള വിശിഷ്ടഗ്രന്ഥങ്ങളെഴുതിയിട്ടും ശ്രീ നാലപ്പാടിനെപ്പോലുള്ളവർ വേണ്ടത്ര പ്രസിദ്ധി നേടാത്തത്.

## കവികൾ രണ്ടു തരം

ജനങ്ങളെ അന്വേഷിച്ചു പോകുന്നവരും ജനങ്ങൾ അന്വേഷിച്ചു കണ്ടു പിടിക്കുന്നവരും. ഇതിൽ ആദ്യത്തെ കൂട്ടർ എളുപ്പം പ്രസിദ്ധരാകും. അവർ ജനങ്ങളുടെ ചുണ്ടിൽ ഒട്ടിപ്പിടിക്കുന്ന വരികളുമായി ജനങ്ങളെ സമീപിക്കുന്നു. വളരെ നല്ലതു തന്നെ. പക്ഷേ, ജനങ്ങൾ അന്വേഷിച്ചു കണ്ടുപിടിക്കുന്ന കവികൾക്ക് എളുപ്പം പ്രസിദ്ധി കിട്ടില്ല. നാലപ്പാടൻ ജനങ്ങളെത്തേടി പുറപ്പെട്ട കവിയല്ല. ജനങ്ങളിൽനിന്നും ഭയന്ന് ഓടിയൊളിച്ച ഒരു കവിയാണെന്ന് ചിലർ നാലപ്പാടനെപ്പറ്റി പറഞ്ഞുകേട്ടിട്ടുണ്ട്. അത് പരമാബദ്ധമാണ്. വിക്ടർ യൂഗോവിന്റെ 'പാവങ്ങൾ' പരിഭാഷപ്പെടുത്തിയ അദ്ദേഹം ആരാണെന്ന് പറയേണ്ടതില്ല; അതും മലയാളസാഹിത്യത്തിൽ അപസർപ്പകഥകൾ പരിഭാഷപ്പെടുത്തിയിരുന്ന ഒരു കാലഘട്ടത്തിൽ മലയാളത്തിലേക്ക് ഇതരഭാഷകളിൽനിന്നും നല്ലനല്ല ഗ്രന്ഥങ്ങൾ പരിഭാഷപ്പെടുത്തുവാൻ താല്പര്യമുണ്ടാക്കിയത് നാലപ്പാടനാണ്. അറിയു

വാൻ ജനഹൃദയങ്ങളിലേക്ക് മുങ്ങുകയും അതുകഴിഞ്ഞാൽ സ്വന്തംശബ്ദത്തിൽ അവതരിപ്പിക്കുകയും വേണം.

നാലപ്പാടൻെറ കണ്ണുനീർത്തുള്ളി സ്വാനുഭവത്തിൽനിന്നും ഉടലെടുത്ത ഒരു കാവ്യമാണ്. ഏതുപോലെയെന്നുവെച്ചാൽ വെറും മഞ്ഞുതുള്ളി റോസാപ്പൂവിൽ വീഴുമ്പോൾ അതിൻെറ മണവും ഗുണവും ചേർന്ന് മറ്റൊരു വസ്തുവാകുന്നു. പനിനീർ കണ്ണുതെളിയിക്കാനും മറ്റുപലതിനും പറ്റിയതാണ്. അതുപോലെയാണ് കവിഹൃദയങ്ങളിൽ വീഴുന്ന അനുഭവത്തിൻെറ മഞ്ഞുതുള്ളി കാവ്യമായി മാറുന്നത്; മാറേണ്ടത്.

# നാലപ്പാട്ടു നാരായണമേനോൻ

**(മലയാളരാജ്യം ആഴ്ചപ്പതിപ്പ് - പുസ്തകം 27. ലക്കം 132. കൊല്ലം 130. വൃശ്ചികം 7-നു തിങ്കളാഴ്ച.)**

## കീഴേടത്തു വാസുദേവൻ നായർ.ബി.എ.

**(മഹാകവി, സാഹിത്യനായകൻ, ദാർശനികൻ – എല്ലാറ്റിലുമുപരി ധീരനും സത്യസന്ധനുമായിരുന്ന കർമ്മകുശലൻ)**

കൊല്ലം മുപ്പതോളം കഴിഞ്ഞിരിക്കുന്നു എന്നാണ് തോന്നുന്നത്. ഞാനന്ന് ഒരു വിദ്യാർത്ഥിയാണ്. മഹാകവി വള്ളത്തോളിൻെറ ആരാധകനായൊരു യുവവിദ്യാർത്ഥി. ഒരു ദിവസം കാലത്ത് എൻെറ മാതുലനും കോഴിക്കോട്ടെ അഭിഭാഷകപ്രമുഖരിലൊരാളും സാഹിത്യരസികനുമായിരുന്ന പരേതനായ കെ.എം. നായരുടെ ആഫീസുമുറിയിൽ നിന്നു ചില പൊട്ടിച്ചിരികൾ കേട്ടു ഞാനങ്ങോട്ടു ചെന്നു. അതുവരെ വള്ളത്തോളിനെ ഞാൻ നേരിട്ടു കണ്ടിട്ടുണ്ടായിരുന്നില്ല. ഞാനവിടെ ചെന്നപ്പോൾ അമ്മാമൻ പറയുന്ന നേരമ്പോക്കുകൾ ബാധിര്യം ബാധിച്ച മഹാകവിയെ മനസ്സിലാക്കാൻ വേണ്ടി അന്ന് മഹാകവിയുടെ സന്തത സഹചാരിയായിരുന്ന ഒരു സുഭഗനായ ആൾ അതിവേഗം കൈപ്പടത്തിൽ എഴുതിക്കൊണ്ടിരിക്കുന്നതു കണ്ടപ്പോൾ എനിക്കു ബഹുരസം പിടിച്ചു. രസികൻമാരായ ആ മൂന്നുപേരും തമ്മിലുള്ള ഫലിതമയമായ ആ സംഭാഷണം കേട്ട് രസിച്ചുകൊണ്ടു നിൽക്കുമ്പോഴാണ് അമ്മാമൻെറ മേശപ്പുറത്ത് അതുവരെ ഞാൻ കണ്ടിട്ടില്ലാത്ത വലിയ കുറെ പുതിയ പുസ്തകങ്ങൾ എൻെറ ദൃഷ്ടിയിൽപ്പെട്ടത്. നിയമപുസ്തകങ്ങൾ ആയിരിക്കാമെന്നു വിചാരിച്ചു ഞാനതിൽ ശ്രദ്ധ പതിപ്പിക്കുന്നില്ലെന്നു കണ്ട ഉടനെ അമ്മാമൻ 'എടോ ഇതാ ലാ മിസറാബ്ലെയ്ക്ക് (Les Miserables) ഒരു വേർഡ് ബൈ വേർഡ് (word by word) ട്രാൻസ്ലേഷൻ. നമ്മുടെ ഈ നാലപ്പാട്ടാണ് പരിഭാഷകൻ' എന്നു പറഞ്ഞ് ആ ഭവ്യനേയും മഹാകവിയേയും എനിക്കു പരിചയപ്പെടുത്തിത്തന്നു. മഹാകവിയും നാലപ്പാടനും അക്കാലം ഓരോ ദിക്കിലും ചെന്ന് സുഹൃത്തുക്കളുടെ സഹായങ്ങളോടുകൂടി 'പാവങ്ങൾ' നടന്നുവിൽക്കുകയായിരു

ന്നു. ആഗതരിരുവരും പോകേണ്ട താമസമേയുണ്ടായുള്ളൂ 'പാവങ്ങ'ളുടെ ആദ്യത്തെ പുസ്തകമെടുത്ത് ഞാൻ വായനയാരംഭിക്കാൻ. പക്ഷേ ക്ഷമയോടുകൂടി ആദ്യത്തെ നാലഞ്ചുപേജുകൾ വായിച്ചപ്പോൾ നിരാശയിൽ മുഴുകി ഞാൻ തൽക്കാലം 'കടിച്ചാൽ പൊട്ടാത്ത ഭാഷ' എന്ന ആത്മഗതത്തോടുകൂടി പുസ്തകം കയ്യിൽനിന്നു താഴെവെച്ചു. പിന്നീടു വളരെ കൊല്ലങ്ങൾ കഴിഞ്ഞ ശേഷമാണ് പാവങ്ങൾ മുഴുവൻ ഒരാവർത്തി വായിച്ചു നോക്കാനുള്ള ക്ഷമ എനിയ്ക്കുണ്ടായത്.

## ഉന്നതകുലീനൻ

മഹാകവി വള്ളത്തോളിൻെറ സന്തതസഹചാരിയെന്ന നിലയ്ക്കാണ് ആദ്യം നാലപ്പാടിനെ പുറമെ അധികമാരും കാണാൻ തുടങ്ങിയത്. 'പാവങ്ങൾ' അക്ഷരംപ്രതി പരിഭാഷപ്പെടുത്താൻ ധൈര്യപ്പെട്ട നാലപ്പാട്ട് നാരായണമേനോൻ ഒരു ഉന്നതകുലജാതനാണ്. പൊന്നാനി താലൂക്കിൽ ഓണംകേറാമൂലകളായ ചില തനി ഉൾനാടൻ ഗ്രാമപ്രദേശങ്ങളാണ് വന്നേരി, അണ്ടത്തോട്, പുന്നയൂർക്കുളമെന്നെല്ലാം പേരുകളുള്ളവ. ഇന്നും ആ പ്രദേശങ്ങളിൽ പോകേണ്ട വഴികൾ ദുർഗ്ഗമങ്ങൾ തന്നെയാണെന്നു പറഞ്ഞാൽ തെറ്റില്ല. അവിടെയുള്ള വന്നേരിയിലാണ് അദ്ദിക്കിലെ പ്രമാണിക നായർ തറവാടായ നാലപ്പാട്. നഗരങ്ങളിലെ ബഹളങ്ങളൊ ആധുനിക പരിഷ്കാരത്തിൻെറ പുറംപൂച്ചുകളൊ ശല്യപ്പെടുത്താത്ത പ്രകൃതിസുന്ദരമായ ആ ഗ്രാമത്തിൽനിന്നാണ് പ്രതിഭാശാലിയായ നാരായണമേനോൻെറ തൂലിക കവന തല്ലജങ്ങളും ജ്ഞാനഭണ്ഡാരങ്ങളും രചിക്കയും സൃഷ്ടിക്കയും ചെയ്തിരുന്നത്.

കൊല്ലവർഷം 1063 കന്നിമാസം 22-ന് നാലപ്പാട്ട് മാധവിയമ്മയുടേയും ആമയൂരു മണ്ണൂര് പുരുഷോത്തമൻ നമ്പൂതിരിയുടേയും ഓമനപ്പുത്രനായിട്ടാണ് അദ്ദേഹം സംജാതനായത്. ഇവരുടെ മൂലകുടുംബം തിരുവിതാംകൂറിൽ ആലുവായ്ക്കടുത്തുള്ള ചൂർണ്ണിക്കര എന്ന ദേശത്തെ നാലപ്പാട്ടാണെന്നു പറയപ്പെടുന്നു. വന്നേരിയിലെ സ്വഗൃഹത്തിന്നടുത്തുള്ള പ്രാഥമിക വിദ്യാലയത്തിലും ചാവക്കാട്ടെ ലോവർ സെക്കൻററി സ്കൂളിലും പിന്നീട് കുന്ദംകുളത്തും തൃശ്ശിവപേരൂരുമായിട്ടാണ് നാരായണമേനോൻെറ ആദ്യകാലവിദ്യാഭ്യാസം നടത്തപ്പെട്ടത്. അഞ്ചാം ഫോറത്തിൽ അദ്ധ്യയനം ചെയ്തു കൊണ്ടിരിക്കുന്ന അവസരത്തിൽ ഒരദ്ധ്യാപകൻ അടുത്ത മട്രിക്കുലേഷൻ ക്ലാസിൽ പഠിച്ചു ജയിക്കുന്നതിനുള്ള കനത്ത ഭാരത്തെ ചിത്രീകരിച്ചുകൊണ്ടുള്ള പ്രസംഗം കേട്ടപ്പോൾ ബാലനായ നമ്മുടെ കഥാപുരുഷൻെറ ഉള്ളിൽ ഒരു കിടിലം പാഞ്ഞു. അദ്ധ്യാപകൻ ചിത്രീകരിച്ചപോലെ അത്രയും പ്രയാസവും ദുർവ്വഹവുമാണ് മട്രിക്കുലേഷൻ പരീക്ഷയെന്ന മഹാസമുദ്രം തരണം ചെയ്യുകയെങ്കിൽ കൃഛ്റസാദ്ധ്യമായ ആ കാര്യത്തിനു മിനക്കെടാതിരിക്കെയാണ് നല്ലതെന്നും തീർച്ചയാക്കി ആ ബാലൻ സ്കൂൾ പഠിപ്പു പെട്ടെന്ന് നിർത്തിക്കളഞ്ഞു. എന്നാൽ

പരീക്ഷ ജയിക്കാനല്ലേ വിഷമമുള്ളൂ. പരീക്ഷകളിൽ ജയിക്കണമെന്നു നിർബന്ധമില്ലാത്ത വിദ്യാഭ്യാസത്തിന് വഴിയൊന്നുമില്ലേ? ബാലന്റെ ജ്ഞാനതൃഷ്ണ വളർന്നു. വിജ്ഞാനസമ്പാദനോത്സുകനായ അവന്റെ ഉത്സാഹവും അതോടൊപ്പം വളർന്നതേയുള്ളൂ. ഉടനെ അടുത്ത കാട്ടുമാടത്തില്ലത്തു താമസിച്ചിരുന്ന ഒരു ശാസ്ത്രിയുടെ കീഴിൽ സംസ്കൃതം പഠിപ്പുമാരംഭിച്ചു. സ്ഥിരോത്സാഹവും അഗാധബുദ്ധിയുമുണ്ടായിരുന്നതിനാൽ സംസ്കൃതവിദ്യാഭ്യാസത്തിൽ അദ്ദേഹത്തിനു പ്രയാസം തോന്നിയതുമില്ല. അങ്ങനെയിരിക്കുമ്പോഴാണ് അടുത്തൊരു വീട്ടിൽ കിട്ടിയൊരു കമ്പി സന്ദേശം വായിച്ച് അർത്ഥം പറഞ്ഞുകൊടുക്കാൻ ഒരു അയൽപക്കക്കാരൻ ഇംഗ്ലീഷുഭാഷയിൽ വലിയ പരിചയമില്ലാതിരുന്ന നാരായണമേനോനെ സമീപിച്ചത്. ഒരു കമ്പി വായിച്ചർത്ഥം പറഞ്ഞുകൊടുത്ത് അനഭിജ്ഞൻമാരായ തന്റെ ഗ്രാമവാസികളെ സഹായിക്കാൻ പോലും സാദ്ധ്യമാകാത്തതിൽ അദ്ദേഹം പരിതപിച്ചു. പിന്നെ ഒട്ടും താമസമുണ്ടായില്ല, ഇംഗ്ലീഷു പഠനം തുടങ്ങുവാൻ. സ്വയമേവ പഠിച്ചുകൊണ്ടാണ് ഇംഗ്ലീഷുഭാഷയിൽ അദ്ദേഹം പിന്നീടു തികഞ്ഞ പണ്ഡിതനായിത്തീർന്നത്. പ്രസിദ്ധതാർക്കികനും വ്യാകരണശാസ്ത്ര പണ്ഡിതനുമായിരുന്ന പാരമ്പത്തൂരയിരുനായരവർകളുടെയും നാലപ്പാട്ടു നാരായണമേനോന്റെയും ഇംഗ്ലീഷുഭാഷാഭ്യസനത്തിനിടയാക്കിയ കാരണങ്ങൾ ഏതാണ്ടൊരുപോലെയാണ്. മലയാളത്തിലും സംസ്കൃതത്തിലും അവരവർക്കുണ്ടായിരുന്ന പാണ്ഡിത്യത്തെ കവച്ചുവെച്ചിരുന്നു ഇവരിരുവരും പിന്നീട് പഠിച്ചു കൈവരുത്തിയ ഇംഗ്ലീഷുഭാഷാ പാണ്ഡിത്യം.

## സന്യാസത്തിലേയ്ക്ക്?

വിദ്യാഭ്യാസമെല്ലാം കഴിഞ്ഞു ജീവിതനൗകയെ പതുക്കെപ്പതുക്കെ പ്രാപഞ്ചിക മഹാസമുദ്രത്തിൽക്കൂടി കൊണ്ടുപോവാനാരംഭിച്ചതേയുള്ളൂ നാരായണമേനോൻ. കുടുംബപ്രാരാബ്ധമാകുന്ന അഗാധചുഴികളുടെ വലയങ്ങളിൽ ചെന്നുപെട്ടു. കുടുംബഭാരം ഏറ്റെടുക്കുവാൻ അദ്ദേഹം നിർബ്ബന്ധിതനായിത്തീർന്നു. അപ്പോഴാകട്ടെ, കുടുംബസംബന്ധമായ ചില വ്യവഹാരങ്ങൾ അദ്ദേഹത്തെ പിടികൂടുകയും ചെയ്തു. കോടതിയിലെ അന്തരീക്ഷവും വ്യവഹാരങ്ങൾ നടത്തുന്നതിലുള്ള ക്ലേശങ്ങളും അദ്ദേഹത്തെ വല്ലാതെ ശല്യപ്പെടുത്തി മനംമടുപ്പിച്ചു. ഗൃഹസ്ഥാശ്രമികളാകയാൽ ഇത്തരം അരസികവും കലഹജ്വരവുമായ നാനാവിഷയങ്ങളിലും ഇടപെടേണ്ടിവരികയേ ഉള്ളുവെന്നും അതിനാൽ ഗൃഹസ്ഥാശ്രമമുപേക്ഷിച്ച് സന്യാസം സ്വീകരിക്കയാണ് നല്ലതെന്നുമുള്ള ഒരു തോന്നലുണ്ടാകനിമിത്തം അദ്ദേഹം കൊല്ലവർഷം 1090-ൽ നാടുവിട്ടുപോയി. ആൾമോറയിൽ വെച്ചു സന്യാസം സ്വീകരിക്കുവാൻ തീർച്ചയാക്കയ ആ ഘട്ടത്തിൽ ഒരു മിന്നലൊളിപോലെ ഒരു വിചാരം അദ്ദേഹത്തിന്റെ മനസ്സിൽ കൂടി പാഞ്ഞു. 'ഇപ്പോൾ എന്റെ അമ്മയുടെ സ്ഥിതി എന്തായിരിക്കും.

പുത്രദുഃഖത്താൽ അവരുടെ ഹൃദയം വെന്തുരുകുകയായിരിക്കില്ലേ. അമ്മയെ ദുഃഖിപ്പിക്കുന്നത് മഹാപാപമല്ലേ?' ഉടനെ, അമ്മയെപ്പറ്റിയു ണ്ടായ വിചാരം, മാതൃഹൃദയം തപിക്കുന്നതിലുള്ള മനോവ്യഥ, ആ പുത്രനെ ഇളക്കിക്കളഞ്ഞു. വീണ്ടും സ്വദേശത്തേക്കു തിരിച്ചുപോയി താൻ നിമിത്തം സന്തപ്തയായി മരുവുന്ന പ്രിയ ജനനിയുടെ പാദങ്ങളിൽ വീണു സാഷ്ടാംഗപ്രണാമം ചെയ്തുകൊണ്ട് ക്ഷമായാചനം ചെയ്യുകയാണ് തന്റെ കർത്തവ്യമെന്ന ബോധമുദിച്ചതോടെ അദ്ദേഹം അതിവേഗം നാട്ടി ലേക്കു മടങ്ങുകയാണുണ്ടായത്. അതിന്നു ശേഷം പ്രായശ്ചിത്തമെ ന്നോണം ഏതാണ്ട് മുപ്പത്തിമൂന്നുകൊല്ലം നാരായണമേനോൻ മാതാ വിനെ വാത്സല്യപൂർവ്വം പരിചരിച്ചുകൊണ്ടിരുന്നുവെന്നത് സ്മരണീയ മാണ്. ആ പുണ്യവതി 1123-ലാണ് ദിവംഗതയായത്.

വീണ്ടും കുടുംബഭരണവും ഗൃഹസ്ഥാശ്രമവും വഹിക്കാൻ തുട ങ്ങിയ അദ്ദേഹം 1096-ൽ നാല്പത്തിമൂന്നാമത്തെ വയസ്സിൽ വിവാഹിതനാ യിത്തീർന്നു. അദ്ദേഹത്തിന്റെ വാത്സല്യഭാജനമായിരുന്ന ആ ധർമ്മപത്നി -കാളിപുറയത്തു മാധവിയമ്മ- ഒന്നാമത്തെ പ്രസവത്തോടെ സൂതികാ ഗൃഹത്തിൽ വെച്ചുതന്നെ ഭർത്താവിനെ ദുഃഖസാഗരത്തിൽ താഴ്ത്തിയും കൊണ്ട് ഇഹലോകവാസം വെടിഞ്ഞതിനെ തുടർന്ന് ഉളവായ ശോകാഗ്നി യിൽ ആഹൂതി ചെയ്യപ്പെടുവാനാണ് മലയാള ഭാഷയിലെ നിസ്തുല വിലാ പകാവ്യമായി പ്രസിദ്ധിയാർജ്ജിച്ചിട്ടുള്ള കണ്ണുനീർത്തുള്ളി ഉറവെടുത്തത്. ആഗ്രയിലെ അത്ഭുതസൗധമായ താജ്മഹൽ ഷാജഹാൻ ചക്രവർ ത്തിയ്ക്കു പ്രിയതമയോടുള്ള, അനശ്വര പ്രേമത്തിന്റെ ദിവ്യസ്മാരകമാ ണെങ്കിൽ 'കണ്ണുനീർത്തുള്ളി' നാലപ്പാടന്റെ മധുമധുരമായിരുന്ന ദാമ്പത്യ ജീവിതം കേരളവും മലയാളഭാഷയും ഉള്ളേടത്തോളം കാലം അനശ്വര മായി നിൽക്കുന്ന ഹൃദയാവർജ്ജകമായ ഒരു പ്രേമഗാഥയത്രെ. ആ കണ്ണീർക്കണങ്ങൾ അദ്ദേഹത്തിന്റെ തപ്തഹൃദയത്തെ അഞ്ചുകൊല്ലക്കാല ത്തിലേറെ തണുപ്പിച്ച് കുറെ ശാന്തമാക്കിയ ശേഷമാണ് അദ്ദേഹം 1112-ൽ പ്രഥമപത്നിയുടെ അനുജത്തിയായ കാളിയപ്പുറത്തു ബാലാമണിയമ്മയെ വിവാഹം ചെയ്തത്.

## കവിതാലോകത്തിലേയ്ക്ക്

വിദ്യാർത്ഥിയായിരുന്നപ്പോൾത്തന്നെ കവിതാഭ്രാന്ത് അന്നത്തെ ആ ബാലനെ പിടികൂടിയിരുന്നു. അന്നു മലബാറിലെ കോട്ടയ്ക്കൽ ശ്രീമാൻ പി.വി.കൃഷ്ണവാരിയരുടെ ആധിപത്യത്തിൽ പ്രസിദ്ധപ്പെടുത്തിക്കൊണ്ടി രുന്ന കവനകൗമുദിയും പത്രാധിപർ കൃഷ്ണവാരിയരും, കവിതാഭ്രാ ന്തുള്ള ചെറുപ്പക്കാർക്കു നൽകി വന്നിരുന്ന പ്രോത്സാഹനം പ്രസിദ്ധമാ ണല്ലൊ. നാലപ്പാടനും 'കവനകൗമുദി'യെ വിഹാരരംഗമാക്കിത്തീർത്തു കൊണ്ട് അതിലേക്ക് ഇടയ്ക്കിടെ കവിതകൾ എഴുതിക്കൊടുത്തുകൊണ്ടി രുന്നു. കൈതപ്പൂ, വാനപ്രസ്ഥന്റെ വിരക്തി, സുലോചന, പുകയില

മാഹാത്മ്യം, ദേവസ്വം കാര്യസ്ഥൻ മുതലായവയെല്ലാം അദ്ദേഹത്തിൻെറ ആദ്യകാലകവിതകളിൽ പ്രാധാന്യമർഹിക്കുന്നവയാകുന്നു. അവയിൽ പുകയിലമാഹാത്മ്യവും സുലോചനയും സാഹിത്യവേദിക്കു കനത്തസംഭാവനകളാണെന്നു പറയാതെ നിർവ്വാഹമില്ല. പുകയിലമാഹാത്മ്യം ഫലിതരസം നിറഞ്ഞൊഴുകുന്ന കവിതയാണ്. കലാശില്പത്തിൽ മികച്ചുനിൽക്കുന്നതാണ് സുലോചന. ആശയങ്ങളുടെയും പ്രതിപാദനത്തിൻെറയും അദൃഷ്ടപൂർവ്വമായ വൈശിഷ്ട്യത്താൽ മലയാളഭാഷയിൽ ഒരു ഉന്നത സ്ഥാനം കല്പിക്കപ്പെട്ടിട്ടുള്ളതാണ് ചക്രവാളം എന്ന കാവ്യം. എന്നാൽ അദ്ദേഹത്തിന് മഹാകവിപ്പട്ടം കല്പിച്ചുകൊടുക്കുവാൻ പ്രേരണനല്കുന്നത് അദ്ദേഹത്തിൻെറ ഹൃദയത്തിൽനിന്നു പൊട്ടിപ്പുറപ്പെട്ട് കണ്ണുകളിൽക്കൂടി പ്രവഹിച്ചിട്ടുള്ള വിശ്വോത്തരമായ കണ്ണുനീർത്തുള്ളി തന്നെയാണ്. നാരായണമേനോൻെറ ഭാഗിനേയിയും കേരളത്തിലെ കവയിത്രികളുടെയിടയിൽ അഗ്രിമസ്ഥാനത്ത് ഇന്നെത്തീട്ടുള്ളവരുമായ ശ്രീമതി നാലപ്പാട്ടുബാലാമണിയമ്മയുടെ ഭർത്താവായ ശ്രീ വി.എം. നായരവർകൾ കണ്ണുനീർത്തുള്ളി വിവർത്തനം ചെയ്തു Tear drops എന്ന പേരിൽ ലണ്ടനിൽ പ്രസിദ്ധീകരിക്കപ്പെട്ടതോടുകൂടിയാണ് നാലപ്പാട് വിശ്വവിഖ്യാതനായ ഒരു ഉത്തമ കവിയായിത്തീർന്നത്. കേരളസാഹിത്യത്തിൽ വിലാപകാവ്യമെന്ന നൂതന പ്രസ്ഥാനത്തിൻെറ ജനയിതാവും നാലപ്പാടനാണെന്നു പറയുന്നതിൽ തെറ്റുണ്ടാകുമെന്നു തോന്നുന്നില്ല. പൗരസ്ത്യദീപം എഴുതി പുറത്തിറക്കിയത് 1090-ലാണ്. കോഴിക്കോട്ടെ അഭിഭാഷകനേതാവായ ശ്രീമാൻ മഞ്ചേരി രാമയ്യരവർകളുടെ (ഇപ്പോൾ അനാഗരികരാമൻ) പ്രേരണയും നിർദ്ദേശവുമാണ് സർ എഡ്വിൻ ആർനോർഡിൻെറ ലൈറ്റ് ഓഫ് ഏഷ്യ എന്ന കാവ്യം പൗരസ്ത്യദീപമായി പരിഭാഷപ്പെടുത്തുവാൻ നമ്മുടെ പ്രതിഭാശാലിയായ കവിയ്ക്ക് പ്രചോദനം നൽകിയത്. അദ്ദേഹത്തിൻെറ പുളകാങ്കുരം പുളകോൽഗമകാരിയത്രെ. സകല ഗൃഹങ്ങളിലും നിത്യപാഠമായിരിക്കേണ്ടതായ ഇന്നത്തെ അമ്മയാകട്ടെ നമ്മുടെ കുട്ടികളും യുവാക്കൻമാരും ഭക്തിപൂർവ്വം വായിക്കേണ്ടതുമാകുന്നു. നാലപ്പാടൻെറ കവിതകൾ ഉൽകൃഷ്ടനിലവാരത്തിൽ ഉയർന്നു നിൽക്കവെ, എന്തുകൊണ്ട് അദ്ദേഹത്തെ നാം മഹാകവിയെന്ന് അഭിസംബോധന ചെയ്യുന്നില്ല എന്നാണ് എനിക്കു തോന്നിയിട്ടുള്ളത്. അടങ്ങി ഒതുങ്ങി തൻെറ ഉൾനാടൻ ഗ്രാമത്തിൽ കഴിച്ചുകൂട്ടുവാനിഷ്ടപ്പെട്ട ആ യതിവര്യന് സ്ഥാനമാനമോഹങ്ങളിലൊന്നും അശേഷം ഭ്രമമില്ലാതിരുന്നതുതന്നെ അതിനു പ്രധാന കാരണം.

## ഗദ്യസാഹിത്യം

അന്നദ്ദേഹം ചോരത്തിളപ്പുള്ളൊരു യുവാവായിരുന്നു. റെയിനോൾഡ്സിൻെറ Mysteries of the Court of London വായിച്ചപ്പോൾ ഇംഗ്ലീഷു ഭാഷ അറിഞ്ഞുകൂടാത്ത തൻെറ നാട്ടുകാർക്കും ആ നോവൽസഞ്ചികയിലെ ഉള്ളടക്കമറിയുന്നത് വളരെ രസാവഹമായിരിക്കുമെന്നു തോന്നി. ഉടനെ

ആദ്യഭാഗം പരിഭാഷപ്പെടുത്തി. 'ലണ്ടൻ കൊട്ടാരത്തിലെ രഹസ്യങ്ങൾ' മലയാളികൾക്കും പരിചയമാക്കിക്കൊടുത്തു. കനമില്ലാത്ത ഒരു വിഷയത്തെപ്പറ്റി എഴുതിയാണ് അദ്ദേഹമങ്ങനെ ഗദ്യസാഹിത്യത്തിൽ പയറ്റിത്തുടങ്ങിയത്. 'പാവങ്ങൾ' അതിലെ ഭാഷയുടെ നവീനമായ ഗതി നിമിത്തം മലയാളഭാഷാ പ്രണയികളുടെ ഇടയിൽ വമ്പിച്ചൊരു കോളിളക്കമുണ്ടാക്കിയെങ്കിലും നാലപ്പാടനു മലയാള ഗദ്യസാഹിത്യത്തിൽ ഉറച്ചൊരു സ്ഥാനം നൽകാൻ സഹായിച്ചു. 'പാവങ്ങൾ'ക്കുണ്ടായിത്തീർന്ന എതിർപ്പുകളെ നേരിടാനും ആ വിശിഷ്ടഗ്രന്ഥത്തിനു വലിയ പ്രചാരം നൽകുവാനും വള്ളത്തോളിൻെറ ബലിഷ്ഠമായ സഹായഹസ്തമാണ് നാലപ്പാടന്ന് അന്ന് വലിയ താങ്ങായിത്തീർന്നത്. നാലപ്പാടൻ പാവങ്ങൾ പരിഭാഷപ്പെടുത്തിയതിൽ കൈക്കൊണ്ട നൂതനപ്രസ്ഥാനം കാലക്രമേണ മലയാള ഭാഷാസാഹിത്യകാരൻമാരും പത്രമെഴുത്തുകാരും അനുകരിച്ചു വന്നുവെന്നതു തന്നെ അദ്ദേഹത്തിൻെറ വിജയത്തിനു സാക്ഷ്യമാണല്ലോ. ലൈംഗികമായ സംഗതികളെ പ്രതിപാദിച്ചുകൊണ്ട് ഒറ്റവരിപോലും അച്ചടിയിൽ കാണുക നിഷിദ്ധമായി തോന്നിയിരുന്ന കാലത്താണ് ലിംഗഭേദവിജ്ഞാനീയത്തെപ്പറ്റിയുള്ള അനേകം ഇംഗ്ലീഷുഗ്രന്ഥങ്ങളെ അടിസ്ഥാനമാക്കി അറുനൂറിലധികം പേജുകളുള്ള 'രതിസാമ്രാജ്യം' എന്ന ഉത്തമഗ്രന്ഥം അദ്ദേഹമെഴുതി പ്രസിദ്ധപ്പെടുത്തിയത്. വാസ്തവത്തിൽ ഈ വിഷയത്തെപ്പറ്റി ഇത്രയധികം ശാസ്ത്രീയമായും വിജ്ഞാനപ്രദമായും പ്രതിപാദിക്കപ്പെട്ടിട്ടുള്ള മറ്റൊരു ഗ്രന്ഥം നാളിതുവരെ മലയാളഭാഷയിൽ ഉണ്ടായിട്ടില്ല. അന്നതു പ്രസിദ്ധപ്പെടുത്തിയത് പാവങ്ങൾ പ്രസിദ്ധപ്പെടുത്തിയതുപോലെത്തന്നെ ശ്രീ നാരായണമേനോൻെറ ധൈര്യത്തിന് ഒരു ഉത്തമോദാഹരണമാകുന്നു. കഴിഞ്ഞ കൊല്ലം മലയാൺമയിൽ പ്രസിദ്ധപ്പെടുത്തപ്പെട്ടിട്ടുള്ള ഉൽക്കൃഷ്ട ഗ്രന്ഥങ്ങളിൽ പ്രമുഖസ്ഥാനം നേടീട്ടുള്ള അദ്ദേഹത്തിൻെറ ആർഷജ്ഞാനം ജ്ഞാനഭണ്ഡാഗാരമായ ആ ദാർശനികൻെറ സാഹിതീസേവനങ്ങൾക്കു ശിരോലങ്കാരമാകത്തക്കവണ്ണം അത്രയും മഹത്തരമാണെന്നു സർവ്വസമ്മതമായിത്തീർന്നിട്ടുണ്ട്.

അദ്ദേഹത്തിൻെറ ഗദ്യഗ്രന്ഥങ്ങളെല്ലാംതന്നെ അദ്ദേഹത്തിൻെറ അഗാധമായ പാണ്ഡിത്യത്തിൻേറയും പരിശ്രമശീലത്തിൻേറയും സ്ഥിരോത്സാഹത്തിൻേറയും വമ്പിച്ച നേട്ടങ്ങളാണ്. കേരളീയ ജനതയ്ക്കദ്ദേഹത്തിൽനിന്നു ലഭിച്ച കെടാവിളക്കുകൾ. വള്ളത്തോൾ മഹാകവിയ്ക്കു പാശ്ചാത്യസാഹിത്യത്തിൻേറയും ചിന്തയുടേയും ദർശനം ഒട്ടൊക്കെ സാദ്ധ്യമായിട്ടുണ്ടെങ്കിൽ അതിനു പ്രധാനമായും ഉത്തരവാദി പണ്ഡിതനായ നമ്മുടെ നാലപ്പാടനാണ് എന്നത് പരസ്യമായ രഹസ്യമത്രെ. വള്ളത്തോളും നാലപ്പാടും തമ്മിലുണ്ടായിരുന്ന ബന്ധം നമ്മുടെ സാഹിത്യത്തിന് സഹായകമായിത്തീർന്നിട്ടുമുണ്ട്. കേരളകലാമണ്ഡലത്തിൻെറ ആരംഭദശയിൽ നാലപ്പാടൻെറയും മണക്കുളം മുകുന്ദരാജാവിൻെറയും വമ്പിച്ച സഹായസഹകരണങ്ങൾ ആ ഉൽക്കൃഷ്ടസ്ഥാപനത്തിൻെറ വളർച്ചയ്ക്കും കാരണ

മായിരുന്നു. വാസ്തവത്തിൽ അന്നു നാലപ്പാടനും മുകുന്ദരാജാവും വള്ള ത്തോളിൻെറ രണ്ടു പ്രബല ഹസ്തങ്ങൾതന്നെയായിരുന്നു.

## സത്യസന്ധൻ

സത്യനിഷ്ഠ പാലിക്കേണമെന്നു വളരെ നിർബ്ബന്ധമുണ്ടായിരുന്ന നാലപ്പാടൻെറ ചെറുപ്പകാലത്തുണ്ടായ ഒരു സംഭവം പ്രത്യേകം പറയത്ത ക്കതാണ്. അദ്ദേഹം ബ്രഹ്മവിദ്യാസംഘത്തിലെ ഒരംഗമായിരുന്നു. ആനി ബസൻറ്, ബാബു ഭഗവാൻ ദാസ് മുതലായ വന്ദ്യ നേതാക്കളുടെ ഒരു ഉത്തമശിഷ്യനെന്നോണം വർത്തിച്ചിരുന്ന അദ്ദേഹത്തിനു അവരുടെ യെല്ലാം സ്നേഹത്തിനു പാത്രമായിത്തീരാൻ പ്രയാസമുണ്ടായില്ല. തിയസൊ ഫിക്കൽ സോസൈറ്റിയിൽ പലതുകൊണ്ടും സുസമ്മതൻമാരായിത്തീർന്നി ട്ടുള്ള അർഹതയുള്ളവർക്കു മാത്രം പ്രവേശനമുള്ള ഒരു അന്തർമണ്ഡല മാണ് ഇസൊട്ടറിക്ക് സർക്കിൾ. ഔന്നത്യവും മാന്യതയും ക്ഷിപ്രമായി ലഭിക്കാം ആ ഉന്നതരഹസ്യവൃത്തത്തിൽ അംഗമായിക്കഴിഞ്ഞാൽ. ക്ഷിപ്ര സാദ്ധ്യമല്ല അതിൽ പ്രവേശനം ലഭിക്കൽ. നാരായണമേനോന് അതിൽ പ്രവേശനം നൽകുവാൻ കർമ്മസമിതി തീരുമാനിച്ചു. അതിൽ അംഗമായി ചേരുന്നതിന് ചില ചടങ്ങുകളുണ്ട്. ആ അവസരം തയ്യാറാക്കപ്പെട്ടു. അംഗം ചില പ്രതിജ്ഞകൾ ചെയ്ത് ഒരു ഫോറത്തിൽ ഒപ്പിട്ടു കൊടുക്കണം. നാരായണമേനോൻ അവസാനനിമിഷത്തിൽ താൻ ഒപ്പിട്ടു കൊടുക്കുവാൻ ബാദ്ധ്യസ്ഥതയുള്ള ആ പ്രതിജ്ഞകൾ ഓരോന്നും സശ്രദ്ധം വായിച്ചുനോ ക്കി. വലിയ വിഷമമുണ്ടാകയില്ല അതിലെ മിക്ക പ്രതിജ്ഞകളും പാലി ക്കുവാൻ എന്നദ്ദേഹത്തിന് തോന്നി. ഒടുവിലാണ് ഒരിക്കലും പരസ്ത്രീഗമനം ചെയ്കയില്ല എന്ന പ്രതിജ്ഞയിൽ അദ്ദേഹത്തിൻെറ ദൃഷ്ടി പതിഞ്ഞത്. തെല്ലിട അദ്ദേഹം ചിന്താവിഷ്ടനായി നിന്നു. അതിവേഗത്തിൽ അദ്ദേഹം ആലോചന തുടങ്ങി. 'ചെറുപ്പക്കാരനും കായബലമുള്ളവനുമായ ഞാൻ ആ പ്രതിജ്ഞ ചെയ്താൽ വല്ലപ്പോഴും ചഞ്ചലഹൃദയനായിത്തീർന്നു പ്രതിജ്ഞാലംഘനത്തനിടവന്നുപോയാലോ?' സാധാരണ മിക്കവരും ആ പ്രതിജ്ഞകളൊന്നും അത്രയൊന്നും ഗൗരവമായി വിചാരിക്കാതെയാണ് ഒപ്പിടുക പതിവ്. എന്നാൽ പ്രതിജ്ഞാബദ്ധനായിക്കഴിഞ്ഞാൽ അത് അങ്ങേ അറ്റംവരെ പാലിക്കയും വേണം എന്ന മനസ്സാക്ഷിയുണ്ടായിരു ന്നതു നിമിത്തം അദ്ദേഹത്തിന് പ്രതിജ്ഞയിൽ ഒപ്പിടുവാൻ സമ്മതമുണ്ടാ യില്ല. തന്നിമിത്തം ഇസൊട്ടറിക്ക് സർക്കിളിലെ അഭികാമ്യമായ അംഗത്വം അദ്ദേഹത്തിന് നഷ്ടപ്പെട്ടുവെങ്കിലും അഭിവന്ദ്യൻമാരായ സംഘനേതാക്ക ളാൽ ധീരനും സത്യവാനുമായ അദ്ദേഹം അഭിമാനിതനായി.

പൊതുജനാഭിപ്രായത്തെ ഭയന്നു തൻെറ അഭിപ്രായങ്ങൾ മറച്ചുവെ യ്ക്കുന്ന ആളല്ലായിരുന്നു അദ്ദേഹം. സ്വാഭിപ്രായം തുറന്നു പറയാനും സുധീരം പ്രവർത്തിക്കാനും അദ്ദേഹം ഒരിക്കലും മടിച്ചിട്ടില്ല. നല്ലൊരു കോൺഗ്രസ്പ്രവർത്തകനായ ദേശാഭിമാനിയായിരുന്ന നാലപ്പാട് ആ

പഴയ കാലത്തു ഗാന്ധിജിയുടേയും കോൺഗ്രസ്സിൻേറയും സന്ദേശങ്ങൾ നാട്ടിൻപുറങ്ങളിൽ പ്രചരിപ്പിക്കുന്നതിൽ ജാഗരൂകനായിരുന്നു.

സഹൃദയനും സാഹിതീ സേവകനും ദാർശനികനും ദയാലുവും സത്യാന്വേഷകനും ശാസ്ത്രനിരീക്ഷകനും എല്ലാമായിരുന്ന ഒരു മഹാപുരുഷനായിരുന്നു അദ്ദേഹം. കേരളീയ ഹൃദയത്തിൽ ശാശ്വത പ്രതിഷ്ഠ നേടാൻ കഴിഞ്ഞിട്ടുള്ള ദുർല്ലഭം ചില മഹാൻമാരിലൊരാളായിരുന്നു ആ കർമ്മകുശലൻ. അറുപത്തിയെട്ടു വയസ്സ് വലിയൊരു വയസ്സല്ല. എങ്കിലും അടുത്ത കാലത്തായി അദ്ദേഹം രോഗബാധിതനായിത്തീർന്നു. സുസ്മിതവദനത്തോടുകൂടി നമ്മോടു നർമ്മഭാഷണം ചെയ്ത് ഉപദേശങ്ങളും നേരം പോക്കും ഇടകലർത്തിക്കൊണ്ടു സരസമായി സംസാരിക്കാറുള്ള ആ പ്രതിഭാസമ്പന്നനായ കാരണവരും നവംബർ ഒന്നാംതീയതിക്കുമുമ്പുള്ള അർദ്ധരാത്രിയിൽ നമ്മെ ഇരുത്തി ചിന്തിപ്പിക്കുവാൻ വിട്ടും വെച്ചു കാലയവനികയ്ക്കുള്ളിൽ മറഞ്ഞുകളഞ്ഞു. ഹതഭാഗ്യയായ കൈരളി!

അദ്ദേഹം തന്നെ പറയുന്നു:-
അനന്തമജ്ഞാത, മവർണ്ണനീയ–
മീലോകഗോളം തിരിയുന്ന മാർഗ്ഗം
അതിങ്കലെങ്ങാണ്ടൊരിടത്തിരുന്നു
നോക്കുന്ന മർത്ത്യൻ കഥയെന്തു കണ്ടു!
(കണ്ണുനീർത്തുള്ളി)
അതെ, അതെത്രയും ശരിയാണ്.

# ഒരു അനുസ്മരണം

**എം. പി. ബാലകൃഷ്ണൻനായർ, എം.എ.**
**എസ്. എൻ. കോളേജ്, കൊല്ലം.**
**(മലയാളരാജ്യം ആഴ്ചപ്പതിപ്പ്)**

**1936** മെയ് മാസത്തിലൊരു ദിവസം. നാളും തീയതിയും ഓർമ്മയില്ല. എൻെറ സ്നേഹിതനും അയൽക്കാരനും സാഹിത്യകാരനുമായ വി.ടി.ഭട്ടതിരിപ്പാട് ചോദിച്ചു, 'നാലപ്പാടനെ പരിചയമുണ്ടോ? ഇല്ലെങ്കിൽ പരിചയപ്പെടണം. ഞാൻ നാളെ വന്നേരിക്ക് പോകുന്നുണ്ട്. കാലത്ത് 7മണിക്ക് ഇല്ലത്തുവന്നാൽ നമുക്കൊന്നിച്ചു പോകാം.'

ബി. എ. പരീക്ഷ കഴിഞ്ഞ് ഞാൻ വീട്ടിൽ ഇരിക്കുന്ന കാലമാണ്. നാലപ്പാടൻെറ കൃതികളിൽ കണ്ണുനീർത്തുള്ളി മാത്രമെ അന്നു ഞാൻ വായിച്ചിരുന്നുള്ളു. എങ്കിലും ഒരു കവി എന്ന നിലക്ക് അദ്ദേഹം എൻെറ ആരാധനാപാത്രമായിക്കഴിഞ്ഞിരുന്നു.

അടുത്ത ദിവസം രാവിലെ ആറരമണിക്കുതന്നെ ഞാൻ വി.ടി.യുടെ ഇല്ലത്തെത്തി. തൃത്താലയിൽനിന്ന് ഞങ്ങൾ വന്നേരിക്ക് നടന്നു. ഉദ്ദേശം 11മണിയോടുകൂടി നാലപ്പാടന്റെ വീട്ടിൽ ചെന്നുചേർന്നു. നാരായണമേനോൻ പൂമുഖത്തുതന്നെ ഉണ്ടായിരുന്നു. ഞങ്ങളെ കണ്ടപ്പോൾ അദ്ദേഹം ചാരുകസേരയിൽ നിന്നെഴുന്നേറ്റു. ഹൃദ്യവും നിഷ്കളങ്കവുമായ ഒരു പുഞ്ചിരി ആ മുഖത്ത് വിരിഞ്ഞു നിന്നു. ഞങ്ങൾ കൈകൂപ്പി. അദ്ദേഹവും. വി.ടി. എന്നെ പരിചയപ്പെടുത്തി. അദ്ദേഹം സന്തോഷം പ്രകടിപ്പിച്ചു. അടുത്തുള്ള ചൂരൽക്കസേരകൾ ചൂണ്ടിക്കാട്ടി. ഞങ്ങളെ ഇരുത്തിയതിനു ശേഷം മാത്രമെ അദ്ദേഹം ഇരുന്നുള്ളു.

ഞങ്ങൾ ചെന്നയവസരത്തിൽ അദ്ദേഹം എന്തോ എഴുതിക്കൊണ്ടിരിക്കുകയായിരുന്നു. അടുത്തു കിടന്ന വട്ടമേശമേൽ നാലഞ്ചു തടിച്ചപുസ്തകങ്ങൾ അടുക്കിവെച്ചിരുന്നു. ചില മാസികകളും വാരികകളും പത്രങ്ങളും മേശപ്പുറത്തു കിടപ്പുണ്ടായിരുന്നു. അദ്ദേഹം എഴുത്തെല്ലാം നിർത്തി ഞങ്ങളോടു സംസാരിക്കാൻ തുടങ്ങി. ബി.എ.പാസായതിനുശേഷം എന്തു ചെയ്യാൻ പോകുന്നുവെന്ന് അദ്ദേഹം എന്നോട് ചോദിച്ചു. ഞാൻ പരുങ്ങി. തുടർന്ന് പഠിക്കണമെന്നാണ് ആഗ്രഹം എന്നുപറഞ്ഞു. ഞങ്ങൾ പലതിനെ പറ്റിയും സംസാരിച്ചു. വിദ്യാഭ്യാസസമ്പ്രദായം, മലയാളകവിത,സസ്യഭക്ഷണം,യോഗക്ഷേമ സഭയുടെ പ്രവർത്തനം – ഇങ്ങനെ പലതും. വി.ടിയും നാലപ്പാടനുമായിരുന്നു സംസാരിച്ചത്. ഞാൻ മിക്കവാറും ശ്രോതാവുമാത്രമായിരുന്നു. കൂടക്കൂടെ നാലപ്പാടൻ എന്റെ മുഖത്തേയ്ക്കു നോക്കും. എന്റെ അഭിപ്രായം ആരായുന്ന മട്ടിൽ. ഞാൻ അവഗണിക്കപ്പെടുന്നില്ല എന്നായിരുന്നു ആ നോട്ടത്തിന്റെ അർത്ഥം. എന്തൊരു സമഭാവന! തിളങ്ങുന്ന ആ കണ്ണുകൾ എന്നെ പിടിച്ചു നിർത്തി. അനന്യസാധാരണമായ ചിന്താശീലവും അതുലമായ ബുദ്ധിശക്തിയും അവ പ്രകടമാക്കിയിരുന്നു. ഊണും കാപ്പിയും കഴിഞ്ഞിട്ടാണ് ഞങ്ങൾ നാലപ്പാട്ടുനിന്ന് പോന്നത്. അതിഥികളെ സൽക്കരിക്കുന്നതിൽ നാലപ്പാടൻ അതീവതല്പരനായിരുന്നു. ഉദാരമായ ആ ആഥിത്യത്തിന്റെ മാധുര്യം ഒരിക്കൽ അനുഭവിച്ചവർ ജീവാവസാനംവരെ അനുസ്മരിക്കും. പുരാണപ്രസിദ്ധനായ ഏതോ ഋഷിയുടെ പുണ്യാശ്രമത്തിൽ പ്രവേശിച്ചതുപോലെയുള്ള അനുഭവമാണ് നാലപ്പാടന്റെ ഗൃഹത്തിൽ ചെന്നപ്പോൾ എനിയ്ക്കുണ്ടായത്. ശാന്തിയും സമാധാനവും അലയടിക്കുന്ന അന്തരീക്ഷം. ജീവിതസമരത്തിന്റെ തീവ്രതയൊന്നും അവിടെ ഉള്ളതായി തോന്നിയില്ല. അരവിന്ദഘോഷിനെപ്പോലെ ഒരു ജ്ഞാനയോഗിയായിരുന്നു നാലപ്പാട്ടു നാരായണമേനോൻ. കുമാരനാശാനെപ്പോലെ ഒരു തത്ത്വചിന്തകകവിയായി അദ്ദേഹം. മലയാളസാഹിത്യത്തിനു നാലപ്പാടൻ നൽകിയിട്ടുള്ള സംഭാവനകൾ അതുല്യങ്ങളും അമൂല്യങ്ങളും ആണ്. വാസനാ സമ്പന്നനായ കവി,പ്രഗത്ഭനായ ഗദ്യകാരൻ, പ്രശസ്തനായ പണ്ഡിതൻ, പക്വമതിയായ തത്ത്വചിന്തകൻ എന്നീ നിലകളിലെല്ലാം അദ്ദേഹം കേരളീയർക്കു പ്രാതസ്മരണീയനത്രെ. കണ്ണുനീർത്തുള്ളി, പൗരസ്ത്യദീപം, ചക്രവാളം, പുളകാങ്കുരം, ലോകം, സുലോചന

തുടങ്ങിയ ചിന്താസുന്ദരങ്ങളായ കാവ്യതല്ലജങ്ങളാൽ അദ്ദേഹം നമ്മുടെ കാവ്യശാഖയെ സമ്പന്നമാക്കിയിട്ടുണ്ട്. ചിന്തയും വികാരവും കൈ കോർത്തു നിൽക്കുന്ന കണ്ണുനീർത്തുള്ളി മലയാള സാഹിത്യത്തിലെ 'ടാജ്' ആണ്. വിക്ടർ യൂഗോവിൻെറ വിശ്വോത്തരകൃതിയായ ലാ മിസറാബ്ലേ 'പാവങ്ങൾ' എന്ന പേരിൽ മലയാളത്തിലേക്കു വിവർത്തനം ചെയ്തു. മലയാള ഭാഷയെ സംബന്ധിച്ചിടത്തോളം ആശയപ്രകാശനസമർത്ഥവും നവീനവുമായ ഒരു ഗദ്യശൈലിയുടെ അരുണോദയമായിരുന്നു പാവങ്ങളിൽ കണ്ടത്. 'വേശുവമ്മയുടെ വിശറി' (ഓസ്കർ വൈൽഡിൻെറ Lady Windermere's fan എന്ന കൃതിയുടെ തർജ്ജമ) കൈരളിയ്ക്ക് ആ പണ്ഡിതൻ സംഭാവന ചെയ്ത മറ്റൊരു ഉൽകൃഷ്ടകൃതിയാണ്. 'രതിസാമ്രാജ്യം' എന്ന ശാസ്ത്രഗ്രന്ഥംവഴി നാലപ്പാടൻ സ്ത്രീപുരുഷബന്ധത്തെക്കുറിച്ച് ആളുകൾ അറിഞ്ഞിരിക്കേണ്ട പല രഹസ്യങ്ങളും വെളിപ്പെടുത്തുന്നു. ഈ വിഷയത്തെക്കുറിച്ച് ശാസ്ത്രീയമായി ചിന്തിച്ച് മലയാളത്തിൽ ഒരു ഗ്രന്ഥമെഴുതിയ ആദ്യത്തെ ഗ്രന്ഥകർത്താവാണ് നാലപ്പാടൻ എന്നു തോന്നുന്നു. ആർഷജ്ഞാനം പ്രാചീന ഭാരതത്തിൻെറ ചിന്താപരവും വിജ്ഞാനപരവുമായ പുരോഗതിയുടെ ദർപ്പണമാണ്. ആർഷവിജ്ഞാനത്തെക്കുറിച്ചു മലയാളത്തിലുള്ള ഏകപ്രമാണഗ്രന്ഥമത്രെ ഇത്. നാലപ്പാടൻെറ പരന്ന വായനയും ഉയർന്ന പാണ്ഡിത്യവും ഗവേഷണനൈപുണ്യവും ഇതു നല്ല പോലെ തെളിയിക്കുന്നുണ്ട്. മലയാളസാഹിത്യത്തിന് ചിന്താപരമായ നട്ടെല്ലു നൽകി അതിനെ ആശയപരമായി ഉയർത്താൻ ശ്രമിച്ച പ്രതിഭാശാലികളിൽ പ്രമുഖനാണ് നാലപ്പാടൻ.

**നാരായണമേനോൻ ഒരു സംഭാഷണചതുരനായിരുന്നു. മുഷിപ്പിക്കാതെ വിനോദവും വിജ്ഞാനവും വിതറിക്കൊണ്ട് അദ്ദേഹം എത്ര നേരമെങ്കിലും സംസാരിക്കും....**

**(ലേഖനം അപൂർണ്ണം)**

# നാലപ്പാടൻെറ വളർച്ചയെക്കുറിച്ച്

**എൻ.പി.**

(മലയാളസാഹിത്യത്തിൽ - ഗദ്യത്തിലും പദ്യത്തിലും - നാലപ്പാടൻ പുതുമകൾ നട്ടുപിടിപ്പിച്ചു. തർജ്ജമകൊണ്ട് സാഹിത്യത്തിന് എന്തൊക്കെ ആകർഷകങ്ങളായ നവീനതകളും എത്രമാത്രം ആരോഗ്യകരമായ വളർച്ചയും കൈവരുത്താമെന്ന് അദ്ദേഹം കാണിച്ചുതന്നു.)

ലണ്ടൻ കൊട്ടാരത്തിലെ രഹസ്യങ്ങളും കൊണ്ടൊരുദിവസം മലയാളസാഹിത്യത്തിൻെറ ഇരിപ്പുമുറിയിൽ ഒരു സന്ദർശകൻ വന്നു. വാസ്തവത്തിൽ അദ്ദേഹത്തിൻെറ വരവ് തെല്ലൊരൊച്ചപ്പാട് ഉണ്ടാക്കാതിരുന്നില്ല.

ഹൈസ്ക്കൂൾക്കാലം കഴിഞ്ഞിട്ടുള്ള വായനക്ക് റെയ്നോൾഡ്സ് നോവൽ ചെലുത്തുന്ന അസാധാരണവും അത്ഭുതാവഹവുമാണുതാനും. ആ സ്വാധീനതയുടെ ആവേശത്തിനാലാവണം നാലപ്പാടനും ലണ്ടൻകൊട്ടാരത്തിലെ രഹസ്യങ്ങളുടെ ആദ്യഭാഗങ്ങൾ മലയാളത്തിലേയ്ക്കു തർജ്ജമ ചെയ്തത്. മലയാളികൾക്കാകട്ടെ, എന്തെങ്കിലും പുത്തനായിട്ടൊന്നു വായിക്കാൻ കിട്ടിയാൽ മതി എന്നായിരുന്നു. അത്രക്കൊരു വൈവിദ്ധ്യമില്ലായ്മയിലാണന്നത്തെ മലയാളസാഹിത്യം കിടപ്പുകൊണ്ടിരുന്നത്.

## സാഹിത്യപ്രവേശനം

ഒരു സംഗീതനൈഷാധനാടകം വന്നു. എല്ലാവരും നാടകമെഴുത്തുകാരായി. തുടങ്ങി സംഗീത നാടകങ്ങളുടെ ഒരു കളി – രുഗ്മാംഗദചരിതം, വള്ളീവിലാസം, ദേവയാനീചരിതം, സദാരം, സുന്ദരീ സ്വയംവരം, അങ്ങനെ ഒരു പടിയെണ്ണം, ഒരേ താളത്തിലും ഒരേ സ്വരത്തിലും. അപ്പോഴേക്കൊരു മയൂരസന്ദേശം പുറത്തെത്തി. സന്ദേശങ്ങളായി പിന്നത്തെ ഒരു പരപ്പുകൃതികൾ. ഒരേ ഒച്ചയിലും ഒരേ നിറത്തിലും തന്നെ. ശാകുന്തളതർജ്ജമയോടുകൂടി പുറപ്പെട്ട ഒരുതരം നാടകങ്ങൾ വേറെയുണ്ട്. കവിതകളാണെങ്കിൽ അഹല്യാമോക്ഷവും പാലാഴിമഥനവുമായിട്ടങ്ങനെയും കഴിഞ്ഞുകൂടി. അപ്പോൾ, നല്ലതോ ചീത്തയോ എന്നു നോക്കിയിട്ടല്ല, ലണ്ടൻ കൊട്ടാരത്തിലെ രഹസ്യങ്ങളെ ആളുകളെടുത്തു തെല്ലിട താലോലിച്ചു – വെറും പുതുമക്കമ്പം **കൊണ്ടുമാത്രം.**

ലണ്ടൻ **കൊട്ടാരത്തിലെ** രഹസ്യങ്ങളുടെ തർജ്ജമ നാലപ്പാടന്റെ സ്വഭാവത്തെക്കുറിച്ച് **ഒരു ഉൾക്കാഴ്ച** നൽകുന്നതുകൊണ്ടാണ് അതിവിടെ ഇത്രയ്ക്കെടുത്തു പറഞ്ഞത്. തനിയ്ക്കുള്ളിൽത്തട്ടിയ ഒരു കാര്യം വന്നാൽ അതു ചെയ്യാതെ അടങ്ങിയിരിക്കാൻ അദ്ദേഹത്തിന് സാധിക്കാറില്ല. തന്റെയുള്ളിൽ തട്ടിയ തത്ത്വങ്ങളോടും വിശ്വാസങ്ങളോടും ആളുകളോടും സത്യസന്ധതയും കൂറും പുലർത്തലാണദ്ദേഹത്തിന്റെ സ്വഭാവത്തിന്റെ കാതലെന്നു ഞാൻ കരുതുന്നു. സാഹിത്യപ്രവർത്തനത്തിലും ഈ സ്വഭാവം പൊതുവെ മികച്ചു നിൽക്കുന്നുണ്ടെന്നു വേണം പറയുവാൻ. ഓർഡറനുസരിച്ചെഴുതൽ ഒരിക്കലും നാലപ്പാടന്റെ മട്ടായിരുന്നില്ല. എനിക്കും നിങ്ങൾക്കും ഉള്ളിൽത്തട്ടലുണ്ടാക്കുന്ന കാര്യങ്ങളും കൃതികളുമായി എന്നുവരില്ല അദ്ദേഹത്തിന്നുള്ളിത്തട്ടലുണ്ടാക്കുന്നവ എന്നുകൂടി സവിശേഷം പ്രസ്താവിച്ചു വെയ്ക്കേണ്ടതുണ്ട്. 'വിക്ടർ യൂഗോവിന്റെ ലാമിസറാബ്ലെ വായിച്ചപ്പോൾ അതു മലയാളത്തിലേക്കു തർജ്ജമ ചെയ്യാതിരിക്കാൻ ധൈര്യമുണ്ടായില്ല' എന്നാണ് നാലപ്പാടൻ പറയാറ്. നാലപ്പാടൻ വളരാൻ തുടങ്ങി. ലണ്ടൻ കൊട്ടാരത്തിലെ രഹസ്യങ്ങളുടെ സ്വാധീനത ഏറെക്കാലം നിലനിൽക്കുക എന്നതു വയ്യല്ലൊ. അതുകൊണ്ട് അതിന്റെ ബാക്കി തർജ്ജമ തുടർന്നു ചെയ്തതുമില്ല.

വള്ളത്തോൾ-നാലപ്പാടൻ ബന്ധമാണ് നാലപ്പാടൻ സാഹിത്യത്തിൻെറ പ്രധാന ഘട്ടം. വള്ളത്തോളിൻെറ സാഹിത്യത്തിനു നാലപ്പാടനെക്കൊണ്ടും നാലപ്പാടൻെറ സാഹിത്യത്തിനു വള്ളത്തോളിനെക്കൊണ്ടും വലിയ മാറ്റങ്ങൾ വന്നിട്ടുണ്ട് എന്ന പൊതുജനവിശ്വാസത്തെ മാനിച്ചു പറയുകയാണെങ്കിൽ രണ്ടിനും ആ കൂട്ടുകെട്ട് ഉൽക്കർഷം ചാർത്തിയിട്ടേ ഉള്ളൂ എന്ന് സമ്മതിക്കാം. പാവങ്ങൾക്കുണ്ടായ ആദ്യകാലത്തെ എതിർപ്പുകളെ തകർക്കാൻ വള്ളത്തോൾ സ്വന്തം സാഹിത്യപ്പരിചയെടുത്തു പുറപ്പെട്ടിരുന്നതു മറക്കാൻ കാലമായിട്ടില്ല. വള്ളത്തോൾക്കവിതയ്ക്ക് 1920-21-നു ശേഷമുണ്ടായമാറ്റത്തിനും നവീനതകൾക്കും നാലപ്പാടൻെറ സമ്പർക്കം പ്രയോജനപ്പെട്ടും.

## അദ്ദേഹത്തിൻെറ തത്ത്വശാസ്ത്രം

ലണ്ടൻ കൊട്ടാരത്തിലെ രഹസ്യങ്ങളിൽനിന്ന് ആർഷജ്ഞാനത്തിലേക്കുള്ള വളർച്ചയാണ് നാല്പ്പാടൻെറ വളർച്ച. സാധാരണ വികാരങ്ങളുടെ പാവയായ സാധാരണ മനുഷ്യൻ കാഴ്ചകളിൽനിന്നു കാഴ്ചകളിലേക്കും തത്ത്വങ്ങളിൽനിന്നു തത്ത്വങ്ങളിലേക്കും തീർത്ഥാടനം നടത്തി നടത്തി ചെന്നെത്തുന്നതെവിടെയാണ്. പറയാൻ വയ്യ. നാലപ്പാടൻ എത്തിയത് പ്രാപഞ്ചിക ജീവിതത്തിൻെറ മധുരതകളോടെന്നപോലെ ദുർഭഗതകളോടും പുണ്യങ്ങളോടെന്നപോലെ പാപങ്ങളോടും ആദരവും കാണിക്കുന്ന ഒരു തത്ത്വശാസ്ത്രത്തിൻെറ പ്രവാചകൻ ഇരുന്നു ചിന്തിക്കുന്ന പഠിപ്പു മുറിയിലാണ്. ചിരികൊണ്ടും കരച്ചിൽ കൊണ്ടും ചമച്ചുണ്ടാക്കപ്പെട്ട ഒരു ലോകത്തിൽ ജീവിക്കണമെന്നു വന്നാൽപ്പിന്നെ, ആത്മഹത്യ ചെയ്യാനൊരുക്കമല്ലെങ്കിൽ, തൻേറടത്തോടുകൂടിയിരുന്നോളൂ - പാപം ചെയ്യുമ്പോൾ പാപിയായിട്ടും പുണ്യം ചെയ്യുമ്പോൾ പുണ്യവാനായിട്ടും നിങ്ങളെ കാത്തു ലോകം നിൽക്കുന്നുണ്ടെന്നും ലോകത്തിനെ കാത്തു നിങ്ങൾ നിൽക്കുന്നുണ്ടെന്നും വിചാരിക്കുന്നതിൻെറ വിഡ്ഢിത്തം മനസ്സിലാക്കാൻ നോക്കുന്നതു മനസ്സമാധാനത്തിനു നന്ന്. ശരി ചെയ്യാനവകാശമുണ്ടെങ്കിൽ തെറ്റു ചെയ്യാനും നിങ്ങൾക്കവകാശമുണ്ട്. പക്ഷേ, ഒരു സംഗതി ധരിച്ചുവെക്കണം. രണ്ടിൻെറയും ഉത്തരവാദിത്വം നിങ്ങൾക്കാണ്.

ശക്തിമത്തുക്കളായ പക്ഷപാതങ്ങൾ വെച്ചു പുലർത്തുന്ന ആളാണ് നാലപ്പാടൻ – ആളുകളോടും അതെ, കാര്യങ്ങളോടും അതെ. രാജിയാവലിനെ അദ്ദേഹത്തിന് പുച്ഛമാണ്. 'വേണ'വും 'വേണ്ട'യും തമ്മിൽ രാജിയാവുക എന്നുവെച്ചാൽ രണ്ടും ആത്മഹത്യ ചെയ്യുക എന്നല്ലേ അർത്ഥം? ഓരോ മനുഷ്യനും ഒരു വ്യക്തിത്വമുണ്ടെന്നും ആ വ്യക്തിത്വത്തെ വളർത്തി വികസിപ്പിക്കാൻ ഓരോരുത്തനും അവകാശമുണ്ടെന്നുമുള്ള – പക്ഷെ ഒരാളും മറ്റൊരാളെ തൊട്ടുകളിക്കാൻ നിൽക്കരുത് – ഒരു തത്ത്വശാസ്ത്രമുണ്ടെങ്കിൽ അതാണ് നാലപ്പാടൻെറ ജീവിതതത്ത്വശാസ്ത്രമെന്നു ഞാൻ വിചാരിക്കുന്നു.

## കൃതികളുടെ ഗതികൾ

നാലപ്പാടൻ എഴുതിയ ഗദ്യകൃതികളിൽ തർജ്ജമയായ പാവങ്ങളും പദ്യകൃതികളിൽ വിലാപകാവ്യമായ കണ്ണുനീർത്തുള്ളിയുമാണ് പരക്കെ പ്രസിദ്ധിയാർജ്ജിച്ചത്. കണ്ണുനീർത്തുള്ളി അദ്ദേഹത്തെ ഒന്നാംകിട കവിയാക്കി. പാവങ്ങളദ്ദേഹത്തെ നവീന മലയാള ഗദ്യത്തിൻെറ നേതാവാക്കി. പദ്യങ്ങളിൽവെച്ചു കണ്ണുനീർത്തുള്ളിയ്ക്കു ഗദ്യങ്ങളിൽവെച്ചു പാവങ്ങൾക്കുമാണ് ഏറ്റവുമേറെ എതിർപ്പുകളുണ്ടായിട്ടുള്ളത് എന്ന് ഇക്കൂട്ടത്തിൽ സ്മരിക്കാൻ രസമുണ്ടാവും. ഇതിൻെറ അർത്ഥം, രണ്ടിന്നും, കണ്ണുനീർത്തുള്ളിക്കു കവിതയെസംബന്ധിച്ചും പാവങ്ങൾക്കു ഗദ്യത്തെ സംബന്ധിച്ചും ആളുകളിൽ ഒരു രുചിഭേദം വരുത്താൻ സാധിച്ചിട്ടുണ്ട് എന്നാണല്ലൊ. ജനങ്ങളിൽ ഒരു രുചിഭേദമുണ്ടാക്കാൻ, പുതിയൊരു സ്വാദു ജനങ്ങൾക്കുണ്ടാക്കി കൊടുക്കാൻ, കഴിവുള്ള കൃതികൾ എത്രയുണ്ട് മലയാളത്തിൽ? കുറച്ചേ ഉള്ളൂ എന്നു മാത്രമല്ല മറുപടി. ഉള്ളവയിൽ നാലപ്പാടൻെറ കൃതികൾക്കുണ്ടായിട്ടുള്ള മിടുക്കു മറ്റുള്ളവയ്ക്കുണ്ടായിട്ടില്ല എന്നും കൂടിയുണ്ട്.

പുളകാങ്കുരത്തിലേക്കും ചക്രവാളത്തിലേക്കും എത്തിയപ്പോഴേക്കും നാലപ്പാടൻെറ നേർക്കുള്ള എതിർപ്പുകളുടെ മൂർച്ച നശിച്ചു കഴിഞ്ഞിരുന്നു.

(ലേഖനം അപൂർണ്ണം)

# പുകയിലമാഹാത്മ്യം

## എം. പി. അപ്പൻ

എനിയ്ക്ക് തലചുറ്റുണ്ടാക്കുന്ന ഒരു വസ്തുവാണ് പുകയില. പുകയില എന്ന വാക്കുപോലും എനിക്ക് അരോചകമാണ്. ആ സ്ഥിതിയ്ക്ക് പുകയിലമാഹാത്മ്യം എന്നൊരു കവിത കണ്ടാൽ അത് എനിക്ക് ഇഷ്ടപ്പെടുകയില്ലല്ലൊ. എന്നാൽ നാലപ്പാട്ട് നാരായണമേനോൻെറ പുകയില മാഹാത്മ്യം എന്ന കാവ്യം എന്നെ ആകർഷിക്കുകയാണുണ്ടായത്. അത് എങ്ങനെയാണെന്നു പറയാം.

ഞാൻ മിഡിൽ സ്കൂളിൽ പഠിക്കുന്ന കാലത്തു വായിച്ചിരുന്ന പദ്യമഞ്ജരി ഏഴാം ഭാഗത്തിൽ ഒരു ഉദ്യാനം എന്ന തലക്കെട്ടിൽ ഒരു കവിതയുണ്ടായിരുന്നു. സരളമായ ശൈലിയിൽ എഴുതിയിട്ടുള്ള ആ കവിതയിൽ അടങ്ങിയ ഒരാശയം എൻെറ മനസ്സിൽനിന്ന് മാഞ്ഞിട്ടില്ല. അത് ഇതാണ്. ഒരു തേൻമാവിൽ ഇരുന്ന് ഒരു അണ്ണാൻ മാമ്പഴം തിന്നുകയായിരുന്നു. പെട്ടെന്ന് ആ മാമ്പഴം ഞെട്ടറ്റു വീണുപോയി. താഴെ ഉണ്ടായിരുന്ന ചില കിളികൾ ആ പഴം കൊത്തിത്തിന്നു തുടങ്ങി. അതു കണ്ടിട്ട് അണ്ണാൻ ചിലച്ചു. 'നിങ്ങൾ ചെയ്തതു തെറ്റാണ്. എച്ചിൽ തിന്നാൻ പാടില്ലല്ലൊ' എന്ന് അണ്ണാൻ കിളികളോടു പറഞ്ഞതായിട്ടാണ് കവിയ്ക്കു തോന്നിയത്.

മുകളിൽ പറഞ്ഞ ഉദ്യാന വർണ്ണന നാലപ്പാട്ടു നാരായണമേനോൻെറ പുകയിലമാഹാത്മ്യം എന്ന കാവ്യത്തിൽ നിന്നെടുത്തതാണ്. ഞാൻ ആ കാവ്യം ഇഷ്ടപ്പെടാനുള്ള കാരണം മറ്റൊന്നുമല്ല.

നാലപ്പാടൻെറ മറ്റൊരു കാവ്യം ഞാൻ വായിച്ചത് മൂന്നു നാലു കൊല്ലം കഴിഞ്ഞിട്ടാണ്. ചെങ്ങന്നൂരിൽ നിന്നും പുറപ്പെട്ടു കൊണ്ടിരുന്ന 'മഹിള' എന്ന മാസികയിലാണ് ആ കവിത ഞാനാദ്യമായി കണ്ടത്. സുപ്രസിദ്ധിയാർജ്ജിച്ചു കഴിഞ്ഞിരിക്കുന്ന കണ്ണുനീർത്തുള്ളിയാണ് ആ കാവ്യം. എന്നെ അത് അത്യധികം രസിപ്പിക്കുകയുണ്ടായി.

ഏതാണ്ട് ആയിടക്കുതന്നെയാണ് ഞാൻ നാലപ്പാടനെ നേരിട്ടു കണ്ടത്. അന്ന് അദ്ദേഹം മഹാകവി വള്ളത്തോളുമൊരുമിച്ച് ശ്രീ മള്ളൂരിൻെറ അതിഥിയായി തിരുവനന്തപുരത്തു താമസിക്കുകയായിരുന്നു. ഒരു ഹൈസ്ക്കൂൾ വിദ്യാർത്ഥിയായിരുന്ന എൻെറ അന്നത്തെ സന്ദർശനത്തെപ്പറ്റി പുസ്തകരൂപത്തിൽ വന്നിട്ടുള്ള വജ്രബിന്ദുക്കളിൽ വിസ്തരിച്ചു പറഞ്ഞിട്ടുള്ളതിനാൽ ഇവിടെ ആവർത്തിക്കുന്നില്ല. അന്ന് എനിക്കു നാലപ്പാടനെപ്പറ്റി തോന്നിയ അഭിപ്രായംതന്നെ മറ്റൊരാൾക്കു തോന്നിയെന്നറിഞ്ഞപ്പോൾ എനിക്ക് ആശ്ചര്യം ഉളവായി. ഏതാനും കൊല്ലങ്ങൾക്കുശേഷം നാലപ്പാടൻെറ പുളകാങ്കുരം എന്ന കവിതാസമാഹാരം അവതരിപ്പിച്ച ശ്രീ സി.പി.ഗോവിന്ദൻ നായർ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു.

'കാഴ്ചയിൽ നാലപ്പാടൻ ഒരു സുകുമാരശരീരനും തന്റെ ചെറിയ കൈവിരലുകൾ പോലെ സൗമ്യസ്വഭാവനുമാണ്. അദ്ദേഹത്തിന്റെ സംഭാഷണത്തിൽ ഒരു ഓജസ്സും പ്രസാദവും സൗമ്യമെങ്കിലും ഊർജ്ജ്വലമായ രസികത്തവുമുണ്ട്. അദ്ദേഹം അത്യധികം മര്യാദ നോക്കുന്ന ആളും ശബ്ദത്തിലും ആംഗ്യങ്ങളിലും മറ്റു പെരുമാറ്റങ്ങളിലും ഒരാകർഷകത്വമുള്ള ആളുമാണ്. അദ്ദേഹത്തിന്റെ ഏതു പ്രവൃത്തിയിലും പരിഭ്രമമില്ലായ്മ വിശേഷമായിട്ടുണ്ട്.'

താമസിയാതെത്തന്നെ കണ്ണുനീർത്തുള്ളി പുസ്തകരൂപത്തിൽ പുറത്തുവന്നു. ഞാൻ വീണ്ടും ആ കാവ്യം വായിച്ചു. അതിന്റെ സൗന്ദര്യം എന്നെ വളരെ ആകർഷിച്ചിരുന്നു. അനേകം തവണ ഞാൻ ആ കാവ്യം വായിക്കുകയുണ്ടായി. ആശാന്റെ പ്രരോദനം വായിക്കുമ്പോൾ ഉണ്ടാകുന്ന വികാരതരളത കണ്ണുനീർത്തുള്ളി വായിക്കുമ്പോൾ എനിയ്ക്കുണ്ടാകാറില്ല. എങ്കിലും ആ കാവ്യം വായിക്കുമ്പോൾ അത്യധികമായ ആഹ്ലാദം ഞാൻ അനുഭവിക്കാറുണ്ട്. രചനയുടെ സൗകുമാര്യവും ആശയങ്ങളുടെ അഭിനവത്വവുമാണ് ആ കാവ്യത്തെ ഉൽകൃഷ്ടമാക്കുന്നതെന്നു തോന്നുന്നു. അതിൽ തത്ത്വചിന്ത കുറെ കൂടിപ്പോയെന്ന് അഭിപ്രായപ്പെടുന്നവർ ഉണ്ടായേക്കും. എങ്കിലും എനിക്ക് അത് ഹൃദ്യമായിട്ടു തന്നെയാണ് തോന്നിയിട്ടുള്ളത്. അതിന്റെ മനോഹാരിത വെളിപ്പെടുത്താൻ ശ്ലോകങ്ങൾ ഉദ്ധരിക്കാനൊരുങ്ങിയാൽ ഒരു അവസാനം കാണുകയില്ല. ഓരോ ശ്ലോകവും 'ഞാൻ മുമ്പിൽ ഞാൻ മുമ്പിൽ' എന്ന മട്ടിൽ വന്നു നിൽക്കുന്നു.

നാലപ്പാടന്റെ ഷഷ്ടിപൂർത്തി പ്രമാണിച്ചു പ്രസിദ്ധപ്പെടുത്തിയ ഉപഹാരഗ്രന്ഥത്തിൽ ഉള്ള ഒരു ലേഖനം എന്നെ പ്രത്യേകം ആകർഷിക്കുകയുണ്ടായി. ശ്രീ.കെ.കെ.രാജ എഴുതിയതാണ് ആ ലേഖനം. അതിലൊരിടത്ത് അദ്ദേഹം ഇങ്ങനെ പറയുന്നു:-

'ഭാഷാസാഹിത്യം മാമൂൽപ്രിയത്വത്തിന്റെ പിടിയിൽനിന്നു വിട്ടുപോന്നിട്ടുള്ളത് അടുത്തകാലത്താണ്. ആദ്യമായി അതിന്റെ പരമിതവൃത്തത്തിനപ്പുറം കടന്നത് ആശാന്റെ വീണപൂവാണെന്നു പറയാം. അതിന്റെ നവ്യപ്രകാശത്തിൽ അത്ഭുതപരതന്ത്രനായ എന്റെ ഈ സുഹൃത്ത് (നാലപ്പാടൻ) ഭാഷാസാഹിത്യത്തിലെ മറ്റ് സമസ്ത സമ്പത്തും നശിച്ചുപോയാലും വീണപൂവുമാത്രം നശിക്കാതെ കിട്ടിയാൽ ഞാൻ കൃതകൃത്യനായിത്തീരും' എന്ന് എന്നോടു പറഞ്ഞിട്ടുള്ളതായി ഓർമ്മ തോന്നുന്നുണ്ട്. വിഷയത്തിലും പ്രതിപാദനത്തിലും ആശയസ്വഭാവത്തിലും അസാധാരണമായ ഒരു നവചൈതന്യം വീണപൂവിനുണ്ട്. അതിന്റെ പ്രകാശത്തിൽ നാലപ്പാട് ചെയ്തിട്ടുള്ള ദീർഘയാത്രയുടെ പരിണതഫലങ്ങളാണ് കണ്ണുനീർത്തുള്ളി മുതലായ ഉത്തമകൃതികൾ എന്ന് ഞാൻ വിചാരിക്കുന്നു.

വള്ളത്തോളിന്റെ കളരിയിലാണല്ലൊ നാലപ്പാടൻ പയറ്റിത്തുടങ്ങിയത്. അങ്ങനെ ആ മഹാകവിയുടെ ശിഷ്യനായി കാവ്യജീവിതം ആരംഭിച്ച നാലപ്പാടൻ മഹാകവി കുമാരനാശാന്റെ ശിഷ്യനായി പരിണമിക്കുകയാ

ണുണ്ടായത്. ആ പരിണാമത്തിന്റെ അത്യന്തലഘുവായ ചരിത്രം മേൽ ഉദ്ധരിച്ച ഖണ്ഡിക സശ്രദ്ധം വായിക്കുന്നവർക്ക് കാണാം. രചനാ സൗകുമാര്യമല്ല, ആശയഗാംഭീര്യമാണ് ഉൽക്കൃഷ്ടമെന്ന് നാലപ്പാടന് തോന്നിയിരിക്കണം. ക്രമേണ അദ്ദേഹം തത്ത്വചിന്താകുശലനായ ഒരു കവിയായിത്തീർന്നു. എന്നാൽ രചനയിൽ ക്ലിഷ്ടതവരാതിരിക്കാനും അദ്ദേഹം വേണ്ടതുപോലെ ശ്രദ്ധിച്ചിരുന്നുവെന്നുള്ളത് എടുത്തുപറയേണ്ടിയിരിക്കുന്നു.

നിസ്സാരമായ ഒരു വീണപൂവിനെ കണ്ടിട്ട് ആശാൻ അത്യന്തമനോജ്ഞമായ ഒരു കവിത രചിച്ചുവല്ലൊ. നാലപ്പാടനും നിസ്സാരവസ്തുക്കളെപ്പറ്റി കവിത എഴുതിയിട്ടുണ്ട്. ഒരു മണൽത്തരിയെപ്പറ്റി അദ്ദേഹം എഴുതിയ ചിന്താസുന്ദരമായ ഭാവഗീതം ചക്രവാളം മുഖേന സഹൃദയർക്കും പരിചിതമാണ്. അത്രതന്നെ പ്രസിദ്ധി നേടിയതല്ലെങ്കിലും അതിയായ ആശയഭംഗി കലർന്ന കവിതയാണ് പുളകാങ്കുരത്തിലെ 'നിസ്സാരം'. തിരമാലയിൽ ഒരു വെള്ളാരങ്കല്ലു വന്നു വീഴുന്നതു കണ്ടപ്പോൾ കവിയുടെ മനസ്സിൽ ഉണ്ടായ വിചാരങ്ങളെയാണ് ആ കവിതയിൽ ആവിഷ്ക്കരിച്ചിട്ടുള്ളത്. അവസാനത്തെ ഈരടി എന്റെ മനസ്സിൽ ഒരു ശിലാലേഖപോലെ പതിഞ്ഞിട്ടുണ്ട്. നാലപ്പാടന്റെ സ്വപ്രത്യയസ്ഥൈര്യം വെളിപ്പെടുത്തുന്ന വരികളായിട്ടാണ് വളരെ മുമ്പുതന്നെ അവയെ ഞാൻ കണക്കാക്കിയിട്ടുള്ളത്. ഒരു മഹാകവിയ്ക്കല്ലാതെ അത്തരം ഒരു ഈരടി എഴുതാൻ കഴിയുകയില്ല. ആ വരികൾ ഏതാണെന്നറിയേണ്ടേ? നോക്കുക:-

കെല്പറ്റതെങ്കിലുമെൻകയ്യും ചെല്ലായ്കി–
ലപ്പോഴേ നിശ്ചലം കാലചക്രം.

നാലപ്പാടൻ എന്നു കേൾക്കുമ്പോഴെല്ലാം എന്റെ ഓർമ്മയിൽവരുന്നത് ഈ ഈരടിയാണ്. ഇതുപോലെ പള്ളത്ത് എന്നു കേൾക്കുമ്പോൾ

പൊള്ളും സഹാറയിൽ പൂഞ്ചോലകണ്ടിടാം
മുള്ളുകൾക്കുള്ളിൽ മലർക്കുലയും

എന്ന ഈരടി എന്റെ മനസ്സിൽ മുഴങ്ങാറുണ്ടെന്നുകൂടി പറഞ്ഞുകൊള്ളട്ടെ.

# നാലപ്പാട്

## (സാഹിതീസപര്യ)

## ശാകല്യൻ

**ആൾ**ത്തിരക്കിൽനിന്നും ആർഭാടങ്ങളിൽനിന്നുമെല്ലാം അകന്നുനിന്നു സ്വന്തം കഴിവുകളെ തന്നിൽത്തന്നെ കേന്ദ്രീകരിച്ചു ധിഷണാപരമായ ഒരു തീവ്രതപസ്യയനുഷ്ഠിച്ച സാഹിത്യകാരനാണ് നാലപ്പാടൻ. ആ

തപസ്യ സാഹിത്യത്തിന് തീക്ഷ്ണപ്രദമായ ഒരു സംസ്ക്കാരസമ്പത്തും തൽക്കർത്താവിന് ഈടുറ്റ ഒരു യശസ്സംഭവും നിർമ്മിച്ചുകൊടുത്തു.)

നമ്മുടെ സാഹിത്യരംഗത്തിൽ എലികളെ പ്രസവിക്കുന്ന മലകളാണധികം. ഭാഗ്യവശാൽ അപൂർവ്വം ചില മലകളെത്തന്നെ പ്രസവിക്കുന്ന മലകളും ഇല്ലായ്കയില്ല. അക്കൂട്ടത്തിലൊരു മലയാണ് നാലപ്പാട്ടു നാരായണമേനോൻെറ ചരമംകൊണ്ടു നമുക്ക് നഷ്ടപ്പെട്ടത്. വാരികകളിലും മാസികകളിലും പ്രത്യേകിച്ചും കഴിഞ്ഞ ഒന്നുരണ്ടു പതിറ്റാണ്ടിന്നിടയിൽ വളരെ കുറച്ചേ അദ്ദേഹം എഴുതിയിട്ടുള്ളു. വിശേഷാൽപ്രതികളുടെ വിരിമാറുകളിൽ അദ്ദേഹത്തിൻെറ പേർ വലിയ അക്ഷരങ്ങളിൽ അച്ചടിച്ചതായും നിങ്ങൾ അധികമൊന്നും കണ്ടിരിക്കില്ല. ലേഖനമെഴുത്ത് കുലത്തൊഴിലാക്കിയിട്ടുള്ള മറ്റു പലരുടേയും സ്ഥിതിയോർക്കുമ്പോൾ നാലപ്പാടൻ ആനുകാലികപ്രസിദ്ധീകരണങ്ങളിൽ നിന്ന് അകന്നുനിന്നു സാഹിത്യവ്യവസായം ചെയ്തത് ഒരനുഗ്രഹമായെന്നു വേണം കരുതുക. കഴിവുള്ള നമ്മുടെ പല എഴുത്തുകാരും ആനുകാലികപ്രസിദ്ധീകരണങ്ങളുടെ ഒഴുക്കിലും ചുഴിയിലുംപെട്ടു വട്ടംകറങ്ങിക്കൊണ്ടിരിക്കുകയാണ്. അവരിൽ പലരും സാഹിത്യത്തിനു മേത്തരം സംഭാവനകൾ സമർപ്പിപ്പാൻ കഴിവുള്ളവരുമാണ്.

## തപസ്യ

ആൾത്തിരക്കിൽനിന്നും ആർഭാടങ്ങളിൽനിന്നുമെല്ലാം അകന്നുനിന്നു സ്വന്തം കഴിവുകളെ തന്നിൽത്തന്നെ കേന്ദ്രീകരിച്ചു ധിഷണാപരമായ ഒരു തീവ്രതപസ്യയനുഷ്ഠിച്ച സാഹിത്യകാരനാണ് നാലപ്പാടൻ. ആ തപസ്യ സാഹിത്യത്തിനു തീക്ഷ്ണപ്രഭമായ ഒരു സംസ്ക്കാരസമ്പത്തും തൽക്കർത്താവിനു ഈടുറ്റ ഒരു യശസ്സംഭവും നിർമ്മിച്ചുകൊടുത്തു. നാലപ്പാടൻെറ ആ നല്ല മാതൃകയെ പിൻതുടരാൻ ഓരോ തലമുറയിലും പതിപ്പത്താളുകളെങ്കിലും നമുക്കുണ്ടായിരുന്നുവെങ്കിൽ!!

വായിക്കു, ചിന്തിക്കുക, എഴുതുക–ഇതു മൂന്നുമായിരുന്നു ആ തപസ്യയിലെ സാധനകൾ. പാശ്ചാത്യവും പൗരസ്ത്യവും പ്രാചീനവും നവീനവുമായ ഏറെക്കുറെ എല്ലാ ചിന്തകളോടും അദ്ദേഹം പരിചയപ്പെട്ടു. അവയെ ആവുന്നതും സാമ്യപ്പെടുത്തി. സ്വന്തം വ്യക്തിത്വത്തിൻേറതായ മുദ്രയോടുകൂടി മലയാളഭാഷയ്ക്ക് സമർപ്പിച്ചു. ഏറ്റവും ഏകാഗ്രമായ പ്രയത്നത്തിൽനിന്നു മാത്രമെ ഏറ്റവും മികച്ച നേട്ടങ്ങളുണ്ടാവൂ. അക്ഷീണമായ പ്രയത്നശീലത്തിൻെറ പ്രതീകമായിരുന്നു നാലപ്പാടൻ. അതുകൊണ്ടുതന്നെയാണ് അദ്ദേഹം എലിക്കുപകരം മലയെത്തന്നെ പ്രസവിച്ച ഒരു മലയായിത്തീർന്നത്.

## കവി

വന്ദ്യമഹാകവി വള്ളത്തോളുമായുള്ള സമ്പർക്കം നാലപ്പാടനിലട ങ്ങിയ കവിയെ മറനീക്കിക്കാണിച്ചുവെങ്കിൽ അത്ഭുതപ്പെടുവാനില്ല. പിൽക്കാലത്തു കണ്ണുനീർത്തുള്ളിയുടെ കർത്താവാകാൻ വേണ്ട പയറ്റും പാടവവും അദ്ദേഹം കവനകൗമുദിയെപ്പോലുള്ള അന്നത്തെ മികച്ച പത്രങ്ങളുടെ പംക്തികളിലൂടെ സമ്പാദിച്ചു. സുലോചനയുടെ സുന്ദരമായ ഹൃദയത്തിൽ കണ്ണുനീർത്തുള്ളിയെഴുതിയ കവി ഒളിഞ്ഞിരിക്കുന്നതായി നിങ്ങൾക്കു കാണാം.

കണ്ണുനീർത്തുള്ളി ഒരു വിലാപകാവ്യമോ സമാശ്വാസകാവ്യമോ എന്തോ ആകട്ടെ, സമുൽക്കൃഷ്ടമായ ഒരു കലാസൃഷ്ടി എന്ന നിലയിൽ അത് കാലത്തെ അതിജീവിക്കത്തക്ക കരുത്തും കാമനീയവുമുള്ളതാണെന്ന കാര്യത്തിൽ ആർക്കും അഭിപ്രായഭേദമുണ്ടാവില്ല. വാസ്തവത്തിൽ അതൊന്നുമാത്രം മതി നാലപ്പാടനെ ഏതുകാലവും മലയാളികളാൽ സ്മരിക്കപ്പെടാൻ. അതിന്നുമുമ്പെന്നപോലെ പിമ്പും അദ്ദേഹം കവിതാരചനയിൽ ഏർപ്പെട്ടിട്ടുണ്ട്. എന്നാൽ വിശിഷ്ടമായ ആ വിലാപകാവ്യത്തിൻെറ നിഴലിൽ നിൽക്കുന്നതേയുള്ളു അദ്ദേഹത്തിൻെറ അനന്തരകാല കൃതികൾ. അല്ലെങ്കിൽ ഹൃദയരക്തത്തിൽ തൂലിക മുക്കിയെഴുതിയ അനുഭൂതി പ്രധാനമായ കാവ്യത്തിൻെറ ആസ്വാദ്യത മറ്റുള്ളവയ്ക്കു കിട്ടാൻ വഴിയില്ലല്ലൊ.

## വിവർത്തകൻ

പാശ്ചാത്യസാഹിത്യങ്ങളിൽ പ്രഥിതൻമാരായ രണ്ടു വ്യക്തികളാണ് സർ എഡ്വിൻ ആർനോൾഡും വിക്ടർ യൂഗോയും. ഭഗവദ്ഗീതയുടെ വിവർത്തനവും ലളിതവിസ്തരത്തിൻെറ അനുകരണമായ ലൈറ്റ് ഓഫ് ഏഷ്യയും എഡ്വിൻ ആർനോൾഡിന് ആംഗലസാഹിത്യത്തിൽ അനശ്വരമായ കീർത്തി സമ്പാദിച്ചു കൊടുത്തു. പാവങ്ങളുടെ പ്രണേതാവായ യൂഗോ ഫ്രാൻസിൽ മാത്രമല്ല യൂറോപ്പിലും അന്യരാജ്യങ്ങളിലും ഒരു ഐതിഹാസിക കവിയെപ്പോലെ ആദരിക്കപ്പെടുന്നു.

വിശ്വവിഖ്യാതൻമാരായ ഈ രണ്ടു മഹാകവികളെ മലയാളികൾക്ക് ആദ്യം പരിചയപ്പെടുത്തിയത് നാലപ്പാടനാണ്. പൗരസ്ത്യദീപവും പാവങ്ങളും യഥാക്രമം പദ്യവിവർത്തനത്തിലും ഗദ്യവിവർത്തനത്തിലും അദ്ദേഹത്തിനുണ്ടായിരുന്ന പാടവത്തിൻെറ നികഷോപലങ്ങളാണ്. ഈ രണ്ടുതർജ്ജമകളും മലയാളത്തിൽ എന്തെന്നില്ലാത്ത ഒരു ഉൽബുദ്ധതയുണ്ടാക്കിയിട്ടുണ്ട്. പ്രത്യേകിച്ചും പാവങ്ങൾ എന്ന തർജ്ജമ. സാധാരണക്കാർ വിദൂരസമസ്ക്കാരം ചെയ്തു പിൻമാറത്തക്ക വിസ്തൃതിയുള്ള ആ വിശിഷ്ട ഗ്രന്ഥത്തിൻെറ വിവർത്തനം മലയാളത്തിൽ ഓമനത്തം തുളുമ്പുന്ന ഒരു

നൂതന ഗദ്യശൈലിക്കു മാർഗ്ഗദർശനം ചെയ്തു. പുതിയ തലമുറയുടെ ചെറുകഥകളിലേയും നാടകങ്ങളിലേയും ഭാഷക്കു പാവങ്ങളിലെ ശൈലിയോടുള്ള കടപ്പാട് നിസ്സീമമാണ്. ആരും പന്തലിട്ടു കൊടുത്തിട്ടല്ല ആ നൂതനഗദ്യശൈലി എങ്ങും പടർന്നു കയറാൻ തുടങ്ങിയത്.

ഒരു പുതിയ ഭാഷാശൈലിക്കെന്നപോലെ ചിന്താഗതിക്കും പാവങ്ങൾ വഴിതുറന്നിട്ടു. ആ ഴാങ്വാൽഴാങ് നമ്മെ സംബന്ധിച്ചേടത്തോളം പുരോഗമനപരമായ ഒരു ജീവിതവീക്ഷണരീതിയുടെ പ്രവാചകൻ കൂടിയാണ്. നിസ്വനും അജ്ഞനുമായ ആ മനുഷ്യൻ എന്തിനു വേണ്ടിയാണ് തൻെറ ജീവിതമത്രയും തീ തിന്നു കഴിച്ചുകൂട്ടിയത്? സമുദായത്തിൻെറ മുമ്പിൽ അയാൾ ഒരു ചോദ്യചിഹ്നമാണ്. ഴാങ്വാൽഴാങിലൂടെ നമ്മുടെ യുവാക്കൾ സമുദായത്തിൻെറ ഹൃദയശൂന്യതയും വാർദ്ധക്യവും നോക്കിക്കണ്ടു. ജീവിതത്തെപ്പറ്റി ഒരു പുതിയ വീക്ഷണരീതിയും അവർ പാവങ്ങളിൽനിന്നു പഠിച്ചു. കേരളീയ ജീവിതത്തിൽ രൂപംകൊണ്ടും ഭാവംകൊണ്ടും ഇത്രയേറെ സ്വാധീനത ചെലുത്തിയ മറ്റൊരു ഗ്രന്ഥം മലയാളത്തിൽ അടുത്തകാലത്തൊന്നും ഉണ്ടായിട്ടില്ല. നാലപ്പാടൻെറ നൈഷ്ഠികതപസ്യയുടെ മറ്റൊരു പരിണതഫലമായിരുന്നു പാവങ്ങൾ.

## ശാസ്ത്രരംഗത്തിൽ

ആധുനിക വിജ്ഞാനീയങ്ങളിൽ ഏറ്റവുമധികം ബഹുജനശ്രദ്ധയാകർഷിച്ചിട്ടുള്ളതാണ് ലൈംഗികശാസ്ത്രം. പ്രത്യേകിച്ചും ലൈംഗികമനശ്ശാസ്ത്രം ഭാരതീയാചാര്യൻമാരുടെ പഴയസിദ്ധാന്തങ്ങളെ വാലും തലയും തൊടാതെ, എന്നുവെച്ചാൽ ശാസ്ത്രീയമായ വീക്ഷണരീതിസ്പർശിക്കാതെ, എഴുതപ്പെട്ട ഏതാനും പഴഞ്ചൻ കൃതികൾ മാത്രമാണ് ഈ വിഷയത്തിൽ മലയാളത്തിന്നു അടുത്തകാലംവരെ ഉണ്ടായിരുന്നത്. ഈ രംഗത്തിൽ പാശ്ചാത്യവൈജ്ഞാനികൻമാർ നടത്തിയ വിപുലമായ ഗവേഷണങ്ങളും അവയുടെ നേട്ടങ്ങളും സാധാരണക്കാർക്കു തികച്ചും അജ്ഞാതമായിരുന്നു. ഈ അവസരത്തിലാണ് നാലപ്പാട്ടിൻെറ രതിസാമ്രാജ്യം രംഗപ്രവേശനം ചെയ്തത്. പേരുപോലെതന്നെ പരപ്പാർന്നതും അന്തസ്സുറ്റതുമാണ് ഈ ശാസ്ത്രഗ്രന്ഥം. അശ്ലീലസ്പർശമില്ലാതെ ശാസ്ത്രീയമായ അന്തസ്സോടും ഗൗരവത്തോടുംകൂടി ലൈംഗികവസ്തുതകൾ കൈകാര്യം ചെയ്യുന്ന മലയാളഭാഷയിലെ ഒരേയൊരു ഗ്രന്ഥം രതിസാമ്രാജ്യമാണെന്നുപറഞ്ഞാൽ ഏകദിഷയകമായി എഴുതപ്പെട്ട അതിൻെറ അനുയായികൾക്കോ പുരോഗാമികൾക്കോ ഒട്ടും പരിഭവിക്കേണ്ടതായിട്ടില്ല.

## വഴിത്തിരിവിൽ

കണ്ണുനീർത്തുള്ളിയുടെ രചനയ്ക്കു പ്രേരകമായ വസ്തുത -ഭാര്യാചരമം – നാലപ്പാടൻെറ ജീവിതത്തെ ഒരു വഴിത്തിരിവിലെത്തിച്ചു

എന്നുവേണം കരുതുക. പിന്നീട് അദ്ദേഹം സാഹിത്യരംഗത്തിൽ പ്രത്യക്ഷപ്പെടുന്നത് കൂടുതൽ അന്തർമുഖത -ചിന്താപരത- യോടു കൂടിയാണ്. മാനസിക ജീവിതത്തിൽ സൗന്ദര്യാസ്വാദതൃഷ്ണയേക്കാൾ വിചാരവ്യഗ്രത മുന്നിട്ടുനില്ക്കുന്നു. ചക്രവാളത്തിൻെറ ചുരുളുകളിൽ ഈ പ്രത്യേകത ഭാവുകൻമാർക്കു ദർശിക്കാം. മാനസികജീവിതത്തിലുണ്ടായ ഈ സവിശേഷതയുടെ പ്രസ്ഫുരണങ്ങളാണ് അനന്തരകാലകൃതികൾ. അതുവരെയ്ക്കും വള്ളത്തോൾ ക്ലബ്ബിലെ ഒരു പ്രമുഖാംഗമെന്ന നിലയിൽ അറിയപ്പെട്ടിരുന്ന നാലപ്പാട് സ്വന്തം വ്യക്തിത്വത്തിലേക്കുതന്നെ മടങ്ങിപ്പോരുന്ന കാഴ്ചയാണ് നാം അനന്തരകൃതികളിൽ കാണുന്നത്. അതായത് ചിതറിയ ചിന്തകളെ ചിട്ടപ്പെടുത്തി, ആവിഷ്ക്കരിപ്പാനുള്ള ശ്രമം. കണ്ണുനീർത്തുള്ളിയിലെ കലാരാധകൻ രതിസാമ്രാജ്യത്തിൽ ശാസ്ത്രകാരനായി മാറുന്നു. കലയിൽനിന്നു ശാസ്ത്രത്തിലേക്കു കാലൂന്നിയ അദ്ദേഹം അടുത്ത അവസരത്തിൽ തത്ത്വചിന്തകനായി രംഗപ്രവേശം ചെയ്യുന്നു.

## ആർഷജ്ഞാനം

നാലപ്പാട് താരുണ്യത്തിലൊരിക്കൽ അൽമോറയിൽവെച്ചു സന്യസിപ്പാൻ സമുദ്യമിച്ചുവെന്നും ഉറ്റവരേയും ഉടയവരേയും ഓർത്തു തൽക്കാലം അതിൽനിന്നു പിൻതിരിഞ്ഞുവെന്നും പറയപ്പെടുന്നു. അന്ന് അദ്ദേഹം വണ്ടി മാറിക്കയറിയത് മലയാളത്തിന് ഒരു വിധത്തിലും നഷ്ടമായില്ല. കാരണം ഉറ്റവർക്കിടയിൽ ജീവിച്ച നാലപ്പാടിനെപ്പോലെതന്നെ സന്യാസത്തിൻെറ പടിവാതിൽക്കൽ മുട്ടിയ തത്വാന്വേഷകനായ നാലപ്പാടിനേയും നമുക്കു സിദ്ധിച്ചു. രണ്ടാമതു പറഞ്ഞ ആ നാലപ്പാടത്രെ ആർഷജ്ഞാനമെന്ന അമൂല്യഗ്രന്ഥത്തിൻെറ പിന്നിൽ വർത്തിക്കുന്ന വ്യക്തി.

ചിരന്തനമായ ചിന്തയുടേയും ജീവിതമൂല്യങ്ങളോടുള്ള ആത്മാർത്ഥമായ ആദരത്തിൻേറയും സമുൽക്കൃഷ്ടഫലമത്രെ ആർഷജ്ഞാനം. ഹൈന്ദവദർശനങ്ങളുടെ അഗാധതയോളം ഊളിയിട്ടെത്തിയ ഒരാത്മാവിനെ നാം അതിൽ കാണുന്നു. പ്രസ്തുതകൃതി മുഴുവനും അവധാനപൂർവ്വം വായിച്ചു തീർക്കുവാനുള്ള സൻമനസ്സ് മാത്രമാണ് നാം മുടക്കുമുതലായി കരുതേണ്ടിയിരിക്കുന്നത്. എന്നാൽ അതിൽനിന്ന് എടുക്കാവുന്ന ലാഭവമോ അപരിമിതവും. ആ ഒറ്റഗ്രന്ഥംകൊണ്ട് വിചാരഭാരതത്തിലെ എത്രയോ തലമുറകളെ പരസ്പരം കൂട്ടിയിണക്കുവാൻ നാലപ്പാടിനു കഴിഞ്ഞിരിക്കുന്നു. മലയാളത്തിൽ ഇത്ര കനവും കാതലുമുള്ള പുസ്തകങ്ങൾ പുതിയ തലമുറയിൽ വളരെ കുറച്ചേ ഉണ്ടായിട്ടുള്ളു. മല, മലയെത്തന്നെ പ്രസവിച്ചതിന്നു മറ്റൊരുദാഹരണമായി ഈ കൃതിയേയും കണക്കാക്കാം.

നാലപ്പാടൻെറ സാഹിത്യ പരിശ്രമങ്ങളോടു മലയാളികൾക്കുള്ള ആദരത്തിൻെറ പ്രത്യക്ഷഫലമത്രെ ഷഷ്ടിപൂർത്തിക്ക് അദ്ദേഹത്തിന്നു സമർപ്പിച്ച ഉപഹാരഗ്രന്ഥം. ആർഷജ്ഞാനമൊഴിച്ചുള്ള അന്യകൃതികളുടെ മൂല്യം നിർണ്ണയിക്കുന്നതിലും അദ്ദേഹത്തിൻെറ ജീവിതത്തെ വ്യാഖ്യാനി

ക്കുന്നതിലുംഉപഹാരഗ്രന്ഥം ഒരു വിജയമായിട്ടുണ്ട്. കവി, ഗദ്യകാരൻ, ശാസ്ത്രജ്ഞൻ, തത്വചിന്തകൻ എന്നീ പലനിലകളിലും അദ്ദേഹം അലങ്കരിച്ച മാന്യസ്ഥാനം കേരളത്തിലെ വരാൻ പോകുന്ന തലമുറകൾക്ക് എന്നും സമാരാദ്ധ്യമായിത്തന്നെ ഇരിക്കും. അനുസ്യൂതമായ അദ്ധ്വാനശീലംകൊണ്ടു സാഹിത്യത്തിലെ മുതൽക്കൂട്ടു വർദ്ധിപ്പിച്ച അദ്ദേഹത്തെ ആധമർണ്യമനോഭാവത്തോടുംകൂടിയല്ലാതെ മലയാളിക്കു സ്മരിപ്പാനാകില്ല.

# ആ കസേര അവിടെയില്ല

## (സാഹിത്യപരിഷത്ത്)

## കാട്ടുമാടം

പ്രിയപ്പെട്ട ജീ,

ഇന്നലെ ഞാൻ നാലപ്പാടൻെറ വീട്ടിൽ പോയി. സ്വതവേ അരസികത്തം നിറഞ്ഞ ദിനരാത്രങ്ങൾ കൊണ്ടുമടുക്കുമ്പോൾ കുറെ ചൂടും വെളിച്ചവും കിട്ടാനാണ് ഞങ്ങളൊക്കെ അവിടെ പോകാറ്. എപ്പോൾ ചെന്നാലും മൂന്നുനാലുമണിക്കൂർ നേരംകൊണ്ട് നമ്മുടെ കയ്യും പിടിച്ച ദ്ദേഹം ലോകത്തിൻെറ എല്ലാ മുക്കിലും മൂലയിലും പറന്നുചെല്ലും, കാണേണ്ടതും കാണാത്തതും കാട്ടിത്തരും. പരിചയപ്പെടേണ്ടവരെ പരിചയപ്പെടുത്തും. കേൾക്കാത്തവരെ കേൾപ്പിക്കും. ആംഗ്യപ്രധാനമായ ആ സംഭാഷണം ഭാവപ്രധാനം കൂടിയാണ്. കണക്കിനുകണക്കിന്, ഓരായം ചേർത്ത സംഭാഷണശൈലി, നമ്മുടെ ശ്രദ്ധയെ പിടിച്ചുനിർത്തും. കൂർത്തുമൂർത്ത ഫലിതശരംകൊണ്ടു അദ്ദേഹം എല്ലാവരേയും ഒന്നു തലോടും. കുട്ടികളെപ്പോലെ ദേഹമാകെ ഇളകിച്ചിരിക്കും. വാർദ്ധക്യസഹജമായ ക്ഷീണം വർദ്ധിപ്പിക്കേണ്ടെന്നു കരുതി അദ്ദേഹത്തെ വിശ്രമിപ്പിക്കാൻ ശ്രമിച്ചാൽ അദ്ദേഹം വിടുകയില്ല. താൻ പറയുന്നതെന്തും മൂളിക്കേൾക്കുന്നവരെ അദ്ദേഹത്തിന്നിഷ്ടമില്ല. എതിർപ്പും അഭിപ്രായവ്യത്യാസവുംറൊക്കം പറയണം. എന്തിനും അവിടെ പരിഹാരമുണ്ട്. വിഷയം അദ്വൈതമോ ആറ്റംബോംബോ അഷ്ടമുടിക്കായലോ ആയിക്കോട്ടെ. ഏതു കൊലകൊമ്പനേയും അവിടെ മുട്ടു കുത്തിയ്ക്കും. അതേപ്പറ്റി കൂടുതൽ എഴുതേണ്ടല്ലൊ, ഒരിക്കലെങ്കിലും ആ പൂമുഖം സന്ദർശിച്ചവർക്ക് അസ്സലായറിയാം. എത്രപണ്ടായാലും വന്നേരിനാട് ഒരിക്കലെങ്കിലും സന്ദർശിച്ച സാഹിത്യതീർത്ഥാടകൻ ആ നാടിനെപ്പറ്റി എന്നും സ്മരിക്കുന്നതിൻെറ രഹസ്യം മറ്റൊന്നല്ല, നാലപ്പാടൻെറ സംഭാഷണം.

ഇതൊക്കെ വിചാരിച്ചാണ് ഇന്നലെ ഞാനാ നടപ്പുരയിലേക്കു കാലെടുത്തുവെച്ചത്. പെട്ടെന്ന് എൻെറ ഹൃദയത്തിൻെറ അടിയിൽനിന്നൊരു കാളലുയർന്നു. ഞാനപ്പോഴേ അതാലോചിച്ചുള്ളു. നാലപ്പാടൻ മരിച്ചുപോ

* ഒരു കാലഘട്ടത്തിൻെറ ഓർമ്മയ്ക്ക്

യി. ആ പൂമുഖം മുഴുവൻ നിറഞ്ഞിരിക്കുന്ന ആതിഥേയൻെറ അഭാവം ആ മുറ്റത്തുകൂടി സർവ്വോദയ(വി.എം നായരുടെ വസതി) ത്തിലേക്കു പോയിരുന്ന സാധാരണക്കാരനും അനുഭവപ്പെടാതിരിക്കില്ല. തികച്ചും ഗാന്ധിയനായിരുന്ന നാലപ്പാടനു, അതിൻെറ എതിരാളികളെക്കൂടി, തൻെറ മുമ്പിലെത്തിയാൽ സർവ്വോദയത്തിലേക്കു നയിക്കാനുള്ളൊരു ശക്തിയുണ്ട്. ഞാനും അതല്ലാതെന്തു ചെയ്യും? ആ ഉമ്മറം ശൂന്യമാണ്. ആ കസേരകൂടി അവിടെയില്ല. ഓമനിച്ചു വളർത്തിയ പനിനീർച്ചെടി ഏതോ വിലാപകാവ്യം ആലപിക്കുന്നു. നീണ്ടകാലത്തെ സാന്നിദ്ധ്യം കൊണ്ട് അവ നാലപ്പാടനിൽനിന്ന് ഉൾക്കൊണ്ട ശക്തിയും സൗന്ദര്യവും ആ കാവ്യത്തിലുമുണ്ടായിരുന്നു. പക്ഷേ ഒരു വിധവ, അവളെത്ര തന്നെ സുന്ദരിയായാലും വൈധവ്യം ഒരനാകർഷകത്വമല്ലേ? അതുപോലെ ആ നാഥനില്ലാത്ത വീട് ആഗതരുടെ ഹൃദയത്തിൽ ഒരസുഖമുളവാക്കുകയാണ്. അതിനു മാറ്റുകൂട്ടാൻ 'എൻെറ കഥ നോക്കൂ' എന്നു പറയുന്ന പനിനീർച്ചെടികളും ഇടയാക്കുന്നു. ഞാനും സർവ്വോദയത്തിലേക്ക് പോയി.

കഷ്ടിച്ചൊരൊന്നര വ്യാഴവട്ടത്തിനു മുമ്പാണ് ഞാൻ നാലപ്പാടനെ ആദ്യം കണ്ടത്. നാലഞ്ചു വയസ്സുള്ളൊരു കുട്ടിയായിരുന്നു ഞാൻ. നാലപ്പാടൻ തന്നെ പിന്നീട് ഓർമ്മയിൽനിന്നു പറയാറുള്ള (എനിക്കോർമ്മയില്ല) ഒരു കഥ. അദ്ദേഹത്തിൻെറ സമീപത്തുള്ള എൻെറ ബന്ധുവീട്ടിൻെറ മുറ്റത്തു ഞങ്ങൾ മൂന്നു നാലു കുട്ടികൾ 'അമ്പലം' കൂട്ടി കളിക്കുകയായിരുന്നു. ഉടഞ്ഞ ഓടുകൊണ്ടു നിർമ്മിച്ച അമ്പലത്തിൽ തേവരും ശാന്തിക്കാരനും അമ്പലവാസിയും തൊഴാൻ വരുന്നവരും ഒക്കെയുണ്ട്. എല്ലാപ്രായമായവരും കുട്ടികളുടെ പ്രീതിക്കുവേണ്ടി തൊഴാൻ വരും. കൂട്ടത്തിലന്നൊരു 'യോഗ്യനും' വന്നിരുന്നു. വെളുത്ത് വടിവൊത്ത ദേഹത്തോടുകൂടിയ ഒരു കുറിയ മനുഷ്യൻ. മൽമലിൻെറ ബനിയൻ ഇട്ടിരിക്കുന്നു. വേഷ്ടി ചുമലിൽ. തല വളഞ്ഞ ഒരു വടി കയ്യിൽ. കാലിൽ മെതിയടി. എല്ലാത്തിനും പുറമെ ഇടത്തേക്കയ്യിൽ മാറോടടക്കിപ്പിടിച്ച ഒരു കെട്ട് പുസ്തകവും. ആ പുസ്തകങ്ങളുടെ കട്ടിയുള്ള ചട്ടയും മട്ടും കണ്ടപ്പോൾ -ഞങ്ങൾ- കുട്ടികൾക്ക് ബഹുരസം പിടിച്ചു. രണ്ടു മാറോടും പൊട്ടിന് പകരം അതൊന്നുണ്ടായാൽ അമ്പലമതിൽ പൊടിപൊടിക്കും. എൻെറ അഭിപ്രായം എല്ലാ കുട്ടികൾക്കും ബോധിച്ചു. ഞങ്ങൾ യോജിച്ചാവശ്യപ്പെട്ടു. പക്ഷേ, അവർ–പ്രായമായവർ, വെറുതെ ചിരിച്ചതേയുള്ളു. കൂട്ടത്തിലാരോ പറഞ്ഞു. 'പാവങ്ങൾ.'

അതെ, ഞങ്ങൾ മാത്രമല്ല ആ പുസ്തകക്കെട്ടും പാവങ്ങളായിരുന്നു. മലയാളത്തിലെ പുസ്തക വില്പനാ ചരിത്രത്തിലെ ഒരു പുതിയ അദ്ധ്യായമായിരുന്നു പാവങ്ങളുടെ വില്പന. ഗ്രന്ഥകർത്താവു തന്നെ പുസ്തകക്കെട്ടും തൂക്കിപ്പിടിച്ചു വീടു വീടാന്തരം കയറിച്ചെന്നു വിൽക്കുക. പലരും നിരസിച്ചു. ചിലർ സഹായിച്ചു. അവരിൽതന്നെ അധികംപേരും പുസ്തകത്തിനല്ല വില കൊടുത്തത് 'ബ്ട്ന്നൊക്കെ വന്നസ്ഥിതിക്കെങ്ങനാ വെറുതെ മടക്കാ' ഇതായിരുന്നു മറുപടി. ആയിരത്തിലധികം രൂപ മുതലിറക്കി അടിച്ച

പാവങ്ങൾ തന്നെ പാപ്പരാക്കുമെന്ന് നാലപ്പാട്ട് പലതവണ ഭയപ്പെട്ടിട്ടുണ്ട്. പക്ഷേ, ഒരിക്കൽ അനതിദൂരഭാവിയിൽ പാവങ്ങളുടെ മഹത്വം വെളിപ്പെടുമെന്ന് അദ്ദേഹത്തിന് നല്ല ഉറപ്പുണ്ടായിരുന്നു. അന്നു താൻ ധന്യനാവുമെന്നും അദ്ദേഹം വിശ്വസിച്ചു. അങ്ങാടികളിൽ സാമാനം പൊതിയാൻ ഒരു കാലത്ത് 'പാവങ്ങ'ളുപയോഗിച്ചിരുന്നു. വന്നേരിനാട്ടിൽ പാവങ്ങളുടെ കുറെ ഏടുകളെങ്കിലും ഇല്ലാത്തൊരു വീടുമുണ്ടായിരുന്നില്ല. എന്നാൽ ആ മഹൽഗ്രന്ഥത്തിൻെറ മഹത്വം അധികംപേരും മനസ്സിലാക്കാൻ കാലമേറെ വേണ്ടിവന്നു. മലയാള ഗദ്യത്തിനു സ്വന്തം കാലിൽ നിൽക്കാൻ ശക്തിയുണ്ടെന്ന് ഏതു ഭാഷയിലെയായാലും വിഖ്യാത ഗ്രന്ഥകാരൻമാർക്ക് വിഹരിക്കാൻതക്ക യോഗ്യതയുണ്ട് ഈ കൊച്ചു കൈരളിയ്ക്കെന്ന് തെളിയിച്ചത് പാവങ്ങളുടെ കർത്താവാണ്, പാവങ്ങളാണ്. അതു മനസ്സിലാക്കാൻ വർഷങ്ങളേറെ വേണ്ടിവന്നു.

നാലപ്പാടൻെറ സാഹിത്യസൃഷ്ടികളെ വിമർശിക്കാനല്ല ഇവിടെ ഭാവം. അതിനർഹതയുള്ളവർക്കല്ലേ അതു പാടുള്ളു. ഒരു പുത്രന് പിതാവിനെ പറ്റിയുള്ളതുപോലെ, ബഹുമാനപൂർണ്ണമായ ചില സ്മരണകൾ അയവിറക്കാനാണ് ശ്രമിച്ചത്. അദ്ദേഹത്തോടൊന്നിച്ച് ആ പർണ്ണശാലാസദൃശമായ വീടിൻെറ ഉമ്മറത്തിരുന്നു കഴിച്ചുകൂട്ടിയ കുറെ മണിക്കൂറുകൾ, എൻെറ ജീവിതത്തിലെ മറക്കാത്ത നിമിഷങ്ങളാണ്, അങ്ങനെയുണ്ടായ ആരുടേയും എന്നും ഞാൻ വിശ്വസിക്കുന്നു.

എന്തിനെപ്പറ്റിയും ആരോടായാലും തുറന്നടിക്കുക എന്നത് അധികമാർക്കുമില്ലാത്ത ഒരു പ്രത്യേകതയാണ്. സേവയ്ക്കുവേണ്ടി ഒരക്ഷരം പറയില്ല. കാര്യം പറയുന്നതു കൊണ്ടുള്ള മുഷിച്ചിൽ വിലവെക്കേണ്ടതില്ലെന്നാണ് നാലപ്പാടൻെറ അഭിപ്രായം. ഈ അടുത്ത് ഡിസ്ട്രിക്ട് ബോർഡ് തെരഞ്ഞെടുപ്പുകാലത്ത് നടന്നൊരു കഥ ഓർമ്മ വരുന്നു. കമ്മ്യൂണിസ്റ്റു സ്ഥാനാർത്ഥിയും കൂട്ടുകാരും കൂടി പ്രചരണാർത്ഥം നാലപ്പാടനെ സമീപിച്ചു. അദ്ദേഹം പറഞ്ഞു, 'ഞാൻ കമ്മ്യൂണിസ്റ്റിനെതിരാണ്. ഞാൻ കമ്മ്യൂണിസ്റ്റിനു വോട്ടുതരില്ല' കേട്ടുനിന്നിരുന്ന ചില ബന്ധുക്കൾക്കും വേണ്ടപ്പെട്ടവർക്കും 'അടുത്തുള്ളവരെ ഇങ്ങനെ മുഷിപ്പിക്കണോ' എന്നു തോന്നി. കാര്യം എങ്ങനെ ചെയ്താലും ഭംഗിവാക്ക് പറഞ്ഞുകൂടേ? നാലപ്പാട്ട് ഒന്നിളകിച്ചിരിച്ചു. എന്നിട്ടു പറഞ്ഞു 'അതു നിങ്ങൾ നാട്ടുകാര്യസ്ഥൻമാർക്കാവശ്യമാകും. എനിയ്ക്കാ ലോഗ്യം വേണ്ട. മനുഷ്യൻമാര് തമ്മിലുള്ള ലോഗ്യത്തിന് രാഷ്ട്രീയാഭിപ്രായം ഒരു തടസ്സവുമല്ല' നാലപ്പാടൻെറ ഏതുകാര്യത്തിലും ഇതു ശരിയാണ്. അദ്ദേഹം വർഗ്ഗസമരത്തിലല്ല വർഗ്ഗസഹകരണത്തിലാണ് വിശ്വസിക്കുന്നത്. അമ്പലങ്ങളിലല്ല ഈശ്വരനിലാണദ്ദേഹത്തിൻെറ വിശ്വാസം. അങ്ങനെ ഏതു കാര്യത്തിലായാലും അഗാധമായ ചിന്തയ്ക്കും പഠനത്തിനും ശേഷം സ്വരൂപിക്കുന്നവയായിരുന്നു നാലപ്പാടൻെറ അഭിപ്രായങ്ങൾ. അതചഞ്ചലവുമായിരുന്നു. മുണ്ടശ്ശേരി പറഞ്ഞപോലെ തികച്ചും പാകംവന്നൊരു മനുഷ്യൻ.

ഒരു കാര്യത്തിനെപ്പറ്റി പറയാനോ എഴുതാനോ തുടങ്ങുംമുമ്പ് ആ വിഷയം ആവുന്നത്ര മനസ്സിലാക്കുക. കേൾക്കുമ്പോൾ നമുക്ക് നിസ്സാര മായി തോന്നും. പക്ഷേ നാലപ്പാട്ട് ചിന്തിച്ചു പഠിച്ച് വ്യക്തമായരൂപം കൊടുത്ത് പ്രകാശിപ്പിക്കുമ്പോൾ നാം അമ്പരക്കും. കഴിഞ്ഞവർഷം പ്രസി ദ്ധീകരിച്ച ആർഷജ്ഞാനം എഴുതാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചൊരു കഥ നാലപ്പാടുതന്നെ പറയുകയുണ്ടായി. കഥയിതാണ്, 'ശ്രീകൃഷ്ണൻ സത്വഗു ണപ്രധാനനാണ്. പക്ഷേ കൃഷ്ണന്റെ നിറം കറുത്തിട്ടാണ്. ഇതെങ്ങനെ വന്നു?' ഒരു സ്ത്രീ നാലപ്പാട്ടിനോടു ചോദിച്ചതാണത്രെ. പെട്ടെന്നുത്തരം പറയാൻ നാലപ്പാട്ടിനും സാധിച്ചില്ല. പക്ഷേ, അതു നിസ്സാരമാക്കി ത ള്ളാനും അദ്ദേഹം തയ്യാറായില്ല. വായിക്കാൻ തുടങ്ങി. വേദങ്ങളും പുരാ ണങ്ങളും ഉപനിഷത്തുക്കളും എന്നുവേണ്ട തടിച്ച മഹദ് ഗ്രന്ഥങ്ങളൊക്കെ വായിക്കാനാരംഭിച്ചു. അങ്ങനെ അങ്ങനെ വായിച്ച് പഠിച്ച് ഒരു ഗ്രന്ഥ ത്തിന്റെ നിർമ്മാണ ദശയിലെത്തി. അല്ല അതു പുറത്തിറക്കുകതന്നെ ചെയ്തു. അതത്രെ ആർഷജ്ഞാനം. ഗണപതിയുടെ വാഹനം എലിയാണ് എന്നു പറയുമ്പോൾ നമുക്കു ചിരിക്കാതെ കഴിയുമോ? ആന എലിയുടെ മേൽ കയറി സർക്കീട്ടു ചെയ്യുന്നുവെന്ന്. ബാണന് ആയിരം കയ്യുണ്ട്. ഇന്ദ്രന് ആയിരം കണ്ണുണ്ട്. കുടം പൊട്ടിത്തെറിച്ച് നൂറ്റൊന്നു കുട്ടികളുണ്ടായി, എന്നിങ്ങനെയുള്ള കഥകൾക്ക് ശാസ്ത്രീയമായ ഒരു വ്യാഖ്യാനം നൽകണ മെന്ന് നാലപ്പാടൻ ആദ്യമെ മോഹിച്ചിരുന്നുവത്രെ. പതിന്നാലുദിവസം ഗുരുവായൂർ ഭജിച്ച വാതരോഗി അരോഗദൃഢഗാത്രനായി. ഇതെന്തു മറി മായം? അതു നാലപ്പാടന്റെ ചിന്തയിൽനിന്നൊഴിവായില്ല. സാധാരണ ഒരാളായിരുന്നുവെങ്കിൽ ഇട്ടോടുമായിരുന്നു. പക്ഷേ ഓരോ നിമിഷവും പരിപൂർണ്ണമായി ഉപയോഗപ്പെടുത്തുക എന്ന സിദ്ധാന്തത്തിലടിയുറച്ച നാലപ്പാട്ട് ആവുന്നത്ര പ്രശ്നങ്ങൾക്കുത്തരം കണ്ടു. അദ്ദേഹത്തിന്റെ ഭാഷ യിൽ പറഞ്ഞാൽ 'ഇവയൊക്കെ ഒരു പ്രശ്നമാണെന്നു തോന്നുന്നവരെ സംബന്ധിച്ചിടത്തോളം ഉപയോഗപ്രദമായി ഞാൻ ചിലതൊക്കെ ചെയ്തി ട്ടുണ്ട്.'

എന്നെ സംബന്ധിച്ചിടത്തോളം നാലപ്പാട്ട് ഒരു രക്ഷിതാവും ഗുരു നാഥനും അതേ അവസരത്തിൽ ഒരു സുഹൃത്തുമാണ്. ഷഷ്ടിപൂർത്തി ആഘോഷക്കമ്മിറ്റിയേയും ആഘോഷത്തേയുംപറ്റി ആരോ ഒരു പത്രത്തി ലൊരാക്ഷേപമെഴുതി. അത് ഞാനാണ് ഒപ്പിച്ചതെന്ന് ചിലർ അദ്ദേഹ ത്തോടു പറഞ്ഞു. പിന്നീടെന്നെ കണ്ടപ്പോൾ നാലപ്പാടിങ്ങനെയാണ് ചോദി ച്ചത്, '——യിലെഴുതിയ കാര്യമൊക്കെ നേരാണെന്നതിന് തെളിവുണ്ടോ കയ്യിൽ?' ഞാനമ്പരന്നു. എനിക്കൊന്നും അറിഞ്ഞുകൂടായിരുന്നു. ഞാൻ കൈമലർത്തി. നാലപ്പാടൊന്നിളകിച്ചിരിച്ചു. 'ആഹാ. ക്ഷമിക്കണം കേട്ടോ. എന്നോടൊരാള് പറഞ്ഞു. ഞാനങ്ങ് ധരിച്ചു. വിരോധല്ല്യ. അതൊക്കെ ശര്യാണ്ന്ന്ള്ളതിന് തെളിവുമുണ്ടാവണം ന്നേ ഉള്ളൂ. കാര്യം എന്തായാലും പറയണം. അത്ല് നാലപ്പാടാണ് യോഗ്യനാണ് ച്ചിട്ട് മിണ്ടാതിരിക്കരുത്. കാര്യാവണം ന്നേ ഉള്ളൂ.' വാസ്തവത്തിൽ ഞാനായിരുന്നില്ല അതെഴുതിയ

തൊന്നും. അക്കാലത്തിവിടെ നടന്നിരുന്ന ചില പണപ്പിരിവിനേയും ഫണ്ടു ണ്ടാക്കലിനേയും പറ്റിയൊക്കെ ആക്ഷേപാഭിപ്രായങ്ങൾ ഞാനെഴുതാറു ണ്ടായിരുന്നു. അതിലൊരാൾ അല്പം വിരോധത്തിനു കാരണമായി. ആ ദേഷ്യത്തിന് ഇതുംകൂടി എൻെറ പിരടിയിൽ വലിച്ചിട്ടതായിരുന്നു.

ഞാൻ നാലപ്പാടനെ അവസാനമായി കണ്ടത് ഒക്ടോബർ 21-ാം തീയതിയാണ്. രാത്രി ഒമ്പതുമണിയായിക്കാണും. സർവ്വോദയത്തിൽനിന്നു മടങ്ങുമ്പോൾ ബുദ്ധിമുട്ടിക്കേണ്ടെന്നു കരുതി അറിയാതെയിങ്ങു പോരുക യായിരുന്നു. പക്ഷേ, അദ്ദേഹം വിട്ടില്ല. 'വരാ്, വരാ്' വിളിച്ചിരുത്തി. കാപ്പി കുടിച്ചു. രണ്ടു മണിക്കൂർ വർത്തമാനം പറഞ്ഞു, പിരിയുമ്പോൾ പറഞ്ഞു. 'ദാ-ഇടയ്ക്കിടെ വരണേ-എനിയ്ക്കെങ്ങോട്ടും പോവാൻ വയ്യ. നിങ്ങ ളൊന്നും ഇങ്ങോട്ടും വരില്ല്യാച്ചാൽ ഞാനെങ്ങനാ നാട്ടുവർത്തമാന മൊക്കെ അറിയാ്?' എനിക്കീ വാചകം പുത്തരിയല്ല. നാലപ്പാടനെ കണ്ടു മടങ്ങുമ്പോളൊക്കെ അദ്ദേഹം ഈ വാചകം ആവർത്തിക്കാറുണ്ട്. വീണ്ടും കണ്ടുമുട്ടുംവരെ അതു മനസ്സിൽ കിടക്കും. അന്നു മടങ്ങുമ്പോഴും അ ദ്ദേഹം അതാവർത്തിക്കും. അത്രയേ ആ 21-നു രാത്രിയും ഞാൻ ഓർത്തി രുന്നുള്ളു. എന്നാൽ വെറും പത്തുദിവസത്തെ ആയുസ്സേ അദ്ദേഹത്തിനി വിടെ ഉണ്ടായിരുന്നുള്ളു. നവംബർ 2-നു ഗുരുവായൂരുവെച്ച് ഒരു സു ഹൃത്തു പറഞ്ഞു നാലപ്പാടൻ മരിച്ചെന്ന്. ഞാനാദ്യം വിശ്വസിച്ചില്ല. 29-ാം തീയതിയോ 30-ാം തീയതിയോ അദ്ദേഹം തൃശ്ശൂരിൽ പോയിരുന്നത് എനി ക്കറിയാം.ഞങ്ങളുടെ കാറിലാണ് പോയത്. മടങ്ങിവരുംവരെ യാതൊരു സുഖക്കേടും അദ്ദേഹത്തിനില്ലായിരുന്നു. എന്നിട്ടിത്ര വേഗം.....!

എനിക്കാണ് പിഴച്ചത്. ഒരു ദേഹത്തിന് വന്നേക്കാവുന്ന എല്ലാ സുഖക്കേടും അദ്ദേഹം അതിനുമുമ്പേ അനുഭവിച്ചു കഴിഞ്ഞിരുന്നു. മാസ ക്കണക്കിനദ്ദേഹം ആസ്പത്രിയിലായിരുന്നു. ദേഹത്തിൻെറ മിക്കഭാഗങ്ങ ളിലും ശസ്ത്രക്രിയ നടത്തി. എല്ലാം കഴിഞ്ഞു ഒരാറു മാസം മുമ്പ്, ഏറെക്കുറെ രോഗവിമുക്തനായി വന്നേരിയിൽത്തന്നെ താമസം തുടങ്ങി യതേ ഉള്ളു. ഇൻസുലിൻ കുത്തിവെയ്ക്കണം-അതാണ് ചികിത്സ. നാല പ്പാട്ട് പറയുമ്പോൾ 'ബാല അതും പഠിച്ചു.'

എന്തായാലും വന്നേരി നാടിനെ സംബന്ധിച്ചിടത്തോളം നാലപ്പാ ടൻെറ നഷ്ടം പല തരത്തിലാണനുഭവപ്പെടുന്നത്. വല്ല സമ്മേളനത്തിനും ഏതെങ്കിലും സാഹിത്യകാരൻമാരെ ക്ഷണിച്ചാൽ ഉടനെ എത്തുമായിരു ന്നു. മറ്റൊരാളുടെ ചിലവിൽ നാലപ്പാടനെയൊന്നു സന്ദർശിച്ചുകളയാ മല്ലോ എന്ന മോഹംകൊണ്ട്. ഒരു കാലത്ത് വള്ളത്തോളും മാരാരും ഇവിടെ സ്ഥിരക്കാരായിരുന്നു. മുണ്ടശ്ശേരിയും കൂട്ടരും ഇടയ്ക്കിടെ വരും. താങ്കളും ഒന്നിലധികം തവണ വന്നിട്ടില്ലേ? അതൊക്കെ പോയി. നാലപ്പാ ടനേയും വഹിച്ചുകൊണ്ട് ആ ഉമ്മറത്തു കിടന്നിരുന്ന കസേരയില്ല. കസേ രയില്ലാത്ത ആ ഉമ്മറവും നാലപ്പാടനില്ലാത്ത വന്നേരിയും ഒരുപോലെ ശൂന്യമായി. അദ്ദേഹം തന്നെ പറഞ്ഞില്ലേ

*അരക്ഷണത്തിന്നകമുമ്പർനാടായിരുന്നിടംപോയ് നരകാഭമായി!*

# മഹത് ചിന്തകളുടെ കവി

## കാട്ടുമാടം നാരായണൻ

(നാലപ്പാട്ട് നാരായണമേനോൻെറ നൂറാമത്തെ ജൻമവാർഷിക മാണ് ഇന്ന്.)

ജർമ്മൻ തത്ത്വചിന്തകനായ ഫ്രെഡറിക് നിഷെ കവികളേയും കലാകാരൻമാരേയും അടിസ്ഥാനസ്വഭാവപരമായി രണ്ടുതരക്കാരായി തിരിച്ചിട്ടുണ്ട്. വികാരങ്ങളുടെ കവി അല്ലെങ്കിൽ കലാകാരൻ എന്നും വിചാരങ്ങളുടെ കവി എന്നും. ഗ്രീക്കുകാർ സുഖഭോഗങ്ങളുടെ ആസ്ഥാനമായി കരുതപ്പെട്ട ബാക്കസ്സി(ഡൈനീഷ്യസ്)ൻെറ ശിഷ്യരെന്നും വിചാരത്തിൻെറയും ചിന്തയുടേയും ദേവനായ അപ്പോളോവിൻെറ ശിഷ്യരെന്നും ആ രണ്ടു തരക്കാരെ നിഷേ വിശേഷിപ്പിക്കുകയും യവനദുരന്തനാടകകൃത്തുക്കളായിരുന്നി സോഫോക്ലിസ്സിനെയും യൂറിപ്പിഡിസ്സിനെയും ദൃഷ്ടാന്തമാകുകയും ചെയ്തിരിക്കുന്നു.

ഈ വഴിയിലൂടെ പിന്നീട് നടന്നുപോയ നിരൂപകരിൽ പലരും മറ്റൊന്നുകൂടി കണ്ടുപിടിച്ചു. ബാക്കസ്സിന് അപ്പോളോവിനേക്കാൾ ശിഷ്യരുടെ എണ്ണം കുറവാണ്. കാരണം വികാരങ്ങളുടെ കവി ജനിക്കുമ്പോൾ വിചാരങ്ങളുടെ കവി വളരുന്നു. വികാരം നൈസ്സർഗ്ഗികമാണ്. അതു കാവ്യമാക്കി മാറ്റാനുള്ള സിദ്ധിയും ഒട്ടൊക്കെ ജായത്തംതന്നെ. ഇവ രണ്ടും ചേരുന്നിടത്തുമാത്രം ബാക്കസ്സിൻെറ ശിഷ്യൻ ജനിക്കുന്നു. മറിച്ച് സാമാന്യവിദ്യാഭ്യാസവും നിരീക്ഷണഗവേഷണ താൽപര്യമുള്ളൊരാൾക്ക് അപ്പോളോവിൻെറ ശിഷ്യത്വം വരിക്കാൻ വലിയ ബുദ്ധിമുട്ടുണ്ടാവുന്നില്ല.

ഈ കണക്കുവെച്ച് മലയാളത്തിലെ കവികളെ അളന്നാൽ ഇടപ്പള്ളിക്കവികൾ ജനിക്കുംവരെ വ്യക്തമായി പേരെടുത്തു പറയാവുന്നൊരു വികാരത്തിൻെറ കവി ഭാഷയിലുണ്ടായിട്ടില്ല എന്നു പറയാൻ പറ്റും. ചിന്താബന്ധുരവും തത്ത്വജ്ഞാന ബഹുലവുമായ കവിതകൾ രചിച്ചവർക്ക് കണക്കുമില്ല. നാലാമത്തെവരിയിൽ അർത്ഥാന്തരന്യാസമായി ഒരു നാലാംതരം ഫിലോസഫി ഫിറ്റ് ചെയ്താൽ അത് ചിന്താബന്ധുരമായ കവിതയായെന്നും മങ്കത്തയ്യിൻെറ തങ്കച്ചരടു റൗക്കയ്ക്കുള്ളിലേയ്ക്ക് സാകൂതമൊന്നു നോക്കിയാൽ അതു വികാരത്തിൻെറ കവിതയാകുമെന്നു വരെ ചിന്തിച്ചിരുന്നോ അന്നത്തെ ഇവിടുത്തെ കവികൾ എന്നു സംശയിക്കണം.

ഈ പശ്ചാത്തലത്തിൽ വേണം കവിത്രയത്തിൻെറ സമകാലീനമെന്നു പറയാവുന്ന നാലപ്പാട്ടു നാരായണമേനോൻെറ കവിതയേയും തത്ത്വജ്ഞാനത്തെയും നിരീക്ഷിക്കാൻ. ഒരേഴെട്ടു വയസ്സു മുതൽക്കേ എനിക്കദ്ദേഹത്തെ നേരിട്ടറിയാമായിരുന്നു. ആദ്യമാദ്യം തിരുത്തിക്കാട്ടേലെ

നാരായണമേനോനായിരുന്നു. നാട്ടിലെ പ്രഭുക്കളും ഇടപ്രഭുക്കളുമായ പല മേനോൻമാരെപ്പോലെ ഒരാൾ. എന്റെ ഒരു മുത്തച്ഛന് അദ്ദേഹത്തിന്റെ അമ്മയുമായി ബന്ധമുണ്ടായിരുന്നതിനാൽ എന്റെ കുടുംബത്തെ ഒരകന്ന ബന്ധുഗൃഹം പോലെ കണക്കാക്കിയിരുന്നു നാലപ്പാടൻ. അദ്ദേഹം ഒരു കവിതക്കാരനാണെന്ന് ഞാൻ മനസ്സിലാക്കിയത് ഞങ്ങൾ പത്തുപന്ത്രണ്ടു വയസ്സായ കുട്ടികൾക്ക് ഓട്ടംതുള്ളൽ കളിക്കാൻ ദൈവഗതി എന്ന തുള്ളൽ കൃതി തന്നപ്പോഴാണ്.

അക്കാലത്ത് അക്ഷരശ്ലോകക്കമ്പക്കാരായിരുന്നു എന്റെ സഹോദരിമാർക്ക് ഉമാകേരളവും ചിത്രയോഗവും അനിരുദ്ധനും ശിഷ്യനുംമകനും വായിക്കാൻ കിട്ടിയ കൂട്ടത്തിൽ കണ്ണുനീർത്തുള്ളിയും സുലോചനയുമുണ്ടായിരുന്നു. ഒടുവിൽ ലോകം എന്ന അന്യാപദേശകവിതകൂടിവായിച്ചപ്പോൾ എനിക്കു ബോദ്ധ്യമായി ഇദ്ദേഹവും ഒരു കവിതന്നെ എന്ന്.

ഈ കവിയുമായി പത്തുപന്ത്രണ്ടു കൊല്ലം അടുത്തു പെരുമാറാൻ എനിക്കു ഭാഗ്യമുണ്ടായി. കൈയിൽ കിട്ടിയതെന്തും വായിക്കാനും എന്തിനെപ്പറ്റിയും അറിയാനും മോഹിച്ചിരുന്ന കാലത്ത് ആ ബന്ധം എന്തുമാത്രം സഹായിച്ചിരിയ്ക്കും എന്നോർത്തുനോക്കൂ. പക്ഷെ ആ സൗഹൃദം ഒരു കവി എന്ന നിലയിൽ നാലപ്പാടനെ അടുത്തറിയുന്നതിന് സഹായിച്ചിട്ടില്ലെന്ന് ഇന്നോർക്കുന്നു. തന്റെ കവിതയെപ്പറ്റി ഒരിക്കലും അദ്ദേഹം സംസാരിക്കാറില്ലായിരുന്നു. ബ്ലവാട്സ്ക്കീയേയും ഹാവ് ലക് എല്ലിസിനേയും പറ്റി നിറുത്താതെ സംസാരിക്കുമ്പോൾ താൻ ഈശ്വരതുല്യനായി ആരാധിച്ചിരുന്ന വിക്ടർ ഹ്യൂഗോവിനേയോ ആത്മമിത്രമായ വള്ളത്തോളിനേയോ കുറിച്ച് ഒന്നും പറയില്ല. അതിന്റെ കാരണവും അദ്ദേഹം തന്നെ പറഞ്ഞിരുന്നു. കവിത സ്വയം വായിച്ചാസ്വദിക്കാനുള്ളതാണ്. ഒരാൾക്ക് ഒരാളെ പറഞ്ഞ് പഠിപ്പിക്കാവതല്ല.

ഇത് നാലപ്പാടന് സ്വന്തം കവിതയെക്കുറിച്ചുള്ള വീക്ഷണത്തിനുദാഹരണമായെടുക്കാമെന്നു തോന്നുന്നു. ഒരു പുകയില മാഹാത്മ്യമോ ദൈവഗതിയോ മാറ്റി നിർത്തിയാൽ അദ്ദേഹത്തിന്റെ കവിത ഗൗരവപൂർണ്ണമായൊരു പശ്ചാത്തലത്തിൽ വിരാജിക്കുന്നു എന്നു കാണാം. അല്ലെങ്കിൽ ശാസ്ത്രത്തോടും തത്ത്വശാസ്ത്രത്തോടുമുള്ള സമീപനത്തിന്റെ തുടർച്ച തന്നെയാണ് അടിസ്ഥാനപരമായി അദ്ദേഹത്തിന്റെ കവിതയെഴുത്തും.

മറ്റൊരർത്ഥത്തിൽ കാവ്യനിർമ്മാണത്തെ നാലപ്പാടൻ അത്രകാര്യമായെടുത്തിരുന്നില്ലെന്നും അനുമാനിക്കാം. നിരാലംബമായിരുന്നു അദ്ദേഹത്തിന്റെ ബാല്യവും കൗമാരവും. അന്നു ഗ്രാമാന്തരങ്ങളിൽ നിലനിന്നിരുന്ന സാമൂഹ്യനീതിയുമായൊരിക്കലും അദ്ദേഹത്തിനു സന്ധി സാധിച്ചിട്ടില്ല. തന്റെ പേരിലുള്ള കടം പിരിയ്ക്കാൻ മൂന്നു കോടതികളിൽ വ്യവഹരിച്ചിട്ടും രേഖയുടെ അഭാവം മൂലം പരാജയപ്പെട്ട ഉത്തമർണ്ണനു ഒരു സുപ്രഭാതത്തിൽ മുതലും പലിശയും നേരിട്ടു കൊണ്ടുകൊടുത്തു കൊണ്ട് 'പ്രതികാരം' ചെയ്ത ഹൃദയമായിരുന്നു നാലപ്പാടന്റേത്. അത് തീർച്ചയായും ഒരാത്മജ്ഞാനിയുടെ ഹൃദയംതന്നെ. നാലപ്പാടൻ ഒരിക്ക

ലെഴുതി. 'എന്താണ് തെറ്റ് എന്താണ് ശരി എന്ന സംശയം തോന്നുമ്പോൾ ഏതു പ്രവൃത്തി ചെയ്യാനാണ് അധികം പ്രയാസം അതാണ് ശരി എന്നാണ് അനുഭവം എന്നെ പഠിപ്പിച്ചിട്ടുള്ളത്.'

മറ്റൊരിടത്ത് പറയുന്നതു നോക്കുക, 'അനുഭവങ്ങളെ നേടിവെയ്ക്കുന്നതാണ് ജീവിതോദ്ദേശമെന്നിരിയ്ക്കെ, ഞാനും മറ്റൊരു ജീവിയും ഒരിക്കലും ഒരബദ്ധവും പ്രവർത്തിക്കുമെന്ന് വരാൻ വയ്യ. മറ്റൊരു വിധത്തിൽ പറകയാണെങ്കിൽ ഏതൊരബദ്ധവും അബദ്ധമല്ല. ഒന്നും തെറ്റല്ല. എല്ലാം ശരിയാണ്. ഒരബദ്ധമെന്നു നാം കരുതുന്ന പ്രവൃത്തികളെക്കൊണ്ടാണ് കാലം ഏതു മഹത്വത്തേയും കരുപ്പിടിപ്പിക്കുന്നത്. ഏതൊരു മഹാത്മാവിന്റെയും മഹാത്മത അദ്ദേഹത്തിനുപറ്റിപ്പോയ അബദ്ധപ്രവൃത്തികളിൽ നിന്നാണ് ഉയിരെടുക്കുന്നത്. അതിനാൽ ഇന്നതു ചെയ്തുപോയി, ഇന്നതൊന്നായല്ലൊ എന്റെ അനുഭവം എന്നു പശ്ചാത്തപിക്കുന്നത് അന്ധത്വമാണ്. എനിക്ക് തീർത്തു പറയാൻ കഴിയും എന്റെ ഏതൊരനുഭവവും ഞാൻ ചെയ്തിട്ടുള്ള ഏതബദ്ധവും കാലാന്തരങ്ങളിൽ എനിക്ക് ഗുണമായിത്തീർന്നിട്ടുണ്ട് എന്ന്.'

കേവലം സാധാരണമെന്ന് തോന്നുമെങ്കിലും ആലോചിച്ചുനോക്കുമ്പോൾ അത്യസാധാരണമായൊരു ജീവിത വീക്ഷണമാണിത്. അനവധി നിസ്സാര സംഭവങ്ങളുടെ കൂമ്പാരമാണ് ജീവിതമെന്നും എന്നാൽ യാതൊരു സംഭവത്തെയും നിസ്സാരമെന്നും സാരമെന്നും വകതിരിക്കാൻ പാടില്ലെന്നും നാലപ്പാടൻ പറയുന്നുണ്ട്. വിലകെട്ടതെന്നു നാം തീർച്ചപ്പെടുത്തിയതെന്തും കാലത്തിന്റെ നിവർന്നു വരുന്ന കൈപ്പിടിയ്ക്കുള്ളിൽ ഒരിക്കൽ വിലപ്പെട്ടതായിവരും എന്നദ്ദേഹം ഓർമ്മിപ്പിക്കുന്നു.

നാലപ്പാടൻ തികഞ്ഞ ഈശ്വരവിശ്വാസിയായിരുന്നു. എന്നാലൊരു ക്ഷേത്രത്തിലും പോയി തൊഴാറില്ല. ഒരീശ്വരനും കാണിക്കയിടാറില്ല. പ്രപഞ്ചത്തിന്റെ സ്രഷ്ടാവും നിയന്താവുമായ ആ സർവ്വശക്തന് തന്റെ കാണിക്ക ആവശ്യമില്ലെന്നും അനന്തമജ്ഞാതമവർണ്ണനീയമായ ലോകഗോളത്തിലെങ്ങാണ്ടു കഴിയുന്ന തന്നെപ്പോലൊരു സാധാരണക്കാരനോട് പ്രത്യേകസ്നേഹമോ വൈരാഗ്യമോ തോന്നുന്ന നിസ്സാരനല്ല നാലപ്പാടന്റെ ഈശ്വരൻ.

മനുഷ്യന്റെ ജീവിതധർമ്മങ്ങളെപ്പറ്റി തീർത്തും ബോധവാനാണ് നാലപ്പാടൻ,

ഒരോമനപ്പൂവിതൾ ചൂടുവാനും
പോരാത്തവണ്ണം ലഘുവെന്റെ ഭാഗ്യം

എന്ന പദ്യത്തിലൂടെ തന്റെ സന്താനപരമ്പര നിലനിൽക്കുന്നില്ലല്ലൊ എന്ന ദുഃഖം അദ്ദേഹം പ്രകടമാക്കുന്നു.

'കർമ്മം ചെയ്യാതെ ഒരാൾക്കും ജീവിക്കുവാൻ വയ്യ' നാലപ്പാടൻ എഴുതുന്നതു നോക്കുക. സൽക്കർമ്മമേ ചെയ്യാവൂ എന്നും ദുഷ്ക്കർമ്മം ചെയ്തുപോകരുതെന്നുമുള്ള ഈ അനർഘോപദേശം മനുഷ്യൻ ചിന്തിക്കാൻ തുടങ്ങിയതു മുതൽ എപ്പോഴും എവിടെയും കടന്നു മാറ്റൊലി

കൊള്ളുന്നുണ്ട്. എന്നാൽ ഇന്നതു സൽക്കർമ്മമെന്നും ഇന്നത് ദുഷ്ക്കർമ്മമെന്നും തികച്ചും തീർച്ചപ്പെടുത്തുവാൻ വയ്യ. ഒരു സന്ദർഭത്തിൽ സൽക്കർമ്മമാകുന്നത് മറ്റൊരിക്കൽ ദുഷ്ക്കർമ്മമാകുന്നത് ലോകസ്വഭാവമാണ്. ഗുണവും ദോഷവും പരസ്പരം കൂടിപ്പിണഞ്ഞുകിടക്കുന്നു. എന്നു മാത്രമല്ല ഒരിക്കൽ ഗുണമായിരൂപാന്തരപ്പെടാത്ത ദോഷവും ദോഷമായിത്തീരാത്ത ഗുണവും ഇല്ലെന്നുതന്നെ പറയണം. അതുപോലെ ഈയൊരു ദുഷ്ക്കർമ്മം ഒരിക്കലും ചെയ്യില്ലെന്ന് തീർത്തുപറയാവുന്നൊരു സത്യനിഷ്ഠനില്ല. എത്രതന്നെ വിവേകമുള്ളവനും സൽക്കർമ്മം മാത്രമല്ല ദുഷ്ക്കർമ്മവും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. കാരണം സൽക്കർമ്മംകൊണ്ടെന്നപോലെത്തന്നെ ദുഷ്ക്കർമ്മംകൊണ്ടും ലോകത്തിനുപയോഗമുണ്ട്. രാപ്പകൽ കലർന്ന ലോകത്തിൽ അങ്ങനയേ വരാൻ പാടുള്ളുവായിരിക്കാം. ചരിത്രത്തെ സനിഷ്ക്കർഷം അദ്ധ്യയനം ചെയ്തിട്ടുള്ളവർക്ക് ദുഷ്ക്കർമ്മം പ്രയോജനകരമാണെന്നു കേട്ടാൽ അത്ഭുതം തോന്നാൻ വയ്യ. അതിനാൽ ചെയ്യാൻ പാടില്ലാത്തതായ ഒന്നുംതന്നെ ഈ ലോകത്തിലില്ല. ചെയ്തേ കഴിയൂ എന്നു നിർബ്ബന്ധമുള്ളതും.

ഈ തത്ത്വശാസ്ത്രം കൊണ്ടാണദ്ദേഹം മനുഷ്യജീവിതത്തിലെ സുഖദുഃഖങ്ങളെ സമീപിക്കുന്നത്. സുഖംമാത്രമല്ല ദുഃഖവും ജീവിതത്തിനാവശ്യമാണെന്നദ്ദേഹം പറയുന്നു. ദുഃഖമാണ് ഒരുവനെ അന്തർമുഖനാക്കുന്നത്. അന്തർമ്മുഖനു മാത്രമെ ആത്മജ്ഞാനിയാവാൻ പറ്റൂ. ആത്മജ്ഞാനികൾ മാത്രം ബ്രഹ്മജ്ഞാനികളുമാകുന്നു. മനുഷ്യജീവിതത്തിലെ ശാശ്വതമായ നെടുവീർപ്പിലാണ് ഈശ്വരസാന്നിദ്ധ്യം എന്നദ്ദേഹം പറയുന്നു. ഏതൊരു മഹത്വത്തേയും മഹത്താക്കുന്നത് ദുഃഖമാണ്. ദുഃഖമാണ് മനുഷ്യാത്മാവിനെ സുന്ദരവും സൻമാർഗ്ഗകവുമാക്കുന്നത്. അതിനാൽ കടുത്ത ദുഃഖം അനുഭവിച്ചിട്ടുണ്ടെന്ന് തലയുയർത്തി നിന്ന് ദൃഢമായി മധുരസ്വരത്തിൽ പറയാവുന്നവനുമുമ്പിൽ ഏതു സുഖിതനും നമ്രശിരസ്കനാവുകതന്നെ വേണം.

അറുപതു വയസ്സിനു മേൽ ജീവിച്ച, തത്ത്വചിന്താപരമായ കവിതകളെഴുതിയ ഏതൊരാളിൽനിന്നും ഇത്തരമോ ഇവയ്ക്ക് സമാന്തരമായോ ഉള്ള വചനങ്ങൾ ഉദ്ധരിക്കാൻ പറ്റിയേയ്ക്കും. പക്ഷേ അവരുടെ കാവ്യവൃത്തിയും കാവ്യേതരവൃത്തിയും തമ്മിൽ താരതമ്യപ്പെടുത്തുമ്പോൾ ഒട്ടേറെ പരസ്പരനിഷേധം കണ്ടെന്നു വരും. നമുക്ക് ഒട്ടധികം ഈസിച്ചെയർ ഫിലോസഫേഴ്സുണ്ടല്ലൊ. അവരിൽ പലരും കവിതകളെഴുതിയിട്ടുണ്ട്. അതുപോലെ നമ്മുടെ കവികളിൽ പലരും കൂടിയ തത്ത്വജ്ഞാനം പ്രസംഗിക്കാറുണ്ട്.

ഇവിടെ നാലപ്പാടനിൽ കണ്ട ഈ പ്രത്യേകത അദ്ദേഹം തന്നെപ്പറ്റിയോ തൻെറ ജീവിതതത്ത്വശാസ്ത്രത്തെപ്പറ്റിയോ കാര്യമായൊന്നും എഴുതിയിട്ടും പറഞ്ഞിട്ടുമില്ലെന്നതാണ്. പുലർച്ചെ കുളിച്ച് വൃത്തിയായി മുഖക്ഷൗരം ചെയ്ത് വെള്ളവസ്ത്രംധരിച്ച് പരമയോഗ്യനായിതന്നെ നടന്ന നാലപ്പാടിന് ഒരു തത്ത്വചിന്തകൻെറ മേലങ്കി ധരിക്കാനാവുകയില്ലായിരുന്നു.

തൻമൂലം തൻെറ തത്ത്വചിന്ത ആ രൂപത്തിൽ അന്യരുടെ മേൽ അടിച്ചേൽപ്പിക്കാനും മടിച്ചിരിക്കണം. അദ്ദേഹം വായിക്കാത്ത ശാസ്ത്രഗ്രന്ഥങ്ങൾ കുറച്ചേ കാണൂ. വായിച്ചവയൊക്കെ ഗ്രഹിച്ചുമിരുന്നു. തൻെറ ജ്ഞാനം അന്യനുമായി പങ്കിടണമെന്ന് നാലപ്പാടൻ ആഗ്രഹിച്ചില്ല എന്നു പറക വയ്യ. അതിനദ്ദേഹം വ്യക്തമായ ഒരു മീഡിയം തെരഞ്ഞെടുത്തില്ല എന്നു പറയാമെങ്കിലും, തൻെറ സാഹിത്യജീവിതത്തിലെ ഏറ്റവും വിലപ്പെട്ട നേട്ടമായി അദ്ദേഹം കരുതിയിരുന്നത് ലൈറ്റ് ഓഫ് ഏഷ്യയുടേയും ലെമിറാബ്ളായുടെയും വിവർത്തനങ്ങളാണെന്നദ്ദേഹം എന്നോടു പറഞ്ഞിട്ടുണ്ട്. അപ്പോൾ കണ്ണുനീർത്തുള്ളിയോ? അതിനെ അദ്ദേഹം ചില നിമിത്തങ്ങൾ എന്നാണ് വിശേഷിപ്പിച്ചിരുന്നത്. ഇത്തരം നിമിത്തങ്ങളാണ് നാലപ്പാടൻെറ എല്ലാ കവിതകളും എന്നു പറഞ്ഞാലും തെറ്റൊന്നുമില്ല. പൗരസ്ത്യദീപം വിവർത്തനം ചെയ്തുകഴിഞ്ഞപ്പോൾ പുളകാങ്കുരംതൊട്ട് പല കവിതകളുടെ ജനനത്തിനും നിമിത്തമാവുകയാണ്.

അതുകൊണ്ട് മലയാളത്തിലെ മഹത്ചിന്തകളുടെയും സദാചാരത്തിൻെറയും മഹാകവിയായി നാലപ്പാട്ട് നാരായണമേനോനെ വിശേഷിപ്പിക്കുന്നത് ശരിയായിരിക്കും. ആർഷവും അനാർഷവുമായ ജ്ഞാനവിജ്ഞാനങ്ങൾ മനനം ചെയ്ത് അഗ്രപീഠം പൂകിയ ആ ആത്മജ്ഞാനിക്ക് അങ്ങനെയല്ലേ കവിതയെഴുതാൻ പറ്റൂ.

# ചുരുൾ വിടരുന്ന സ്മരണകൾ

## ടി. കെ. ജി. നായർ
### (മാതൃഭൂമി ആഴ്ചപ്പതിപ്പ്, 1954 നവംബർ28)

രണ്ടാഴ്ചകൾക്കു മുമ്പാണത്. ഒരു തിരഞ്ഞെടുപ്പു പ്രചരണയോഗത്തിൽ പ്രസംഗിച്ചു പ്രൊഫസർ ജോസഫ് മുണ്ടശ്ശേരിയും ഞാനും രാത്രി എൻെറ വീട്ടിലേക്കു പോവുകയാണ്. നാലപ്പാട്ടെ പടിക്കലെത്തിയപ്പോൾ പ്രഫസർ നിന്നു. 'നാലപ്പാട്ടിനെയൊന്നു കണ്ടിട്ടു പൊയ്ക്കളയാം.' പടിവാതിലടച്ചിരുന്നെങ്കിലും പൂമുഖത്തു വിളക്കെരിയുന്നുണ്ടായിരുന്നു. ഞാനാ പടിപ്പുരവാതിൽക്കൽ മുട്ടിവിളിച്ചു. 'ഉണ്ണിയാണോ' സുപരിചിതമായ ആ സ്വരം അകത്തുനിന്നും കേൾക്കായി. 'അതെ.' വല്ലപ്പോഴുമൊരിക്കൽ മാത്രമെ അദ്ദേഹത്തെ ചെന്നു കാണാൻ എനിക്കു സൗകര്യം കിട്ടാറുള്ളുവെന്നിരുന്നിട്ടും ശബ്ദം കേട്ട ഉടനെ അദ്ദേഹം എന്നെ തിരിച്ചറിഞ്ഞതിൽ ഞാൻ അഭിമാനം കൊണ്ടു.

അന്നദ്ദേഹം പ്രഫസർ മുണ്ടശ്ശേരിയോടും പലതും സംസാരിച്ചു. മലയാളസാഹിത്യത്തിൽ വ്യത്യസ്തമായ രണ്ടു മണ്ഡലങ്ങളിൽ നിന്നുകൊണ്ടു ചുറ്റും പ്രഭാപൂരം വാരിവിതറുന്ന ആ താരങ്ങളുടെ സംഭാഷണം

ശ്രദ്ധിച്ചു ഞാൻ അടങ്ങിയിരിക്കുകയായിരുന്നു ഒരു കോണിൽ. ആർഷ ജ്ഞാനമാണ് ചർച്ചാവിഷയം. നാലപ്പാട്ടിന്റെ അഗാധമായ പാണ്ഡിത്യ ത്തിന്റെ സന്താനമെന്ന നിലയ്ക്ക് ആർഷജ്ഞാനം തന്നെ തികച്ചും തൃപ്തിപ്പെടുത്തിയില്ലെന്നു പ്രൊഫസർ പരാതിപ്പെട്ടു. നാലപ്പാട്ട് പറഞ്ഞു. 'മുണ്ടശ്ശേരിയ്ക്കങ്ങനെ തോന്നിയിരിക്കാം. പക്ഷെ എന്നെ സംബന്ധിച്ചേട ത്തോളം ഞാൻ ആ പുസ്തകം എഴുതുമ്പോൾ ഉദ്ദേശിച്ച കാര്യം മിക്കവാറും നിറവേറ്റിയിട്ടുണ്ട്. അത്രയല്ലേ എനിയ്ക്കാശിക്കേണ്ടതുള്ളു?' അതവിടെ അവസാനിച്ചു.

'മുണ്ടശ്ശേരിയോടൊരു കാര്യം ചോദിക്കാനുണ്ട്. ഞാൻ ചില കവി തകളെല്ലാം എഴുതിവെച്ചിരുന്നു ഇവിടെ. നമ്മുടെ കുട്ടിക്കൃഷ്ണമാരാര് വന്ന് അതെല്ലാം കൊണ്ടുപോയിരിക്കയാണ്, ഒരു പുസ്തകമാക്കി അച്ചടിപ്പി ക്കാൻ. അതിന്റെ കൂടെത്തന്നെ ഞാനന്ന് മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴു തിയ ജീവിതം എന്റെ നോട്ടത്തിൽ എന്ന ലേഖനം കൂടി ചേർക്കാമെന്ന് മാരാര് പറഞ്ഞു. അതുകൊണ്ട് തകരാറൊന്നുമില്ലല്ലൊ.' ഒരു ശിശുവിന്റെ നിഷ്ക്കളങ്കമായ ജിജ്ഞാസയോടെയാണ് ചോദ്യം.

'എയ് ഒരു വസ്തുല്യ' ഗൗരവത്തിലുള്ള മറുപടി.

'വായിച്ചിട്ടുണ്ടോ, എന്റെ 'ജീവിതം ഒറ്റ നോട്ടത്തിൽ?'

'ഇല്ലെന്നാണ് തോന്നുന്നത്.'

'സത്യം പറയട്ടെ. ഞാനത് ബുദ്ധിമുട്ടി എഴുതിയതാണ്. ജീവിത ത്തിൽ നിന്നുഞാൻ ചിലതെല്ലാം പഠിച്ചിട്ടുണ്ട്. അതു പറയാനുള്ള ഒരവ സരമാണതെന്നെനിക്കു തോന്നി. അതങ്ങനെ ബോധപൂർവ്വം ഉപയോഗപ്പെ ടുത്തുകയും ചെയ്തു. ഇനിയൊരിക്കൽ അതു പറയാനൊത്തില്ലെങ്കിലോ?'

നാലപ്പാടനിൽനിന്നും അത്തരമൊരു വാചകം കേൾക്കാൻ സുഖ മില്ല. ആ പ്രസ്താവനയിൽ ശോകാത്മകതയുടെ നേരിയ നിഴൽ വീണി ട്ടുണ്ടോ?

മുണ്ടശ്ശേരി സംസാരിക്കുകയാണ്, 'ഞാൻ പലപ്പോഴും പറയാറുണ്ട ല്ലൊ. അതൊരിക്കൽക്കൂടി ഓർമ്മിപ്പിക്കട്ടെ. അപ്പപ്പോൾ എഴുതിവെച്ചിട്ടുള്ള ആ ജിവിതക്കുറിപ്പുകളില്ലേ, അതൊന്നു ബുദ്ധിമുട്ടി മുഴുവനാക്കണം. അതു പ്രസിദ്ധീകരിച്ചിട്ടാവശ്യമുണ്ട്.'

സ്വതഃസിദ്ധമായ ആ പഴയ പൊട്ടിച്ചിരിയുയർന്നു. 'ശ്രമിക്കാം'. ഞങ്ങൾ വിടവാങ്ങി പോരികയും ചെയ്തു.

പിന്നീടൊരിക്കൽക്കൂടി ഞാനദ്ദേഹത്തെ കാണുകയുണ്ടായി. കാര്യ മായൊന്നും സംസാരിച്ചില്ല. അദ്ദേഹത്തിന്റെ പത്നീ ഗൃഹത്തിൽ കുട്ടിക ളോടു സൊള്ളടിച്ചു കൂടുകയായിരുന്നു ഞാൻ. പാദുകങ്ങളുടെ ക്രമവൽ കൃതമായ ശബ്ദം കേട്ടപ്പോൾ സ്നേഹാദരങ്ങളുടേതായ ഒരു നിശ്ശബ്ദത പരന്നു. സ്നേഹപൂർവ്വം ഒന്നു ചിരിച്ച് അദ്ദേഹം കടന്നുപോയി.

ശ്രീ നാലപ്പാട്ടു നാരായണമേനോൻ അന്തരിച്ചുവെന്ന ഞെട്ടിക്കുന്ന വാർത്ത കേട്ടപ്പോൾ എന്തുകൊണ്ടോ എനിയ്ക്കു പെട്ടെന്നോർമ്മ വന്നത്

ശ്രീ മുണ്ടശ്ശേരിയുടെ അഭ്യർത്ഥനയാണ്. അപ്പോൾ ആ ജീവിതക്കുറിപ്പുകളുടെ കാര്യം. ഇല്ല. കൈരളിയ്ക്കതിനി കിട്ടുകയില്ല.

ഒരു സാഹിത്യകാരനെന്ന നിലയ്ക്ക് ശ്രീ നാലപ്പാട്ടിനെപ്പറ്റി അധികമൊന്നും എഴുതാനുള്ള കഴിവെനിയ്ക്കില്ല. ആത്മനിഷ്ഠമായ ഒരു നിലപാടിൽ നിന്ന് വ്യക്തിത്വത്തിൻെറ പതാകയുയർത്തിപ്പിടിച്ചുകൊണ്ട് സാഹിത്യസൃഷ്ടി ചെയ്ത അദ്ദേഹം പലപ്പോഴും എന്നെ അമ്പരപ്പിച്ചിട്ടുണ്ട്. പാവങ്ങളിൽനിന്നും ചക്രവാളത്തിലേയ്ക്കുള്ള ആ പോക്ക് ചക്രവാളങ്ങളെ കീഴടക്കാനുള്ള പാവങ്ങളുടെ അവകാശങ്ങളിൽ വിശ്വസിക്കുന്ന എനിക്ക് ചിലപ്പോൾ മനസ്സിലാവാതെ വന്നിട്ടുണ്ട്. എങ്കിലും ഞാൻ നാലപ്പാടിനെ സ്നേഹിക്കാനും മാനിക്കാനും പഠിച്ചു. സ്വന്തം അഭിപ്രായങ്ങളുയർത്തിപ്പിടിച്ചുകൊണ്ട്, സേവയ്ക്കും ശുപാർശയ്ക്കും നില്ക്കാതെ, ജീവിക്കാൻ അദ്ദേഹം കാണിച്ച വെമ്പൽ എൻെറ ജീവിതത്തിൻെറ മാതൃകയാക്കണമെന്ന് കുട്ടിക്കാലം മുതൽക്കേ ആഗ്രഹിച്ചു.

നാലപ്പാട്ടിൻെറ അയൽവീടുകളിൽ ജനിച്ച്, നാലപ്പാട്ടുവീട്ടിൻെറ വെള്ള മണൽമുറ്റത്ത് ശ്രീമതി ബാലാമണിയമ്മയുടെ കുട്ടികളോടൊപ്പം കളിച്ചുവളർന്ന, വന്നേരിയിലെ പുതിയ തലമുറയിൽപ്പെട്ട ഞങ്ങളിൽ പലരിലും പൂമുഖത്തൊരു മെത്തവിരിച്ച ചാരുകസേരയിൽ എന്നേരവും കാണായിരുന്ന ആ ശാന്തഗംഭീരനായ മനുഷ്യൻ നിശ്ശബ്ദമായി സ്വാധീനം ചെലുത്തുന്നതുപോലെ എനിക്കു പലപ്പോഴും അനുഭവപ്പെട്ടിട്ടുണ്ട്. ഏതു നേരവും വായിക്കുകയും എഴുതുകയും ചെയ്യുകയാണദ്ദേഹം. 'എന്താണീ എഴുതിക്കൂട്ടുന്നത്?' ഉത്തരം കിട്ടാത്ത ഒരു ചോദ്യമായിത്തോന്നിയിരുന്നു, അന്നെല്ലാം അത്.

എലിമെൻററി സ്കൂളിൽ പഠിക്കുന്ന കാലത്ത് ഞങ്ങളൊരു കയ്യെഴുത്തുമാസികയാരംഭിച്ചു 'സൗഹൃദം' എന്ന പേരിൽ. ഞാനും നാലപ്പാട്ടു മോഹനനും ആയിരുന്നു പത്രാധിപൻമാർ. കവിതയെഴുതൽ തുടങ്ങി മാസികയുടെ അസ്സലെഴുതിയുണ്ടാക്കൽ വരെ ഞങ്ങൾ ശ്രീമതി ബാലാമണിയമ്മയെക്കൊണ്ടും അവരുടെ സഹോദരി ശ്രീമതി അമ്മിണിഅമ്മയെക്കൊണ്ടും ചെയ്യിച്ചിരുന്നു. എന്നാൽ ആ പൂമുഖത്തു പോയി ഒരു കവിത ചോദിക്കുക – അതുണ്ടായിട്ടില്ല. കാരണമെന്തെന്നറിഞ്ഞുകൂടാ. അതിനുള്ള ധൈര്യം എനിക്കുണ്ടായില്ലെന്നതാണ് വാസ്തവം.

ആയിടക്കാണ് പിന്നീട് കോഴിക്കോട് നിന്നും പുറപ്പെട്ടിരുന്ന 'ആസാദ്' മാസികയുടെ പത്രാധിപരായിരുന്ന എൻെറ സുഹൃത്ത് ശ്രീ പുന്നയ്ക്കൽ എ. കുഞ്ഞാലിക്കുട്ടി നാട്ടിൽ ഒരു ഗ്രാമോദ്ധാരണ വായനശാല തുടങ്ങിയത്. അതിനുവേണ്ടി പുസ്തകങ്ങൾ ശേഖരിക്കാൻ ഞങ്ങൾ വീടുകൾ തോറും കയറിയിറങ്ങി. കൂട്ടത്തിൽ നാലപ്പാട്ടും ചെന്നു. സൂത്രത്തിൽ ബാലാമണിയമ്മയെ കണ്ടു കാര്യം സാധിച്ചു മടങ്ങിക്കളയാമെന്നായിരുന്നു എൻെറ പ്ലാൻ. മുറ്റത്തിൻെറ ഒരരുപറ്റി ഞാൻ പതുക്കെ തെക്കുപുറത്തേക്കു നീങ്ങുകയാണ്. താൻ വായിച്ചിരുന്ന കനത്ത പുസ്തകത്തിൽ നിന്നും തലയുയർത്തി അദ്ദേഹം പെട്ടെന്നു ചോദിച്ചു. 'ആരാണത്. ഉ

ണ്ണിയോ?' രക്ഷപ്പെടാൻ നിവൃത്തിയില്ലല്ലൊ. ഞങ്ങൾ അഭ്യർത്ഥന അദ്ദേഹത്തിനു നൽകി. അതാകെ വായിച്ചുനോക്കി അദ്ദേഹം ഒന്നു മന്ദമായി ചിരിച്ചു. 'ഞാൻ ബാലയോടു പറയാം. നാളയോ മറ്റൊ വന്നു പുസ്തകങ്ങൾ വാങ്ങിച്ചു കൊണ്ടുപോയ്ക്കോളൂ.' ഞങ്ങളവിടെനിന്ന് ആശ്വാസനിശ്വാസത്തോടെ രക്ഷപ്പെട്ടു.

വീട്ടിലെത്തി ഞാൻ ഊണു കഴിയ്ക്കുന്നേയുള്ളു. അപ്പോഴുണ്ട്, ഒരാൾ വരുന്നു, നാലപ്പാട്ട് എന്നോടൊന്ന് ചെല്ലാൻ പറഞ്ഞിരിക്കുന്നെന്നും പറഞ്ഞ്. ഞാൻ വിയർത്തുപോയി. വിറയ്ക്കുന്ന കാലുകളോടെയാണ് ഞാനദ്ദേഹത്തിൻെറ മുമ്പിൽ ചെന്നത്. എന്നെക്കണ്ടപ്പോൾ അദ്ദേഹം കരുണാർദ്രമായ ഒരു പുഞ്ചിരി തൂകിക്കൊണ്ടു ചോദിച്ചു, 'ആ അഭ്യർത്ഥന ഉണ്ണിയല്ലേ എഴുതിയത്?'

'അതെ.'

'എങ്ങിനെയാണ് പ്രധാനമായും എന്നെഴുതുക.'

കാര്യമിതാണ്. ഞങ്ങളുടെ അഭ്യർത്ഥനയിൽ പ്രഥമവും പ്രഥാനവുമായി എന്നാണെഴുതിയിരുന്നത്. പ്രധാനത്തിലെ 'ധ'യ്ക്കു പകരം 'ഥ'എന്നെഴുതിയിരുന്നു. ഞാൻ ലജ്ജയാലും ഭയത്താലും വിളറി വിവശനായങ്ങനെ നിന്നു. ശ്രീ നാലപ്പാട്ടു പറഞ്ഞു. മറ്റുള്ളവരെ പഠിപ്പിക്കാൻ ശ്രമിക്കുന്നതിനുമുമ്പ് അവനവൻ പഠിക്കണം. ഇവിടെ ആയിരക്കണക്കിന് പുസ്തകങ്ങളുണ്ടല്ലൊ. ഉണ്ണിയ്ക്കു വന്നു വായിച്ചുകൂടെ?' പിന്നീടദ്ദേഹത്തിൻെറ രതിസാമ്രാജ്യവും ആർഷജ്ഞാനവും പുറത്തുവന്നപ്പോൾ, തൻെറ ജീവിതമുദ്രാവാക്യമാണദ്ദേഹം കുട്ടിക്കാലത്തെനിയ്ക്കുപദേശിച്ചതെന്ന് ഞാൻ മനസ്സിലാക്കി. 'അവനവൻ പഠിച്ചിട്ടേ മറ്റുള്ളവരെ പഠിപ്പിക്കാൻ മിനക്കെടാവൂ.' തോന്നിയതെല്ലാം വാരിവലിച്ചെഴുതി വായനക്കാരെ ലാത്തിച്ചാർജ്ജു ചെയ്യുന്ന സ്വഭാവം അദ്ദേഹത്തിനുണ്ടായിരുന്നില്ല. പഠിച്ചറിഞ്ഞ കാര്യങ്ങൾ അഗാധചിന്തയുടെ മൂശയിലിട്ടു സ്ഫുടം ചെയ്തെടുത്തേ അദ്ദേഹം അനുവാചകൻമാർക്ക് സമർപ്പിക്കാറുള്ളു.

അദ്ദേഹത്തിൻെറ ഷഷ്ഠിപൂർത്തി ആഘോഷിക്കുന്ന കാലത്ത് ഒരു തമാശയുണ്ടായി. എൻെറ അച്ഛനായിരുന്നു ഷഷ്ഠിപൂർത്ത്യാഘോഷക്കമ്മിറ്റിയുടെ സിക്രട്ടറി. കല്ക്കത്തക്ക് പോവാനുള്ള തീരുമാനമെടുത്തു ഞാനന്നു വീട്ടിൽ ഒതുങ്ങിത്താമസിക്കുകയാണ്. ഞാനൊരു കമ്യൂണിസ്റ്റുകാരനാണെന്ന് ബന്ധുക്കൾക്കിടയിൽ രഹസ്യമായി പരന്നു കഴിഞ്ഞിരുന്നു. അതുകൊണ്ടാവാം ആദ്യമാദ്യം ഷഷ്ഠിപൂർത്ത്യാഘോഷശ്രമങ്ങളിൽ പങ്കുകൊള്ളുവാൻ ആരും എന്നെ വിളിച്ചില്ല. കൊല്ലം 1948 ആണ്. സാഹിത്യലോകം ചേരികളായി തിരിഞ്ഞു മല്ലടിക്കുന്ന കാലം. കമ്യൂണിസ്റ്റുകാരനല്ലാത്ത ആ സാഹിത്യനായകനെ മാനിയ്ക്കുവാൻ കമ്യൂണിസ്റ്റുകാരനായ ഞാൻ മുന്നോട്ടു വരുമോ? ആ കാലത്തെപ്പറ്റിയോർക്കുമ്പോൾ എനിക്കിന്നു പറയാൻ കഴിയും ഏറെക്കുറെ ന്യായമായിരുന്നു എൻെറ ബന്ധുജനങ്ങളുടെ സംശയം എന്ന്. എനിക്കതിയായ വേദന തോന്നി. തികച്ചും ഒറ്റപ്പെട്ടു പോയപോലെ. എൻെറ നാട്ടിലെ ഏറ്റവും ഉന്നതനായ വ്യക്തി

യോടുള്ള ആദരം പ്രകടിപ്പിക്കാനുള്ള അവസരമാണെനിക്ക് നിഷേധിക്കപ്പെടുന്നത്.

അന്നും ശ്രീ നാലപ്പാട്ട് എനിയ്ക്കാളയച്ചു. കുറെ കത്തും കവറുകളുംവെച്ചു പൂമുഖത്തദ്ദേഹം ഇരിക്കുകയാണ്. സമീപത്തു തൻെറ സഹധർമ്മിണിയുമുണ്ട്. അദ്ദേഹം പറഞ്ഞു, 'ഈ കത്തുകളെല്ലാം മേൽവിലാസമെഴുതി അയയ്ക്കാനുള്ളതാണ്. മേൽവിലാസങ്ങൾ ബാല തരും. എൻെറ കൈകൊണ്ട് എഴുതാൻ വയ്യെന്നറിയാമല്ലൊ' (ആയിടയ്ക്കു മാത്രമാണദ്ദേഹം കയ്യിൽ നീരിറങ്ങിയും മറ്റും വളരെ കഷ്ടപ്പെട്ടത്) നിങ്ങളെല്ലാം ഇങ്ങനെ വീട്ടിൽ കൂടുകയാണെങ്കിൽ ഈ കത്തുകളൊന്നും അയച്ചില്ലെന്നേ വരൂ.' വാത്സല്യത്തിൻേറതായ അധികാരപ്രകടനമായിരുന്നു അത്. എൻെറ കണ്ണുകൾ നിറഞ്ഞുപോയി. അഭിമാനപൂർവ്വം ഞാനാ ജോലി ഏറ്റെടുത്തു. ഷഷ്ഠിപൂർത്തിയോടനുബന്ധിച്ചു വന്നേരിയിലെ കലാകുതുകികളുടെ ശ്രമത്തിൽ അഭിനയിച്ച നാലപ്പാട്ടിൻെറ 'വേശുഅമ്മയുടെ വിശറി' എന്ന നാടകത്തിൽ ഞാനും അപ്രധാനമല്ലാത്ത ഒരു ഭാഗം അഭിനയിക്കുകയുണ്ടായി. പഴയ 'സൗഹാർദ്ദം' കയ്യെഴുത്തു മാസികപ്രവർത്തകരുടെ വകയായി ഞങ്ങളൊരു കയ്യെഴുത്ത് ഉപഹാരഗ്രന്ഥവും അദ്ദേഹത്തിന് സമ്മേളനത്തിൽവെച്ചു സമർപ്പിച്ചു. വന്നേരിയിലെ ചെറുപ്പക്കാർക്കു വേണ്ടി ഒരാശംസാപത്രവും. ഞാൻ നിർത്തുകയാണ്. ശ്രീ നാലപ്പാട്ട് നിര്യാതനായി. ആ മെത്തവിരിച്ച ചാരുകസേര ഒഴിഞ്ഞു. പക്ഷേ, വന്നേരിയിലെ ചെറുപ്പക്കാരെ സംബന്ധിച്ചേടത്തോളം അദ്ദേഹം പതിച്ച വ്യക്തിത്വത്തിൻെറ മുദ്രകൾ അറബിക്കടൽക്കരയിലെ പഞ്ചാരപ്പൂഴി വിരിപ്പിൽ മായാതെ കിടക്കുകയാണ്, അവർക്കു കാണാനും പഠിക്കാനും വേണ്ടി.

# നാലപ്പാട്ടു നാരായണമേനോൻ

## മൂടാടി ദാമോദരൻ

**തോ**ന്നുന്നതൊക്കെ എഴുതിത്തള്ളാതെ എഴുതുന്നതൊക്കെ ഉത്തമങ്ങളായി കാണണമെന്നു നിർബ്ബന്ധമുള്ളവരാണ് ചില എഴുത്തുകാർ. കണ്ണുനീർത്തുള്ളിയുടേയും പാവങ്ങളുടേയും ആർഷജ്ഞാനത്തിൻേറയും കർത്താവായ നാലപ്പാട്ടു നാരായണമേനോൻ അത്തരത്തിൽപ്പെട്ട ഒരാളായിരുന്നു. പത്തോ പതിനഞ്ചോ പുസ്തകങ്ങളാണ് നാലപ്പാടൻെറ തൂലികയിൽനിന്ന് കൈരളിയ്ക്ക് ആകെ ലഭിച്ചത്. എന്നാൽ അമ്പതും അറുപതും പുസ്തകങ്ങൾ എഴുതി തങ്ങളെഴുതിയ കൃതികളുടെ എണ്ണംകൊണ്ടു പൊങ്ങച്ചം നടിയ്ക്കുന്ന പലരെക്കാളും കേരളസാഹിത്യചരിത്രത്തിൽ ആദരണീ

യമായ ഒരു സ്ഥാനം നേടിയെടുക്കുവാൻ നാലപ്പാടനു കഴിഞ്ഞുവെങ്കിൽ അതദ്ദേഹത്തിൻെറ കൃതികളുടെ ഉൽകൃഷ്ടതകൊണ്ടു മാത്രമാണ്.

1887 ഒക്ടോബർ ഏഴിനു വന്നേരിയിൽ നാലപ്പാട്ടുകുടുംബത്തിലെ മാധവിയമ്മയുടെ പ്രഥമപുത്രനായിട്ടാണ് നാരായണമേനോൻ ജനിക്കുന്നത്. ആലുവായ്ക്കടുത്തുള്ള ചൂർണ്ണിക്കര ദേശത്താണ് അദ്ദേഹത്തിൻെറ ആസ്ഥാനമായ നാലപ്പാട്ട് തറവാട് സ്ഥിതി ചെയ്യുന്നത്. മാധവിയമ്മയുടെ ആദ്യ ഭർത്താവായ ആമയൂര് മണ്ണൂര് പുരുഷോത്തമൻ നമ്പൂതിരിയായിരുന്നു നാലപ്പാടൻെറ പിതാവ്. നാരായണമേനോനെ പ്രസവിക്കുമ്പോൾ മാധവിയമ്മയ്ക്ക് 15വയസ്സു മാത്രമെ പ്രായമുണ്ടായിരുന്നുള്ളു. പക്ഷെ, അധികം താമസിയാതെ അമ്മയച്ഛൻമാർ വിവാഹമോചനം നേടിയതിനാൽ പിതാവിൻെറ ലാളനകളും പ്രേരണകളുമേറ്റ് ആശയ്ക്കൊത്ത വിധം തൻെറ ബാല്യത്തെ തളിരിടുവിപ്പിക്കുവാൻ ബാലനായ നാരായണമേനോന് കഴിഞ്ഞിരുന്നില്ല. പോരെങ്കിൽ മാധവിയമ്മയ്ക്ക് അടുത്ത ആങ്ങളമാരാരും ഇല്ലാത്തതിനാൽ നാരായണമേനോൻെറ അമ്മയും അച്ഛനും ഗുരുവും രക്ഷിതാവും ചങ്ങാതിയുമായി ഈ സ്ത്രീരത്നം തന്നെ മാറിമാറി അഭിനയിക്കേണ്ടി വന്നിരുന്നു. യൗവനത്തിൻെറ പടിവാതിൽ കയറുമ്പോഴേക്കുതന്നെ മാതാവും ഭർത്തൃപരിത്യക്തയുമാകേണ്ടിവന്ന മാധവിയമ്മയെ കാടുമാടത്തിൽ മനയ്ക്കലെ ഒരു നമ്പൂതിരി പുനർവിവാഹം കഴിച്ചപ്പോൾ നാരായണമേനോൻെറ ഭാഗ്യരേഖ തെളിഞ്ഞുതുടങ്ങി എന്നാണു പറയേണ്ടത്. കാരണം അദ്ദേഹത്തിൻെറ വിദ്യാഭ്യാസകാര്യത്തിൽ സഹൃദയനായ ഈ നമ്പൂതിരി അല്പമൊക്കെ താല്പര്യം പ്രദർശിപ്പിച്ചിരുന്നു. കാട്ടുമാടത്തിൽ സംസ്കൃതം പഠിപ്പിക്കുവാൻ നിയമിതനായ ശാസ്ത്രിയുടെ കീഴിൽ സംസ്കൃതപാഠങ്ങൾ ചിലതൊക്കെ മനസ്സിലാക്കുവാൻ നാരായണമേനോനെയും അദ്ദേഹം പറഞ്ഞയച്ചിരുന്നു. ഈ അല്പകാലസംസ്കൃതവിദ്യാഭ്യാസം സംസ്കൃതത്തിലെ ഉപരിപാഠങ്ങളും മറ്റും പഠിക്കുവാൻ നാലപ്പാടനെ സഹായിച്ചിരുന്നില്ല. പക്ഷെ, തൻെറ സ്വപരിശ്രമത്താലും മറ്റും നേടിയ സംസ്കൃതജ്ഞാനവും ഇംഗ്ലീഷുവിദ്യാഭ്യാസവും നാലപ്പാടനെ നല്ലൊരു സാഹിത്യരസികനാക്കി മാറ്റിയിരുന്നു.

വന്നേരിയിലുള്ള പ്രൈമറിസ്കൂളിലായിരുന്നു അദ്ദേഹം പഠിച്ചത്. പിന്നീട് ചാവക്കാട് ലോവർ സെക്കൻററിസ്കൂളിലും കുന്ദംകുളത്തും തൃശ്ശൂർ സർക്കാർ സ്കൂളിലും കോഴിക്കോടും അദ്ദേഹം പഠിക്കുകയുണ്ടായി. കോഴിക്കോട് അഞ്ചാംഫാറത്തിൽ പഠിക്കുമ്പോഴുണ്ടായ ഒരു സംഭവമാണ് നാലപ്പാടൻെറ സ്കൂൾ വിദ്യാഭ്യാസത്തിനു പൂർണ്ണ വിരാമമിട്ടതും പാവങ്ങളുടെ പരിഭാഷാശ്രമങ്ങൾക്കു വഴിതെളിച്ചതും. സംഭവം ഇതാണ്. ഒരു ദിവസം അദ്ദേഹത്തിൻെറ അയൽവാസികളിലൊരാൾ (ഇദ്ദേഹത്തിൻെറ മകളെയാണ് നാലപ്പാടൻ പിന്നീട് വിവാഹം ചെയ്തത്) മദിരാശിയിൽ നിന്നുവന്ന ഒരു കമ്പിയുമായി നാരായണമേനോനെ സമീപിച്ചു. പക്ഷേ, കമ്പിസന്ദേശം വ്യക്തമായും പരിഭാഷപ്പെടുത്തിക്കൊടുക്കാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. ഒമ്പതാംക്ലാസ്സുവരെ പഠിച്ചിട്ടും തനിക്കിതിനാ

സാധിക്കാത്തതിൽ തന്റെ അഭിമാനം ക്ഷതപ്പെട്ടതായി നാരായണമേനോനു തോന്നുകയും ഇംഗ്ലീഷിൽ എന്തുകിട്ടിയാലും വായിച്ച് അർത്ഥം പറയാൻ സാധിക്കുന്നതു വരെ താൻ അടങ്ങിയിരിക്കുകയില്ലെന്ന് തീരുമാനിക്കുകയും സ്കൂൾ വിദ്യാഭ്യാസം അവസാനിപ്പിക്കുകയും ചെയ്തു. പിന്നീട് കിട്ടുന്ന ഗ്രന്ഥങ്ങളും പത്രങ്ങളും വായിച്ചും ആംഗലഭാഷാപരിജ്ഞാനം വർദ്ധിപ്പിക്കാനുള്ള നിരന്തരപരിശ്രമത്തിൽ അദ്ദേഹം മുഴുകുകയുണ്ടായി. താൻ സ്വന്തമായി നേടിയ ഇംഗ്ലീഷു പരിജ്ഞാനം വിക്ടർ ഹ്യൂഗോവിന്റെ ലാമിറാബിലേയുടെ ഭാഷാന്തരീകരണം വഴിക്കാണ് അദ്ദേഹം തന്റെ നാട്ടുകാർക്കു കാണിച്ചുകൊടുത്തത്.

ദേശീയ ചിന്ത

കാവ്യോപാസനയിലും ദേശീയ ചിന്തയിലും വിദ്യാഭ്യാസകാലത്തേ നാലപ്പാടന് താല്പര്യമുണ്ടായിരുന്നു. അദ്ദേഹം തൃശ്ശൂർ സർക്കാർ ഹൈസ്ക്കൂളിൽ വിദ്യാർത്ഥിയായിരുന്ന കാലത്ത് സ്കൂളിൽ ചേർന്ന ഒരു യോഗത്തിൽ വായിച്ച കവിത ഇതിനുദാഹരണമാണ്.

ശ്രീലാലാപത്തിനാൽ ഗോകുലസദനനനന്താദിവൈകുണ്ഠനാഥൻ
നീലാബ്ജാക്ഷൻ സുരേന്ദ്രാർച്ചിത ബുധതിലകൻ ലോകപാലപ്രതാപൻ
ലീലാകൃഷ്ണൻ തുടങ്ങിപ്പലരുടെ ജനിഭൂവാകുമെന്നിന്ത്യനീയേ
മാലാറ്റാനുള്ളു ഞങ്ങൾക്കനുദിനമിവിടേയ്ക്കായ് നമസ്ക്കാരമമ്മേ.

പഠിപ്പുനിർത്തിയതിന് ശേഷം തന്റെ തറവാട്ടു ഭരണനിർവ്വഹണം നാരായണമേനോൻ നേരിട്ടു നടത്തുകയാണു ചെയ്തത്. വാസനാസമ്പന്നനായ ഒരു കവിയായിരുന്നെങ്കിലും നാലപ്പാടൻ ഒരു നയജ്ഞനായ തറവാട്ടുകാരണവരായിരുന്നില്ല. ലോകപരിചയക്കുറവും ചിലകാര്യങ്ങളിലുള്ള പിടിവാശിയും മൂലം കേസും കടവുമായി അദ്ദേഹം കുറെക്കാലം കെട്ടിമറിയേണ്ടിവന്നു. അതുവഴി സാമ്പത്തിക വിഷമങ്ങളും മനശ്ശല്യങ്ങളും തനിക്കുചുറ്റും കടന്നുകൂടുവാൻ തുടങ്ങിയപ്പോൾ 27-ാം വയസ്സിൽ നാരായണമേനോൻ നാടുവിട്ടു സന്യാസം സ്വീകരിക്കുവാൻ ആൽമോറയിൽ പോയ ഒരു കഥയുണ്ട്. പക്ഷേ ഉടലിൽ കാവിവസ്ത്രം ചുറ്റാൻ തുടങ്ങിയപ്പോഴാണ് വിദൂരതയിൽ ഏകാകിയായിരുന്ന് തനിക്ക് ഏകാവലംബിയായിരുന്ന മകന്റെ തിരോധാനത്തിൽ മനം നൊന്തുകരയുന്ന മാതാവിന്റെ രൂപം അദ്ദേഹം മനസ്സിൽ കണ്ടത്. പിന്നെ, ഒരു നിമിഷം അദ്ദേഹത്തിന് അവിടെ നിൽക്കാൻ കഴിഞ്ഞില്ല. അപരാധബോധത്തിന്റെ ചുമടുമേന്തിക്കൊണ്ട് മാതൃസവിധത്തിലേക്കു തന്നെ മടങ്ങിവന്നു. ആദ്ധ്യാത്മിക ചിന്തയിലേക്കും സന്യാസത്തിലേക്കും കണ്ണെറിഞ്ഞിരുന്ന നാലപ്പാടൻ 1096-ൽ (33-ാം വയസ്സിൽ) കാളിയപുറത്തു മാധവിയമ്മയെ വിവാഹം കഴിച്ചു. നിർഭാഗ്യമെന്നു പറയട്ടെ, പ്രഥമ പ്രസവാനന്തരമുണ്ടായ മാധവിയമ്മയുടെ അകാലചരമം നാലപ്പാടനെ വീണ്ടും ദുഃഖസാഗരത്തിലേക്ക് അടിച്ചമർത്തുകയുണ്ടായി. ഈ ദുഃഖചിന്തയുടെ മൂശയിൽ വാർത്തെടുത്തതാണ് അദ്ദേഹത്തിന്റെ സുപ്രസിദ്ധമായ കണ്ണുനീർത്തുള്ളി. നാലപ്പാ

ടൻെറ ഹൃദയവ്യഥയുടെ ആഴവും പരപ്പും അളന്നെടുത്ത ഈ വിലാപ കാവ്യം മലയാളസാഹിത്യത്തിലെ ഒരനർഘരത്നമാണെന്നുള്ളതിനു സംശ യമില്ല. ദുസ്സഹമായ പത്നീവിരഹം മൂലം ആത്മഹത്യയുടെ വക്കത്തോളം അദ്ദേഹം നടന്നു ചെന്നിരുന്നു. മഹാകവി വള്ളത്തോളോടൊപ്പം ഈ സന്ദർഭത്തിലൊരു ദിവസം അദ്ദേഹം കോഴിക്കോട്ടു നിന്നു മടങ്ങിവരിക യായിരുന്നു. മഹാകവിയോടു യാത്രപറഞ്ഞു പൊന്നാനിയിൽ ബസ്സിറ ങ്ങിയ നാലപ്പാടൻ തൻെറ ആറിത്തണുക്കാത്ത ദുഃഖവുമായി കടപ്പുറത്തേ ക്കാണ് ചെന്നത്. കടപ്പുറത്ത് വലയും വഞ്ചിയുമായി നിന്നിരുന്ന മുക്കുവ രുടെ ദൃഷ്ടിയിൽ പെട്ടുപോയതിനാൽ ആത്മഹത്യാശ്രമത്തിൽ നിന്നുപി ന്തിരിഞ്ഞ് അദ്ദേഹം വീട്ടിലേക്കു മടങ്ങി. പുനർവിവാഹനിർദ്ദേശങ്ങളെല്ലാം നിരസിച്ചുകൊണ്ട് പതിനാറുകൊല്ലക്കാലം അദ്ദേഹം വീണ്ടും വിഭാര്യനാ യിത്തന്നെ കഴിഞ്ഞു. എന്നാൽ 1112 മകരത്തിൽ ആദ്യഭാര്യയായ മാധവി യമ്മയുടെ അനുജത്തി ബാലാമണിയമ്മയെ അദ്ദേഹം പുനർ വിവാഹം ചെയ്തു. ഈ വിവാഹബന്ധത്തിലും സന്താനങ്ങളൊന്നുമുണ്ടായില്ല.

നാലപ്പാടൻെറ സ്വഭാവത്തെക്കുറിച്ചു പറയുകയാണെങ്കിൽ മ റ്റാർക്കും വഴങ്ങാത്ത, തനിക്കു തോന്നുന്നതു മറ്റാരെയും പേടിക്കാതെ വെട്ടിത്തുറന്നു പറയുന്ന, ഒരു പ്രകൃതക്കാരനായിരുന്നു അദ്ദേഹം. ഡോ ക്ടർ ആനിബസൻറിൻെറ തിയോസഫിക്കൽസൊസൈറ്റിയുടെ ആദർശങ്ങ ളോടും ദയാനന്ദസരസ്വതിയുടെ തത്ത്വസംഹിതകളോടും ബുദ്ധമതസിദ്ധാ ന്തങ്ങളോടും അടുപ്പവും ആദരവും അദ്ദേഹത്തിനുണ്ടായിരുന്നു. ഒരിക്കൽ മഞ്ചേരി രാമയ്യരുടേയും മറ്റും നിർബന്ധപ്രകാരം ബുദ്ധമതത്തിൽ ചേ രാൻ പോലും അദ്ദേഹം തീരുമാനിച്ചിരുന്നു. ശ്രീ രാമയ്യർ ഇതിനുവേണ്ടി ഒരു യോഗം വിളിച്ചുകൂട്ടി. ഈ യോഗത്തിൽ വച്ചു സത്യം പറയുക, മദ്യം വർജ്ജിക്കുക തുടങ്ങിയ പഞ്ചശീലപ്രതിജ്ഞകൾ ഏറ്റു പറഞ്ഞുകൊ ണ്ടാണ് ഒരാൾ ബുദ്ധമതം സ്വീകരിക്കുക. പക്ഷെ, ഈ സന്ദർഭത്തിൽ പ്രതിജ്ഞകളിൽ ചിലതു കൃത്യമായി അനുഷ്ഠിക്കുവാൻ പ്രയാസമാ ണെന്നു നാലപ്പാടൻ തുറന്നു പറഞ്ഞു. അവിടെ സന്നിഹിതരായ എല്ലാ വരും ഇതു കേട്ടു തരിച്ചുപോയി. പഞ്ചശീലങ്ങൾ അനുസരിക്കാത്ത ഒരാൾക്ക് ബുദ്ധമതക്കാരനാകാൻ കഴിയുമോ? ശ്രീ രാമയ്യർ യോഗം പിരിച്ചുവിട്ടു. നാലപ്പാടൻ ഇറങ്ങി നടക്കുകയും ചെയ്തു. സത്യം വെട്ടി ത്തുറന്നു പറഞ്ഞ അദ്ദേഹത്തെ പലരും അഭിനന്ദിച്ചു. ചിലർ വിമർശിക്കു കയും ചെയ്തു. നാലപ്പാടൻ എന്ന വ്യക്തിയെ മനസ്സിലാക്കണമെങ്കിൽ അദ്ദേഹത്തിൻെറ സഹപാഠിയും സുഹൃത്തുമായ ശ്രീ.കെ.കെ.രാജയുടെ വാക്കുകളിൽ വരച്ച ചിത്രം മാത്രം മനസ്സിലാക്കിയാൽ മതി. അദ്ദേഹം ഇങ്ങനെയാണ് ഒരിടത്ത് രേഖപ്പെടുത്തിയിരിക്കുന്നത്. 'വെളുത്ത തടിച്ച് നാതിദീർഘമായ ശരീരം, ശാന്തതയും പ്രസന്നതയും വിളയാടിക്കൊണ്ടിരി ക്കുന്ന മുഖം, ഊർജ്ജസ്വലവും സരസവുമായ സംഭാഷണരീതി, നിരാ ഡംബരമായ വേഷം, ഏതിലും സൂക്ഷ്മത കണ്ടുപിടിക്കുന്ന ബുദ്ധിശക്തി,

ഏതുവിഷമഘട്ടത്തിലും തളർന്നു പോകാത്ത ധീരത, ഈശ്വരൻെറ മുമ്പിലും തലകുനിയ്ക്കാത്ത സ്വഭാവം – ഇതാണ് നാലപ്പാടൻ.

വള്ളത്തോൾ കമ്പനി

നാലപ്പാടൻെറ സാഹിത്യപരിശ്രമങ്ങളെക്കുറിച്ചു പറയുമ്പോൾ വള്ളത്തോൾ കമ്പനിയിലെ ഒരു പ്രധാന നടനായിരുന്നു അദ്ദേഹമെന്നതു വിസ്മരിക്കാൻ പാടില്ല. വള്ളത്തോളിൻെറ ആരാധകനും സുഹൃത്തുമായ നാലപ്പാടൻെറ കവിത വള്ളത്തോളിൻെറ ആശിസ്സുകളുടേയും അനുഗ്രഹങ്ങളുടേയും തണലിൽ നൃത്തം വെച്ചു പഠിച്ചിട്ടുണ്ട്. വള്ളത്തോൾ എവിടെയുണ്ടോ അവിടെയൊക്കെ നാലപ്പാടനുമുണ്ടായിരുന്നു. ശ്രീ പുത്തേഴത്തു രാമമേനോൻെറ ഭാഷയിൽ അവർ പരസ്പരം ഗുരുവും ശിഷ്യനുമായിരുന്നു. വള്ളത്തോളിൻെറ സമ്പർക്കം നാലപ്പാടനെ സംസ്കൃതസാഹിത്യവുമായി കൂടുതൽ അടുപ്പിച്ചപ്പോൾ നാലപ്പാടൻെറ സമ്പർക്കം വള്ളത്തോളിനെ പാശ്ചാത്യസാഹിത്യസങ്കേതങ്ങളിലേക്ക് കൂടുതൽ ആകർഷിക്കുകയായിരുന്നു ചെയ്തത്. കാര്യം ഇങ്ങനെയൊക്കെയാണെങ്കിലും വള്ളത്തോളിൻെറ മുമ്പിൽ ഒരു ശിഷ്യോത്തമനെപ്പോലെ ഭക്തിപുരസ്സരം മാത്രമെ അദ്ദേഹം നിന്നിരുന്നുള്ളു. വള്ളത്തോൾ, മഹാകവിപ്പട്ടം ചാർത്തി അംഗീകരണം സമ്പാദിക്കുന്നതിനു മുമ്പുതന്നെ നാലപ്പാടൻ അദ്ദേഹത്തിൻെറ ജീവചരിത്രമെഴുതി പ്രസിദ്ധീകരിച്ചിരുന്നു. 1090-ൽ പൗരസ്ത്യദീപം പ്രസിദ്ധപ്പെടുത്തിയപ്പോൾ അത് സമർപ്പിച്ചതും വള്ളത്തോളിനായിരുന്നു.

നാലപ്പാടൻെറ സാഹിത്യവിജയത്തിൻെറ കൊടിയടയാളമാണ് കണ്ണുനീർത്തുള്ളി. മലയാളത്തിലെ വിലാപകാവ്യങ്ങളുടെയിടയിൽ ഒന്നിൻെറയും പിന്നിലല്ല കണ്ണുനീർത്തുള്ളി എന്നതിന് പക്ഷാന്തരം കല്പിക്കുവാൻ ഇതേവരെ ആരും മുതിർന്നിട്ടില്ല.

'ഒരേ കളിപ്പാട്ടമൊരേകളിക്കൂ–
ത്തൊരേ കളിക്കൊട്ടിലൊരേ വികാരം
ഒരാൾക്കു മറ്റാൾ തണൽ' എന്ന നിലയ്ക്കു കളിച്ചു വളർന്ന വൈവാഹികമാല്യം തൻെറ കഴുത്തിലണിയിച്ച കാളിപുറയത്തു മാധവിയമ്മയുടെ അപ്രതീക്ഷിതമായ അകാലചരമമാണ് ഈ കാവ്യനിർമ്മാണത്തിന് കാരണമായിത്തീർന്നത്. പത്തുമാസം മാത്രം നീണ്ടുനിന്ന ആ ദാമ്പത്യബന്ധത്തിൻെറ അന്ത്യം മൃതഭാര്യനായ കവിയുടെ ഉള്ളിൽ സൃഷ്ടിച്ച കാറ്റും കോളും ഇതിലെ ഓരോ വരിയിലും പ്രതിബിംബിച്ചു കാണാം. മലയാളത്തിലെ മറ്റു വിലാപ കാവ്യങ്ങളോടു തട്ടിച്ചു നോക്കിയാൽ 'കണ്ണുനീർത്തുള്ളി'യ്ക്കൊപ്പം നിൽക്കുന്ന വിലാപകാവ്യം ഒന്നുമാത്രമാണുള്ളത്– കുമാരനാശാൻെറ പ്രരോദനം. പക്ഷെ ഇത് മറ്റു വിലാപകാവ്യങ്ങളിൽ നിന്നും ഒരുപടി മുന്നോട്ടു കയറിച്ചെന്നിട്ടുണ്ടെന്നും അഭിപ്രായമില്ലാതെയില്ല.

## കണ്ണുനീർത്തുള്ളി

നാലപ്പാട്ടു നാരായണമേനോൻ കണ്ണുനീർത്തുള്ളിക്കു മുമ്പും കവിതയെഴുതിയിട്ടുണ്ടട്. പക്ഷെ അദ്ദേഹത്തെ മലയാളത്തിലെ ശ്രദ്ധേയനായ കവിയാക്കിയത് കണ്ണുനീർത്തുള്ളിയാണ്. വിമർശകപടുവായ എം.ആർ.നായർ (സഞ്ജയൻ) കണ്ണുനീർത്തുള്ളിക്ക് കൊടുത്ത സർട്ടിഫിക്കറ്റ് ഇവിടെ പകർത്താം. 'കണ്ണുനീർത്തുള്ളി ഒരു രണ്ടാം ക്ലാസ്സ് കവിയുടെ ഒന്നാം ക്ലാസ് കാവ്യമാണ്. ഉള്ളൂർ, ആശാൻ, വള്ളത്തോൾ എന്നീ ത്രിമൂർത്തികളുടെ ഇടയിൽ നാലപ്പാടനു സ്ഥാനമില്ല. പക്ഷേ കർണ്ണഭൂഷണവും പ്രരോദനവും മഗ്ദലനമറിയവും സൂക്ഷിച്ചിരിക്കുന്ന ദിക്കിൽ കണ്ണുനീർത്തുള്ളിക്കു സ്ഥാനമുണ്ട്. തത്വചിന്തയുടെ പൊന്നുടുപ്പിട്ട കണ്ണുനീർത്തുള്ളിയിലെ ഓരോ ശ്ലോകവും ശോകവായ്പിൽനിന്നു കടഞ്ഞെടുത്തവയാണ്. തന്റെ ദുഃഖത്തിൽക്കൂടി ലോകത്തെ പഠിക്കാനും പഠിപ്പിക്കാനും നടത്തുന്ന ഈ യജ്ഞത്തിൽ നാലപ്പാടൻ തത്ത്വചിന്തയുടെ പല ശിഖരങ്ങളും കയറിയിറങ്ങുന്നുണ്ട്. കുട്ടിക്കൃഷ്ണമാരാരുടെ ഭാഷയിൽ ലോകത്തിന്റെ ദുഃഖാത്മകതയെ ചൊല്ലിയാണ് കവി ദുഃഖിക്കുന്നത്. അദ്ദേഹം ഞാൻ എന്നു പറയുന്നത് ലോകത്തിലെ ഓരോ ഞാനിനും വേണ്ടിയാണ് അതിനാൽ,

അന്തമജ്ഞാതമവർണ്ണനീയ-
മീലോകഗോളം തിരിയുന്ന മാർഗ്ഗം
അതിങ്കലെങ്ങാണ്ടൊരിടത്തിരുന്നു
നോക്കുന്ന മർത്ത്യൻ കഥയെന്തുകണ്ടു

എന്നിങ്ങനെയുള്ള ശ്ലോകങ്ങൾ കണ്ണുനീർത്തുള്ളി വായിച്ചു തീർന്നാലും വായനക്കാരന്റെ ഹൃദയത്തിൽ ചെന്നലച്ചുകൊണ്ടേയിരിക്കും.

## കവനകൗമുദി

കവനകൗമുദിയിൽ കൂടിയായിരുന്നു നാലപ്പാടൻ വളർന്നുവന്നത്. സുലോചന, പുകയിലമാഹാത്മ്യം തുടങ്ങിയവ അദ്ദേഹത്തിന്റെ ബാല്യകൃതികളാണ്. ബാല്യകാല പരിശ്രമങ്ങൾ വെച്ചു നോക്കുമ്പോൾ ഈ കൃതികളും അദ്ദേഹത്തിന്റെ വിജയങ്ങൾ തന്നെയാണ്. ഇന്ദ്രിജിത്തിന്റെ പത്നി സുലോചന തന്റെ പ്രാണനാഥൻ പോർക്കളത്തിൽ മരിച്ചുവീണിരിക്കുന്നു എന്ന വിവരമറിഞ്ഞപ്പോൾ രാവണാനുവാദത്തോടുകൂടി ഇന്ദ്രജിത്തിന്റെ ഛേദിക്കപ്പെട്ട ശിരസ്സ് കൊണ്ടുവരാൻ പടക്കളത്തിലേക്കു പുറപ്പെട്ടു. വാനരൻമാരുടെ അമ്പെയ്യുംപോലുള്ള പരിഹാസങ്ങൾ ഏറ്റുകൊണ്ട് ഇന്ദ്രജിത്തിന്റെ ശിരസ്സ് കാണാനനുവദിക്കണമെന്ന് അവൾ രാമനോട് ആവശ്യപ്പെടുന്നു. ജീവനറ്റ ശിരസ്സുകണ്ട്

സമസ്ത ദൈവങ്ങളുമൊന്നുപോലെ കീ-
ഴമർന്നൊരങ്ങുന്നു പിരിഞ്ഞുപോകവെ
മമ പ്രഭോ സത്യമസത്യമായിത-

ക്രമം ജഗത്തിൻ ഗതിയാരു കണ്ടുവോ.

എന്നു വിലപിക്കുന്ന സുലോചനയുടെ ചിന്തയുടെ ബൃഹത്തായ രൂപമാണ് അനന്തമജ്ഞാതമവർണ്ണനീയം എന്നു തുടങ്ങുന്ന കണ്ണുനീർത്തുള്ളിയിലെ ശ്ലോകത്തിൽ ദർശിക്കാൻ കഴിയുന്നത്. പുകയില മാഹാത്മ്യം ഒരു നർമ്മകവിതയാണെന്നു പറയാം. നാരദാദിമഹർഷികളുടെ ഒരു സദസ്സിൽ വെച്ച് കൗണ്ഡിന്യമഹർഷി പുകയിലയുടെ മാഹാത്മ്യത്തെക്കുറിച്ച് പറയുന്നതാണ് ഇതിലെ ഉള്ളടക്കം. പക്ഷെ, അന്നുവരെ എഴുതിയ നാലപ്പാടന്റെ കവിതകളിൽ മെച്ചപ്പെട്ടു കിടക്കുന്നത് പുകയില മാഹാത്മ്യമാണെന്ന് അതിന്റെ അവതാരികയിൽ വള്ളത്തോൾ മഹാകവി സൂചിപ്പിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ അഭിപ്രായമിതാണ്. 'ഈ പുകയില മാഹാത്മ്യം കിളിപ്പാട്ടു വിഷയത്തിന്റെ ഉല്ലേഖങ്ങളുടെയും രചനയുടെ സർവ്വാംഗീണമായ രമണീയകം കൊണ്ടും നാലപ്പാട്ടു നാരായണമേനോൻ അവർകളുടെ മറ്റു കൃതികളേക്കാൾ സഹൃദയൻമാർക്ക് ഹൃദയംഗമായിത്തീർന്നിട്ടുണ്ട്.' പുളകാങ്കുരത്തിലും ചക്രവാളത്തിലും കുറെക്കൂടി പക്വതയെത്തിയ ഒരു കവിയെയാണ് നാം കാണുന്നത്.

## പൗരസ്ത്യദീപം

ഒരു പരിഭാഷകനെന്ന നിലയിൽ നാലപ്പാട്ടു കൈവരിച്ച സ്ഥാനം അതുല്യവും ശ്ലാഘനീയവുമാണ്. വിശ്വസാഹിത്യത്തിലെ അമൂല്യരത്നമാണ് വിക്ടർ യൂഗോവിന്റെ 'ലാമിറാബിലെ'. മലയാളികൾക്ക് യൂഗോവിന്റെ അനശ്വരപ്രതിമയുടെ കാതൽ മനസ്സിലാക്കിക്കൊടുക്കുവാൻ ഈ ഗ്രന്ഥത്തിന്റെ തർജ്ജമ(പാവങ്ങൾ) മാത്രം മതി. നാലപ്പാടന്റെ അനശ്വരവിഖ്യാതിക്കു തറക്കല്ലിട്ടതിൽ കണ്ണുനീർത്തുള്ളിയും പാവങ്ങളും തന്നെയാണ് പ്രധാനം. ശ്രീ. ജോസഫ് മുണ്ടശ്ശേരി ഇതു വ്യക്തമാക്കിയിട്ടുണ്ട്. 'ശ്രീ നാലപ്പാടന്റെ തർജ്ജമയാകട്ടെ, സ്വതന്ത്രകൃതികളാവട്ടെ എല്ലാം അദ്ദേഹത്തിന്റെ ജീവരക്തത്തിൽ സശ്രദ്ധം മുക്കിയ സങ്കൽപ്പങ്ങളാണ്. എല്ലാം, പറഞ്ഞാൽ പറഞ്ഞതിന്റെ പത്തിരട്ടി തോന്നിക്കുവാൻ പോരുന്ന രചനാമാതൃകകളാണ്. നാലപ്പാടന്റെ കണ്ണുനീർത്തുള്ളിയും നാലപ്പാടന്റെ പാവങ്ങളും– അവിടെ നിർത്തുന്നു, ഞാൻ തല്ക്കാലം– ആ രണ്ടും നമ്മുടെ സാഹിത്യത്തിലെ വലിയ സംഭവങ്ങളായിരുന്നു. സംസാരിക്കാതിരുന്ന പലരെക്കൊണ്ടും സംസാരിപ്പിക്കാനും ചിന്തിക്കാതിരുന്ന പലരെക്കൊണ്ടും ചിന്തിപ്പിക്കാനും കഴിഞ്ഞ രണ്ടുസംഭവങ്ങൾ. പാവങ്ങളുടെ സ്ഥാനം ഇതിൽ നിന്നു വ്യക്തമാണല്ലൊ. അദ്ദേഹം തർജ്ജമക്കു തെരഞ്ഞെടുത്ത മറ്റൊരു ഗ്രന്ഥം എഡ്വിൻ ആർനോൾഡിന്റെ 'ലൈറ്റ് ഓഫ് ഏഷ്യ'യാണ്. വിവേകാനന്ദസ്വാമികളെ പോലെയുള്ള മഹാശയമ്മാരുടെ അകൈതവമായ ആദരവിനു പാത്രീഭവിച്ച ഈ ഗ്രന്ഥത്തിന്റെ പരിഭാഷയാണ് പൗരസ്ത്യദീപം. മഹാകവി കുമാരനാശാൻ ഈ ആംഗലകാവ്യത്തിന്റെ സ്വതന്ത്രപരിഭാഷാപ്രവർത്തനങ്ങളിൽ കൈവച്ചിരുന്നെങ്കിലും

അതിനു പൂർണ്ണതയുടെ നെറ്റിപ്പൊട്ടു തൊടുവിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല. തത്വചിന്തയിലും രചനയിലുള്ള സൂക്ഷ്മതയിലും ആശാൻെറ അനുഗാമിയാവാനായിരുന്നു നാലപ്പാടനിഷ്ടമെന്ന് അദ്ദേഹത്തിൻെറ കൃതികൾ വിളിച്ചുപറയും. ഇതുകൊണ്ടാവാം കാണപ്പെട്ട കുമാരനാശാനാണ് നാലപ്പാടനെന്ന് കെ.കെ.രാജാവ് അനുസ്മരിപ്പിച്ചത്. വേശു അമ്മയുടെ വിശറി, ലണ്ടൻ കൊട്ടാരത്തിലെ രഹസ്യങ്ങൾ തുടങ്ങിയവയും ആംഗലസാഹിത്യത്തിൽ നിന്ന് വിവർത്തനം ചെയ്യപ്പെട്ട കൃതികളാണ്. രതിസാമ്രാജ്യവും ആർഷജ്ഞാനവും അദ്ദേഹത്തിൻെറ പരന്ന വായനയുടേയും ഉയർന്ന പാണ്ഡിത്യത്തിൻേറയും ദീപസ്തംഭങ്ങളാണ്.

ഇടതടവില്ലാത്ത വായനയാണ് നാലപ്പാടനെ നാലപ്പാടനാക്കിയതെന്ന് അദ്ദേഹവുമായി ബന്ധപ്പെട്ട എല്ലാവർക്കുമറിയാം. അദ്ദേഹത്തെ പറഞ്ഞുതോല്പിക്കുവാനോ ബലമുപയോഗിച്ച് കീഴ്പ്പെടുത്തുവാനോ ഈശ്വരനുപോലും സാദ്ധ്യമല്ല. അദ്ദേഹത്തിൻെറ സംഭാഷണചാതുര്യത്തെക്കുറിച്ച് ചിരകാലപരിചയത്തിൻെറ വെളിച്ചത്തിൽ നേടിയ ഒരു സുഹൃത്തിൻെറ അഭിപ്രായം കൂടി ഇവിടെ രേഖപ്പെടുത്താം. 'കേരളത്തിലെ പല സാഹിത്യകാരൻമാരുമായി ഞാൻ സംഭാഷണം ചെയ്തിട്ടുണ്ട്. എന്നാൽ ഇത്രത്തോളം സംഭാഷണചാതുര്യം മറ്റൊരാളിലും കണ്ടിട്ടില്ല. ആലാപമാധുര്യം. അതു വല്ലാത്തൊരനുഗ്രഹംതന്നെ...... എത്ര കേട്ടാലും മതിവരാത്തവിധം ചതുരമധുരമായി സംസാരിക്കുവാൻ സമർത്ഥനാണ് നാലപ്പാട്. അദ്ദേഹത്തിൻെറ വ്യക്തിമുദ്ര കൂടുതൽ തെളിഞ്ഞുകാണുന്നത് ഈ സംഭാഷണത്തിലാണ്. കവി, പരിഭാഷകൻ, തുടങ്ങി പല രംഗങ്ങളിലും വ്യക്തിമുദ്ര പതിപ്പിച്ച നാലപ്പാട്ട് നാരായണമേനോൻ 1954 ഒക്ടോബർ 31-ന് ആണ് ചരമമടഞ്ഞത്. മഹാകവി ബിരുദം കൊണ്ട് അദ്ദേഹത്തിൻെറ നാമത്തെ ആരും വിശേഷിപ്പിക്കാറില്ലെങ്കിലും മഹാകവിപ്പട്ടം തോളിലേറ്റി നടന്ന പലരെയും നാം വിസ്മരിച്ചാലും കണ്ണുനീർത്തുള്ളിയുടേയും പാവങ്ങളുടേയും കർത്താവിനെ നാം ഒരിക്കലും വിസ്മരിക്കില്ലെന്നു തീർച്ച.

# ഒരു പുസ്തകത്തിൻെറ സുവർണ്ണജൂബിലി

## കാറളം ബാലകൃഷ്ണൻ

മലയാളിയെ വിശ്വസാഹിത്യത്തിൻെറ ആനപ്പടിവാതിൽ കടത്തിവിട്ട നാലപ്പാടിൻെറ പാവങ്ങൾക്ക് ഈ ഏപ്രിൽ 28-നു അമ്പതുവയസ്സു തികയുന്നു. (1975) 1925 ഏപ്രിൽ 28ാം തിയ്യതിയാണ് മംഗളോദയം പ്രസ്സിൽവെച്ച് പാവങ്ങളുടെ പരീക്ഷണാർത്ഥം ശരിപ്പെടുത്തിയ ആദ്യത്തെ

കോപ്പി പ്രസ്സ് ഫോർമാൻ നാലപ്പാടിൻെറ കയ്യിൽ കൊടുത്തത്. പുസ്തക ത്തിൻെറ പ്രസിദ്ധീകരണത്തിൽ വളരെ ഉത്സാഹിച്ചുപോന്ന സി.പി.ഗോ വിന്ദൻനായർ ആ രംഗം ഇങ്ങനെ വിവരിച്ചിട്ടുണ്ട്. 'അദ്ദേഹത്തിൻെറ നെഞ്ചിടിപ്പ് എനിക്കു കേൾക്കാമായിരുന്നു. പെട്ടെന്നു തിരിഞ്ഞ് പുസ്തകം നീട്ടിപ്പിടിച്ച് 'ഇത് സീ.പി.യ്ക്കാ' എന്നു പറയാൻ തന്നെ അദ്ദേഹം കുഴങ്ങി'

ദീർഘവും അവിശ്രമവുമായൊരു പരിശ്രമത്തിൻെറ സാഫല്യനിമി ഷമായിരുന്നു അദ്ദേഹത്തിന്നത്. തൻെറ ദാമ്പത്യത്തിനു നേരിട്ട ദുരന്തത്തി നുശേഷം ഈ മഹൽകൃതിയുടെ വിവർത്തനക്രിയയിൽ മുഴുകികിടന്നാണ് നാലപ്പാടിൻെറ നീറുന്ന മനസ്സ് ഒട്ട് കുളിർ തേടിയത്. ഒരു മൂന്നു വർഷ ത്തേയ്ക്ക് നിഷ്കൃഷ്ടമായി ചെയ്തുപോന്ന ആ വിവർത്തനം തന്നെയാ യിരുന്നു തനിക്ക് ജീവിതാഭിലാഷങ്ങളുടെ കേന്ദ്രം. ഗദ്യമാകട്ടെ, പദ്യമാക ട്ടെ, എന്തെഴുതുമ്പോഴും ഓരോ വാചകത്തിലും അങ്ങേ അറ്റത്തോളം ശ്രദ്ധിക്കുക, വാക്കുകളെ ആറ്റിക്കുറുക്കി ഏറ്റവും സാരവത്താക്കുക; – നാലപ്പാട്ടിൻെറ പതിവാണിത്. ഈയൊരേകാഗ്രസാധനയാണ് വിവർ ത്തനം മുഴുമിച്ചപ്പോഴേക്ക് പാവ്ങ്ങളെ സഹൃദയാകർഷകമായൊരു ഗദ്യ ശില്പമാക്കിയത്. നാലപ്പാട്ടിനെ നവീന മലയാള ഗദ്യശൈലിയുടെ വഴികാ ട്ടിയാക്കിയതും തൻെറ കൈകളിലൂടെ ചോർന്നു പോയിരിക്കാവുന്ന സാ ഹിത്യരസാദിയെപ്പറ്റി പരിഭാഷകൻ വായനക്കാരോട് ക്ഷമാപണം ചെയ്യു ന്നുണ്ടെങ്കിലും അങ്ങനെ ഒരു ചോർച്ച ഈ കൂറ്റൻ പുസ്തകത്തിലെവിടെയും അനുഭവപ്പെടുന്നില്ല.

അശ്രാന്തയത്നത്തിൽനിന്നു രൂപം കൊണ്ടതായാലും ആശയപര മായി അത്യുൽക്കൃഷ്ടമായാലും ശരി, ഇത്ര ബൃഹത്തായൊരു കൃതി പ്രസിദ്ധീകരിക്കുക അന്ന് ദുഷ്ക്കരം തന്നെയായിരുന്നു. തർജ്ജമ തുടങ്ങിയ മുതൽക്കേ വായിച്ചുപോന്ന മഹാകവി വള്ളത്തോളിന് ഇപ്പുസ്തകത്തോട് ഒരു അഭിനിവേശംതന്നെയുണ്ടായി. സാഹിത്യാദികലകളിൽ ഉത്തമമായ തിനെ ക[illegible]റിയാൻ കഴിവുണ്ടായിരുന്ന അദ്ദേഹത്തിൻെറ ഉള്ളഴിഞ്ഞസഹ കരണം പാവങ്ങളുടെ പ്രസിദ്ധീകരണത്തിലും പ്രചാരണത്തിലും നാലപ്പാ ടിന് ഒരുറച്ച താങ്ങായി നിന്നു.

പുസ്തകം പുറത്തുവന്നതോടെ അന്നത്തെ സാഹിത്യത്തിലെ നാടു വാഴികൾക്കിടയിൽ വാദകോലാഹലമുയർന്നു. വിവർത്തനത്തിൽ 'ചു ണ്ടത്തു വെള്ളിക്കൈലുമായി ജനിക്കുക' മുതലായ വിദേശശൈലികളെ അപ്പാടെ പകർത്തിയതു നന്നായില്ലെന്നായിരുന്നു ഒരു വാദം. കഥാപാത്ര ങ്ങളുടെ പേരുകൾക്ക് സൗകര്യം കൂടിയ ഇംഗ്ലീഷ് ഉച്ചാരണമിരിയ്ക്കെ മൂലഗ്രന്ഥത്തിലെ ഉച്ചാരണം സ്വീകരിച്ചതിനെക്കുറിച്ചും എതിരഭിപ്രായമു ണ്ടായി. ഇങ്ങനെ ന്യൂനതകൾ ചൂണ്ടിക്കാണിച്ചവർ പോലും ഈ മഹത്കൃ തിയുടെ വൈശിഷ്ട്യത്തേയും പരിഭാഷയുടെ മേൻമയേയും ശ്ലാഘിക്കാ തിരുന്നില്ല. മഹാത്മജിയുടേയും സർദാർ കെ.എം.പണിക്കരുടേയും നിർ ദ്ദേശങ്ങളെപ്പോലും തർജ്ജമയുടെ കാര്യത്തിൽ തള്ളിക്കളയാൻ മടിക്കാതി രുന്ന നാലപ്പാടിനെ വിമർശനങ്ങൾ കുലുക്കിയില്ല. അവയ്ക്കു തക്ക

മറുപടി കൊടുത്തുകൊണ്ട് സാഹിത്യരംഗത്ത് പാവങ്ങൾക്കുള്ള കസേര മുൻവരിയിലേക്കു വലിച്ചിടാൻ നാലപ്പാടിനു കഴിഞ്ഞു.

പ്രശസ്ത നോവലിസ്റ്റായ വിക്ടോർഹ്യൂഗോ, വാട്ടർലൂ മുതൽ ഫ്രഞ്ചുവിപ്ലവം വരെയുള്ള ചരിത്രത്തെ പശ്ചാത്തലമാക്കി എഴുതിയതാണ് പാവങ്ങളുടെ മൂലഗ്രന്ഥം, ലേ മിസറാബ്ലേ മനുഷ്യന്റെ ബാഹ്യാന്തര യാതനകളുടെ ഒരു സജീവചിത്രണം. മർദ്ദിതരും നിന്ദിതരുമായവരിൽ ഒളിഞ്ഞുകിടക്കുന്ന ഉൽക്കൃഷ്ടഭാവങ്ങളെ ആവിഷ്കരിക്കുന്നു എന്നത് ഈ നോവലിന്റെ സവിശേഷതയാണ്. സ്വപ്രയത്നത്താൽ ഒരാൾക്ക് ആത്മീയമായി എത്രകണ്ട് വളരാമെന്നും വളർത്താമെന്നും തെളിയിക്കുന്നു ഴാങ്വാൽ ഴാങിന്റേയും ഡിയിലെ മെത്രാന്റെയും ജീവിതകഥ. യാതനകളിലൂടെ ഒരാൾക്കു ചവിട്ടിക്കേറാനെന്നപോലെ ഉരുണ്ടുവീഴാനും കഴിയും. പ്രാചീനരും ആധുനികരുമായ എഴുത്തുകാരിൽ പലരും രണ്ടാമത്തേതാണ് കഥാവിഷയമാക്കാറ്. യൂഗോവിന്റെ നിലപാട് കൂടുതൽ ശുഭപ്രതീക്ഷാപരവും ഉത്തേജകവുമത്രെ.

സുവർണ്ണജൂബിലി ആഘോഷിക്കുന്ന ഇന്നും 'പാവങ്ങൾ'ക്ക് സഹൃദയർക്കിടയിൽ വിലയിടിഞ്ഞിട്ടില്ല. ഭൂമിയിൽ എത്രകാലം അജ്ഞതയും ദാരിദ്രവുമുണ്ടോ അത്രകാലം പാവങ്ങളെപ്പോലുള്ള പുസ്തകങ്ങളെക്കൊണ്ട് പ്രയോജനമുണ്ട് എന്ന മൂലഗ്രന്ഥകാരന്റെ അഭിപ്രായം ഈ സന്ദർഭത്തിൽ ഓർത്തുപോകുന്നു.

ഈ വിശിഷ്ട കൃതിയെ 'കേരളത്തിലെ പാവങ്ങൾക്ക്' കാഴ്ചവെച്ച ആ പ്രതിഭാശാലിയുടെ, ക്രാന്തദർശിയായിരുന്ന മഹാകവിയുടെ, പുണ്യസ്മരണയ്ക്കു മുന്നിൽ നമുക്കിന്ന് നവകേരളത്തിന്റേതായ നന്ദിയുടെ പൂച്ചെണ്ടർപ്പിക്കുക.

# ചില സ്മരണകൾ

## മാധവിക്കുട്ടി

**പ**ണ്ടൊക്കെ നാട്ടിൽ ചെല്ലുമ്പോൾ സാധാരണയായി ഞങ്ങളെല്ലാവരും നാലപ്പാട്ട് വീട്ടിൽ നിന്ന് ഏകദേശം ആറുനാഴിക ദൂരത്ത് സ്ഥിതി ചെയ്യുന്ന ഗുരുവായൂരിൽ പോയി. ബന്ധുക്കളിൽ ഒരാളെ കാണാൻ പോവുമ്പോൾ ഉണ്ടാവാനിടയുള്ള സ്നേഹവികാരങ്ങളോടെ ഗുരുവായൂരപ്പനെ സന്ദർശിക്കാറുണ്ടായിരുന്നു. പിന്നെ ആ പതിവു മുടങ്ങി. ഹൃദ്രോഗവും രക്ത സമ്മർദ്ദവും പ്രമേഹവും എന്നെ ക്ഷീണിപ്പിച്ചപ്പോൾ ഞാൻ ആരോടെന്നില്ലാതെ ചോദിച്ചു: എന്തുകൊണ്ട് ഗുരുവായൂരപ്പൻ മാത്രം നിത്യയൗവനത്തോടെ അവശേഷിച്ചു?

പരമഭക്തയായ മുത്തശ്ശി മരിച്ചിട്ട് 34വർഷങ്ങൾ കഴിഞ്ഞിരിക്കുന്നു. വലിയമുത്തശ്ശിയും വലിയമ്മാമനും അമ്മായിയും മരിച്ചു. പക്ഷേ, ഗുരുവായൂരപ്പൻ എല്ലാവരേയും അതിജീവിച്ച് വരും തലമുറകളുടെ പരിചരണം പ്രതീക്ഷിച്ചുകൊണ്ട് ക്ഷേത്രവിളക്കുകൾക്കിടയിൽ ഇന്നും നിൽക്കുന്നു.

എനിക്ക് ഏഴുവയസ്സായിരുന്നപ്പോൾ എൻെറ മുത്തശ്ശി രണ്ടുദിവസം ഗുരുവായൂരിൽ ഭജിക്കുവാനായി തീർച്ചയാക്കി. അവിടെ ഒരു മാളിക വാടകയ്ക്കെടുത്തു. അമ്മായിയുടെ ജ്യേഷ്ഠത്തിയും പിൽക്കാലത്ത് എൻെറ ശ്വശ്രുവുമായിത്തീർന്ന കാളിയപുറയത്ത് പാറുക്കുട്ടിയമ്മയും അവരുടെ അനുജൻെറ ഏകപുത്രിയായ മാലതിയും ഞങ്ങളുടെ ഒപ്പം വന്നു. സഹായിക്കുവാനായി രണ്ടു വേലക്കാരികളും. ആദ്യത്തെ രാത്രിയിൽത്തന്നെ മുത്തശ്ശി എന്നെ ചൂടുവെള്ളത്തിൽ കുളിപ്പിച്ച് അലക്കിയ ഫ്രോക്ക് ധരിപ്പിച്ചു. വാകച്ചാർത്തിൻെറ മുഹൂർത്തത്തിൽ ക്ഷേത്രദർശനം നടത്താനായിരുന്നു മുത്തശ്ശി പരിപാടിയിട്ടത്. പക്ഷേ, ചവിട്ടുപടികളിൽനിന്ന് അവർ താഴെ മണ്ണിലേക്കു തെറിച്ചുവീണു. എങ്ങനെയോ രണ്ടു പല്ലുകളുടെ പകുതിഭാഗം പൊട്ടിപ്പോയി. സാരമില്ല എന്നു പിറുപിറുത്തുകൊണ്ട് അവർ എഴുന്നേറ്റു. പക്ഷെ അവരുടെ മുഖം മ്ലാനമായിരുന്നു. ആ വീഴ്ച ഒരു ദുർലക്ഷണമായി അവർ കണക്കാക്കി. പിന്നീട് ക്ഷേത്രത്തിൽ ചെന്ന് കുളികഴിഞ്ഞുനിൽക്കുന്ന ശ്രീകൃഷ്ണനെ തൊഴുതിട്ടും അവരുടെ മുഖഭാവത്തിന് മാറ്റംവന്നില്ല. ശ്രീകൃഷ്ണൻ ഒരു കുട്ടിയാണെന്ന് അന്ന് ഞാൻ മനസ്സിലാക്കി. ഗുരുവായൂരപ്പൻ ഇന്നും കുട്ടിതന്നെ. എൻെറ നാലപ്പാട്ടുവീട് ഇന്നു വിജനമാണ്. എല്ലാവരും മരിച്ചുപോയി. ചുമരുകൾ ഇടിഞ്ഞുവീണു. മേൽക്കൂര പൊളിഞ്ഞു. ഒടുവിൽ അതെല്ലാം തട്ടിക്കളഞ്ഞ് ആശാരിമാർ പഴയ തറമേൽ പുതിയൊരു വീട് പണിതു. അതിന്നും നാലപ്പാട്ട് എന്ന പേർ എല്ലാവരുംകൂടി വാത്സല്യത്തോടെ നൽകി. അതിന് മറ്റാവശ്യക്കാർ ഇല്ലാഞ്ഞതുകൊണ്ട് അച്ഛൻ അതെനിയ്ക്കുതന്നു. എൻെറ ഭർത്താവ് തൻെറ പ്രൊവിഡൺട്ഫണ്ടിൽനിന്ന് പണം കടമെടുത്ത് അതിൻെറ പണി പൂരിപ്പിച്ചു. അതിൻെറ രണ്ടാം നിലയിൽ ഇപ്പോഴും തട്ടുകളില്ല. അവിടെ മരപ്പട്ടിയും നരിച്ചീറുകളും കാറ്റാൻ പുലികളും ഇഷ്ടവിഹാരം നടത്തുന്നു. അവരുടെ രോദനങ്ങൾ ഞങ്ങളെ രാത്രിയുടെ അന്ത്യയാമത്തിൽ ഞെട്ടിയുണർത്തുന്നു. പണ്ടത്തെ നാലപ്പാട്ടിൻെറ മുഖച്ഛായ ഈ വീടിനു കിട്ടിയിട്ടില്ല. പണ്ടത്തെ നാലപ്പാട്ടിനു ഒരു പടിപ്പുര മാളികയുണ്ടായിരുന്നു. ചെറിയ ഒരു നാടകശാലയും. അതിനു തെക്കു ഭാഗത്ത് ഒരു വായനമുറിയും അന്നവിടെ സ്ഥിതിചെയ്തിരുന്നു. നാടകശാലയിൽ ചാരുകസേരയിൽ രാജകീയപ്രൗഢിയോടെ ഇരിക്കുവാൻ ഒരമ്മാമൻ ഞങ്ങൾക്കുണ്ടായിരുന്നു. നാലപ്പാട്ട് നാരായണമേനോൻ എന്നു വിളിക്കപ്പെട്ടിരുന്ന ഒരു കവി. മൂന്നാം നിലയിൽ ഞങ്ങളെത്തുമ്പോൾ പെട്ടെന്നു പറന്നുയർന്നിരുന്ന നരിച്ചീറുകളുടെ ചിറകടിയെ അനുസ്മരിപ്പിക്കുന്ന പൊട്ടിച്ചിരി അമ്മാമൻെറ ചിരിയായിരുന്നു. അതിൻെറ ആകർഷകത്വം ഞങ്ങൾക്ക് ഒരു സുരക്ഷിതത്വം

സമ്പാദിച്ചുതന്നു. ആ ചിരി നിലനിൽക്കുന്ന കാലത്തോളം ഞങ്ങൾ സ്നേഹിക്കപ്പെട്ടവരാവുമെന്ന് ഞങ്ങൾക്കന്നേ മനസ്സിലായിക്കഴിഞ്ഞിരുന്നു. ആ പൊട്ടിച്ചിരി നിലയ്ക്കുമെന്നോ ആ വീട് തകർന്നു വീഴുമെന്നൊ ഞങ്ങൾക്കന്നു വിചാരിക്കാൻകൂടി കഴിഞ്ഞിരുന്നില്ല.

പുതിയ ഹീറോ

ലോകമഹായുദ്ധത്തിന്റെ അവസാനഘട്ടത്തിലാണെന്നു തോന്നുന്നു, ഞാനും ജ്യേഷ്ഠനായ മോഹൻദാസും അഭയാർത്ഥികളെപ്പോലെ കൽക്കത്തയിൽനിന്ന് നാലപ്പാട്ടിലേക്ക് ഞങ്ങളുടെ വസ്ത്രക്കെട്ടും പേറി വന്നെത്തിയപ്പോൾ 'അഹ്' എന്ന് ശബ്ദിച്ചുകൊണ്ട് ഒരു പുഞ്ചിരി തന്ന് ഞങ്ങളെ എതിരേൽക്കാൻ അമ്മാമൻ പടിക്കൽതന്നെ നിന്നിരുന്നു. ഹിറ്റ്ലറെയും മുസ്സലിനിയേയും ഇതിഹാസപുരുഷൻമാരായി കണക്കാക്കിയിരുന്ന ഞങ്ങൾ തികച്ചും വ്യത്യസ്തത പാലിയ്ക്കുന്ന മറ്റൊരാളെ ഒരു ഹീറോവായി കാണുവാൻ താമസിയാതെ പഠിച്ചു. അമ്മാമന്റെ വാത്സല്യം ഞങ്ങൾക്ക് ആത്മവിശ്വാസം പകർന്നു. അമ്മാമന്റെ അനന്തിരവളുടെ പുത്രിയെന്ന നിലയ്ക്ക് എനിക്കും കാൽക്കാശിന്റെ മേനിയും മഹിമയും സമ്പാദിക്കാൻ കഴിഞ്ഞു.

അമ്മാമൻ ഗ്രാമവാസികളായി അടുക്കുവാൻ താല്പര്യം ഒരിക്കലും പ്രകടിപ്പിച്ചില്ല. അദ്ദേഹത്തിന് ആ ഗ്രാമത്തിൽ മൂന്നു സ്നേഹിതൻമാർ മാത്രമേ ഉണ്ടായിരുന്നുള്ളു. ഖദർധാരിയായ മാരാത്താട്ടിൽ ശങ്കരൻനായർ. കല്ലൂക്കാട്ടേൽ കൊച്ചുണ്ണിനായർ, എലിയങ്ങാട്ട് കൊച്ചുണ്ണിരാജാ. തന്റെ ഭാര്യാസഹോദരൻമാരോടും അമ്മാമൻ മൈത്രീഭാവം പുലർത്തി. അമ്മാമന്റെ അതിഥിയായി പലപ്പോഴും കോഴിക്കോട്ടുനിന്ന് കുട്ടിക്കൃഷ്ണമാരാർ വരാറുണ്ടായിരുന്നു. അദ്ദേഹം അവിടെ താമസിക്കാറുള്ളപ്പോൾ നാലപ്പാട്ട് പൂമുഖം ഒരു ചർച്ചാവേദിയായി രൂപാന്തരപ്പെടാറുണ്ടായിരുന്നു. അന്നൊക്കെ അതിഥിസൽക്കാരം ബുദ്ധിമുട്ടില്ലാത്ത ഒരു പ്രവൃത്തിയായിരുന്നു. ഇന്നത്തെ അതിഥികളെപ്പോലെ അന്നത്തെ അതിഥികൾ സുഖസൗകര്യങ്ങൾക്കായി ശാഠ്യം പിടിക്കാറില്ലായിരുന്നു. എണ്ണതേച്ചുകൊണ്ട് അവർ നാലപ്പാട്ടെ കുളത്തിലേക്ക് നടക്കാറുണ്ടായിരുന്നു. നാലപ്പാട്ടെ ഉമ്മറത്തു തന്നെ വിരിച്ചിട്ട കിടക്കകളിൽ അവർ ആവലാതിപ്പെടാതെ കിടന്നുറങ്ങുമായിരുന്നു. അതിഥിമുറികൾ നാലപ്പാട്ട് ഉണ്ടായിരുന്നുമില്ല. അതിഥികൾക്കായി പ്രത്യേകം ഭക്ഷണം പാകം ചെയ്യലുണ്ടായിരുന്നില്ല. രാവിലെ പൊടിയരിക്കഞ്ഞിയിൽ ഉരുക്കുനെയ്യൊഴിച്ച് അത് ചമ്മന്തിയും വറത്ത കായുപ്പേരിയും തേങ്ങാപ്പൂളും പപ്പടവും കൂട്ടി അവർ പ്ലാവിലകൊണ്ടുണ്ടാക്കിയ കയ്യിലുകൾ കൊണ്ട് കോരിക്കുടിച്ചു. ഉച്ചക്ക് ഊണിനു കൂട്ടായി നെയ്യും പരിപ്പും സാമ്പാറും മെഴുക്കുപുരട്ടിയും പപ്പടവും നാരങ്ങാക്കറിയും മോരുമുണ്ടായിരുന്നു. ചായയ്ക്ക് വടയോ സുഖിയനോ അടയോ കൂട്ടിയിരുന്നു. രാത്രി ചോറും കരിങ്കാളനും ഉപ്പുമാങ്ങയും ചുട്ട പപ്പടവും മോരും കയ്പക്കാക്കൊണ്ടാട്ടവും ഉണ്ടായിരുന്നു. എല്ലാവരുടെ മുഖത്തും സംതൃപ്തി നിഴലിച്ചിരുന്നു. നാലപ്പാട്ട് ദാരിദ്രമില്ലയെന്ന് ഞങ്ങൾക്കറിയാമാ

യിരുന്നു. അന്ന് ഗൃഹഭരണം മുത്തശ്ശിയുടെ ചുമതലയായിരുന്നു. അവർ മിച്ചംവന്ന പണംകൊണ്ട് എനിക്ക് രൂപംകൊത്തുവളയും കുഴിച്ചെയിനും തട്ടാൻ നാരായണനെക്കൊണ്ട് ഉണ്ടാക്കിച്ച് സമ്മാനിച്ചു. ആണ്ടറുതിയ്ക്കൊക്കെ തയ്യൽക്കാരൻ കുമാരനെ വിളിച്ച് എനിക്കായി പാവാടകൾ തയ്പിച്ചു.

## പുസ്തകങ്ങളുടെ ലോകം

അമ്മാമന്റെ പുസ്തകമുറിയിൽ ഞങ്ങൾ കുട്ടികൾ സ്വതന്ത്രരായിരുന്നു. അമ്മാമൻ ഉച്ചയുറക്കത്തിനായി പടിപ്പുരക്കോണി കയറിയാലുടനെ ഞാനും ജ്യേഷ്ഠനും വായനമുറിയിൽ പ്രവേശിച്ചിരുന്നു. ബാലസാഹിത്യ കൃതികൾ മാത്രമെ കുട്ടികൾ വായിക്കാൻ പാടുള്ളുവെന്നൊന്നും അന്ന് ആരും ഞങ്ങളോടു പറഞ്ഞില്ല. അതുകൊണ്ട് സാഹിത്യനായകൻമാരെല്ലാവരും ഞങ്ങൾക്ക് സുപരിചിതരായി. അവർ തന്നെയായിരുന്നു ഞങ്ങളുടെ യഥാർത്ഥ ഗുരുനാഥൻമാരും. പുസ്തകങ്ങളോട് അന്നു തുടങ്ങിയ പ്രതിപത്തി പിന്നീട് വർദ്ധിച്ചുവന്നു. പുതിയ വസ്ത്രങ്ങൾ വാങ്ങുവാൻ കിട്ടിയ പണം കൊണ്ടും ഞാൻ പുസ്തകങ്ങൾമാത്രം വാങ്ങി. സ്വന്തമായൊരു ഭവനം നിർമ്മിക്കാൻ സ്വരൂപിച്ചു വെച്ച തുകയും വിജ്ഞാനശേഖരത്തിനായി ചെലവഴിച്ചു. അദൃശ്യങ്ങളായ വസ്തുക്കൾ മാത്രം എന്റെ സ്വന്തമായി അവശേഷിച്ചു.

അമ്മാമനും പണം സമ്പാദിച്ചില്ല. സമ്പാദിക്കാൻ ആഗ്രഹം പ്രകടിപ്പിച്ചതേയില്ല. വായനയും എഴുത്തും മാത്രമായിരുന്നു അദ്ദേഹത്തിന്റെ ജീവിതചര്യ. സന്ധ്യയ്ക്കുശേഷം അദ്ദേഹം സുഹൃത്തുക്കളുമായി വാദപ്രതിവാദം നടത്തി. നേരമ്പോക്കുകൾ കൈമാറി. ഉറക്കെയുറക്കെ പൊട്ടിച്ചിരിച്ചു. മുത്തശ്ശി തെക്കിനിയുടെ വാതിൽക്കൽ നിന്നുകൊണ്ട് ഉണ്ണാറായി എന്നു പറയുമ്പോൾ സാധാരണയായി നേരം എട്ടുമണിയായിരിക്കും. അപ്പോൾ അമ്മാമൻ തെക്കിനിയിൽ പ്രവേശിച്ച് നിലവിളക്കിനരികിൽ പലകമേൽ ഇരുന്ന് ഭക്ഷണം കഴിച്ചുതുടങ്ങും. അമ്മയോടും ചെറിയമ്മയോടും അമ്മായിയോടും അദ്ദേഹം ഭക്ഷണത്തിനിടയിൽ സംസാരിക്കാറുണ്ടായിരുന്നു. പഴയതലമുറയിലെ സ്ത്രീകൾ നിശ്ശബ്ദരായി ഊണിന്റെ വിഭവങ്ങൾ അദ്ദേഹത്തിന് വിളമ്പിക്കൊടുത്തു.

ഒരിക്കൽ വിഷുക്കണി കണ്ടുകഴിഞ്ഞ ഉടനെ, അമ്മാമൻ എനിക്ക് ഒരു വെള്ളിനാണ്യം സമ്മാനിച്ചു. പലപ്പോഴും എനിക്ക് അദ്ദേഹം ഒരു വയലറ്റ് പെൻസിൽ തൃശ്ശൂരിൽനിന്ന് മേടിച്ചുകൊണ്ടുവന്ന് തരാറുണ്ടായിരുന്നു. അതിന്റെ മുന നക്കി എന്റെ നാക്കിന്റെ തുമ്പിന്റെ നിറം മാറുന്നത് ഞാൻ കൗതുകത്തോടെ നോക്കിക്കാണാറുണ്ടായിരുന്നു. ഒരിക്കൽ അത് കണ്ടപ്പോൾ അമ്മാമൻ പറഞ്ഞു, 'അരുത്. ഇത് പെരുമാൾച്ചെട്ടി പെൻസിലാണ്. ഇതിന്റെ വയലറ്റ് മഷിയിൽ വിഷമുണ്ട്.'

നാലപ്പാട്ടു വീട്ടിലെ കുട്ടികളെ ആരെങ്കിലും ശകാരിക്കുന്നത് അമ്മാമന് സഹിക്കുമായിരുന്നില്ല. ഞങ്ങളെ എതിർത്തവരെയൊക്കെ അമ്മാമൻ കഠിനമായി ശകാരിച്ചു.

അമ്മാമൻ ആ ഗ്രാമം വിട്ട് മറ്റെവിടെ പോകുമ്പോഴും കടും ചന്ദനനിറമുള്ള ഒരു ഖദർ ജൂബ്ബയും പച്ചക്കരയുള്ള മുണ്ടും വേഷ്ടിയുമാണ് ധരിക്കാറുണ്ടായിരുന്നത്. യാത്രചെയ്യുമ്പോൾ മെതിയടി ഊരിവെച്ച് തോൽ ചെരിപ്പുകൾ ധരിച്ചു. തന്റെ സഹധർമ്മിണി ചരിത്രകഥകളിലെ മഹാറാണികളെപ്പോലെ വേഷധാരണം ചെയ്യണമെന്ന് അമ്മാമന് ശാഠ്യമുണ്ടായിരുന്നു. അമ്മായി എന്നും കസവുകരയുള്ള മുണ്ടും നേര്യതും മാത്രം ധരിച്ചു. നൂറുപവന്റെ ആഭരണങ്ങൾ അണിഞ്ഞ്, വെറ്റില മുറുക്കി, വാസനദ്രവ്യങ്ങൾ നിർല്ലോഭം ഉപയോഗിച്ചു. അമ്മായി മേൽ കഴുകി, സന്ധ്യയ്ക്ക് സർവ്വാലങ്കാരഭൂഷിതയായി നാലപ്പാട്ടേക്ക് നടന്നെത്തിയപ്പോൾ ഒരു വൃദ്ധപരിചാരിക പിറുപിറുത്തു. 'തേര് വാഴ്ച പോലണ്ട്' അമ്മായി സംഗീതത്തെ സ്നേഹിച്ചു. ആദ്യമാദ്യം അവരുടെ പാട്ടിൽ ശ്രദ്ധ കാണിക്കാതിരുന്ന അമ്മാമൻ പിന്നീട് ഒരു സംഗീതാസ്വാദകനായി മാറി. തിമിരം ബാധിച്ച കണ്ണുകൾ വായനക്ക് തടസ്സം സൃഷ്ടിച്ചപ്പോൾ അദ്ദേഹം കുട്ടികളോട് ഒരു ഗ്രാമഫോൺ കൊണ്ടുവരാൻ ആജ്ഞാപിച്ചു. ശാസ്ത്രീയ സംഗീതം കേട്ടുകൊണ്ടു അദ്ദേഹം സമയം കഴിച്ചുകൂട്ടി. ചിലപ്പോഴൊക്കെ ഞങ്ങൾ സിനിമാപ്പാട്ടുകൾ കൂടി അദ്ദേഹത്തെ കേൾപ്പിക്കുവാൻ ശ്രമിച്ചു. ഒരിക്കൽ അദ്ദേഹം പറഞ്ഞു, 'എനിക്ക് ലതയുടെ ശബ്ദത്തേക്കാൾ ഷംഷാദ് ബേഗത്തിന്റെ ശബ്ദമാണ് ഇഷ്ടപ്പെടുന്നത്.'

## മരണത്തെപ്പറ്റി

ഒരിക്കൽ ഞാനൊരു കവിതയെഴുതി. മരണത്തെപ്പറ്റി. അത് വായിച്ചു കൊടുത്തപ്പോൾ അമ്മാമൻ പറഞ്ഞു, 'മരണത്തെപ്പറ്റി ഇനി എഴുതേണ്ട.' അദ്ദേഹം മരണത്തെപ്പറ്റി ചിന്തിക്കാൻ ഇഷ്ടപ്പെട്ടില്ല. ആ കാലം ജീവിതത്തിന്റെ അവസാനഘട്ടമായിരുന്നു. പ്രമേഹം മൂർഛിച്ചതിനാൽ കുറെക്കാലം ആസ്പത്രിയിൽ കിടന്നിരുന്നു, അമ്മാമൻ. പിന്നീട് അതെല്ലാം മാറിക്കിട്ടി. പക്ഷേ മരണഭയം അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നു.

എത്രയോ തവണ ആ നാടകശാലയിൽ ഞാനും മറ്റു കുട്ടികളും അമ്മാമന് കാണുവാനായി നാടകങ്ങൾ അവതരിപ്പിച്ചു. അമ്മാമന്റെ പ്രശംസമാത്രമാണ് ഞങ്ങളോരോരുത്തരും അന്ന് ആ അദ്ധ്വാനങ്ങൾക്ക് പ്രതിഫലമായി ആഗ്രഹിച്ചത്. എന്റെ ഒരാദ്യകാല കഥ മോറിസ് മെറ്റർലിൻകിന്റെ രചനയെ ഓർമ്മിപ്പിക്കുന്നുവെന്ന് അമ്മാമൻ ഒരുദിവസം എന്നോട് പറഞ്ഞില്ലായിരുന്നുവെങ്കിൽ ഞാൻ എഴുത്തു തുടർന്നുപോകുമായിരുന്നില്ല. ചിലർക്കെങ്കിലും പ്രിയപ്പെട്ടവളായ സാഹിത്യകാരിയാവുമായിരുന്നില്ല.

# നാലപ്പാടൻ എന്ന മഹാപ്രതിഭയെ കേരളം വേണ്ടത്ര ആദരിക്കുന്നില്ല

ഉണ്ണിക്കൃഷ്ണൻ പുതൂർ

**നാ**ലപ്പാടൻ മലയാളഭാഷയ്ക്ക് ചെയ്തു വെച്ച സേവനത്തെ ഒരു കാലത്തും മറക്കാനാവില്ല. പ്രത്യേകിച്ച് വിക്ടർഹ്യൂഗോവിന്റെ പാവങ്ങൾ എന്ന വിശ്വോത്തര നോവലിന്റെ പരിഭാഷയാണ് ആധുനിക നോവലിന്റെ സങ്കേതത്തിനുള്ള തുടക്കം കുറിച്ചത്. ഈ തർജ്ജമയാണ് നാലപ്പാടനെപ്പറ്റി എനിയ്ക്കുണ്ടായ വലിയ ബഹുമാനത്തിന് കാരണം. വിക്ടർ ഹ്യൂഗോവിന്റെ Les miserable എന്ന വിശ്വോത്തര നോവൽ 'പാവങ്ങൾ' എന്ന പേരിൽ മലയാളത്തിലേക്കു തർജ്ജമ ചെയ്യുകവഴി മലയാളസാഹിത്യത്തിന് മഹത്തരമായ ഒരു സേവനമാണ് നാലപ്പാടൻ ചെയ്തത്. അന്ന് അതിലെ ഗദ്യത്തെപ്പറ്റി വിവാദം ഉയർന്നിരുന്നു. ഭാഷയ്ക്കുള്ളിലെ ഭാഷയാണ് പാവങ്ങളിലെ ശൈലി. നാലപ്പാടൻ ഈ പുസ്തകം കേരളത്തിലെ പാവങ്ങൾക്കു വേണ്ടിയാണ് സമർപ്പിച്ചിട്ടുള്ളത്. സുമാർ രണ്ടായിരത്തോളം പേജ് വലുപ്പമുള്ള ഈ ബൃഹത്തായ നോവലിലെ പ്രചോദനമായിരിക്കണം വിലാസിനിയെ നാലായിരത്തോളം പേജുള്ള ഗ്രന്ഥമെഴുതാൻ പ്രേരിപ്പിച്ചത്. അര നൂറ്റാണ്ടു മുമ്പുതന്നെ ഈ മഹത്തായ പ്രക്രിയ നാലപ്പാടൻ മലയാളത്തിനു വേണ്ടി ചെയ്തു. ഈ കൃതി എന്റെ സാഹിത്യജീവിതയജ്ഞത്തിന് വലിയ ശക്തി പകർന്നുതന്നിട്ടുണ്ട്.

പക്ഷെ നാലപ്പാടിനെ ലോകം അറിയുന്നത് പാവങ്ങളുടെ തർജ്ജമയിലൂടെയല്ല. അദ്ദേഹത്തിന്റെ കണ്ണുനീർത്തുള്ളി എന്ന വിലാപകാവ്യം അതിനുമുമ്പുണ്ടായിട്ടുള്ള എല്ലാ വിലാപകാവ്യങ്ങളിൽനിന്നും വ്യത്യസ്തമാണ്. അതിന്റെ രചനാരീതിയും ലോകജീവിതവീക്ഷണവും അനന്യസാധാരണമാണ്. സർവ്വലൗകികമായ മനുഷ്യചേതനയെ ദുഃഖവുമായി ബന്ധിപ്പിക്കുന്ന ഈ ഒരൊറ്റ കൃതി മതി നാലപ്പാടിനെ അനശ്വരനാക്കാൻ. കൂടാതെ, രതിസാമ്രാജ്യം എന്ന ലൈംഗിക മനശ്ശാസ്ത്രഗ്രന്ഥവും നാലപ്പാടന്റെ വിലപ്പെട്ട സംഭാവനയാണ്. ഫ്രോയ്ഡ്, യുങ് മുതലായ ശാസ്ത്രജ്ഞൻമാരുടെ കാഴ്ചപ്പാടിലൂടെ മനുഷ്യഹൃദയത്തിൽ അടിഞ്ഞുകൂടിയിട്ടുള്ള ലൈംഗികചേതനകളെ വിലയിരുത്തുന്നതിൽ മാന്യമായ ഉൾക്കാഴ്ച നാലപ്പാടിനുണ്ടായിരുന്നു എന്ന് ഈ മഹദ്ഗ്രന്ഥം തെളിയിക്കുന്നു.

ഒരു കയ്യിൽ രതിസാമ്രാജ്യവും മറുകയ്യിൽ ആർഷജ്ഞാനത്തിൻെറ വേദാന്തവിജ്ഞാനവും ഉയർത്തിപ്പിടിച്ചിട്ടുള്ള ഈ മഹാപ്രതിഭാശാലിയെ കേരളം വേണ്ടത്ര ആദരിക്കുന്നില്ല.

1952-ലാണ് എനിക്കദ്ദേഹത്തെ ആദ്യമായി കാണാൻ കഴിഞ്ഞത്. 32 വർഷം മുമ്പ് കഴിഞ്ഞ സംഭവം ഇന്നലെ കഴിഞ്ഞതുപോലെ തോന്നുന്നു. എൻെറ അച്ഛനു (കെ.സി.ശങ്കുണ്ണിനായർ– റിട്ടയേർഡ് വ്യവഹാര കാര്യസ്ഥൻ– ഗുരുവായൂർ ദേവസ്വം, കുറ്റിപ്പുറം കാട്ടിപ്പരുത്തി)മൊത്ത് പുന്നയൂർക്കുളത്ത് ജൻമഗൃഹമായ തറവാട്ടിൽ വെച്ചാണ് ഞങ്ങൾ കണ്ടത്. എന്നിലെ സാഹിത്യവാസനയെപ്പറ്റി അന്ന് അച്ഛൻ അദ്ദേഹത്തോട് പറഞ്ഞു. പിന്നീട് നാലപ്പാട് തറവാട്ടിൽ പലതവണ പോകുവാനുള്ള ഭാഗ്യം എനിക്കുണ്ടായിട്ടുണ്ട്. നാലപ്പാടൻ എന്ന പന്തത്തിൽ നിന്നു കൊളുത്തിയ കൈത്തിരികളാണ് ബാലാമണിയമ്മയും മാധവിക്കുട്ടിയും സുവർണ്ണനാലപ്പാടുമൊക്കെ.

# നാലപ്പാട്ട് -- കവിയും ചിന്തകനും

## ഇ. എം. എസ്. നമ്പൂതിരിപ്പാട്

ഒരു കവിയെ കവിയായി മാത്രം കാണുക. അദ്ദേഹത്തിൻെറ വ്യക്തിത്വം ബഹുമുഖമാണെന്നും അതെല്ലാം ചേർന്നാലേ കവിയെ ശരിക്കു മനസ്സിലാക്കാൻ കഴിയൂ എന്നും കാണാതിരിക്കുക – ഇതു നിരൂപകരുടെ ഇടയിൽ സർവ്വസാധാരണമാണ്.

ഒരു കവിയുടെ തന്നെ ഒന്നോ അധികമൊ കൃതികൾ പ്രത്യേകമായി എടുക്കുക. അവയും മറ്റു കൃതികളും തമ്മിലുള്ള ബന്ധം കാണാതിരിക്കുക. അതായത് ആ കവിയുടെ വളർച്ചയിൽ വിവിധ കൃതികൾ നൽകിയിട്ടുള്ള സംഭാവന കാണാതിരിക്കുക – ഇതും സാധാരണമാണ്.

നാലപ്പാടിൻെറ പദ്യകൃതികൾ എന്ന ഗ്രന്ഥത്തിന് അവതാരിക എഴുതിയ ഡോ.ലീലാവതി ഒരു രണ്ടാംക്ലാസ് കവിയുടെ ഒന്നാം ക്ലാസ് കാവ്യമാണ് കണ്ണുനീർത്തുള്ളി എന്ന സഞ്ജയൻെറ അഭിപ്രായം ഉദ്ധരിച്ച് അതു ശരിയല്ലെന്നു സ്ഥാപിക്കാൻ ശ്രമിക്കുന്നതു കണ്ടപ്പോഴാണ് ഇവിടെ സൂചിപ്പിച്ച രണ്ടു പ്രവണതകളെക്കുറിച്ചു പറയേണ്ടിവന്നത്.

ലീലാവതിയും സഞ്ജയനും പ്രകടിപ്പിച്ച അഭിപ്രായങ്ങളുടെ ഗുണദോഷം പരിശോധിക്കാൻ ഞാനിവിടെ മുതിരുന്നില്ല. 'കണ്ണുനീർത്തുള്ളി'യെ മാത്രമായോ നാലപ്പാടിൻെറ പദ്യകൃതികളെ മാത്രമായോ പരിശോധിച്ചുകൊണ്ടുള്ള ഒരു സമീപനം (അതാണ് സഞ്ജയനും ലീലാവതിയും അംഗീകരിക്കുന്നത്) നാലപ്പാടിൻെറ വ്യക്തിത്വത്തിലേക്കു വെ

ളിച്ചം വീശാൻ സഹായിക്കുകയില്ലെന്ന് ചൂണ്ടിക്കാണിക്കാനാണ് ഞാൻ ആഗ്രഹിക്കുന്നത്.

കവിയുടെ ഭാഗിനേയിയായ ബാലാമണിയമ്മ എഴുതി ഈ സമാഹാരത്തിൽ അന്യത്ര ചേർത്തിട്ടുള്ള ജീവചരിത്രസംഗ്രഹത്തിൽ കവിയുടെ ബഹുമുഖവ്യക്തിത്വം സംക്ഷിപ്തമാക്കി വിവരിച്ചിട്ടുണ്ട്. അതിൽ പറയുന്നതുപോലെ, അദ്ദേഹം ഒരു കവി മാത്രമായിരുന്നില്ല. ആർഷജ്ഞാനം, രതിസാമ്രാജ്യം എന്നീ രണ്ടു ബൃഹദ്ഗ്രന്ഥങ്ങളുടെ കർത്താവായിരുന്നു, അദ്ദേഹം. സുപ്രസിദ്ധ വിശ്വസാഹിത്യകാരനായിരുന്ന വിക്ടർ യൂഗോവിന്റെ പ്രശസ്ത ഫ്രഞ്ചുനോവൽ പാവങ്ങൾ എന്ന പേരിൽ തർജ്ജമ ചെയ്തു മലയാളവായനക്കാർക്ക് കൊടുക്കുകകൂടി ചെയ്തു.

സാഹിത്യരംഗത്തുതന്നെ ഇത്രയും സംഭാവനകൾ നൽകിയ അദ്ദേഹം വ്യക്തി ജീവിതത്തിൽ ഒരു ദേശീയവാദി ആയിരുന്നു. കുടുംബജീവിതത്തിലാകട്ടെ ആ സ്നേഹനിധി തന്നെപ്പോലുള്ളവരോട് എങ്ങനെ പെരുമാറിയിരുന്നു എന്ന് ബാലാമണിയമ്മ ഭക്ത്യാദരപൂർവ്വം സ്മരിക്കുന്നു. ഇതെല്ലാം അടങ്ങുന്ന ആ മഹാനെ സമഗ്രമായി വിലയിരുത്തിയാൽ മാത്രമെ അദ്ദേഹത്തിന്റെ കവിതകളെപ്പോലും ശരിയായി മനസ്സിലാക്കാൻ കഴിയൂ.

## പാവങ്ങൾ

എന്നെ സംബന്ധിച്ചു പറയുകയാണെങ്കിൽ വിക്ടർ യൂഗോവിന്റെ പരിഭാഷകനായ നാലപ്പാടിനെയാണ് ഞാൻ ഏറ്റവുമധികം ഇഷ്ടപ്പെടുന്നതും ബഹുമാനിക്കുന്നതും. ആ തർജ്ജമ മലയാളഭാഷയുടെ ഗദ്യശാഖയിൽ ഒരു വിപ്ലവം തന്നെ വരുത്തി എന്നു ബാലാമണിയമ്മയുടെ അഭിപ്രായത്തോട് ഞാൻ പൂർണ്ണമായും യോജിക്കുന്നു.

വിശ്വസാഹിത്യകൃതികൾ മലയാളത്തിലേക്ക് തർജ്ജമചെയ്തവർ നാലപ്പാടിന് മുമ്പും ഉണ്ടായിട്ടുണ്ട്. അദ്ദേഹത്തിന് ശേഷമാകട്ടെ അവരുടെ എണ്ണം പെരുകിപ്പെരുകി വരികയാണുതാനും. ഭാവിയിലും അങ്ങനെ നടക്കുമെന്ന് നമുക്കുറപ്പിക്കാം.

എന്നാൽ നാലപ്പാടിനെപ്പോലെ ഒരൊറ്റഗ്രന്ഥത്തിന്റെ തർജ്ജമ കൊണ്ട് മലയാളഭാഷാസാഹിത്യത്തിലെ ഒരു തലമുറയിൽപെട്ട യുവാക്കളുടെ വീക്ഷണത്തിൽ മാറ്റം വരുത്താൻ മറ്റൊരാൾക്കും കഴിഞ്ഞിട്ടില്ല. എന്തുകൊണ്ട് ഇത് സംഭവിച്ചു? ഇതാണ് നാലപ്പാടിനെ വിലയിരുത്തുന്നവർ ഉത്തരം കാണേണ്ട ചോദ്യം. കേരളത്തിലും ഇന്ത്യയിലാകെയും സമഗ്രവിപ്ലവത്തിൻേറതായ ഒരു കൊടുങ്കാറ്റ് അടിച്ചിരുന്ന കാലത്താണ് നാലപ്പാട് ആ വിശ്വസാഹിത്യകൃതിയുടെ പരിഭാഷ ഏറ്റെടുത്തത്. ഇതുപോലെ സമഗ്രമായ വിപ്ലവത്തിന്റെ കൊടുങ്കാറ്റ് യൂറോപ്പിലാകെ അടിച്ചിരുന്ന കാലത്താണ് അതിന്റെ പ്രധാന കേന്ദ്രമായിരുന്ന ഫ്രാൻസിലെ പ്രശസ്തസാഹിത്യകാരനായ യൂഗോ തന്റെ കൃതികൾ രചിച്ചത്. ആ

യുഗത്തിൻെറ മുഴുവൻ ജീവൻ ഉൾക്കൊണ്ട ഒന്നാണ് തർജ്ജമക്കു വേണ്ടി നാലപ്പാട് തെരഞ്ഞെടുത്ത ഗ്രന്ഥം.

പശ്ചിമയൂറോപ്പിനെ സംബന്ധിച്ചേടത്തോളം യൂഗോ പ്രതിനിധാനം ചെയ്ത അതേ സമഗ്രവിപ്ലവത്തിൻെറ കൊടുങ്കാറ്റ് നാലപ്പാടിൻെറ ബോധമണ്ഡലത്തിലും അടിച്ചു. അതുകൊണ്ട് മൂലഗ്രന്ഥത്തിൻെറ ആശയം ഒട്ടും ചോർന്നു പോകാതെ മലയാള വായനക്കാർക്ക് പരിചയപ്പെടുത്തിക്കൊടുക്കുന്നതിൽ പരിഭാഷകൻ പൂർണ്ണമായും വിജയിച്ചു. ഈ സത്യം കാണാൻ കഴിയാത്ത നിരൂപകർക്ക് നാലപ്പാടിൻെറ മഹത്വം വെളിപ്പെടുത്താൻ കഴിയില്ല. അതാണ് പ്രശസ്തനിരൂപകനായ സഞ്ജയൻേറയും ലീലാവതിയുടേയും ദൗർബ്ബല്യം.

ഫ്രഞ്ചിൽനിന്ന് തർജ്ജമ ചെയ്തുണ്ടായ ഇംഗ്ലീഷുമൂലത്തിൽ കടന്നുകൂടിയിരുന്ന പല ശൈലികളും നാലപ്പാട് അതേപടി പകർത്തിയപ്പോൾ പലരും നെറ്റി ചുളിച്ചു. എങ്കിലും നാലപ്പാടിൻെറ ഓജസ്സുള്ള ഭാഷയിൽ ആ ഗ്രന്ഥം പകർന്നു കിട്ടിയപ്പോൾ നമ്മുടെ വായനക്കാർ ഒട്ടൊന്നുമല്ല ആവേശംകൊണ്ടത്. അവരിൽ ഒരാളാണ് ഞാൻ. എൻെറ വീക്ഷണത്തെ മാറ്റാനും അത് ഒട്ടൊന്നുമല്ല സഹായിച്ചത്. ഒരു നൂറ്റാണ്ടിലേറെ മുമ്പ് പടിഞ്ഞാറൻ യൂറോപ്പിലാകെ അടിച്ചു കയറിയതും ഇന്ത്യയിലേക്ക് വ്യാപിക്കാൻ തുടങ്ങിയിരുന്നതുമായ സമഗ്രവിപ്ലവത്തിൻെറ ആത്മാവ് ഉൾക്കൊണ്ടകൃതിയാണതെന്ന് കണ്ട് ഞങ്ങളെല്ലാവരും നാലപ്പാടിനെ അങ്ങേയറ്റം ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്തു.

അതിന് മുമ്പും നാലപ്പാടിൻെറ കണ്ണുനീർത്തുള്ളി ഞാൻ പഠിക്കുകയും നല്ലപോലെ ആസ്വദിക്കുകയും ചെയ്തിരുന്നു. പക്ഷെ, കണ്ണുനീർത്തുള്ളിയാണ് മലയാളത്തിന് നാലപ്പാടിൽനിന്നു കിട്ടിയ ഏറ്റവും മഹത്തായ സംഭാവനയെന്ന് ഞാൻ കരുതുന്നില്ല. എന്തുകൊണ്ടെന്നോ?

വ്യക്തിപരമായി തനിക്ക് അനുഭവിക്കേണ്ടിവന്ന ഒരത്യാഹിതം എത്ര മാരകമായ മുറിവാണ് കവിയുടെ ഹൃദയത്തിൽ ഏല്പിച്ചതെന്നതിൻെറ പ്രഖ്യാപനമായിരുന്നു അത്. ഏതു മനുഷ്യസ്നേഹിയേയും കരളലിയിക്കുന്ന ഒരു കൃതിയാണത്. പക്ഷെ സമൂഹത്തിൻെറ മുന്നോട്ടുള്ള പ്രയാണത്തിന് അത് യാതൊരു മുതൽക്കൂട്ടുമുണ്ടാക്കിയില്ല.

പാവങ്ങളുടെ സ്ഥിതി അതല്ല. അതിവേഗത്തിൽ വളർന്നുകൊണ്ടിരുന്ന കേരളത്തിലെ വിപ്ലവപ്രവണത കുറെ വളർത്താൻ അതുപകരിച്ചു. സമൂഹത്തിൽ മൗലികമായ പരിവർത്തനങ്ങൾ വരുത്തിയ ഒന്നായിത്തീർന്നു ആ കൃതി. നമ്മുടെ ഹൃദയത്തിൽ അലകളടിക്കാനാണ് കണ്ണുനീർത്തുള്ളി ഉപകരിച്ചതെങ്കിൽ പാവങ്ങൾ നമ്മെ കർമ്മനിരതനാക്കി.

ഡോ. ലീലാവതിയുടേയും അവരുടെ വിമർശനത്തിന് വിധേയനായ സഞ്ജയൻേറയും പ്രശംസയ്ക്ക് ഒരുപോലെ പാത്രീഭവിച്ചവരാണല്ലോ കവിത്രയമെന്നറിയപ്പെടുന്ന കുമാരനാശാൻ, വള്ളത്തോൾ, ഉള്ളൂർ എന്നിവർ. അവരല്ലാതെ നാലാമതൊരാളില്ലെന്ന ധാരണയാണ് സഞ്ജയൻെറ തെറ്റെന്നും യഥാർത്ഥത്തിൽ നാലപ്പാട് അവരുടെ കൂട്ടത്തിൽ പെടു

ത്തേണ്ട മഹാകവിയാണെന്നും ലീലാവതി അഭിപ്രായപ്പെടുന്നു. 'പക്ഷെ കർണ്ണഭൂഷണവും പ്രരോദനവും മഗ്ദലനമറിയവും സൂക്ഷിച്ചിരിക്കുന്ന ദിക്കിൽ കണ്ണുനീർത്തുള്ളിക്കു സ്ഥലമുണ്ട് എന്ന സഞ്ജയൻെറ അഭിപ്രായം ലീലാവതി ഉദ്ധരിക്കുന്നു. തുടർന്ന് വിലാപകാവ്യമെന്ന നിലയ്ക്ക് കണ്ണുനീർത്തുള്ളി പ്രരോദനത്തെ കവച്ചുവെയ്ക്കുന്നു എന്ന് അവർ കൂട്ടിച്ചേർക്കുന്നു. അവരുടെ അഭിപ്രായത്തിൽ നാലപ്പാട്ട് ഒരു രണ്ടാംക്ലാസ്സ് കവിയാണെന്ന സഞ്ജയൻെറ അഭിപ്രായം തെറ്റാണുതാനും.

ഈ രണ്ടു നിരൂപകരും തമ്മിലുള്ള അഭിപ്രായഭേദത്തിൻെറ ഉള്ളടക്കത്തിലേക്ക് ഞാൻ കടക്കുന്നില്ല. രണ്ടുപേരും ഒരുപോലെ ആസ്വദിക്കുന്ന കണ്ണുനീർത്തുള്ളിയുടെ പ്രധാനവശമെന്താണ്? രണ്ടു നിരൂപകരെയും ആകർഷിക്കുന്നതെന്താണ്? എന്ന പ്രശ്നത്തിലേക്കു കടക്കാനാണ് ഞാൻ ആഗ്രഹിക്കുന്നത്. അതിന് ഉത്തരം പറയണമെങ്കിലാകട്ടെ, നാലപ്പാടിൻെറ ആർഷജ്ഞാനം എന്ന ബൃഹത്ഗദ്യഗ്രന്ഥം പരിശോധിക്കുകയും വേണം.

പത്നീവിയോഗം മൂലം ദുഃഖാർത്തനായി കഴിയുന്ന കവിയുടെ വിലാപം മാത്രമല്ല കണ്ണുനീർത്തുള്ളി. ആ സംഭവത്തെ ഓർത്തോർത്ത് വിലപിക്കുന്ന കവിക്ക് തൻേറതായ ഒരു ദാർശനികനിലപാടുണ്ട്. അത് കവിതയിലുടനീളം വ്യാപിച്ചുകിടക്കുന്നു. അതേ നിലപാടാണ് സഞ്ജയനും ലീലാവതിയ്ക്കും ദാർശനികമേഖലയിലുള്ളത്. അതാണ് നാലപ്പാടിനെ ഒരു രണ്ടാംക്ലാസ് കവി മാത്രമായി കാണുന്ന സഞ്ജയൻെറ ദൃഷ്ടിയിൽ കണ്ണുനീർത്തുള്ളിയെ ഒരു ഒന്നാംക്ലാസ്സ് കവിതയാക്കി ഉയർത്തിയത്. സഞ്ജയനും നാലപ്പാടിനെപ്പോലെ വ്യക്തിഗതമായി ദുഃഖം അനുഭവിച്ച ആളായിരുന്നു. അപ്പോൾ കണ്ണുനീർത്തുള്ളിയിൽ സ്വാനുഭവത്തിൻെറ പ്രതിഛായ അദ്ദേഹം കണ്ടു. കവിയെ സംബന്ധിച്ച് പൊതുവെ എന്തഭിപ്രായമുണ്ടായാലും ആ കവിത അദ്ദേഹത്തിൻെറ ഹൃദയത്തിൽ കൊണ്ടു. ഡോ. ലീലാവതിയ്ക്കാകട്ടെ, വ്യക്തിപരമായി അത്തരം അനുഭവമൊന്നും ഉണ്ടായിട്ടില്ല. പക്ഷെ, ദാർശനികമായി അവരുടെ നിലപാട് നാലപ്പാടിൻേറതുതന്നെയാണ്. അങ്ങനെ ഒരു ദാർശനിക നിലപാട് മൂന്നുപേരെയും ഇണക്കുന്ന കണ്ണി– ഇതാണ് സത്യം എന്നാണെൻെറ അഭിപ്രായം. ഈ ദാർശനിക നിലപാട് അംഗീകരിക്കാത്ത ആസ്വാദകരുണ്ടാവാം. ഞാൻ അക്കൂട്ടത്തിൽ പെടുന്നു. പക്ഷെ, കണ്ണുനീർത്തുള്ളി പ്രകാശിപ്പിക്കുന്ന മാനവികതയെ മനസ്സിലാക്കുകയും ആസ്വദിക്കുകയും ചെയ്യുന്നതിൽ ഇത് എനിക്ക് പ്രതിബന്ധമാവുന്നില്ല. വാത്മീകിതൊട്ടുള്ള പ്രാചീന കവികളുടെ ദാർശനികനിലപാടിനോട് വിയോജിക്കുമ്പോൾത്തന്നെ അവരുടെ കൃതികളിലൂടെ പ്രകടമാകുന്ന മാനവികതയെ ഞാൻ മനസ്സിലാക്കുന്നു. ആദരിക്കുന്നു.

അനുക്രമമെങ്കിലും അതിവേഗത്തിൽ വളരുന്ന മനുഷ്യൻ പലഘട്ടങ്ങളിലായി വിവിധരൂപങ്ങളിൽ പ്രകാശിപ്പിച്ച മാനവികത മനുഷ്യപുരോഗതിയ്ക്കും അതിൻെറ സൃഷ്ടിയായ കലാസാഹിത്യാദികൾക്കും ഐകരൂപ്യം നൽകിയിരിക്കുന്നു. അതിപ്രാചീനകാലം തൊട്ട് ഇന്നേവരെയുണ്ടാ

യിട്ടുള്ള രചനകളെ കൂട്ടിയിണക്കുന്ന കണ്ണി ഈ മാനവികതയാണ്. ആ അളവുകോൽ വെച്ചാണ് ആധുനിക കേരളത്തിന്റെ കവിത്രയം തൊട്ട് ഇന്നത്തെ തലമുറയിലെ സാഹിത്യകാരൻമാർ വരെയുള്ള പ്രതിഭാധനരുടെ രചനകൾ ഞാൻ വിലയിരുത്തുന്നത്.

ഈ കാഴ്ചപ്പാടു വെച്ചു നോക്കുമ്പോൾ നാലപ്പാടിന് മലയാളസാഹിത്യത്തിലുള്ള സ്ഥാനം ഡോ. ലീലാവതി അവകാശപ്പെടുന്നതുപോലെ ഉയർന്നതാണെന്ന് എനിക്കു തോന്നുന്നില്ല. കേരളീയ സമൂഹത്തിന്റെ പുരോഗതിയ്ക്കു കാര്യമായ സംഭാവനനൽകിയ ഒരേ ഒരു നാലപ്പാട്ടുകൃതി പാവങ്ങളാണെന്നു പറഞ്ഞാൽ അതിശയോക്തിയാവില്ല. കണ്ണുനീർത്തുള്ളി, മറ്റു പദ്യകൃതികൾ, ആർഷജ്ഞാനം, രതിസാമ്രാജ്യം എന്നിവയെ തള്ളിപ്പറയണമെന്ന് എനിക്കുദ്ദേശ്യമില്ല. നേരെ മറിച്ച് ആർഷജ്ഞാനത്തിൽ വിവരിച്ചിട്ടുള്ള ദാർശനികനിലപാടും വ്യക്തിജീവിതത്തിൽ തനിക്കുണ്ടായ ദുരന്താനുഭവവും ചേർന്നതിനാലാണ് നാലപ്പാട്ടിന് കണ്ണുനീർത്തുള്ളി എഴുതാനും തന്റെ വിമർശകനായ സഞ്ജയന്റെപോലും അഭിനന്ദനം പിടിച്ചുപറ്റാനും കഴിഞ്ഞതെന്നാണ് എന്റെ അഭിപ്രായം.

പക്ഷെ ഒരുകാര്യം എടുത്തുപറയാതിരിക്കാൻ വയ്യ. പാവങ്ങളിലൂടെ പ്രകാശിതമായ സമഗ്രവിപ്ലവത്തിന്റെ ആത്മാവിന്റെ ഒരു ചെറിയ അംശംപോലും ആർഷജ്ഞാനത്തിലോ കണ്ണുനീർത്തുള്ളിയിലോ പ്രകടമാവുന്നില്ല. ആഗോളമായി അടിച്ചുകയറിക്കഴിഞ്ഞതും ഇന്ത്യയിൽ അടിച്ചുകയറാൻ തുടങ്ങിയതുമായ സമഗ്രവിപ്ലവത്തിന്റെ ആത്മാവ് പാവങ്ങളിൽ പ്രകടമായെങ്കിൽ അതിന്റെ ലാഞ്ഛനപോലും കണ്ണുനീർത്തുള്ളിയിൽ ഇല്ല. കവിയ്ക്കുണ്ടായ ദുഃഖകരമായ അനുഭവമാണ് അതിനെ ഒരു ഉത്തമകൃതിയാക്കിയത്. ഈ മെച്ചംപോലും നാലപ്പാടിന്റെ മറ്റുകൃതികളിൽ ഇല്ലെന്നതാണ് വാസ്തവം. അതുകൊണ്ടാണ് സഞ്ജയൻ നാലപ്പാടിനെ രണ്ടാംക്ലാസ് കവിയായി എഴുതിത്തള്ളിയത്.

നാലപ്പാടിന്റെ ഗദ്യകൃതിയായ പാവങ്ങൾ, പലകൃതികളിൽ ഒന്നായ കണ്ണുനീർത്തുള്ളി, എന്നിവയെക്കുറിച്ചു മാത്രമെ ഈ ലേഖനത്തിൽ പരാമർശിച്ചിട്ടുള്ളു. അവയാണ് നാലപ്പാട്ടിലെ കവിയേയും ചിന്തകനേയും പ്രതിഫലിപ്പിക്കുന്നതെന്ന് എനിക്കു തോന്നുന്നു. മറ്റു കൃതികൾക്കു വേറെ കാരണങ്ങളാൽ മേൻമയുണ്ടാവാം. പക്ഷെ കണ്ണുനീർത്തുള്ളിയെപ്പോലെ തന്റെ ഹൃദയത്തിൽ തട്ടിയ ഒരു ഒരനുഭവത്തിനു സുന്ദരരൂപം നൽകുകയൊ പാവങ്ങളെപ്പോലെ വിപ്ലവകരമായി മുന്നേറുന്ന ഒരു കാലഘട്ടത്തെ പ്രതിഫലിപ്പിക്കുകയൊ ഈ കൃതികളൊന്നും ചെയ്യുന്നില്ല.

# നാലപ്പാടൻ

**(ദേശാഭിമാനിയിൽ പ്രസിദ്ധീകരിച്ച ഇ.എം.എസ്. നമ്പൂതിരിപ്പാടിൻെറ പ്രതിവാര രാഷ്ട്രീയക്കുറിപ്പുകളിൽനിന്ന് – 1993)**

പ്രശസ്തകവിയായിരുന്ന നാലപ്പാടൻെറ 107ാം ജൻമദിനം ഈ ഒക്ടോബർ 7ന് അദ്ദേഹത്തിൻെറ ജൻമനാടായ പുന്നയൂർക്കുളത്ത് നടക്കുകയുണ്ടായി. അതിൽ അനുസ്മരണ പ്രഭാഷണം നടത്താൻ എന്നെ ക്ഷണിക്കുകയും ചെയ്തു.

ഇത് 60 വർഷത്തിലേറെ മുമ്പത്തെ കാര്യങ്ങളിലേക്ക് എൻെറ ശ്രദ്ധ തിരിച്ചുകൊണ്ടുപോയി. സാമൂഹ്യപരിഷ്ക്കാരപ്രസ്ഥാനത്തിലും ദേശീയ പ്രസ്ഥാനത്തിലും ഒരുപോലെ താല്പര്യം കാണിച്ചിരുന്ന ഒരു യുവവിദ്യാർത്ഥിയായിരുന്നു ഞാൻ. എൻെറ തലമുറയിൽപെട്ട യുവാക്കൾക്ക് നാലപ്പാടൻ ഒരു പ്രശസ്ത കവി മാത്രമായിരുന്നില്ല. ദേശീയ പ്രസ്ഥാനത്തിലേക്ക് ഞങ്ങളെ കൈപിടിച്ചു കൊണ്ടുപോയ ഗുരുഭൂതൻമാരിൽ ഒരാൾകൂടിയായിരുന്നു.

വള്ളത്തോൾ സ്ക്കൂൾ എന്നറിയപ്പെട്ടിരുന്ന സാഹിത്യനായകവിഭാഗത്തിൽ ബഹുമാന്യനായ ഒരംഗമായിരുന്നു നാലപ്പാടൻ. വള്ളത്തോളിനെപ്പോലെ അദ്ദേഹവും പതിവായി ഖദർ മാത്രം ധരിക്കുന്ന ദേശീയവാദിയായിരുന്നു. ഹിന്ദി പ്രചാരണം, ഹരിജനോദ്ധാരണം, മുതലായ സൃഷ്ടിപര പരിപാടികളിൽ അദ്ദേഹം താല്പര്യം പ്രകടിപ്പിച്ചിരുന്നു. എന്നെപ്പോലുള്ള വിദ്യാർത്ഥികളെ ദേശീയപ്രസ്ഥാനത്തിലേയ്ക്കാകർഷിച്ചതിൽ നാലപ്പാടനടക്കമുള്ള വള്ളത്തോൾ സ്കൂൾ സാഹിത്യകാരൻമാർ നിർണ്ണായകമായ പങ്കുവഹിച്ചിട്ടുണ്ട്.

വള്ളത്തോൾ സ്ക്കൂളിൽപെട്ട മറ്റു സാഹിത്യകാരൻമാരിൽനിന്ന് വ്യത്യസ്തമായി നാലപ്പാടന് ഒരു സവിശേഷതയുണ്ടായിരുന്നു. ഇന്ത്യൻ ദേശീയപ്രസ്ഥാനത്തോടെന്നപോലെ ആഗോളനവോത്ഥാനപ്രസ്ഥാനത്തോടും അതിൻെറ ഭാഗമായ യൂറോപ്യൻ രാഷ്ട്രീയ വിപ്ലവങ്ങളോടും അദ്ദേഹം പ്രതിബദ്ധനായിരുന്നു. അതാണദ്ദേഹത്തെ പ്രസിദ്ധ ഫ്രഞ്ച് നോവലിസ്റ്റായിരുന്ന വിക്ടർ യൂഗോവിൻെറ പാവങ്ങൾ എന്ന കൃതി തർജ്ജമ ചെയ്യാൻ പ്രേരിപ്പിച്ചത്.

ഫ്രാൻസിലും മറ്റു യൂറോപ്യൻ രാജ്യങ്ങളിലും 18,19 നൂറ്റാണ്ടുകളിൽ നടന്ന ബൂർഷ്വാ ജനാധിപത്യ രാഷ്ട്രീയ വിപ്ലവങ്ങളുടെ ഉജ്ജ്വലമായ ഒരു ചിത്രമായിരുന്നു 'പാവങ്ങൾ.' അതിൻെറ മലയാള തർജ്ജമയാണ് നാലപ്പാടനെ അനശ്വരനാക്കിത്തീർത്തത്. ആഗോളമായ ബൂർഷ്വാ ജനാധിപത്യവിപ്ലവത്തിൻെറ സന്ദേശം മലയാളവായനക്കാരിൽ എത്തിക്കുന്നതിൽ നാലപ്പാടൻ വഹിച്ച പങ്ക് സദാ സ്മരിക്കപ്പെടും.

സാമാന്യം ദീർഘമായ ഒരു നോവലായിരുന്നു പാവങ്ങൾ. 1920-കളുടെ അവസാനവർഷങ്ങളിൽ പുറത്തിറങ്ങിയ ആ പുസ്തകം എളു

പ്പത്തിൽ വിറ്റഴിയുമായിരുന്നില്ല. നാലപ്പാടൻ തന്നെ അതു നടന്നു വിൽക്കുകയായിരുന്നു. അക്കൂട്ടത്തിൽ ഒരു കോപ്പി എന്നെയും പിടിപ്പിച്ചു.

അപ്പോൾ അതും എനിക്കിഷ്ടമായില്ല. പുസ്തകത്തിൻെറയും അതിനു കൊടുക്കേണ്ടിവന്ന വിലയുടേയും വലിപ്പം എനിക്കിഷ്ടപ്പെട്ടില്ല. നാലപ്പാടനോടുള്ള സ്നേഹബഹുമാനങ്ങൾ കൊണ്ടുമാത്രം ഞാനതു വാങ്ങിയതാണ്. വാങ്ങി ഏതാനും മാസങ്ങൾ കഴിഞ്ഞാണ് പുസ്തകം മുഴുവൻ വായിച്ചുതീർന്നത്. അന്നേയ്ക്ക് ഞാൻ നിയമലംഘനപ്രസ്ഥാനത്തിൽ പങ്കെടുത്ത് ജയിലെത്തിക്കഴിഞ്ഞിരുന്നു. 16-ാം നൂറ്റാണ്ടു തൊട്ട് യൂറോപ്യൻ രാജ്യങ്ങളിൽ അലയടിച്ചുയർന്നുവന്നിരുന്ന വിപ്ലവപ്രസ്ഥാനങ്ങളുടെ ചരിത്രവിവരണമടങ്ങുന്ന ഒട്ടേറെ ഗ്രന്ഥങ്ങൾ ജയിലിൽ വെച്ചു പഠിച്ചു. അതാണ് എന്നെ അനന്തരകാല സോഷ്യലിസ്റ്റും കമ്യൂണിസ്റ്റും ആക്കിയത്.

ഇതോടെ നാലപ്പാടനടക്കമുള്ള വള്ളത്തോൾ സ്ക്കൂൾ സാഹിത്യനായകൻമാരും എന്നെപ്പോലുള്ള ഇടതുപക്ഷചിന്താഗതിക്കാരായ യുവാക്കളും തമ്മിൽ അകലാൻ തുടങ്ങി. ഇന്ത്യൻ ദേശീയതയുടേയും അതിന് പ്രചോദനം നൽകിയ ആഗോളബൂർഷ്വാ ജനാധിപത്യരാഷ്ട്രീയ വിപ്ലവങ്ങളുടെയും പരിധി കടന്ന് ആഗോള തൊഴിലാളിവർഗ്ഗപ്രസ്ഥാനത്തിൻെറയും മാർക്സിസ്റ്റ് ലെനിനിസ്റ്റ് ചിന്താഗതിയുടെയും പ്രചാരകൻമാരായി ഞങ്ങൾ മാറി. ഇതാണ് ഞങ്ങളെ ജീവൽ പുരോഗമനസാഹിത്യപ്രസ്ഥാനങ്ങളുടെ സ്ഥാപകരാക്കി മാറ്റിയത്

ഇത് വള്ളത്തോൾ സ്ക്കൂളുകാരായ സാഹിത്യകാരൻമാർക്ക് ഇഷ്ടപ്പെട്ടില്ല. അവരുടെ ശക്തനായ വക്താവായി രംഗത്തു വന്ന കുട്ടിക്കൃഷ്ണമാരാരും ആ സ്ക്കൂളിൽ ചേർന്നുകൊണ്ടല്ലെങ്കിലും അതേ ചിന്താഗതി പുലർത്തിയിരുന്ന സഞ്ജയനും ജീവൽ സാഹിത്യപ്രസ്ഥാനത്തിൻെറയും അതിനു രൂപം നൽകിയ സോഷ്യലിസ്റ്റ് കമ്യൂണിസ്റ്റ് രാഷ്ട്രീയപ്രവർത്തകരുടെയും നേരെ അതിരൂക്ഷമായ ആക്രമണം അഴിച്ചുവിട്ടു.

രസകരവും വിജ്ഞാനപ്രദവുമായ ഒരു വസ്തുത ഇവിടെ എടുത്തു പറയേണ്ടതുണ്ട്. കല കലയ്ക്കു വേണ്ടിയല്ല, സാമൂഹ്യപുരോഗതിയ്ക്കു വേണ്ടിയാണ് എന്ന ആശയത്തോട് സഞ്ജയനേയും മാരാരേയും പോലെയുള്ളവർക്ക് വിയോജിപ്പില്ലായിരുന്നു. അവരുടെ നിരൂപണപരവും സർഗ്ഗപരവുമായ കൃതികളെല്ലാം സാമൂഹ്യപുരോഗതിയെ ഉദ്ദേശിച്ചുള്ളതായിരുന്നു.

എന്നാൽ സാമൂഹ്യപുരോഗതി എന്നതിന് അവർ കല്പിച്ചിരുന്ന അർത്ഥം ദേശീയസ്വാതന്ത്ര്യം, ജനാധിപത്യം, സാമൂഹ്യസമത്വം, സാംസ്ക്കാരികനവീകരണം എന്നിവയായിരുന്നു. ദേശീയതയ്ക്കും സാമൂഹ്യസാംസ്ക്കാരികപുരോഗതിക്കും അവർ നൽകിയിരുന്ന അർത്ഥം ബൂർഷ്വാ ജനാധിപത്യത്തിൻേറതായിരുന്നു എന്നർത്ഥം. അതിൻെറ പരിധികടന്നു തൊഴിലാളിവർഗ്ഗജനാധിപത്യത്തിൻെറ നിലപാടെടുത്തു കൊണ്ടുള്ള സാമൂഹ്യപുരോഗതിയ്ക്കുവേണ്ടി സാഹിത്യത്തെ ഒരു പടവാളാക്കി ഉപയോ

ഗിക്കുന്നുവെന്നതായിരുന്നു മാരാരെയും സഞ്ജയനേയും പോലുള്ളവർ ഞങ്ങൾക്കെതിരെ നടത്തിയ മുഖ്യവിമർശനം.

അതായത് സാമൂഹ്യപുരോഗതിയെ ലക്ഷ്യമാക്കിക്കൊണ്ടുള്ള സർഗ്ഗാത്മക സാഹിത്യരചനകളും നിരൂപണങ്ങളും നടത്തിയിരുന്ന മാരാരും സഞ്ജയനും സാമൂഹ്യപുരോഗതിയുടെ അർത്ഥം സംബന്ധിച്ച കാഴ്ചപ്പാടിലാണ് ഞങ്ങളോടേറ്റു മുട്ടിയത്.

ഒരുവശത്ത് ഞങ്ങളോടേറ്റുമുട്ടിയ മാരാരും സഞ്ജയനുംതന്നെ മറുവശത്ത് വലതുപക്ഷപിന്തിരിപ്പൻ ചിന്താഗതികളേയും രൂക്ഷമായി എതിർത്തിരുന്നു എന്നുകൂടി ഇവിടെ പറഞ്ഞുവെക്കേണ്ടതുണ്ട്. മഹാത്മാഗാന്ധിയും ജവഹർലാൽ നെഹ്റുവും തൊട്ട് ബൂർഷ്വാ ദേശീയ നേതാക്കളുടെ കാഴ്ചപ്പാടിൽ നിന്നുകൊണ്ട് ബ്രിട്ടീഷ് സാമ്രാജ്യാധിപത്യത്തിൻേറയും നാടൻ ചൂഷകവർഗ്ഗങ്ങളുടേയും വിക്രിയകളെ എതിർക്കുമ്പോൾത്തന്നെ ഇടതുപക്ഷ ചിന്താഗതിക്കാരായ മറുവശത്ത് ഞങ്ങളെയും അവർ എതിർത്തിരുന്നു.

ഈ നിലക്കുപോലും നാലപ്പാടൻ ഞങ്ങളെ പ്രത്യക്ഷത്തിൽ എതിർത്തിരുന്നില്ലെന്നാണ് എൻെറ ഓർമ്മ. പാവങ്ങളുടെ തർജ്ജമയിലൂടെ ഞങ്ങളിലദ്ദേഹം നട്ടുമുളപ്പിച്ച നവോത്ഥാന ചിന്താഗതി തൊഴിലാളിവർഗ്ഗവിപ്ലവത്തിൻെറ ചിന്താഗതിയായി വളരുന്നതിൽ മാരാരേയും സഞ്ജയനേയുംപോലെ അദ്ദേഹവും ഒരുപക്ഷെ അസ്വസ്ഥനായിരുന്നിരിക്കാം. പക്ഷെ, അവരെപ്പോലെ ഞങ്ങൾക്കെതിരെ ഒരു കുരിശുയുദ്ധം പ്രഖ്യാപിക്കാൻ അദ്ദേഹം തയ്യാറായില്ല. ഏതായാലും അദ്ദേഹം ഞങ്ങളുടെ മനസ്സിൽ ബീജാവാപം ചെയ്തു വളർത്തിയെടുത്ത ആധുനിക നവോത്ഥാനത്തിൻെറ വീക്ഷണമാണ് ഞങ്ങളെ സോഷ്യലിസ്റ്റുകാരും കമ്യൂണിസ്റ്റുകാരുമാക്കി മാറ്റിയതെന്ന് എനിക്ക് ഉറച്ചു പറയാൻ കഴിയും.

പരിഭാഷകനും യുവരാഷ്ട്രീയപ്രവർത്തകർക്കു വഴികാട്ടിയുമായ നാലപ്പാടനെക്കുറിച്ചാണ് ഇവിടെ പറഞ്ഞുവെച്ചത്. എന്നാലദ്ദേഹം അറിയപ്പെടുന്നത് ഒരു കവിയായിട്ടാണ്. അദ്ദേഹത്തിൻെറ കാവ്യകൃതികളിൽവെച്ച് ഏറ്റവും പ്രസിദ്ധമായത് കണ്ണുനീർത്തുള്ളിയാണു താനും. പൂന്താനത്തിൻെറ ജ്ഞാനപ്പാനയും കുമാരനാശാൻെറ പ്രരോദനവുംപോലുള്ള പ്രസിദ്ധ വിലാപകാവ്യങ്ങളുടെ കൂട്ടത്തിൽ പെടുത്താവുന്ന ഉൽകൃഷ്ടകൃതിയാണ് നാലപ്പാടൻെറ കണ്ണുനീർത്തുള്ളി. അതിൻേറയും മറ്റു കവിതകളുടേയും കർത്താവെന്ന നിലയ്ക്ക് എല്ലാവരും ആദരിക്കുന്ന നാലപ്പാടനെ എന്നെപ്പോലുള്ളവർ ആദരിയ്ക്കുന്നത് പാവങ്ങളുടെ പരിഭാഷകനായിട്ടാണെന്നു മാത്രം.

പാവങ്ങളുടെ പരിഭാഷയിലൂടെ യൂറോപ്യൻ നവോത്ഥാനത്തിൻെറ ആശയങ്ങൾ മലയാളവായനക്കാർക്കു പരിചയപ്പെടുത്തുക മാത്രമല്ല നാലപ്പാടൻ ചെയ്തത്. ആ വിശ്വവിശ്രുതഗ്രന്ഥത്തിൻെറ മലയാളപതിപ്പ് തയ്യാറാക്കുന്നതിലൂടെ സരസവും ഓജസ്സുറ്റതുമായ ഒരു ഗദ്യശൈലികൂടി അദ്ദേഹം സൃഷ്ടിച്ചു. ആ ശൈലിയിലൂടെ മുമ്പോട്ടുപോയി. തെറ്റില്ലാ

ത്തതും വായനക്കാരുടെ ഉള്ളിൽ തട്ടുന്നതുമായ ഭാഷയിലെഴുതാൻ ഒരു തലമുറയിൽപെട്ട മലയാളി എഴുത്തുകാരെ മുഴുവൻ അദ്ദേഹം പഠിപ്പിച്ചു. ആ നിലയ്ക്കുകൂടി വേണം പാവങ്ങൾക്ക് മലയാളസാഹിത്യത്തിൻെറ ചരിത്രത്തിലുള്ള സ്ഥാനം വിലയിരുത്താൻ!

# അനുശോചനക്കുറിപ്പുകളിൽനിന്ന്

## 1 അമ്പാടി കാർത്ത്യായനി അമ്മ:

പുതിയ പ്രസ്ഥാനങ്ങൾ വഴി സാഹിത്യത്തിനു നവീനതയും വൈവിദ്ധ്യവും കൊടുത്ത നാലപ്പാടൻ നമ്മുടെ സ്മരണയിൽനിന്ന് ഒരിക്കലും മറയുകയില്ല. മലയാളഭാഷയും സാഹിത്യവും നിലനിൽക്കുന്ന കാലത്തോളം അദ്ദേഹത്തിൻെറ സ്മരണയും നിലനിൽക്കുന്നതാണ്. വിദേശഭാഷകളിലെ ഉത്തമഗ്രന്ഥങ്ങളെ നമ്മുടെ ഭാഷയിലേക്കു തർജ്ജമ ചെയ്യണമെന്നും അതിന്നവിധത്തിലായിരിക്കണമെന്നുമുള്ള കാര്യത്തെപ്പറ്റി നമ്മെ ചിന്തിപ്പിക്കുവാൻ പാവങ്ങൾക്കു സാധിച്ചിട്ടുണ്ട്. പഴയ ആദർശങ്ങളെ പുതുക്കുവാനും പുതിയ വിധത്തിൽ ചിന്തിക്കുവാനുമുള്ള ഒരു പ്രേരണയും കൂടിയായിരുന്നു അത്. അതുപോലെത്തന്നെ ശാശ്വതമായ ഒരു സ്ഥാനമാണ് കണ്ണുനീർത്തുള്ളിയ്ക്ക് സാഹിത്യത്തിലുള്ളത്. കലാകാരൻമാർ ചിരഞ്ജീവികളാണ്. അതിനു കാരണം രാഷ്ട്രീയവും സാമൂഹ്യവുമായ മണ്ഡലങ്ങളിലെ ഒഴിവുകൾ നികത്തുവാൻ കഴിയുന്നതുപോലെ മഹാകവികൾ മരിക്കുമ്പോൾ അവരുടെ സ്ഥാനങ്ങളിൽ മറ്റുള്ളവരെ പ്രതിഷ്ഠിക്കുവാൻ കഴിയുകയില്ലെന്നതാണ്.

## 2 വി. ഉണ്ണിക്കൃഷ്ണൻ നായർ:

നാലപ്പാട്ടിൻെറ നിര്യാണം കൈരളിക്ക് ഒരു തീരാനഷ്ടമാണ്. ആ സാഹിത്യജീവിതം പൊടുന്നനവെ അവസാനിച്ചു പോകുമെന്ന് നാമാരും പ്രതീക്ഷിച്ചില്ല. പാവങ്ങൾ, കണ്ണുനീർത്തുള്ളി എന്നിവയുടെ കർത്താവെന്ന നിലയ്ക്കാണ് ഇന്നത്തെ തലമുറ നാലപ്പാട്ടിനെ അറിയുന്നത്. അതിനു മുമ്പും നാലപ്പാട്ട് സാഹിത്യ വേദിക്ക് കനത്ത സംഭാവനകൾ നൽകിയിട്ടുണ്ട്. അദ്ദേഹത്തിൻെറ പുകയില മാഹാത്മ്യവും സുലോചനയുമാണ് എനിക്കു സ്മരണയിൽ വരുന്നത്. പുകയില മാഹാത്മ്യം കവനകൗമുദിയിലാണ് ആദ്യം പ്രസിദ്ധപ്പെടുത്തിയത്. ഇത് ഒരു പുരാണകഥയാണോ എന്ന് പലരും സംശയിച്ചിരുന്നുവെങ്കിലും ഒടുവിൽ ഇതൊരു കല്പിതകഥയാണെന്നു വെളിവായി. പുരാണപാരായണത്തിൽ അതീവ ശ്രദ്ധപതിപ്പിച്ചു പോന്നിരുന്ന ഒരു കാലമായിരുന്നു അത്. പുരാണപാരായണം ചെയ്യുന്നതുകൊണ്ട് യാതൊരു ഗുണവുമില്ലെന്നാണ് അദ്ദേഹം പുകയില മാഹാ

ത്മൃത്തിലെ കഥകൊണ്ട് ഉദ്ദേശിച്ചിട്ടുള്ളത്. ഫലിതരസംകൊണ്ടു നിറഞ്ഞ ഈ കൃതി ഒരുത്തമ കൃതിയാണ്.

കലാശില്പത്തിൽ മികച്ചുനിൽക്കുന്ന കൃതിയാണ് നാലപ്പാട്ടിൻെറ സുലോചന. അതിൽ കാണുന്ന ഭാവസൗഭാഗ്യം ആരെയും കോരിത്തരിപ്പിക്കും. ശില്പഭംഗിയും കെട്ടുറപ്പുമുള്ളതാണ് ഈ കൃതി. ദാമ്പത്യജീവിതത്തിൽ ഒരത്യാഹിതം നേരിട്ടപ്പോഴാണ് നാലപ്പാട് കണ്ണുനീർത്തുള്ളി രചിച്ചത്. ഈ കാവ്യം അദ്ദേഹത്തിൻെറ സാഹിത്യപ്രശസ്തിക്ക് മുഖ്യകാരണമായി. വിക്ടർ യൂഗോവിൻെറ ആഖ്യായികയുടെ വിവർത്തനമാണ് പാവങ്ങൾ. അവ ഗാഢമായ പഠനം നടത്തിയതിനുശേഷമാണ് അദ്ദേഹം വിജയകരമായ പരിഭാഷ നിർവ്വഹിച്ചത്. മനുഷ്യസ്വഭാവത്തിൻെറ വിപുലീകൃതചിത്രീകരണം പാവങ്ങളിൽ ഉൾക്കൊള്ളുന്നു. പാവങ്ങൾ ആവിർഭവിച്ചപ്പോൾ ഉപരിവിപ്ലവങ്ങളായ അഭിപ്രായങ്ങൾ ഉണ്ടായി. ഭാഷാ ശൈലിയെപ്പറ്റിയായിരുന്നു ആ അഭിപ്രായഭേദങ്ങൾ. പാവങ്ങളുടെ അത്യുൽകൃഷ്ടമായ കാവ്യഭംഗിയിൽ ദോഷങ്ങൾ മങ്ങിപ്പോവുകയാണുണ്ടായത്.

പൗരസ്ത്യദീപവും അദ്ദേഹത്തിൻെറ കൃതിയാണ്. ബുദ്ധൻെറ കഥയാണ് അതിലുൾക്കൊള്ളുന്നത്. പാവങ്ങൾ, പൗരസ്ത്യദീപം എന്നീ രണ്ടുഗ്രന്ഥങ്ങൾ മലയാളസാഹിത്യത്തിനു സമ്മാനിച്ചു എന്നതു മാത്രം മതി അദ്ദേഹത്തിൻെറ യശസ്സ് നിലനിർത്താൻ. തികഞ്ഞ ചിന്താശീലം പ്രകടിപ്പിക്കുന്ന കൃതിയാണ് അദ്ദേഹത്തിൻെറ ആർഷജ്ഞാനം. അതൊരു വിജ്ഞാനഭണ്ഡാരമാണ്. ബ്രഹ്മാണ്ഡമാണ് ഉള്ളടക്കം. നാലപ്പാട്ട് പൊതുജനാഭിപ്രായത്തെ ഭയന്നു പ്രവർത്തിച്ചിരുന്നില്ല. ശരിയാണെന്നു തോന്നിയാൽ അത് അദ്ദേഹം സുധീരം എടുത്തുകാട്ടിയിരുന്നു. രതിസാമ്രാജ്യമാണ് നാലപ്പാട്ടിൻെറ മറ്റൊരു കനത്ത സംഭാവന. സാധാരണക്കാർ പറയാൻ മടിക്കുന്നതാണ് വിഷയം. ഇംഗ്ലീഷ് ചിന്തകൻമാരുടെ ചിന്താഗതി അവഗാഢം പഠിച്ച് ഭാരതീയപാരമ്പര്യത്തിനനുയോജ്യമായ തരത്തിൽ എഴുതിയിട്ടുള്ളതാണ് രതിസാമ്രാജ്യം. ഇതും നാലപ്പാട്ടിൻെറ ധൈര്യത്തെ കുറിക്കുന്ന ഒരു സംഭവമാണ്. ആ പ്രതിഭാശാലിയുടെ സാഹിത്യരത്നങ്ങളെ വേണ്ടുംവണ്ണം ഉപയോഗപ്പെടുത്തുകയാണ് നമ്മുടെ കടമ.

## 3 ശ്രീ പെരുമ്പിലാവിൽ തെയ്യുണ്ണിമേനോൻ:

നാലപ്പാട്ടും വള്ളത്തോളും ഒന്നിച്ച് ആദ്യമായി കോഴിക്കോട്ട് കലാമണ്ഡലം കഥകളി ഏർപ്പെടുത്തിയപ്പോൾ അതിൽ ഞാനും ഒരു സഹപ്രവർത്തകനായിരുന്നു. മാത്രമല്ല, പന്നിയങ്കരയിലുള്ള എൻെറ വീട്ടിൽ ഒന്നിച്ച് കുറെക്കാലം താമസിച്ചിട്ടുമുണ്ട്. വള്ളത്തോളിൻെറ വലത്തെ കൈപ്പടത്തിൽ നാലപ്പാട് തൻെറ ചൂണ്ടാണിവിരൽ കൊണ്ട് എഴുതുന്നതും ചുണ്ടുമാത്രം അനങ്ങിയാൽ വള്ളത്തോൾ അതിൻെറ സാരം ഗ്രഹിക്കുന്നതും ആർക്കും ആശ്ചര്യം തോന്നിയ്ക്കുന്നവയാണ്. ഇവർ രണ്ടുപേരും ഒന്നിച്ചു പാവങ്ങളുടെ കോപ്പി എൻെറ വീട്ടിൽ കൊണ്ടുവന്നു തന്നത് എനിക്കിപ്പോഴും ഓർമ്മയിലുണ്ട്.

## 4 കെ. വി. എം:

ശ്രീ നാലപ്പാട്ട് മലയാള സാഹിത്യത്തിൽ ഗദ്യത്തിലും പദ്യത്തിലും ഒരുപോലെ നവീനമായ ഒരു പ്രസ്ഥാനത്തിന്റെ പ്രവർത്തകനാണെന്നു നിസ്സംശയം പറയാം. അദ്ദേഹത്തിന്റെ കൃതികൾ അനുവാചകൻമാരുടെ അന്തരംഗങ്ങളിൽ അഗാധമായി പതിഞ്ഞു ഹൃദയതന്ത്രികളെ ചലിപ്പിച്ച് അവാച്യമായ ഒരു മധുരസംഗീതം പുറപ്പെടുവിക്കുന്നവയാകുന്നു. ആ സംഗീതത്തിന്റെ സ്വരതരംഗങ്ങളിൽ സഹൃദയഹൃദയത്തെ വികാരതരളമാക്കുന്നതിനെന്നപോലെ വിചാരവിഹ്വലമാക്കുന്നതിനുമുള്ള ഒരു ശക്തിവിശേഷം അന്തർഭവിച്ചിരിക്കുന്നുണ്ട്...... സാഹിത്യത്തിലെന്നപോലെ ശാസ്ത്രത്തിലും അദ്ദേഹം ക്രാന്തദർശിയായിരുന്നു. കരൾ നിറഞ്ഞ ഭാവന, കറകളഞ്ഞ ഭാഷ എന്നിവ രണ്ടും ശ്രീ നാലപ്പാട്ടിന്നുണ്ടായിരുന്നതുപോലെ അധികമാർക്കും ഉണ്ടാവുകയില്ല.

## 5 ഒളപ്പമണ്ണ

ശ്രീ നാലപ്പാട്ട് നാരായണമേനോന്റെ മരണവാർത്ത മാതൃഭൂമിയിൽ പെട്ടെന്നു കണ്ടപ്പോൾ അമ്പരന്നുപോയി. എന്നെപ്പോലെ മലയാളികളെല്ലാം സ്തംഭിച്ചിട്ടുണ്ടാവും. ഇത്തരം മരണങ്ങൾ ഭൂമിയിൽ നികത്താനാകാത്ത വിടവുകൾ സൃഷ്ടിക്കുന്നു. ജനഹൃദയത്തിൽ ആറാത്ത വേദനയും. അത്ര ഉൽക്കൃഷ്ടനാണ് ശ്രീ നാലപ്പാട്ട്.

ഒറ്റപ്പാലം സാഹിത്യപരിഷസമ്മേളനത്തിന് അനുഗ്രഹം വാങ്ങാൻ വേണ്ടി ചെന്നപ്പോഴാണ് ഞാൻ അദ്ദേഹവുമായി പരിചയപ്പെട്ടത്. തറവാട് പൂമുഖത്ത് ആ തറവാട്ടിനേക്കാൾ വലിയ കാരണവർ ഞങ്ങളെ കാത്തുകൊണ്ട് ഇരിക്കുന്നുണ്ടായിരുന്നു. ആ ശാന്തഗംഭീരനായ സാത്വികനിൽ പാവങ്ങളുടെ വിവർത്തകനായ വിപ്ലവകാരി ഉറങ്ങുകയായിരുന്നു. അദ്ദേഹം ആർഷജ്ഞാനത്തെപ്പറ്റിയും തന്റെ സുഖക്കേടിനെപ്പറ്റിയും മറ്റുമാണ് സംസാരിച്ചത്. കുറെ നേരം സംസാരിച്ചു. പ്രമേഹരോഗം കൊണ്ടു തന്റെ ചെറുവിരൽ കൊഴിഞ്ഞുപോയ കഥ പറയുമ്പോഴും ആ തത്വജ്ഞാനിയുടെ ഭാഷ നേരമ്പോക്കിന്റെ ലാഘവത്തോടുകൂടിയതായിരുന്നു. ഒരു കുപ്പായക്കുടുക്ക് ഊരിപ്പോയാൽ അതത്ര കാര്യമാക്കാനുണ്ടോ? ആ ശുഭാപ്തിവിശ്വാസിയുടെ പ്രസാദത്തിന് ഒന്നും തോട്ടി വെച്ചില്ല. അദ്ദേഹം ക്ഷണിക ജീവിതത്തിന്റെ നേരെ കണ്ണുനീർത്തുള്ളിയിലൂടെ അത്യുച്ചത്തിൽ പൊട്ടിച്ചിരിക്കുകയാണുണ്ടായത്. രതിസാമ്രാജ്യത്തിൽനിന്ന് ആർഷജ്ഞാനത്തിലേക്കുള്ള പ്രയാണത്തിന്റെ കാലൊച്ച അദ്ദേഹത്തിന്റെ സംഭാഷണത്തിൽ പ്രതിധ്വനിച്ചിരുന്നു. അദ്ദേഹത്തിന്റെ സംഭാഷണം ഒരു പ്രസംഗമായിരുന്നു. കൃതികളിലൂടെ പരിചയപ്പെട്ട ആ മഹാഗ്രന്ഥകാരൻ പതിൻമടങ്ങു മഹാനാണെന്ന് അങ്ങോട്ടു കടന്നു ചെന്നപ്പോൾ മനസ്സിലായി. പന്തുകളിയ്ക്കുന്ന ലാഘവത്തോടെ അദ്ദേഹം വിജ്ഞാനത്തിന്റെ പാറക്കുന്നുകൾ എടുത്തെറിയുന്നു.

ആ നിർമ്മലമായ ആത്മതേജസ്സാണ് പൊലിഞ്ഞു പോയത്. അല്ലെങ്കിൽ അഗാധവും അനന്തവും അത്യുജ്വലവുമായ ജ്യോതിസ്സിൽ അദ്ദേഹം അലിഞ്ഞു ചേർന്നതാണ്. ഞാൻ ആ വെളിച്ചത്തിനു മുന്നിൽ ഹൃദയത്തിൽ നിന്ന് ഇറുത്തെടുത്ത ഒരു പുഷ്പം അർപ്പിക്കുന്നു.

## 6 ശ്രീമതി ലളിതാംബിക അന്തർജ്ജനം

രാമപുരം
8-11-54

പ്രിയ സഹോദരീ,

ദുസ്സഹമായ ആ ദുഃഖവാർത്തയറിഞ്ഞിട്ട് ചില ദിവസങ്ങളായി. ഔപചാരികമായ ഒരു അനുശോചനക്കത്തയക്കുവാൻ പോലും എനിക്കിതുവരെ കഴിഞ്ഞില്ല. ദുഃഖം– അതുള്ളിൽ തട്ടിയതാവുമ്പോൾ, അവനവനെ തന്നെ പിടിച്ചുകുലുക്കിയതാവുമ്പോൾ, പ്രത്യേകിച്ചും– വാക്കുകളിലൊതുങ്ങിയതാവില്ലല്ലൊ, നാലപ്പാട്ട്. ആ കവികുലമഹാചാര്യനെ ഒന്നു കണ്ടു കൈവണങ്ങാനുള്ള ഭാഗ്യംപോലും എത്ര ആഗ്രഹിച്ചിരുന്നിട്ടും എനിക്കുണ്ടായിട്ടില്ല. എങ്കിലും അദ്ദേഹം എൻേറയും അമ്മാമനായിരുന്നു. കേരളത്തറവാടിൻെറ മുഴുവൻ അമ്മാമൻ. ആ തണൽപ്പാട്ടിലിരുന്നാണ് നല്ല ഗദ്യം എഴുതേണ്ടതെങ്ങനെയെന്ന് ഞങ്ങൾ പഠിച്ചത്. ആ ശിക്ഷണത്തിലാണ് കവിതയുടെ കർമ്മോജ്വലമായ ഭാവവും രൂപവും ഭാസുരതയും ഉയർന്നത്. പാവങ്ങളുടെ പകർപ്പ് ഒന്നുമാത്രം മതിയായിരുന്നു ഭാഷാകുടുംബത്തിൻെറ ഭക്ഷ്യദാരിദ്രം നീക്കുവാൻ. അങ്ങനെയങ്ങനെ ഉയർന്ന് ആർഷജ്ഞാനത്തോളം പടർപ്പും ഔന്നത്യവുമേറിയ ആ മഹാപാദപമാണല്ലൊ ഇപ്പോൾ വേരറ്റു വീണത്. നഷ്ടമായതു ചിന്തിച്ച് ദുഃഖിക്കാതിരിക്കത്തക്കവണ്ണം വിദ്വാൻമാരല്ല നമ്മൾ. കൈരളിയുടെ കൺപീലികളിൽ തിളങ്ങുന്ന ആ കണ്ണുനീർത്തുള്ളി കേരളീയരിലാകെ പകരുന്നു. ഇത്തവണ വെറും തുള്ളിയായല്ല. ധാരധാരയായി പ്രവഹിച്ചുകൊണ്ട്. ഹൃദയരക്തത്തിൻെറ ബാഷ്പരൂപമായ പ്രവാഹധാരയിൽ ഒരു ബിന്ദു ഈ ലിപികളിലൊതുക്കി അങ്ങോട്ടയക്കട്ടെ. ഈ പുണ്യതീർത്ഥം ഏറ്റുവാങ്ങുവാൻ അവകാശിയായ ഒരേ ഒരാൾ ഇനിയും അവിടെയാണല്ലൊ പുലരുന്നത്. ശ്രീ നാലപ്പാടിൻെറ എല്ലാവിധത്തിലുമുള്ള പരമ്പരാവകാശിനി ശ്രീ ബാലാമണിയമ്മ തന്നെയാണ്. തങ്ങളുടെ ഈ ബാഷ്പബിന്ദുക്കളെയും– കേരളത്തിൻെറ ദുഃഖാശ്രുധാരമുഴുവനായും– സ്വീകരിച്ച് മുത്തുമണികളാക്കി മാറ്റിത്തരൂ.

ഈ കത്തിൽ ഞാൻ കൂടുതൽ എഴുതുന്നില്ല. വിശദമായി ഉടൻ മറ്റൊരെഴുത്ത് അയച്ചുകൊള്ളാം. അമ്മാമൻെറ വിയോഗം സംബന്ധിച്ച് രാമപുരം വാര്യർ മെമ്മോറിയൽ ഗ്രന്ഥശാലയുടേയും പുരോഗമനസാഹിത്യസമിതിയുടേയും ഹൃദയംഗമായ അനുശോചനംകൂടി ഇതോടൊപ്പം അറിയിച്ചുകൊള്ളുന്നു.

വ്യസനസമേതം,
സഹോദരി ലളിതാംബിക അന്തർജ്ജനം

## 7 ഒ. എം. സി. നാരായണൻ നമ്പൂതിരിപ്പാട്, ബി.എ.

വെള്ളിനേഴി
തുലാം, 16, 30

പ്രിയ സഹോദരി,

നിങ്ങളുടെയെന്നപോലെ, ഞങ്ങളുടെ(കേരളീയരുടെയെല്ലാം)യും അമ്മാമനായിരുന്ന ശ്രീ നാലപ്പാട്ടു നാരായണമേനോൻെറ അകാലവിയോഗത്തിൽ കേരളത്തിൻെറ സന്താനങ്ങളോടൊപ്പം എൻെറ വ്യസനവും അറിയിച്ചുകൊള്ളുന്നു. നാനാനുഭൂതിപരമായ ജീവിതത്തിൽനിന്ന് ജ്ഞാനാനുഭൂതി നേടി ഒരു യഥാർത്ഥ കവിയും മഹർഷിയുമായി ജിവിച്ച നാലപ്പാടൻ മലയാളസാഹിത്യത്തിലും അതിൻെറ ചരിത്രത്തിലും സാമൂഹ്യചിന്തയിലും സ്വന്തം ഏടുകൾ കുറിച്ച ഒരു മഹാനാണ്. അദ്ദേഹമായി ഒരു തവണ കാണാനും ഒരു മണിക്കൂറു സംസാരിക്കുവാനുമേ ഭാഗ്യമുണ്ടായിട്ടുള്ളു. ആ ഭാഗ്യം ഒരു ജീവിതഭാഗ്യമായി ഞാനെന്നും ഓർമ്മയിൽ സൂക്ഷിക്കും. മഹാനായ ആ മാതുലൻെറ നിർവ്വാണത്തിൽ എളിയ എൻെറ സഹതാപം മിസ്സിസ് നാലപ്പാടനും മറ്റു വേണ്ടവർക്കും അറിയിക്കുവാനപേക്ഷ.

എന്ന്,
വിധേയൻ,
ഒ.എം.സി

## 8 കുറൂർ നമ്പൂതിരിപ്പാട്

തൃശ്ശൂർ
'വന്ദേമാതരം'

My dear Madhavan Nair,

ഇതാ, ഇന്നത്തെ മാതൃഭൂമി പറയുന്നു, നാലപ്പാട്ട് നാരായണമേനോൻ അന്തരിച്ചുവെന്ന്! പറയത്തക്ക കാരണമൊന്നും ഉണ്ടായില്ലെന്നും പറയുന്നു. കാലം വന്നാൽ കാരണമൊന്നും വേണ്ടല്ലൊ. വിളിച്ച ദിക്കിലേക്ക് പോവുകതന്നെ. രണ്ടുകൊല്ലം മുമ്പ് ആസന്നാവസ്ഥ വന്നുവെങ്കിലും അന്ന് അപകടം ഭവിച്ചില്ല. അന്നു കാലം വന്നില്ലെന്നർത്ഥം. ഇന്നുവന്നു. അദ്ദേഹം പോകയും ചെയ്തു. വേദാന്തം പറയാമെന്നല്ലാതെ കാലം വരുമ്പോൾ ദുഃഖിക്കാത്തവർ അപൂർവ്വമാണ്. ആ ദുഃഖത്തിൽ ഞങ്ങളും പങ്കുചേരുന്നു.

കൊച്ചുകുട്ടിക്ക് തൃശ്ശൂർക്ക് മാറ്റം കിട്ടിയിരിക്കുന്നു. ഈ ഞായറാഴ്ച ഞങ്ങൾ അങ്ങോട്ടു കെട്ടുകെട്ടുകയായി.

എന്നു സ്വന്തം
കൂറൂർ നമ്പൂതിരിപ്പാട്

# പാവങ്ങൾ

– ഭാഷാസാഹിത്യത്തിലും രാഷ്ട്രീയത്തിലും സ്വാധീനം ചെലുത്തിയ ഗ്രന്ഥം

(പാവങ്ങളുടെ സുവർണ്ണജൂബിലിയോടനുബന്ധിച്ച് തൃശൂർ ചേംബർ ഓഫ് ആർട്സ് ഇച്ചിരിയമ്മ മെമ്മോറിയൽ റിസർച്ച് ലൈബ്രറിയുടെ ആഭിമുഖ്യത്തിൽ സംഘടിപ്പിച്ച നാലപ്പാട്ട് സിമ്പോസിയത്തിൽ മുണ്ടശ്ശേരിയും വൈലോപ്പിള്ളിയും മറ്റും സംസാരിച്ചതിൻെറ രത്നച്ചുരുക്കം)

**മുണ്ടശ്ശേരി:**

നാലപ്പാട്ട് നാരായണമേനോൻെറ കൃതികളെക്കുറിച്ച് ആഴത്തിൽ അപഗ്രഥിച്ച് സമഗ്രമായൊരു പഠനം ആവശ്യമാണ്. യൂനിവേഴ്സിറ്റികളോ മറ്റാരെങ്കിലുമോ ഇതിനു മുന്നോട്ടു വരേണ്ടതാണ്. അറിവുകൊണ്ട് വളർച്ചയെത്തിയ നല്ല കവിയായിരുന്നു നാലപ്പാട്ട് നാരായണമേനോൻ. മലയാളത്തിലെ റൊമാൻറിക് കാലഘട്ടത്തിൽ നാലപ്പാടിൻെറ കൃതികൾ ഒരു സംഭവമായിരുന്നു. യൂണിവേഴ്സിറ്റികളാണ് ഇതിന് മുൻകൈ എടുക്കേണ്ടത്. പക്ഷെ അവരതു ചെയ്യുമെന്ന് പ്രതീക്ഷിക്കുന്നില്ല.

നാലപ്പാട്ട് നാരായണമേനോൻ അന്നത്തെ സാഹിത്യകൃതികളെക്കുറിച്ചും സാഹിത്യകാരൻമാരെക്കുറിച്ചും മറ്റും അഭിപ്രായങ്ങൾ രേഖപ്പെടുത്തിക്കൊണ്ട് ഡയറിക്കുറിപ്പ് എഴുതിയിരുന്നതായി കേട്ടിട്ടുണ്ട്. അത് സൂക്ഷിച്ചു വെച്ചിട്ടുണ്ടെങ്കിൽ പ്രസിദ്ധീകരിക്കുന്നത് നന്നായിരിക്കും. വിമർശനസാഹിത്യശാഖയ്ക്ക് അതൊരു മുതൽക്കൂട്ടായിരിക്കും.

സാധാരണ സാഹിത്യകാരൻമാർക്കുള്ളതിനേക്കാൾ എത്രയോ അഗാധമായ പാണ്ഡിത്യം ഉള്ള ആളായിരുന്നു നാരായണമേനോൻ. മലയാളഭാഷയിൽ റൊമാൻറിക് ശൈലിയുടെ കാലഘട്ടം സൃഷ്ടിച്ച കൃതിയാണ് പാവങ്ങൾ. അത്തരമൊരു കൃതി ഫ്രഞ്ചു സാഹിത്യത്തിൽനിന്ന് അതിലെ ഭാഷാശൈലി നിലനിർത്തിക്കൊണ്ടുതന്നെ വിവർത്തനം ചെയ്ത അദ്ദേഹത്തിൻെറ സേവനങ്ങൾ എന്നും ആദരവോടുകൂടി സ്മരിക്കപ്പെടും.

വിക്ടർ യൂഗോ ഒരു നോവലിസ്റ്റായിരുന്നില്ല. കവിയായിരുന്നു. പാവങ്ങൾ തന്നെ റൊമാൻറിക് കവിതാരീതിയിൽ എഴുതിയ കൃതിയാണ്.

**വൈലോപ്പിള്ളി:**

വിക്ടർ യൂഗോ ഒരു കവിയെന്ന നിലയിലാണ് അറിയപ്പെടുന്നതെങ്കിലും അദ്ദേഹം ഒരു നോവലിസ്റ്റെന്ന രീതിയിൽ പുകൾപെറ്റ ആളാണ്. പാവങ്ങളെ ഒരു സർവ്വകലാശാലയോടു താരതമ്യപ്പെടുത്താം. കുഞ്ഞിക്കുട്ടൻ തമ്പുരാൻെറ മഹാഭാരതതർജ്ജമയിലൂടെ പ്രസന്നശബ്ദങ്ങളും പ്രസ

ന്നരീതികളും നമുക്കു പകർന്നു കിട്ടിയപ്പോൾ നാലപ്പാടന്റെ പാവങ്ങളിലൂടെ യൂറോപ്പിന്റെ ഒരു ദശാബ്ദത്തിന്റെ സംസ്ക്കാരവും സംഭവങ്ങളും മുഴുവൻ ഇവിടെ തുറക്കപ്പെടുകയാണുണ്ടായത്. ഭാഷയുടെ തലപ്പത്ത് ആധിപത്യം ചുമത്തിയ ഇൻറലക്ച്വൽ ബൂർഷ്വാസികളായിരുന്നു, അതുവരെ ചിന്താധാരകളെ നിയന്ത്രിച്ചിരുന്നത്. പാവങ്ങൾ യഥാർത്ഥത്തിൽ മലയാളികൾക്ക് പുതിയൊരു വിദ്യാഭ്യാസമായിരുന്നു. നാലപ്പാടിനെപ്പോലെ ബഹുമുഖതാല്പര്യമുള്ള വേറൊരാളെ കേരളത്തിൽ കണ്ടുകിട്ടാൻ പ്രയാസമാണ്. വള്ളത്തോളിന്റെ സാമൂഹ്യബോധം മുഴുവൻ പാവങ്ങളുടെ സംഭാവനയാണ്.

**പുഴങ്കര ബാലനാരായണൻ**

വിക്ടർ യൂഗോവിന്റെ അംശം നാലപ്പാട്ട് നാരായണമേനോനിലും നാലപ്പാടിന്റെ അംശം വിക്ടർ യൂഗോവിലും ഉണ്ടായിരുന്നു. ഇരുവരുടെയും അഭിലാഷങ്ങൾ, അഭിരുചികൾ, അനുഭവങ്ങൾ എന്നിവ ഏറെക്കുറെ താരതമ്യപ്പെടുത്താവുന്നവയാണ്. പണ്ഡിതൻമാർ എന്തുപറഞ്ഞാലും ശരാശരി വായനക്കാരന്റെ ദൃഷ്ടിയിൽ പാവങ്ങൾ വലിയ നോവലും വിക്ടർ യൂഗോ വലിയ നോവലിസ്റ്റുമാണ്. വേദാന്തവും ചരിത്രവും പ്രതിപാദിക്കുന്നേടത്ത് പാവങ്ങളുടെ തർജ്ജമ ഏറെ മികച്ചതാണ്. യൂറോപ്പിലെ ചില പ്രത്യേക ജീവിതരീതികളും മറ്റും പ്രതിപാദിക്കുന്നിടത്തു മാത്രമെ ചെറിയ കുറവുകൾ സംഭവിച്ചിട്ടുള്ളു.

# നാലപ്പാടന്റെ അഭിനന്ദനം

**മാണി മാധവചാക്യാർ**

എലിയങ്ങാട്ടു കോവിലകം എല്ലാ കലകളുടേയും കേളീരംഗമായിരുന്നല്ലൊ. ഒരിക്കൽ അവിടെ രാജസൂയം കഥ പറയുകയായിരുന്നു. പണ്ഡിതനും കവിയുമായ നാലപ്പാട്ടു നാരായണമേനോൻ ആദ്യത്തെദിവസം പുറത്തുനിന്നു കേട്ടതേയുള്ളു. രണ്ടാമത്തെദിവസം അകത്തു കടന്നിരുന്നുതന്നെ കേട്ടു. മൂന്നാമത്തെ ദിവസം അടുത്തുതന്നെ എത്തി. ചടഞ്ഞിരുന്ന്, നിഷ്ക്കർഷിച്ചുതന്നെ കേട്ടു.

ആരോക്ഷ്യാമി തവാങ്ഗമാത്മ് മഹസാ
രേ കൃഷ്ണ കൃഷ്ണത്യയം
ക്ഷിപ്തേ ഷോർദ്വിഷിതഃ സുദർശന മ സൗ
ദുർദ്ദർശനം പ്രോദ്വഹൻ
ഉച്ചൈർദ്ധർമ്മ പഥോ ജയത്വിദിവദൻ
മാർത്താണ്ഡചണ്ഡത്വിഷാ
തേനാകുണ്ഠജവം ചഖണ്ഡകുമതേഃ
കണ്ഠം വികുണ്ഠേസശ്വരഃ

എന്ന ശ്ലോകത്തിൽ ശിശുപാലൻെറ വാക്കുകൾക്ക് കൃഷ്ണനിന്ദ യായും കൃഷ്ണസ്തുതിയായും അർത്ഥം പറയുകയായിരുന്നു. നിന്ദാർത്ഥ ത്തിൽ എടാ കൃഷ്ണാ എന്നും സ്തുതിയായി കൃഷ്ണകൃഷ്ണ എന്നും ഉള്ള സംബോധനകൾ സന്ദർഭങ്ങൾക്കനുയോജ്യമാം വിധം പറഞ്ഞു ഫലിപ്പി ച്ചത് നാലപ്പാടനെ തികച്ചും രസിപ്പിച്ചു. പിന്നീടദ്ദേഹം അതു പറയുകയും ചെയ്തു. ആ സംഭവങ്ങളൊക്കെ ഇന്നും ഓർമ്മയിൽ വരുന്നു. അങ്ങനെ യുള്ള നിറഞ്ഞ സദസ്സുകൾ ഇന്നെവിടെക്കിട്ടാൻ?

### സാഹിത്യവാരഫലം

### എം. കൃഷ്ണൻ നായർ

'കുട്ടിക്കൃഷ്ണമാരാർക്ക് ചങ്ങമ്പുഴക്കവിത ഇഷ്ടമില്ലാതിരുന്നു വെന്ന് നമുക്ക് മനസ്സിലാക്കാവുന്നതേയുള്ളു. പക്ഷെ ജൻമനാകവിയായ അദ്ദേഹത്തെ നിന്ദിച്ചിട്ട് അഭ്യാസികൻ മാത്രമായ (രാജശേഖരൻ എന്ന ആലങ്കാരികൻ കവികളെ കാവ്യകവി, ഗദ്യകവി, സാരസ്വതൻ എന്നൊക്കെ വിഭജിച്ചിട്ട് വെറും അഭ്യാസം കൊണ്ടു കവിയായവനെ അഭ്യാസികൻ എന്നു വിളിക്കുന്നു) നാലപ്പാട്ടു നാരായണമേനോനെ കവിയായി കൊണ്ടാ ടുന്നു. ഇതു കൊടുംപാതകം.' (കലാ കൗമുദി. 862. മാർച്ച് 22. 1992 - 47-48)

[അതേ ലേഖനം. അതേ ലക്കത്തിൽ – സീതാകാന്ത് മഹാപത്രയുടെ Death of Krishna and Other Poems എന്ന കൃതിയെ പ്രശംസിക്കുമ്പോൾ പ്രപഞ്ചത്തെയാകെ ഒരു മണൽത്തരിയിൽ കാണുന്ന രീതി ഉദാത്തമാണെന്ന് അഭിപ്രായപ്പെടുന്നു. പേജ് 49. ഇരുപത് ഷീറ്റെഴുതിക്കഴിഞ്ഞു. ഇനി ഒരു പുറംകൂടി പാടില്ല - എന്ന് അവസാനത്തെ ഖണ്ഡികയിൽ കാണാം.] 'നമ്മുടെ നാലപ്പാട്ടു നാരായണമേനോൻെറ കൃതികൾ നോക്കുക. ഭാവനാ ദരിദ്രനായിരുന്നു അദ്ദേഹം. തർജ്ജമഭാവന എന്നൊന്നുണ്ടെങ്കിൽ അതിലാ യിരുന്നു അദ്ദേഹത്തിൻെറ വ്യാപാരം. യൂഗോയുടെ നോവൽ തർജ്ജമ ചെയ്തു. വൈൽഡിൻെറ നാടകം തർജ്ജമ ചെയ്തു. ഹാവ്‌ലൊക് എല്ലിസ്സിൻെറ വിശ്രുതമായ സെക്സിൻെറ മനഃശാസ്ത്രം രതിസാമ്രാജ്യമാക്കി മാറ്റി. പൗരസ്ത്യദീപം തർജ്ജമയാണ്. അതിനാൽ സ്വാഭാവികമായും കണ്ണു നീർത്തുള്ളിയ്ക്ക് ഇൻമെമ്മോറിയത്തെ ആശ്രയിക്കേണ്ടിവന്നു' (ഡിസം.13 1992. കലാകൗമുദി)

# അമ്മാമൻെറ കവിത

### ബാലാമണിയമ്മ

എൻെറ കുട്ടിക്കാലത്ത് ഉറങ്ങാൻ കിടക്കുമ്പോൾ കിടക്കയ്ക്കരുകിൽ വന്നിരുന്ന് അലാവുദ്ദീൻെറ മാന്ത്രികവിളക്കിനെപ്പറ്റി കഥ പറഞ്ഞുത രാറുള്ള അമ്മാമൻ ഒരു കുട്ടിക്കുപോലും നേടാനാവാത്തതായി ഇവിടെ യാതൊന്നുമില്ലെന്ന ബോധമാണ് എന്നിലുയർത്തിയത്.

ഒരു കാലഘട്ടത്തിൻെറ ഓർമ്മയ്ക്ക്

കൊല്ലങ്ങൾ കഴിഞ്ഞു വളർച്ചയെത്തിയപ്പോൾ ഞാൻ മനസ്സിലാക്കി വിഷമപ്രശ്നങ്ങളിൽ തൻെറ അഭിപ്രായം ആരാഞ്ഞവരോടെല്ലാം അദ്ദേഹത്തിന് പറയാനുള്ളത് ഇതാണെന്ന്, 'ദുഷ്കരമായ് തോന്നുന്ന കർമ്മമേ തതേ ധർമ്മം' വിധിയുടെ വിളക്കു കൊളുത്താൻ എരിയുന്ന പൗരുഷത്തിനേ പറ്റൂ. പ്രയാസമായി തോന്നുന്നത് ചെയ്യുക എന്നുവെച്ചാൽ അധർമ്മത്തിൻെറ ഫലം അനുഭവിക്കേണ്ടി വരികയില്ല. സുന്ദരവും ചിന്തോദ്ദീപകവുമായ 'പ്രയാസ'മെന്ന കൊച്ചുകവിതയിൽ തൻെറ ഈ ആശയത്തെ അദ്ദേഹം ഹൃദ്യമായി ആവിഷ്ക്കരിച്ചിട്ടുണ്ട്. ജീവിതത്തിൽ പലരും ഏറ്റുമുട്ടേണ്ടിവരുന്ന ഒരു പ്രശ്നമാണല്ലൊ ഇവിടെ എന്തുചെയ്യേണ്ടൂ എന്ന സംശയം. ജീവിതം 'ക്ഷണം തോറും പൊങ്ങുമിച്ചോദ്യവും അതിനുത്തരവും' താനെന്നുതന്നെ ഊന്നിപ്പറയുന്നു കവി. ഏതു സന്ദർഭത്തിനും ഈ ഉത്തരം അനുയോജ്യമാണോ എന്ന സംശയം തോന്നാം. എങ്കിലും വിഷമഘട്ടത്തിൽ കൃഷ്ണൻ അർജ്ജുനനോടുപദേശിച്ചതും മറ്റൊന്നല്ലെന്ന് ഓർക്കുക.

കണ്ണുനീർത്തുള്ളിയിൽ മഹത്ത്വമേ മൃത്യുവിൽ നിന്നെനിയ്ക്കെന്ന നശ്വരത്ത്വത്തെയെടുത്തു കാട്ടും എന്നു ചോദിച്ച കവി പിന്നീടൊരിക്കലും ആ ശാശ്വതസത്തയുടെ അന്വേഷണത്തിൽ നിന്നും പിൻതിരിഞ്ഞിട്ടില്ല. ഈ അന്വേഷണത്വര അഭിജ്ഞനായ അദ്ദേഹത്തിൽ എന്നും കുടികൊണ്ടിരുന്നുതാനും. ഒരാദ്യകാല കൃതിയിൽ ലളിതവും പ്രാസപ്രചുരവുമായ പഴയ ശൈലിയിൽ

കുലാചലാധീശസുതാവലോകനം
ഫലായി താനന്ദമെനിക്കു നൽകണം

എന്നു പാടിയപ്പോഴും മൃദുലവും ക്ഷണികവുമായ ആനന്ദത്തേക്കാൾ ഫലീഭൂതമായതിനെയാണദ്ദേഹം ആവശ്യപ്പെട്ടത്. പിന്നീട്

കെല്പറ്റതെങ്കിലുമെൻകയ്യും ചെല്ലായ്കി-
ലപ്പൊഴേ നിശ്ചലം കാലചക്രം

എന്ന് ആത്മവിശ്വാസത്തോടെ ഘോഷിച്ചപ്പോൾ ആ നിലപാടിലേക്കെത്തിച്ച വഴികളെ ഓർക്കുന്നതിങ്ങനെയാണ്.

എൻ ചുടുചോര പേർത്തിറ്റിറ്റുവീഴുമാ
സഞ്ചാര മാർഗ്ഗത്തെ സ്സംസ്മരിയ്ക്കെ
ഓരോ കരിങ്കൽ നുറുങ്ങുമെൻ കണ്ണുകൾ-
ക്കോരോ മഹേശ്വര ലിംഗമായി

വിധുരതയുടെ കാലഘട്ടത്തിനു ശേഷമെഴുതിയ കവിതകളെല്ലാം തൻെറ ചിന്താമണ്ഡലത്തിൽ ദ്രുതതരമായി നടന്നുകൊണ്ടിരുന്ന വികാസപ്രക്രിയയുടെ ക്ഷണിക ദർശനങ്ങളത്രെ.

കൊല്ലംതോറും അമ്മാമൻെറ കവിതയിൽ ആ സവിശേഷവ്യക്തിത്വം തെളിഞ്ഞുവന്നു. സദാ ജാഗരൂകമായിരുന്ന ഒരു മനീഷയിൽ സ്വാനുഭവങ്ങളെ പാകപ്പെടുത്തിയെടുത്ത സത്തായിരുന്നു, അവയിൽ

'നിൽക്കലായി കാൽകൾക്കിഷ്ടം ലൗകികസുഖങ്ങളെ

സൽക്കരിക്കില്ലെന്നില്ല വന്നു കേറുകി' ലെന്ന നിലപാടിനെക്കൂടി 'എൻെറ ഊണി'ൽ ചിത്രീകരിച്ചിട്ടുണ്ട്.

ആർക്കു മുള്ളുലകത്തിനുള്ള ശാശ്വതചെങ്കോൽ
കൈക്കുള്ളിലടക്കിയോ സർവ്വർക്കും സമർപ്പിക്കാൻ?
അന്യർ തന്നഴലെല്ലാം താൻ പേർത്തും നുകർന്നാത്മാ-
വിന്നില്ല ദുഃഖബോധമെന്നതു കൈവന്നുവോ?

എന്ന് ആയുസ്സുകൊണ്ടു നേടേണ്ടുന്ന ആത്മീയസമ്പത്തുക്കളെ എണ്ണിനോക്കി പരാജയം സമ്മതിക്കുന്ന 'വാർദ്ധക്യം' ജീവിതോദ്ദേശത്തെപ്പറ്റി കവിയ്ക്കുണ്ടായിരുന്ന ബോധത്തിനു സാക്ഷ്യം വഹിക്കുന്നുണ്ട്.

അമ്മാമൻെറ കവിതയിൽ ഓരോ വാക്കും അർത്ഥഗർഭവും സംഘടിതവുമാണ്. അത്യുന്നതമായ പദഘടനയിൽ അദ്ദേഹം അത്യന്തം ശ്രദ്ധിച്ചിരുന്നു. എഴുത്തിലും വായനയിലും തൻെറ ജീവിതത്തിൻെറ ഭൂരിഭാഗവും ചെലവഴിച്ച ആ സത്യാന്വേഷി കവിതാരചനയ്ക്കുപയോഗിച്ച സമയം താരതമ്യേന തുച്ഛമായിരുന്നു. എങ്കിലും ഏകാഗ്രസാധനയുടേയും ഉൾക്കാഴ്ചയുടേയും നിമിഷങ്ങൾ, ദിവസങ്ങൾ തന്നെയും, ആ കാവ്യശില്പങ്ങൾക്കു പിന്നിലുണ്ട്. മാനസിക ജീവിതത്തിൽ തൻെറ വളർച്ച രേഖപ്പെടുത്തിയ നാഴികക്കല്ലുകളാണവ.

# കണ്ണുനീർത്തുള്ളി

## [മാതൃഭൂമിയുടെ മുഖപ്രസംഗം]
## (1954 നവംബർ 3, ബുധനാഴ്ച)

ശ്രീ നാലപ്പാട്ട് നാരായണമേനോൻ മരിച്ചു. പെട്ടെന്നതു വിശ്വസിക്കാൻ പലർക്കും കഴിഞ്ഞിരിക്കില്ല. കേരളീയ ഹൃദയത്തിൽ ശാശ്വതപ്രതിഷ്ഠ നേടിയ ചുരുക്കം മഹാവ്യക്തികളിലൊരാളാണ് നാലപ്പാട്. കവിയെന്ന നിലയ്ക്കും തത്ത്വജ്ഞാനിയെന്ന നിലയ്ക്കും അദ്ദേഹത്തെ ആദരിയ്ക്കുകയല്ല, ആരാധിക്കുകതന്നെ ചെയ്യുന്നവർ വളരെയുണ്ട്. എന്നാൽ അങ്ങനെയുള്ള ആരാധകസംഘത്തേക്കാൾ വലിയതാണ് അദ്ദേഹത്തിൻെറ മിത്രമണ്ഡലം. ഒന്നാംതരം കാവ്യം രചിച്ച രണ്ടാംതരം കവിയാണ് നാലപ്പാട് എന്ന അഭിപ്രായക്കാരും നാലപ്പാടിനു മീതെ ഒരു കവിയില്ല എന്ന് അഭിപ്രായമുള്ളവരും ഒരുപോലെ അദ്ദേഹത്തിൻെറ ഉറ്റമിത്രങ്ങളായുണ്ട്. നാലപ്പാടുമായുള്ള സൗഹൃദം സാധിച്ചവർക്കൊക്കെ അനുഭവപ്പെട്ടിരിക്കും അതെന്തുഭാഗ്യവിശേഷമാണെന്ന്. നിഷ്ക്കളങ്ക സ്നേഹത്തോടുകൂടിയ പെരുമാറ്റത്തിൽ അദ്ദേഹം അദ്വിതീയനാണ്. തങ്ങൾക്കെപ്പോഴെങ്കിലുമൊരവസരം കിട്ടുമ്പോൾ ചെന്നണയാൻ സംസ്ക്കാരസമ്പന്നവും സ്നേഹാർദ്രവുമായ ഒരു സങ്കേതസ്ഥാനമുണ്ടല്ലോ, നാലപ്പാട്, എന്നു കരുതി

ശീലിച്ചു പോന്ന വളരെ വളരെ മിത്രങ്ങൾക്ക് ആ സങ്കേതം നാമാവശേഷമായി. പല ഉറ്റമിത്രങ്ങളേക്കാളും നാലപ്പാടിന്റെ കൃതികൾ വിലമതിക്കാൻ കഴിഞ്ഞ സഹൃദയരും തത്ത്വചിന്തകൻമാരും ഉണ്ടായിരിക്കും. അവർക്ക്, എന്നു വേണ്ട, കൈരളിയ്ക്കൊട്ടാകെ, നാലപ്പാടിന്റെ മരണത്തിലൊരു ഭദ്രദീപം പൊലിഞ്ഞു. എന്നാലും അദ്ദേഹത്തിന്റെ സ്വഭാവമാതൃകയും കൃതികളും ഒരു കെടാവിളക്കായി ശേഷിക്കുന്നുണ്ടെന്ന് പെട്ടെന്നുണ്ടായ ഹൃദയാവേശം ഒന്നടക്കി ചിന്തിച്ചാൽ ഏവർക്കും സമാധാനിക്കാൻ വഴിയുണ്ട്.

നല്ലൊരു ദയാലുവായ മനുഷ്യൻ എന്നതിനു പുറമെ അദ്ദേഹം സ്ഥിരോത്സാഹിയുമായിരുന്നു. പാവങ്ങളെ പോലുള്ളൊരു കൃതി ഇത്രയും കൃത്യമായി തർജ്ജമചെയ്യുക, രതിസാമ്രാജ്യം എന്ന ഒരു ശാസ്ത്രീയഗ്രന്ഥം നിർമ്മിക്കുക, ആർഷജ്ഞാനം എന്ന ഒരു മഹാഹൈന്ദവതത്ത്വഭണ്ഡാരം രചിക്കുക, മുതലായ അനേകകാലത്തെ പഠനവും പരിശ്രമവും ഉൾക്കൊണ്ട ദുഷ്ക്കരകാര്യങ്ങളദ്ദേഹം സാധിച്ചു. സകലഗൃഹങ്ങളിലും നിത്യപാഠമായിരിക്കേണ്ടതായ 'ഇന്നത്തെ അമ്മ', മലയാൺമയിൽ ഉൽകൃഷ്ടപാത്രങ്ങളുടെ നാടകീയ ചിത്രീകരണത്തിനു മാതൃകകുറിയ്ക്കുന്ന 'സുലോചന', ചിന്താസാന്ദ്രമധുനിഷ്യന്ദിയായ കണ്ണുനീർത്തുള്ളി മുതലായ കാവ്യമണികൾ അദ്ദേഹം കൈരളിയ്ക്കു കാഴ്ചവച്ചു. വള്ളത്തോളിനെപ്പോലെയുള്ള ഒരു മഹാകവിയ്ക്ക് പാശ്ചാത്യചിന്തയുടേയും സാഹിത്യത്തിൻേറയും ഒരു ദർശനം ഏതാണ്ടൊന്ന് സാധിക്കുന്നതിന് നാലപ്പാടന്റെ സാഹചര്യം സഹായമായിട്ടുണ്ടെന്നാണ് വിചാരിക്കേണ്ടത്. കലാമണ്ഡലസ്ഥാപനത്തിനുള്ള പണംപിരിവിലും പ്രചാരവേലയിലും വള്ളത്തോളോടൊപ്പം നാലപ്പാടും വളരെ സഞ്ചരിക്കയുണ്ടായിട്ടുണ്ട്. സാംസ്ക്കാരികരംഗത്തിൽ നാലപ്പാട് സാഹിത്യരചനയുടെ പുറമെ നിർവ്വഹിച്ച വിലയേറിയ മറ്റു ചില സേവനങ്ങളാണിവ.

അദ്ദേഹം ഒരു ബ്രഹ്മവിദ്യാസംഘാംഗമായിരുന്നു. ആനിബസൻറ്, ബാബു ഭഗവാൻ ദാസ്, മുതലായ വന്ദനീയ വ്യക്തികളെ അദ്ദേഹം ഗുരുഭൂതരായംഗീകരിച്ചിരുന്നു. എന്നാൽ, ആ സംഘത്തിൽ സുസമ്മതമായ അർഹത നേടിയവർക്കുമാത്രം പ്രവേശിക്കാവുന്ന അന്തർമണ്ഡലമായ ഇസോട്ടറിക് സർക്കിൾ എന്ന രഹസ്യവൃത്തത്തിൽ ചേരാൻ അദ്ദേഹം കൂട്ടാക്കായ്കയാണുണ്ടായത്. അദ്ദേഹത്തിന് ആ വൃത്തത്തിൽ പ്രവേശനം നൽകുന്നതിന് ആവശ്യമായ ചടങ്ങിന് എല്ലാ ഒരുക്കവും പൂർത്തിയായപ്പോൾ താൻ ചെയ്യേണ്ടതായ പ്രതിജ്ഞകളിൽ ഒന്നിനെ സംബന്ധിച്ചേടത്തോളം താൻ ഒരുക്കമല്ല എന്നു പറഞ്ഞ് അദ്ദേഹം ഒഴികയത്രെ ചെയ്തത്. പ്രതിജ്ഞകൊണ്ട് ഉദ്ദേശിച്ച പ്രകാരം ജീവിക്കാൻ അദ്ദേഹത്തിന് കഴിഞ്ഞിരിക്കും. എന്നാലും പ്രതിജ്ഞ എപ്പോഴെങ്കിലും തന്റെ ആഗ്രഹനിവൃത്തിക്ക് വിഘ്നമാകുകയോ അഥവാ ലംഘിച്ചുപോകയൊ ചെയ്താൽ താൻ അസത്യം ആചരിച്ചു പോയെന്നുവരില്ലേ? സത്യത്തിൽനിന്ന് അണുപോലും ചിന്തയിലും പിഴച്ചുകൂടാ എന്ന് നിഷ്ക്കർഷയുണ്ടായിരുന്നതു

കൊണ്ട് അദ്ദേഹം പ്രതിജ്ഞ ചെയ്യാതെ ഇറങ്ങിപ്പോരികയത്രെ ചെയ്തത്. ബ്രഹ്മവിദ്യാ സംഘത്തിൻെറ ചരിത്രത്തിൽ അഭൂതപൂർവ്വവും കേവലം അപ്രതീക്ഷിതവും ആണത്രെ ആ സംഭവം. അത്തരം ധീരമായ നിലപാട് എവിടെയും ദുർല്ലഭമാണ്. നാലപ്പാടിനെക്കുറിച്ച് അദ്ദേഹത്തിൻെറ ബ്രഹ്മ വിദ്യാസംഘം മിത്രങ്ങളിൽ അധികം പേർക്കും ഇതുകൊണ്ട് മതിപ്പ് കുറെ അധികമായി എന്നേവരൂ. അങ്ങനെയുള്ള മാതൃക ഇനിയത്തെ തലമുറകൾ വിസ്മരിച്ചുകൂടാ.

നാലപ്പാടിൻെറ ഇത്തരം സ്വഭാവവൈശിഷ്ടങ്ങൾ അനനുകരണീയ മാണെന്നു തോന്നിയാലും അസാധ്യമല്ല. അദ്ദേഹത്തിൻെറ കൃതികളുടെ വൈശിഷ്ട്യമാകട്ടെ, എല്ലാവർക്കും എളുപ്പം സാധിക്കാവുന്ന ജാതിയല്ല. ജൻമസിദ്ധമായ വാസനാഗുണവും ബുദ്ധിവൈഭവവും അവയിലത്ര ത്തോളം അന്തർഭവിച്ചുകാണാം. സഹൃദയാഹ്ലാദിനിയായ കവിതയും ധർ മ്മപാഠങ്ങളും വിജ്ഞാന നിക്ഷേപവും അവയിലുണ്ട്. എങ്കിലും ഇന്ന് ഏതാണ്ടെല്ലാവർക്കും സൗജന്യമായി കല്പിച്ചു നൽകുന്ന പോലെ കാ ണുന്ന മഹാകവിപ്പട്ടം അദ്ദേഹത്തിൻെറ പേരിനോടു ചേർത്തുപറയാൻ അദ്ദേഹത്തിൻെറ ഏറ്റവും പക്ഷപാതികളായ മിത്രങ്ങൾകൂടി തുനിഞ്ഞു കണ്ടിട്ടില്ല. സ്തുതിപാഠകൻമാരുടെ കൃത്രിമാലങ്കാരങ്ങൾ അണിയാത്തത് കൊണ്ട് നാലപ്പാടിൻെറ യഥാർത്ഥ മഹിമയുടെ മാറ്റിന് ശോഭകൂടുന്നതേ യുള്ളു.

# എൻെറ സ്മരണകൾ

## വിദ്വാൻ കെ.പ്രകാശം

കുന്നംകുളം ഹൈസ്ക്കൂളിൽ ഭാഷാദ്ധ്യാപകനായിരുന്ന കാലത്ത് 1937-ൽ (34 വർഷങ്ങൾക്കുമുമ്പ്) പാവങ്ങൾ എന്ന ആഖ്യായിക ജീൻ വാൽജീൻ എന്ന പേരിൽ ഞാൻ സംഗ്രഹിച്ചു. പാവങ്ങളുടെ കർത്താവി നെപറ്റി വിവർത്തകനായ നാലപ്പാട്ട് നാരായണമേനോൻ തൻെറ പ്രസ്താ വനയിൽ ഇങ്ങനെ പറഞ്ഞിട്ടുണ്ട്. 'ഈ കൃതിയുടെ കർത്താവായ വിക്ടർ യൂഗോ വ്യാസനെപ്പോലെയോ വാത്മീകിയെപ്പോലെയോ മഹർഷിതുല്യ നായ ഒരു മഹാശയനായിരുന്നു. പാവങ്ങൾ മഹാഭാരതതുല്യമായ ഒരു ഇതിഹാസമാകുന്നു.' ഈ പ്രസ്താവന എന്നിൽ മഹാഭാരതം വായിക്കുവാ നുള്ള പ്രേരണയുണ്ടാക്കി. ജീൻവാൽജീൻ പ്രസിദ്ധപ്പെടുത്തിയതിനുശേഷം മഹാഭാരതവും അത്തരത്തിൽ സംഗ്രഹിക്കണമെന്നുള്ള ഒരു ആഗ്രഹം എന്നിൽ അങ്കുരിച്ചു.

ഞാൻ 55-ാം വയസ്സിൽ ജോലിയിൽനിന്നു പിരിഞ്ഞു. അക്കാലത്ത് മുമ്പെ മനസ്സിൽ ലയിച്ചു കിടന്നിരുന്ന ആ ആഗ്രഹം വീണ്ടും തലപൊക്കി. അതിന്ന് തക്കതായ ഒരു കാരണവുമുണ്ടായി. എൻെറ ഹൃദയത്തെ തകർ ത്തുകളഞ്ഞ ആ സംഭവം ഓർക്കുമ്പോൾ ഇന്നും നടുങ്ങിപ്പോകുന്നു.

ഉരുക്കിടുന്നു മിഴിനീരിലിട്ടു
മുക്കുന്നു മുറ്റും ഭുവനൈകശില്പി
മനുഷ്യഹൃത്താം കനകത്തെയേതോ
പണിത്തരത്തിന്നുപയുക്തമാക്കാൻ

എന്ന് മഹാകവി നാലപ്പാട്ടു നാരായണമേനോൻ കണ്ണുനീർത്തുള്ളിയിൽ പറഞ്ഞ വാക്യം ഞാൻ പലപ്പോഴും ഓർക്കാറുണ്ട്.

(വ്യാസമഹാഭാരതം, ഗദ്യവിവർത്തനം, ഒന്നാം വാല്യം. – രണ്ടാംപതിപ്പ്, 1971.)

# നാലപ്പാടും ഹാസസാഹിത്യവും

## സി. കെ. മൂസ്സത്

(1987 ജൂൺ ഏഴിന് തപസ്യ നടത്തിയ നാലപ്പാടൻ ശതാബ്ദിസമ്മേളനത്തിൽ)

നമ്മുടെ ഭാഷയിൽ ഹാസ്യസാഹിത്യത്തിന് രണ്ട് മുഖങ്ങൾ ഉരുത്തിരിഞ്ഞിട്ടുണ്ട്. ഒന്നു ഹാസ്യാനുകരണം. മറ്റതു ആക്ഷേപഹാസ്യം. വള്ളത്തോളിന്റെ പ്രസിദ്ധ ശ്ലോകത്തിനു സഞ്ജയൻ മാസികയിൽ ഒരു ഹാസ്യാനുകരണം വന്നതു പലർക്കും ഓർമ്മയുണ്ടായിരിക്കും.

സബ്ജക്ട് കൺട്രോൾ പറയുന്നതോ സ്ത്രീ
ശബ്ദം സുവീണാക്വണിത്വം മനോജ്ഞം
വയസ്സു പത്തൊമ്പതിനപ്പുറത്താ-
ണാൾത്തിക്കു കൂടാനിനിയെന്തു വേണം?

ശീവൊള്ളിയുടെ ദാത്യൂഹസന്ദേശം തുടങ്ങി ഏതാനും കൃതികൾ ഹാസ്യാനുകരണങ്ങളായിട്ടുണ്ട്. മറ്റൊന്നുള്ളത് ആക്ഷേപഹാസ്യമാണ്. അതെപ്പറ്റിയാണ് സഞ്ജയൻ പറഞ്ഞത്.

പരിഹാസപുതുപനീർച്ചെടിക്കെടോ
ചിരിയത്രെ പുഷ്പം, ശകാരം മുള്ളുതാൻ.

ഷേക്സ്പിയർ നാടകങ്ങളെ സംഗ്രഹിച്ച് പല വികൃതരൂപത്തിൽ അവതരിപ്പിക്കുന്നതിനെ ആക്ഷേപിച്ചുകൊണ്ട് വിലാപവിംശതി എന്നൊരു പദ്യം പഴയ ഭാഷാപോഷിണി ലക്കത്തിൽ കണ്ടിട്ടുണ്ട്. (1072 കുംഭം ലക്കം)

ഒരുതുണയുമിവർക്കില്ലെന്നുറച്ചന്നു 'ലാംബെ'-
ന്നൊരു വിരുതനടുത്തീ ഞങ്ങളേ മങ്ങിടാതെ
കരമൊടുചരണം മൂക്കേവമംഗങ്ങളെല്ലാം
വിരവിനൊടുമുറിച്ചിങ്ങേറെ വൈരൂപ്യമേകി

ഇംഗ്ലീഷ്നാടകങ്ങൾ വിലപിക്കുന്നതായിട്ടുള്ള ഇരുപതുശ്ലോകങ്ങളിൽ ഒന്നാണിത്. പദ്യവിഭാഗത്തിൽ ഈ ശാഖ അധികം വളർന്നില്ല. വേങ്ങയിൽ കുഞ്ഞിരാമൻ നായനാർ, ഇ.വി.കൃഷ്ണപിള്ള, പൂത്തേഴത്തു രാമൻ മേനോൻ, സഞ്ജയൻ അങ്ങനെ പലരും ഹാസസാഹിത്യത്തിനു ഗണ്യമായ സംഭാവന ചെയ്തവരായുണ്ട്. എന്നാൽ ഗദ്യരചനയായാലും പദ്യമായാലും സാമാന്യം ഗൗരവമായി കാര്യങ്ങൾ കാണുകയും അവതരിപ്പിക്കുകയും ചെയ്യുന്ന ഒരു ദാർശനികകവി എന്ന നിലയിലാണ് നാലപ്പാട്ട് നാരായണമേനോനെ ഞാൻ കാണുന്നത്. പക്ഷെ, ആർഷജ്ഞാനത്തോടൊപ്പം രതിസാമ്രാജ്യവും അദ്ദേഹത്തിനു ഹൃദ്യമാണ്. അതുപോലെ ചെറിയ കാര്യങ്ങൾ പറയുമ്പോഴും ചക്രവാളത്തിനപ്പുറം വ്യാപിച്ചു കിടക്കുന്ന വൈജ്ഞാനിക മണ്ഡലങ്ങളെ ആനുഷംഗികമായി ആശ്ലേഷണസ്പർശനം നടത്താനും കവിയ്ക്ക് ഒരു പ്രത്യേക കഴിവുണ്ടായിരുന്നു.

ഒരനുഭവം പറയട്ടെ. സാഹിത്യ അക്കാദമി മുൻ അദ്ധ്യക്ഷൻ പി.സി.കുട്ടിക്കൃഷ്ണൻ തിരുവനന്തപുരത്ത് എൻെറ വസതിയിൽ വന്നപ്പോൾ നേരംപോക്കായി എൻെറ ഗ്രന്ഥശേഖരത്തിലെ ഒരു പഴയ കവനകൗമുദി ലക്കം ഞാൻ കാട്ടിക്കൊടുത്തു. 1097 ചിങ്ങം കന്നി ലക്കത്തിലെ മംഗളം കുണ്ടൂർ നാരായണമേനോൻേറത്. ആദ്യപദ്യം നാലപ്പാട്ട് നാരായണമേനോൻെറ പ്രാണന്നുപ്രാണൻ എന്ന മഞ്ജരിപദ്യം. തൊട്ടടുത്തതോ, വള്ളത്തോൾ നാരായണമേനോൻെറ കാറ്റിൽ പറന്ന കവിത. പി.സി. നാലപ്പാടിൻെറ പദ്യമൊന്നുമാത്രം നീട്ടിച്ചൊല്ലി.

എൻകാച്ചുകൈപ്പിടിയ്ക്കുള്ളിലടങ്ങുമി-
ത്തങ്കക്കുടത്തെബ്രഹ്മാണ്ഡമാക്കി
വീണ്ടുമെൻ കയ്യിലൊതുക്കിത്തരുന്നു, ഹാ
നീണ്ടുനിൽക്കുന്ന നി ന്നിന്ദ്രജാലം
ഇമ്മറനീങ്ങിയൊന്നങ്ങയെക്കാൺമനൊ
നിർമ്മലനിസ്തൂലപ്രേമമേ, ഞാൻ.

എന്നതാണ് തുടക്കവരികൾ. അവസാനത്തെ രണ്ട് ഈരടികൾ ഇങ്ങനെയും.

രാവും പകലുമാം ശ്വാസനിശ്വാസങ്ങൾ
താവുമിപ്പാരിൽ ഞാൻ ചെയ്‌വതെല്ലാം
പ്രാണനും പ്രാണനാ മങ്ങയ്ക്കു പൂജന-
മാണെന്നനുഭവം തോന്നാവൂ മേ.

ഗൗരവപ്പെട്ട കാര്യങ്ങൾ പറയുന്നിടത്ത് വലിയ കണിശക്കാരനായി നാലപ്പാടിനെ അതിനുമുമ്പുതന്നെ ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. എഡ്വിൻ ആർനോൾഡിൻെറ Light of Asia എന്ന പുസ്തകം പൗരസ്ത്യദീപം എന്ന പേരിൽ നാലപ്പാട് വിവർത്തനം ചെയ്തിട്ടുണ്ടല്ലൊ. ഗൗതമൻ തൻെറ വിദ്യാഭ്യാസം തൃപ്തികരമായെന്നു കാണിയ്ക്കുവാൻ നീളമളവിൻെറ അത്ഭുതരഹസ്യം ഗുരുനാഥനോടു പറഞ്ഞുകൊടുക്കുന്നു. അവിടെ പരമാണുവെ കൈവിരലായി ബന്ധപ്പെടുത്തുന്ന ഒരു ഭാഗമുണ്ട്.

പരമാണുക്കൾ പത്തെണ്ണം കൂടിയാൽ പരസൂക്ഷ്മമായ്
അതു പത്തെണ്ണമൊന്നിച്ചു ചേർന്നാകിൽ ത്രസരേണുവാം
ത്രസരേണുക്കളേഴൊത്തു കൂടിയാൽ സൂര്യരശ്മിയിൽ
നീന്തിക്കളിച്ചീടുന്നൊറ്റപ്പൊടി തന്നുടെ നീളമാം
പൊടിയേഴെലി തന്നൊറ്റത്താടി മീശത്തലപ്പുതാൻ
അതു പത്തെണ്ണ മേ ലിഖ്യം, പത്തു ലിഖ്യങ്ങൾ യൂകമാം.
പത്തു യൂകങ്ങളാണൊറ്റയവ ധാന്യത്തിനുള്ളരി
അതേഴൊന്നിച്ചു ചേർന്നാകിൽ വേട്ടാളൻെറ കടിസ്ഥലം
അതേഴാകുന്നു മുത്താറി യവ്വണ്ണം സർഷപം യവം
യവം പത്തെണ്ണമൊന്നിച്ചാൽ കൈവിരൽ സന്ധിനീളമാം

അതായത്, പരമാണുവെ രണ്ടു തവണ 10-കൊണ്ട് ഗുണിക്കുക. അതിനെ 7 കൊണ്ട് രണ്ടു തവണ ഗുണിക്കുക. പിന്നെ പത്തുകൊണ്ട് മൂന്നു തവണ. പിന്നെ 7-കൊണ്ടും പത്തുകൊണ്ടും ഓരോതവണ ഗുണിക്കുകയേ വേണ്ടൂ. കൈവിരൽസന്ധിനീളമാകുമത്രെ.

കണ്ണുനിർത്തുള്ളിയിലെ പ്രഥമപദ്യം തന്നെ മതി നമ്മിൽ പലരെയും മുട്ടുകുത്തിയ്ക്കാൻ. അനല്പമായ അർത്ഥതലങ്ങളിലേക്കു നമ്മെ ചുഴറ്റിവിടാൻ! ആധുനിക ശാസ്ത്രമനുസരിച്ച് അണുവിൻെറ വ്യാസം 10 –8 സെ.മീ. ആകുന്നു. ഈ സത്യം ഗുരുനാഥനു പറഞ്ഞു കൊടുക്കാൻ ബുദ്ധനു കഴിഞ്ഞു എന്നത് എന്നെ അത്ഭുതപ്പെടുത്താതിരുന്നില്ല. അങ്ങനെ ഗൗരവം പിടിച്ച കാര്യങ്ങളെ പ്രതിപാദിക്കുന്ന കവിയുടെ ഒട്ടു ഭിന്നമായ രണ്ടു കൃതികളിലേക്ക് നിങ്ങളുടെ ശ്രദ്ധ ക്ഷണിക്കുക എന്ന പരിമിത ലക്ഷ്യമേ എൻെറ പ്രബന്ധത്തിനുള്ളു. പുകയില മാഹാത്മ്യം, ദൈവഗതി എന്നിവയിൽ ആദ്യത്തേത് നർമ്മരീതിയിൽ സാഹിത്യവിമർശനവും, രണ്ടാമത്തേത് സാമൂഹ്യവിമർശനവും സാധിക്കുന്ന തരത്തിലാണ്. ഈശ്വരതുല്യരായ കഥാപാത്രങ്ങളെ ഉൾക്കൊള്ളിച്ച് സ്ഥലപുരാണങ്ങൾ കിളിപ്പാട്ടു രീതിയിൽ എഴുതി ജനങ്ങളെ കബളിപ്പിക്കുന്നതിനെതിരായിട്ടാണ് പുകയില മാഹാത്മ്യം രചിക്കപ്പെട്ടത്. ക്ഷേത്രനടത്തിപ്പിലെ അഴിമതികൾക്ക് കനത്ത ഈശ്വര ശിക്ഷയുണ്ടാകും എന്നു കാട്ടുന്ന കൃതിയാണ് ദൈവഗതി. ഒന്നു കിളിപ്പാട്ടാണെങ്കിൽ മറ്റത് തുള്ളൽപ്പാട്ട്.

പുകയിലമാഹാത്മ്യം എന്ന കൃതിയുടെ ബീജം നാലപ്പാടിൻെറ ലോകം എന്ന അന്യാപദേശശ്ലോകസമാഹാരത്തിൽ കിടപ്പുണ്ട്. ഭാവിയിൽ ദോഷകരമായാലും തൽക്കാലം സുഖം നൽകുന്ന വസ്തുവിനെയാണ് നവീനലോകം ആദരിച്ചുകാണുന്നതെന്ന വസ്തുത പുകയിലയേയും തുളസിയിലയേയും മുൻനിർത്തി കവി പറയുന്നു. തുളസിപ്പൂവ് തലയിൽ ചൂടുക എന്നതു സാധാരണമല്ലാതായി. ഇന്നു എല്ലാവരും പുകയിലയെയാണ് ആദരിക്കുന്നത് എന്ന വ്യാഖ്യാനമായി ശ്രീ കുട്ടിക്കൃഷ്ണമാരാർ എഴുതിച്ചേർത്തിട്ടുണ്ട്. ഈ അന്യാപദേശശ്ലോകം വന്ന 1089 മേടം ലക്കം കവനകൗമുദിയിൽ മംഗളം വള്ളത്തോളിൻേറതാണ്. മാടരാജ്യ വൈരാഗ്യമെന്ന കൃതിയും അതേ ലക്കത്തിൽ കാണുന്നു.

ജ്ഞാനാഢ്യന്നും ജഡന്നും കുതുകഭരമൊരേ
മട്ടിലുൾച്ചേർത്തുകൊണ്ടും
സ്ഥാനോർഹോദൃൽപദാർത്ഥ-
പ്പൊലിമ തടവിയും
സർഗ്ഗവൈചിത്ര്യമൊത്തും
നാനാഭാവംനിറഞ്ഞും വിലസുമൊരു മഹാ
കാവ്യമാമിപ്രപഞ്ചം
താനായ് നിർമ്മിച്ച സാക്ഷാൽ
പ്രഥമകവിശുഭം
കൗമുദിയ്ക്കേകിടട്ടെ.

ഗുരുവും ശിഷ്യനും എന്നപോലെയാണ് വള്ളത്തോളും നാലപ്പാടും ആദ്യകാലത്ത് പെരുമാറിയിരുന്നത്. നാലപ്പാട്ടിൻേറതായ നാലു ജീവചരിത്രരചനകളിൽ വള്ളത്തോൾ പെടുന്നു. അതിന് ഗുരുസന്നിധി എന്നാണ് ബാലാമണിയമ്മ പേരുകൊടുത്തത്. കാരണം വള്ളത്തോളിനെ ഉത്തമഗുരുവായിട്ടാണ് നാലപ്പാടും കുടുംബവും കരുതിപ്പോന്നത്. നാലപ്പാടിൻെറ മുൻപറഞ്ഞ പൗരസ്ത്യദീപം വള്ളത്തോളിനു സമർപ്പിച്ചിരുന്നു. വള്ളത്തോളിൻെറ സ്വപ്നവാസവദത്തം എന്ന നാടകത്തിലെ ശ്ലോകങ്ങളെല്ലാം മനസ്സിൽ തർജ്ജമചെയ്തുവെച്ചുവെന്നും ആറുമാസം കഴിഞ്ഞു നാലപ്പാട് വന്നപ്പോൾ അതു കടലാസിലേക്കു പകർത്തി അദ്ദേഹത്തിൻെറ ടിപ്പണിയോടുകൂടി പ്രസിദ്ധീകരിക്കുകയാണുണ്ടായത് എന്നും വള്ളത്തോൾ രേഖപ്പെടുത്തിയിട്ടുണ്ട്. മാത്രമല്ല, കൂപ്പുകൈ എന്ന ബാലാമണിയമ്മയുടെ കൃതിയ്ക്ക് വള്ളത്തോൾ എഴുതിയ അവതാരികയിൽ ഇങ്ങനെ കാണുന്നു. 'പുലർകാലത്ത് പൂവൻകോഴിയുടെ കണ്ഠനാളത്തിൽനിന്നു പുറപ്പെടുന്ന നീളൻ കൂവലാണ് പനിനീർ പൂവിനെ വികസിപ്പിക്കുന്നതെന്ന് ആ സുജാതയായ പുഷ്പം വിചാരിക്കുമാറുണ്ടോ? ആവോ! ഉണ്ടെങ്കിൽ അതുപോലെയാണ് നവനവോല്ലേഖകനായ നാലപ്പാട് നാരായണമേനോനവർകൾ എന്നെ ഗുരുനാഥനായി ഗണിച്ചുപോരുന്നത്. കണ്ണുനീർത്തുള്ളി നിർമ്മാതാവിൻെറ ആ മിഥ്യാ സങ്കൽപം അദ്ദേഹത്തിൻെറ ഭാഗിനേയിയായ ഈ കവയിത്രിയുടെ ഹൃദയത്തിലും പകർന്നിരിക്കുന്നു. അതേ-ഈ വിദുഷിയും എന്നെ ഉത്തമഗുരോ എന്നു വിളിച്ചുകളയുന്നു. വിളി കേൾക്കുകയല്ലാതെ, സ്നേഹപരതന്ത്രനായ ഞാൻ എന്തു ചെയ്യേണ്ടൂ?

നാലപ്പാടിൻെറ പുകയിലമാഹാത്മ്യം അവതരിപ്പിക്കുന്നതും വള്ളത്തോളാണ് (10-7-1090-ന് തൃശ്ശൂരിൽനിന്ന്) കൊട്ടാരം മുതൽ കുടിൽവരെ എല്ലായിടത്തേയും ഒരുപോലെ ആക്രമിച്ചിരിക്കുന്ന ഒരു സാധനമാണ് പുകയില. ഇതിൻെറ ഉപയോഗം ആരോഗ്യത്തിന് ഹാനികരമാണെന്ന് അല്പം വകതിരിവുള്ളവർക്കൊക്കെ അറിയാം. എന്നാലും ഈ ഉണക്കിലയുടെ അനന്യസാധാരണമായ വശീകരണശക്തിയിൽനിന്ന് ഒഴിഞ്ഞുനിൽപ്പാൻ ത്രാണിയുള്ളവർ വളരെവളരെ ചുരുക്കമായിട്ടേ കാണപ്പെടുന്നുള്ളു. ഇത്ര മഹിമയും പ്രചാരവും പുകയിലയ്ക്കുണ്ടായിവന്നത് സൃഷ്ടിസ്ഥിതി

സംഹാരകർത്താക്കളായ ത്രിമൂർത്തികളുടെ അനുഗ്രഹവിശേഷത്താലാണെന്നു കല്പിക്കുന്നതു ഒരു കമനീയമായ കവിധർമ്മം തന്നെ എന്ന് ആരും സമ്മതിയ്ക്കും! എന്ന് വള്ളത്തോൾ മുഖവുര ആരംഭിക്കുന്നു. പുകയില മാഹാത്മ്യം കിളിപ്പാട്ടുവിഷയത്തിൻേറയും ഉല്ലേഖങ്ങളുടേയും നവീനത്വം കൊണ്ടും രചനയുടെ സർവ്വാംഗീണമായ രാമണീയകം കൊണ്ടും നാലപ്പാട്ട് നാരായണമേനോൻ അവർകളുടെ മറ്റുകൃതികളേക്കാൾ സഹൃദയർക്ക് ഹൃദയംഗമമായി തീർന്നിട്ടുണ്ട്. അതിനാൽ കവനകൗമുദിയിൽ ഖണ്ഡശ: പ്രസിദ്ധീകരിച്ചിരുന്ന പ്രസ്തുതകൃതിയെ പ്രത്യേകപുസ്തകമാക്കിയതു ഏറ്റവും ഉചിതമാക്കിയിരിക്കുന്നു. ലളിതസുകുമാരമായ ഈ കാവ്യപുഷ്പം നമ്മുടെ സാഹിത്യാരാമത്തിലേക്കു ഒരലങ്കാരമായിത്തീരുമെന്നുള്ള വിശ്വാസത്തോടുകൂടി ഇതിനെ ഞാൻ സഹൃദയസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

മഹാവിഷ്ണു പുകയില മുറിച്ച് വായിലിട്ടു രസിച്ചപ്പോൾ
നീരണിച്ചിടയനു ജലദോഷത്തെപ്പോക്കാൻ
പോരുമീയിലയെന്നു തലയ്ക്കൽ പൊട്ടിച്ചുടൻ
കണ്ണിലെത്തീയാൽക്കരിച്ചിത്തിരി മൂക്കിൽ വയ്ക്കേ-
ത്തിണ്ണന്നു തുമ്പിപ്പോയീ പൊടിതൻ വീര്യത്തിനാൽ
ഉണ്ടൊരു കാര്യം ഞാനും കണ്ടിട്ടെന്നപ്പത്രത്തിൽ
തുണ്ടൊരു ചുരുട്ടാക്കിക്കൗതുകാൽ വിരിഞ്ചനും
ഉണങ്ങും ചുരുളതു കത്തിച്ചു വലിച്ചങ്ങു
ഗുണമുണ്ടിതു കൊള്ളാമെന്നഭിനന്ദിച്ചിതേ.

എന്നിങ്ങനെ ത്രിമൂർത്തികൾ മൂന്നുതരത്തിൽ പുകയിലയുടെ മാഹാത്മ്യം അംഗീകരിച്ചു വിളംബരം ചെയ്തു എന്നതാണു കാവ്യധർമ്മം. വൈകുണ്ഠത്തിലും കൈലാസത്തിലും പുകയിലച്ചെടി സത്യലോകത്തിലെന്നപോലെ നട്ടുപിടിപ്പിച്ചുവത്രെ.

നാലപ്പാടിനെ സംബന്ധിച്ചിടത്തോളം പുരാണകഥാപാത്രങ്ങളെ ഉൾപ്പെടുത്തി സ്ഥലപുരാണങ്ങൾ നിർമ്മിച്ചു കാണുമ്പോൾ അവയെ അക്ഷരാർത്ഥത്തിൽ സ്വീകരിക്കുന്നതിൻെറ അനഭിലഷണീയത ചൂണ്ടിക്കാട്ടുകതന്നെയായിരുന്നു ഉദ്ദേശം. ഈ വസ്തുത അനുവാചകർ വേണ്ടത്ര മനസ്സിലാക്കിയില്ലെന്ന് രണ്ടാംപതിപ്പിനെഴുതിയ കുറിപ്പിൽ കാവ്യകാരൻ സൂചിപ്പിച്ചിട്ടുണ്ട്. 'ദിവ്യത്വമുള്ള കഥാപാത്രങ്ങൾ ഏറെക്കുറെയുള്ള ഒരു കഥയിലെ പ്രതിപാദ്യവസ്തുവിൽ ആ ഒരു കാരണത്താൽ മാഹാത്മ്യം കല്പിക്കുന്നത് കഥയില്ലായ്മയാണെന്നും സ്ഥൂലമാഹാത്മ്യകൃതികളെ പാരായണം ചെയ്യുന്നവർ ഈയൊരു തത്വത്തെ അനുസ്മരിക്കേണ്ടതാണെന്നും ചില പഴയ ഗ്രന്ഥങ്ങൾ വായിച്ചപ്പോൾ എനിക്കു തോന്നിയതിൻെറ ഫലമാണ് ഈ പുകയില മാഹാത്മ്യം കിളിപ്പാട്ട്. എന്നാൽ ഇത് ഒന്നാമതായി പ്രസിദ്ധീകരിച്ച കാലത്ത് ഏതു പുരാണത്തിലെ പുരാവൃത്തമാണെന്ന് പരിഭ്രമിക്കുകയും പേരുകേട്ട ഒരെഴുത്തുകാരൻ നടത്തിയിരുന്ന മാസികയിൽ അതിൻെറ ഗ്രന്ഥവിമർശകൻ പുകയിലക്ക് ഈവക മാഹാത്മ്യമൊ

ന്നുമില്ലെന്ന് ഞങ്ങൾ തീർച്ചയായും പ്രസ്താവിക്കുന്നു എന്ന് വായനക്കാരെ ഉപദേശിക്കയും ചെയ്തുകണ്ടപ്പോൾ മാത്രമാണ് വാസ്തവം തുറന്നു പറയുകതന്നെ ചെയ്തേ മതിയാവൂ എന്നെനിക്ക് ബോധ്യമായത്.' ഇതത്രേ ഈ ചെറുകുറിപ്പിനുള്ള സമാധാനം. ഇത്തരമൊരു ഗ്രന്ഥകാരക്കുറിപ്പ് വേണ്ടി വരുന്നത് ദൗർഭാഗ്യകരമാണെന്ന് നാലപ്പാട് സൂചിപ്പിച്ചിട്ടുണ്ട്.

ആക്ഷേപഹാസ്യമുൾക്കൊള്ളുന്ന ഒരു തുള്ളൽപ്പാട്ടാണ് ദൈവഗതി. ശ്രീരാമൻ അയോദ്ധ്യാപുരിയിൽ രാവണവധം കഴിഞ്ഞു തിരിച്ചെത്തി മാതൃകാപരമായി രാജ്യഭരണം നടത്തുന്നകാലം. പരാതിക്കാരാരെങ്കിലും ഉണ്ടെങ്കിൽ നേരിൽ വരാമെന്നു പറഞ്ഞ ശ്രീരാമൻ സദസ്സിലിരിപ്പാണ്. സാധാരണമട്ടിലുള്ള കാര്യവിചാരങ്ങൾക്കുശേഷം തവണക്കാരിലൊരാൾ പുറത്തുചെന്നു സങ്കടഹരജിക്കാരെ പരതുകയാണ്. അതിനിടയ്ക്കു സ്വന്തം പ്രാമാണ്യം കാണിക്കാൻ തവണക്കാർ ചില അഭിപ്രായപ്രകടനങ്ങൾ നടത്തുന്നു.

വങ്കൻമാരെ വിളിച്ചാൽക്കാണി-
ല്ലെങ്കൽപ്പാടു കിടക്കും പിന്നെ
അവരുടെ സമയം നോക്കിയിരിപ്പാ-
നിവനിന്നവരുടെ ശമ്പളമെന്നോ-
വേണം കാരിയമെന്നുണ്ടെങ്കിൽ-
ക്കാണാവുന്നേടത്തു വരട്ടെ
ഇവരെത്തേടിനടക്കാൻ പണിയിവ-
നവസാനിയ്ക്കാപ്പണികൾ കിടപ്പൂ.

സങ്കടഹരജിക്കാരാരും മുന്നോട്ടു വരുന്നില്ലെന്നറിഞ്ഞു സ്വയം ആശ്വാസം കൊള്ളുകയാണു തവണക്കാരൻ.

സങ്കടമുണ്ടോ നാട്ടിൽ സ്സരസിജ-
മങ്ക പുണർന്നവരുലകുഭരിയ്ക്കേ.

പലദിക്കിലും ചെന്നു വിളിച്ചെന്നു വരുത്തി ഹരജിക്കാരാരും ഇല്ലെന്ന് അതിശയോക്തി കലർന്ന ഭാഷയിൽ രാജസ്തുതി നടത്തുകയാണ്. തുടർന്ന ലക്ഷ്മണൻതന്നെ പുറത്തിറങ്ങി പരിശോധിച്ചപ്പോൾ പരവശനിലയിൽ ഒരു പട്ടി ചോരപുരണ്ടു കിടക്കുന്നതു ശ്രദ്ധയിൽപെട്ടു.

പരവശഭാവമിയന്നതിനായി-
ട്ടരയുരമെയ്യും ചോരയിൽ മുഴുകി
കാലുകൾ നാലും നീണ്ടകഴുത്തും
വാലുള്ള വിധം നീട്ടി മയങ്ങി
പാവമൊരെച്ചിൽ പട്ടി കിടപ്പു-
ണ്ടേവനുമുള്ളലിവുണ്ടാം കണ്ടാൽ
ചത്തിട്ടില്ലതു ചൂണ്ടിയവയറിന-
കത്തിത്തിരിയൊരിളക്കം കാൺമൂ.

ലക്ഷ്മണൻ പട്ടിയുടെ വിവരം തിരക്കി. രാജസന്നിധിയിൽ എത്തിയാൽ കാര്യങ്ങൾ തുറന്നു പറയാമെന്നായി, പട്ടി. ചൊക്കിളിനായക്ക്

അഹങ്കാരം കൂടുന്നു എന്നായി ചിലർ. ഏതായാലും പട്ടിയെ തിരുസന്നിധിയിലെത്തിച്ചു. പട്ടി ചെന്നെത്തേണ്ട താമസം മഹാരാജാവ് ആരായുകയാണ്, പരവശതയ്ക്ക് കാരണം എന്തെന്ന്. ചില സദസ്യർക്ക് ഈ നടപടി നല്ല കീഴ്വഴക്കത്തിന്നാകില്ലെന്ന് തോന്നി. ഔദാര്യവും സമത്വബോധവും കാടുകയറുകയല്ലേ എന്നാണവർക്കു പേടി. ഒരു ബ്രാഹ്മണയുവാവാണ് തന്റെ മുതുകെല്ല് തച്ചൊടിച്ചതെന്നും അയാൾ അകലെ നിൽപ്പുണ്ടെന്നും പട്ടി രാജസന്നിധിയിൽ പറഞ്ഞു. നാലു ഭടൻമാർ ഓടിച്ചെന്ന് ബ്രാഹ്മണയുവാവിനെ സഭയിൽ ഹാജരാക്കി. അയാൾ ഉണ്ടായ സംഭവം വിവരിച്ചു. ഭക്ഷണത്തിനുവേണ്ടി നടക്കുന്ന വേളയിൽ ഈ പട്ടി വിലങ്ങടിച്ചു കിടക്കുന്നതുകണ്ടു ഒന്നു തല്ലി. അപ്പോൾ മുതുകെല്ലിനു കേടുപറ്റിപ്പോയതാണെന്നു ബ്രാഹ്മണയുവാവ് വിശദീകരണം നൽകി. നായ എണീറ്റു പറഞ്ഞു ബ്രാഹ്മണകുമാരന് ദേവസ്വംഭരണം ഏൽപിച്ചാൽ താൻ തൃപ്തനാകുമെന്ന്. താൻ മുൻ ജൻമത്തിൽ ദേവസ്വംഭരണം നടത്തി അഴിമതി നടത്തിയതിനുള്ള ശിക്ഷ അനുഭവിച്ചകാര്യം സൂചിപ്പിച്ചു.

അടിയനു കഴിഞ്ഞ ജൻമത്തിലെ ജോലിയാൽ
കൊടിയൊരഴലിത്രയും വന്നുകൂടീലയോ?

ദേവസ്വം നടത്തിപ്പുകാരുടെ സർവ്വസാധാരണമായ അഴിമതികളുടെ ദുസ്സഹാവസ്ഥയിലേക്കാണ് നാലപ്പാടൻ വിരൽ ചൂണ്ടിയത്.

കുട്ടിക്കൃഷ്ണമാരാരാണ് കൃതിയ്ക്ക് അവതാരിക എഴുതിയത്. 'ഈ കൃതി വേണ്ടുവോളം ഭാഗ്യശാലിയാണെന്നു പറയാൻ വയ്യ. ശ്രീ മഹാവിഷ്ണുവിന്റെ ഏഴാമത്തെ അവതാരമായ ശ്രീരാമചന്ദ്രൻ തിരുവടിയുടെ നലംതികഞ്ഞ നാടുവാഴ്ചയെ വർണ്ണിയ്ക്കുന്ന ഈ കാവ്യത്തെ തുള്ളൽ കാവ്യങ്ങളുടെ ജൻമാവകാശമനുസരിച്ച് നമ്മുടെ അമ്പലങ്ങളുടെ മതിലകത്തു വെച്ച് പാടി തുള്ളിക്കളിപ്പാൻ കരളുറപ്പുള്ള ഒരു തുള്ളൽക്കാരനെ കണ്ടുകിട്ടാൻ വിഷമമുണ്ടാവും. എന്നോ മരിച്ചുപോയ ഇതിഹാസപുരുഷൻമാരെയും എങ്ങാനുമുള്ള ഈശ്വരൻമാരെയും പരിഹസിക്കുന്നതുപോലെയല്ലല്ലൊ പ്രത്യക്ഷമൂർത്തികളായ മനുഷ്യേശ്വരൻമാരെ പരിഹസിക്കുന്നത്.'

എമ്പ്രാനല്പം കട്ടുമുടിച്ചാ-
ലമ്പലവാസികളൊക്കെക്കക്കും.

എന്നു കുഞ്ചൻ നമ്പ്യാർ ചെറുതായി ജീവനക്കാരെ വിമർശിച്ചിരിക്കാം. അതുപോലെയാവില്ല, ദേവസ്വം ബോർഡു ചുമതലക്കാരുടെ അനുഭവം, മുതുകെല്ലൊടിഞ്ഞ പട്ടിയുടേതാകുമെന്ന് പ്രഖ്യാപിക്കുന്നത്. പരിഹാസത്തിനു പുതുമയുണ്ട്. കവിക്കു തികഞ്ഞ ലക്ഷ്യബോധമുണ്ട്.

കാവ്യക്കളരിയിൽ വള്ളത്തോളായിരുന്നു നാലപ്പാടിന്റെ ഗുരുവെന്ന് സൂചിപ്പിച്ചുവല്ലൊ. കവനകൗമുദിയിൽ വള്ളത്തോളിന്റെ കവിതയോടൊപ്പമാണ് അധികപങ്കും നാലപ്പാടിന്റെ കവിത പ്രസിദ്ധപ്പെടുത്തിയിരുന്നത്. കവനകൗമുദി പത്രാധിപർ പി.വി.കൃഷ്ണവാരിയരുടെ അപേക്ഷപ്രകാരം നാലപ്പാട്ട് നാരായണമേനോൻ വള്ളത്തോളിന്റെ ഒരു ജീവ

ചരിത്രം രചിച്ചത് ഗുരുസന്നിധി എന്ന സമാഹാരത്തിൽ ചേർന്നത് മുമ്പ് എടുത്തുകാട്ടിയിരുന്നല്ലൊ. ദൈവഗതി രചിച്ച കാലത്ത് -അതായത് 1087-ൽ- വള്ളത്തോളും ഒരു പരിഹാസകവിത പ്രസിദ്ധപ്പെടുത്തുകയുണ്ടായി. 'ഭാഗവതർക്കു പറ്റിയ ചതി' എന്നത് സാഹിത്യമഞ്ജരികളിലൊന്നിലും ഉൾപ്പെടുത്തിയിട്ടില്ലെങ്കിലും കവനകൗമുദി പംക്തികളിൽ ഞാൻ കണ്ടിട്ടുണ്ട്. പണക്കൊതിയനായ ഒരു തമിഴൻ ഭാഗവതരെ ഒന്നു കളിയാക്കുക മാത്രമായിരുന്നു വള്ളത്തോളിന്റെ പരിമിതലക്ഷ്യമെന്ന് അതു വായിച്ചാൽ ബോധ്യമാവാതെ വയ്യ.

ഏറ്റപ്പണിക്കസവു വേഷ്ടി മികച്ച പാള-
ത്താറായെളിക്കുതിരുകും പൊടിഡപ്പിയേവം
ജോറാർന്ന ഭാഗവതരന്നൊരുനാൾ പിശുക്കു
മാറാത്തൊരാഢ്യരസികന്റെ ഗൃഹത്തിലെത്തി

ഭാഗവതരുടെ രൂപവർണ്ണന പൊടിപൊടിച്ചിട്ടുണ്ട്. സദിര്കേമമായി ഗൃഹനാഥൻ എല്ലാം ആസ്വദിക്കുന്ന ഭാവത്തിൽ തുടമേൽ താളമിട്ടിരുന്നു. അതുകണ്ട് ഭാഗവതർ ഗാനാലാപം ഒന്നു കൊഴുപ്പിച്ചു. നൂറുപവൻ കൊണ്ട് ഭാഗവതരെ ബഹുമാനിപ്പിച്ച് സന്തോഷിപ്പിക്കാൻ കാര്യസ്ഥന് ഗൃഹനാഥൻ നിർദ്ദേശം കൊടുത്തു. പവൻ കയ്യിലെടുത്ത് ഭാഗവതരുടെ ചെവിയിൽ കിലുക്കി ശബ്ദമുണ്ടാക്കുക മാത്രമാണ് കാര്യസ്ഥൻ ചെയ്തതെന്ന് പരാതിയുമായി ഭാഗവതർ പുളിച്ച ചിരിയുമായി വന്നപ്പോൾ ഗൃഹനാഥൻ പറഞ്ഞതെന്തെന്നല്ലേ?

ഗാനം ചൊല്ലിച്ചെവിയിണ കുളുർ-
പ്പിച്ച ഭവ്യൻ ഭവാൻമേ
ദാനം ചൊല്ലിച്ചെവിയിണ കുളുർ-
പ്പിച്ചിതങ്ങയ്ക്കു ഞാനും
ഊനം തെല്ലെന്തിനിയിഹ ഭവാ-
നെന്നവർ ചൊന്നവാറ-
ന്യൂനം പൊട്ടീ ചിരി പരിഭവം
പെട്ട പട്ടർക്കു പോലും.

എന്നാൽ ഈ കവിതയ്ക്ക് സാമൂഹ്യമായ ഉദാത്തലക്ഷ്യമൊന്നും കാര്യമായുണ്ടെന്നു പറയാൻ വയ്യല്ലൊ. ആ നിലയ്ക്ക് പുകയിലമാഹാത്മ്യം, ദൈവഗതി എന്നിവ എഴുതിയ ശിഷ്യൻ മുമ്പു സൂചിപ്പിച്ച പൗരസ്ത്യദീപത്തിലെ ഗൗതമൻ എന്നപോലെ ഗുരുനാഥനെ കടത്തിവെട്ടി എന്നു പറഞ്ഞാൽ തെറ്റാവില്ല.

പുകയില മാഹാത്മ്യത്തിന് വള്ളത്തോളാണ് അവതാരിക എഴുതിയതെന്ന് പറഞ്ഞല്ലൊ. അവതാരികയിൽ കിളിപ്പാട്ടുരീതി തിരഞ്ഞെടുക്കുന്നത് കവിയശസ്സ് അനായാസേന തട്ടിയെടുപ്പാനുള്ള വിലകുറഞ്ഞ സൂത്രമായി വള്ളത്തോൾ ചിത്രീകരിച്ചത് ഒരു പക്ഷെ ആശാന്റെ ശ്രീ ബുദ്ധചരിതം കിളിപ്പാട്ടിനെ ഓർമ്മിച്ച് എഴുതിയതാകണം. മഹാകാവ്യങ്ങൾ പഴയ കിളിയുടെ വായിൽ കുത്തിത്തിരുകുന്നത് അനാശാസ്യമാണെന്ന അഭി

പ്രായം നാലപ്പാട്ടിൻേറതല്ല തന്നെ. ഹാസാത്മകകൃതിയുടേയും സാമൂഹ്യ ബോധത്തിൻേറയും കാര്യത്തിൽ നാലപ്പാട്ട് സമുന്നതനിലവാരം പുലർത്തിയിരുന്നു. അങ്ങനെ നാലപ്പാട് ജൻമശതാബ്ദിവേളയിൽ പി.സി. നീട്ടി ച്ചൊല്ലിയ 'പ്രാണന്നും പ്രാണൻ' വരികൾ ഒന്നുകൂടി ചൊല്ലി നിർത്തട്ടെ.

എൻ കൊച്ചുകൈപ്പിടിയ്ക്കുള്ളിലടങ്ങു മീ
തങ്കക്കുടത്തെ ബ്രഹ്മാണ്ഡമാക്കി
വീണ്ടുമെൻ കയ്യിലൊതുക്കിത്തരുന്നു, ഹാ
നീണ്ടുനിൽക്കുന്ന നിന്നിന്ദ്രജാലം
ഇമ്മറ നീങ്ങിയൊന്നങ്ങയെക്കാൺമനോ
നിർമ്മലനിഷ്ക്കള പ്രേമമേ ഞാൻ
രാവും പകലുമാം ശ്വാസനിശ്വാസങ്ങൾ
താവുമിപ്പാരിൽ ഞാൻ ചെയ്തതെല്ലാം
പ്രാണന്നും പ്രാണനാമങ്ങേയ്ക്കു പൂജന-
മാണെന്നനുഭവം തോന്നാവൂ, മേ!

# ശ്രീ നാലപ്പാടൻ -- ഒരു ഋഷി

ടി. വി. ശൂലപാണി വാരിയർ

ത്രൈലോക്യ ചെതന്യമയി, ത്രിശക്തേ
ശ്രീ വിശ്വമാത, ഭവദാജ്ഞയൈവ
പ്രാതസ്സമുത്ഥായ തവപ്രിയാർത്ഥം
സംസാര യാത്രാ മനുവർത്തയാമി

ശ്രീ നാലപ്പാട്ടു നാരായണമേനോൻ ആവർത്തിച്ചിരുന്ന ഒരു പ്രാർത്ഥനയാണിത്. പ്രപഞ്ച മാതാവിൻെറ പ്രീതിയ്ക്കായിത്തന്നെ സംസാര യാത്ര ഒരു യജ്ഞമായിത്തുടർന്നു, അദ്ദേഹം. ഓരോ ചുവടുവെയ്ക്കുമ്പോഴും ജ്യോതിർഗ്ഗോളങ്ങളെയും, ബ്രഹ്മാണ്ഡങ്ങളെയും ഓരോ മണൽത്തരിയേയും ഓരോ പരമാണുവിനേയും അദ്ദേഹം സശ്രദ്ധം നിരീക്ഷിച്ചു. ആനന്ദിച്ചു.

നാലപ്പാട്ടെ പൂമുഖത്തോടു തൊട്ടുനിന്നിരുന്ന നടപ്പുരയിൽ വടക്കോട്ടു തിരിച്ചിട്ട കൂറ്റൻ ചാരുകസേരയിൽ വിലങ്ങായി വെച്ച പലകയ്ക്കു പിന്നിൽ ഇരിയ്ക്കുന്ന അദ്ദേഹത്തിൻെറ സുപ്രസന്നമുഖവും തൊട്ടടുത്തുള്ള മേശമേൽ ഇരിയ്ക്കുന്ന എഴുത്തുസാമഗ്രികളും തടിച്ച പുസ്തകക്കെട്ടുകളും സ്നേഹോദാരമായ വീക്ഷണവും എൻെറ മുന്നിൽ നിറഞ്ഞുനിൽക്കുന്നു. ആദ്യമായി അദ്ദേഹത്തെ സന്ദർശിച്ച 1117 ചിങ്ങമാസം ഒന്നാം തിയ്യതി ഞാൻ ഇന്നും ഓർക്കുന്നു. രണ്ടാംതിയ്യതി ഞാൻ മടങ്ങിപ്പോരുന്നത് അവാച്യമായ ഒരു ശക്തിവിശേഷം എന്നിൽ പാർപ്പുറപ്പിച്ചെന്ന വിശ്വാസദാർഢ്യത്തോടെയായിരുന്നു. അതിന്നുശേഷം പലപ്പോഴും അദ്ദേഹവുമായി ബന്ധപ്പെടാനും അവിടുത്തെ പൂമുഖത്തുനിന്ന് ഉതിർന്നു

വീണ മുത്തുകൾ പെറുക്കിയെടുത്ത് ജീവിതപാഥേയമാക്കാനും എനിക്കവസരം കിട്ടിയിട്ടുണ്ട്. അഥവാ, ആ കോലായിൽ നിന്നാണ് ഒരു ജ്യോതിഷി എന്ന നിലയിൽ ഞാൻ രൂപാന്തരപ്പെട്ടതെന്നും ജ്യോതിഷത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന അഗാധമായ അറിവ് എനിയ്ക്കേറെ പ്രയോജകമായി പരിണമിച്ചിട്ടുണ്ടെന്നും അനുസ്മരിക്കട്ടെ! സ്വന്തം വയറ്റുപിഴപ്പിനു മാത്രമല്ല, ആ ശാസ്ത്രത്തിന്നുകൂടി പ്രയോജനകരമാവണം ജ്യോതിഷപഠനമെന്നും, ഫലപ്രവചനം നടത്തേണ്ടിവരുമ്പോൾ ആവാം എന്നതിനുപകരം ആണ് എന്നോ അല്ല എന്നോ പറയണമെന്നും അദ്ദേഹം നിഷ്കർഷിച്ചു. വളരെ പ്രയാസകരമെന്നു തോന്നിയ ഫലപ്രവചനം നടത്തിച്ച് 'ഇതൊരു മൂർച്ചയുള്ള വാളാണ്, പയറ്റാം' എന്നെനിയ്ക്ക് ഉറപ്പുണ്ടാക്കിയതും അദ്ദേഹം തന്നെ. എന്നിട്ടും അദ്ദേഹം ഒരു ഗുരുവാകാൻ സമ്മതിച്ചില്ല. എങ്കിലും, ഞാനദ്ദേഹത്തിന്റെ ഒരു ശിഷ്യനെന്നു പറയാനും വിശ്വസിക്കാനും ഇഷ്ടപ്പെടുന്നു.

ഒരുദാഹരണം മാത്രം ഞാനിവിടെ കുറിയ്ക്കട്ടെ. നാലഞ്ചുമാസം മാത്രം പ്രായമായ ഒരു കുട്ടിയുടെ ജാതകത്തിലെ സഹോദരഭാവം ചിന്തിയ്ക്കലാണ് സന്ദർഭം. സഹോദരോത്ഭവകാലം, സഹോദര ജനനകാലം, പൊതുസ്വഭാവം എന്നിവയൊക്കെ ഓരോ ചോദ്യത്തിലൂടെ അദ്ദേഹം അന്വേഷിച്ചു. തരക്കേടില്ല, ഏഴ്, എട്ട് മാസം ഗർഭമായിക്കാണും എന്നൊക്കെ ഞാൻ പലതും പറഞ്ഞു നോക്കി. ഇതിലെ അനവധാനത അദ്ദേഹം പൊറുത്തില്ല. 'വാരിയർ, എല്ലാം തെറ്റി. എല്ലാ തെറ്റിനുമുണ്ട് പ്രായശ്ചിത്തം. ഈ തെറ്റിന്റെ പ്രായശ്ചിത്തം, എന്ന് എപ്പോൾ പ്രസവിയ്ക്കുമെന്നു പറയലാണ്' എന്നദ്ദേഹം നിർബ്ബന്ധിച്ചു. കുട്ടിയുടെ അമ്മയുടെ ജാതകം കൂടി പരിശോധിച്ച് അടുത്തമാസം ഇന്നദിവസം ഇന്നസമയത്ത് പ്രസവിക്കുമെന്ന് എന്നെക്കൊണ്ട് അദ്ദേഹം പ്രവചിപ്പിച്ചു. പിന്നീടദ്ദേഹം പറഞ്ഞു. 'തെറ്റുകയോ തെറ്റാതിരിക്കുകയോ ചെയ്യട്ടെ– ഫലം ഉറപ്പിച്ചു പറയുക' എന്ന്. ശാസ്ത്രത്തിനു തെറ്റു പറ്റില്ലെന്ന ഒരനുഭവവും ഇതുനിമിത്തം എനിയ്ക്കുണ്ടായി.

ശ്രീ നാലപ്പാട്ടു നാരായണമേനോൻ കർമ്മ വിപാകപ്രായശ്ചിത്തത്തിന് എതിരായിരുന്നു. 'ഈശ്വരന്റെ ചെവിപിടിച്ചു തിരിച്ച് കർമ്മഫലം തിരുത്തിയ്ക്കൽ' എന്നദ്ദേഹം അതിനെ വിളിച്ചു. ഒരിക്കൽ നാലപ്പാടൻ ദമ്പതികളുടെ ജാതകം പരിശോധിച്ച് പ്രായശ്ചിത്തം ചെയ്താൽ സന്താനാനുഭവമുണ്ടാവും എന്ന് ഞാനും പറയുകയുണ്ടായി. 'പ്രായശ്ചിത്തം ചെയ്യില്ല. ഇരുന്നതിന്റെ പ്രായശ്ചിത്തമാണ് എഴുന്നേൽക്കലെങ്കിൽ, ഞാനെഴുന്നേൽക്കില്ല. ഞാനൊരാസ്തികനാണ്. ഈശ്വരനെ നിർബ്ബന്ധിയ്ക്കാൻ എനിയ്ക്കധികാരമില്ല' എന്നദ്ദേഹം ഉറപ്പിച്ചു പറഞ്ഞു. സുഖദുഃഖങ്ങളെയും രാപ്പകലുകളേയും മണൽത്തരിയേയും ബ്രഹ്മാണ്ഡത്തേയും ഒപ്പം പുൽകി നിൽക്കുന്ന ഒരു ഋഷിയെയാണ് എനിയ്ക്കദ്ദേഹത്തിൽ കാണാൻ കഴിഞ്ഞിട്ടുള്ളത്.

കൂട്ടത്തിൽ പറയട്ടെ, ആത്മകഥയെഴുതാനായി ഒരു നോട്ടു കുറിച്ചിടുകയുണ്ടായത്രെ. പ്രായമാകും മുമ്പ് കഷണ്ടിവന്നത് മറ്റുകവികളെക്കുറിച്ച അഭിപ്രായങ്ങൾ; അങ്ങനെ ചിലത്. 'ആശാൻ കവിത ഒരു ചെറുസുന്ദരിയുടെ മന്ദസ്മിതം; വള്ളത്തോൾക്കവിത അവളുടെ പൊട്ടിച്ചിരി; മന്ദസ്മിതവും പൊട്ടിച്ചിരിയും കൂടി വേശ്യാത്തെരുവിലെ അഴുക്കുചാലിൽ വഴുതി വീണത് വെൺമണിസാഹിത്യം'— എന്നൊക്കെയാണത്രെ, ആ കുറിപ്പ്.

ആരുടെയും അനുയായിയാകാതെ, ആരേയും അനുയായിയാക്കാൻ ഇഷ്ടപ്പെടാതെ, ആരേയും അനുകരിക്കാതെ, ആർക്കും അനുകരിക്കാൻ കഴിയാതെ അദ്ദേഹം പിന്നിട്ട വഴികൾ അദ്ദേഹത്തിൻെറതു മാത്രമായിരുന്നു.

വെൺമണിപ്രസ്ഥാനം, വള്ളത്തോൾ പ്രസ്ഥാനം, ചങ്ങമ്പുഴ പ്രസ്ഥാനം എന്നൊക്കെ സാഹിത്യപ്രസ്ഥാന വിദഗ്ധൻമാർ പലതും പറയുന്നതു കേട്ടിട്ടുണ്ട്. നാലപ്പാടൻ പ്രസ്ഥാനം എന്നൊന്നില്ല. പക്ഷേ, പാവങ്ങൾ, പൗരസ്ത്യദീപം എന്നീ തർജ്ജമകളും കണ്ണുനീർത്തുള്ളി, ചക്രവാളം, പുളകാങ്കുരം മുതലായ കൃതികളും വഴി മലയാളഭാഷയെ അദ്ദേഹം വിശ്വസാഹിത്യ പദവിയിലേക്ക് ഉയർത്തി. ആത്മചിന്താപരവും ആത്മാവിഷ്കാരപരവുമായ ഉന്നതലോകത്തിൻെറ വിസ്മൃതകവാടം ഭാഷാസാഹിത്യകാരൻമാരുടെ മുന്നിൽ തുറന്നിടുകയും ഭാഷക്ക് ഓജസ്സും തേജസ്സുമുള്ള ഒരു ശൈലി നേടിക്കൊടുക്കുകയും ചെയ്തു.

പ്രപഞ്ചത്തിൻെറ പ്രജനനശാസ്ത്രമായ രതിസാമ്രാജ്യവും പ്രാപഞ്ചികജീവിതത്തിൻെറ മഹാനിഗൂഢതകളുടെ ശാസ്ത്രമായ ആർഷജ്ഞാനവും മലയാളിയ്ക്ക് മലയാളഭാഷയിൽ സമ്മാനിച്ച അദ്ദേഹത്തിൻെറ ജീവിതം ഒരു മഹത്തായ 'യജ്ഞം' തന്നെയായിരുന്നു.

# നാലപ്പാടനെന്ന ഋഷികവി

## അക്കിത്തം

വളരെക്കാലമായി എൻെറ ദിവസങ്ങളെ അനുധാവനം ചെയ്യുന്ന ഒരു ശാങ്കരശ്ലോകമുണ്ട്.

'ജപോജല്പം ശില്പം സകലമപി മുദ്രാവിരചനാഗതിഃ പ്രാദക്ഷിണ്യക്രമണ മശനാദ്യാഹുതിവിധിഃ പ്രണാമസ്സംവേശഃ സുഖമഖിലമാത്മാർപ്പണദൃശാസപര്യാപര്യായസ്തവ ഭഗവതുയൻമേ വിലസിതം.'

'എൻെറ ചേഷ്ടകളത്രയും അങ്ങയ്ക്കു സപര്യയാവട്ടെ' എന്നാണല്ലോ ഇതിൻെറ ചുരുക്കം.

നാല്പതോളം വർഷങ്ങൾക്കുമുമ്പായിരിയ്ക്കണം, തൃശ്ശൂരിലെ ഏതോ കെട്ടിടത്തിൽ അപ്പുറത്തും ഇപ്പുറത്തും പായവിരിച്ചുകിടക്കാൻ ഭാവിയ്ക്കുകയായിരുന്നു പി.സി.കുട്ടിക്കൃഷ്ണനനും ഞാനും. പെട്ടെന്ന ദ്ദേഹം മന്ത്രിയ്ക്കുന്നതു കേട്ടു.

'ത്രൈലോക്യചൈതന്യമയിത്രിശക്തേ,
ശ്രീവിശ്വമാതഃ, ഭവദാജ്ഞയൈവ,
പ്രാതഃസമുത്ഥായ തവപ്രയാർത്ഥം
സംസാരയാത്രാമനുവർത്തയാമി.'

'ഇതാരുടെയാണ്?'

'ശ്രീ ശങ്കരൻെറ.'

'എങ്കിൽ, ഇതേ ആശയമാണല്ലോ സൗന്ദര്യലഹരിയിലെ 27-ാം ശ്ലോകംകൊണ്ടും അദ്ദേഹം പ്രകാശിപ്പിച്ചിട്ടുള്ളത്!

'ആയിരിയ്ക്കണം, കാരണം, ഇതേ ആശയം മറ്റൊരു സന്ദർഭ ത്തിലും അദ്ദേഹം പ്രകടിപ്പിച്ചിട്ടുണ്ട്.'

പിന്നെ പി.സി. ആ ശ്ലോകം ചൊല്ലി.

'ജപോജല്പം' എന്ന ശ്ലോകം ഞാനും ചൊല്ലി.

ഈ സംഭവത്തിനുശേഷം 1953-ലാണ് നാലപ്പാടിൻെറ 'ആർഷ ജ്ഞാനം' പുറത്തുവന്നത്. അതിൽ സമർപ്പണമായി ചേർത്തിട്ടുള്ളത് പി.സി.യുടെ കണ്ഠത്തിൽ തുടിച്ച ശ്ലോകമാണല്ലോ. അതുകണ്ടപ്പോൾ പി.സി.എന്ന പോലെ ഞാനും വിസ്മയിച്ചു. കോഴിക്കോട്ടെ ആകാശവാണി യിൽ പിൽക്കാലത്തൊരുദിവസം ഞങ്ങളീ യാദൃച്ഛികതയെപ്പറ്റി സംസാരി യ്ക്കയുമുണ്ടായി. ആ സംഭാഷണം അവസാനിയ്ക്കുമ്പോൾ ഞാൻ ചൊ ല്ലിപ്പോയി, 'അനന്തമജ്ഞാതമവർണ്ണനീയം.'

'എന്തേ?'

'മനുഷ്യബന്ധങ്ങളുടെ വേരുകൾ നമുക്കു കണ്ടുപിടിയ്ക്കാവുന്നതി ലുമധികം ആഴങ്ങളിലാണ്.'

'ശരിയാണ്. എന്നാൽ അതല്ല ഇപ്പോൾ ഞാൻ പറയാനുദ്ദേശിച്ചത്. നാലപ്പാടിൻെറ ചുണ്ടിൽ തുടിയ്ക്കുന്ന ആ പ്രാർത്ഥനാമന്ത്രം എടുത്തു പാസിയ്ക്കാൻ നമുക്കൊക്കെ കരുത്തുണ്ടോ?'

പി.സി.തുടർന്നു,'ഉണർന്നിട്ട് ഉറങ്ങുന്നതുവരെ ഞാൻ ചെയ്യുന്ന തെന്തും അങ്ങേയ്ക്ക് സപര്യയാവട്ടെ' എന്നു പ്രാർത്ഥിക്കുന്നതിന്നു മുമ്പു ഞാൻ ചെയ്യേണ്ട ഒരുകാര്യമുണ്ട്. എൻെറ ത്രികരണങ്ങളുടെ വൃത്തികളെ ശ്രദ്ധിയ്ക്കാൻ ഒരു കാവൽനായയെ മനസ്സിൽ പോറ്റി വളർത്തുക.'

ഇതുകേട്ടപ്പോൾ എൻെറ ഹൃദയം ഉറക്കെ നിലവിളിച്ചു: 'ഗുരുവാ യൂരപ്പാ, ശരണം!' എന്താണ് കാരണം? ജപോജല്പഃ എന്ന ശ്ലോക ത്തിൻെറയും പൊരുൾ ഇതുതന്നെയാണല്ലോ!

പക്ഷേ, എൻെറ ഉള്ളിലെ നിലവിളി കേട്ടിരിയ്ക്കയില്ല, അതിനാലാ വണം, 'അനന്തമജ്ഞാതമവർണ്ണനീയം' എന്ന നാലപ്പാടിൻെറ വരി എ നിയ്ക്ക് ഓർമ്മവരാൻ എന്താണ് കാരണം എന്നു പി.സി.അന്വേഷിച്ചു.

ഞാൻ പറഞ്ഞു:

ശ്രീ. ടി. വി. ശൂലപാണിവാരിയരുടെ വാലായിട്ടാണ് ഞാൻ നാലപ്പാട്ടെ പൂമുഖത്ത് സന്ധ്യയോടുകൂടി ചെന്നു കയറിയത്. പതിന്നാലു വയസ്സുള്ള ഒരു ഉണ്ണിനമ്പൂരിയായിരുന്നു അന്നു ഞാൻ.

കണ്ണടയും ഖാദിമുറിക്കയ്യൻ ബനിയനും തോർത്തും കഷണ്ടിയും വെളുത്തുകൊഴുത്ത ശരീരത്തിൻെറ തുടുപ്പും മണിനാദംപോലുള്ള പൊട്ടിച്ചിരിയും ഓരോ കാൽവെപ്പിലും ഓരോ നോട്ടത്തിലും ഓരോ വാക്കിലും സ്ഫുടിയ്ക്കുന്ന പ്രതിഭാപ്രകാശവും കൊണ്ട് നാലപ്പാടൻ എന്നെ ആകർഷിച്ചു.കപ്പും സോസറുമുപയോഗിച്ചു ചായ കുടിയ്ക്കാൻ ബുദ്ധിമുട്ടുണ്ടോ എന്നദ്ദേഹം അന്വേഷിച്ചപ്പോൾ ഞാനോർത്തു. കൊത്തമ്പാല ക്കാപ്പി കിണ്ടിയിലെടുത്ത്, ചുണ്ടിൽ തട്ടാതെ, കുടിച്ച പാരമ്പര്യത്തിൽ നിന്നാണല്ലോ ഞാൻ വരുന്നത് എന്നദ്ദേഹം മനസ്സിലാക്കിയിരിക്കുന്നു. പിന്നെപ്പറഞ്ഞു, 'എച്ചിലും വറ്റും ശ്രദ്ധാപൂർവ്വം പാലിയ്ക്കുകതന്നെ വേണം. പക്ഷേ, ചായ ആഹാരമാണല്ലോ-ദാഹശമനമല്ലല്ലോ അവിടെ പ്രധാനം. അതുകൊണ്ടാണ് സ്വാദറിഞ്ഞു ചായ കഴിയ്ക്കാനുപകരിയ്ക്കുന്ന കപ്പും സോസറും, അതുപൊലെ സ്ഫടിക ഗ്ലാസ്സും ഞാനീ വീട്ടിൽ നടപ്പാക്കിയത്.'

ശൂലപാണി വാരിയരും ഞാനും കുളിയ്ക്കാനായി കുളത്തിലേക്കു നടന്നപ്പോൾ നാലപ്പാടൻ മുമ്പിൽ നടന്നു. എണ്ണയും വാകയും താളിപ്പൊടിയും ആരോ അവിടെ ഒരുക്കിയിട്ടുണ്ടായിരുന്നു. കുളിച്ചുകയറിയപ്പോഴോ? ഞങ്ങൾ രണ്ടുപേർക്ക് ഈറൻന മാറാൻ അലക്കിയതും തുണിക്കോണവും കല്പടവിൽ ഇരിപ്പുണ്ടായിരുന്നു. അത്താഴത്തിന്നായി പടിഞ്ഞാറ്റയിലേക്കു കടന്നപ്പോൾ നാലപ്പാടൻ വലത്തോട്ടു വിരൽ ചൂണ്ടി 'ശ്രീലകമാണ്, സാളഗ്രാമപൂജ പതിവുണ്ട്.' ഊണുകഴിച്ചത് നിലത്തിട്ട ഇലയിലാണ്. ഏതോ ആഢ്യൻ നമ്പൂതിരിഗൃഹത്തിലെ മേലടുക്കളയിലിരുന്ന് ഉണ്ണുന്നതിൻെറ പ്രതീതി. പൂമുഖത്തു തിരിച്ചെത്തിയപ്പോൾ നാലപ്പാടൻ ചോദിച്ചു, 'ഇവിടെ എല്ലാ കാര്യത്തിലും ഇല്ലസ്സമ്പ്രദായമാണ് മനസ്സിലായില്ലേ?'

'മനസ്സിലായി.'

'ഇതെങ്ങനെ വന്നുകൂടി എന്നാണല്ലോ ഇനി പറയേണ്ടത്.'

'അതെ.'

'തെക്കിണിയേടം ഓതിയ്ക്കനാണ് ഇതിവിടെ നടപ്പാക്കിയത്.'

രണ്ടോ മൂന്നോ തലമുറമുമ്പ് ഒരു തെക്കിണിയേടം ഓതിയ്ക്കൻ നാലപ്പാട്ടു വിവാഹം ചെയ്തു താമസമാക്കിയെന്നും അന്നുമുതൽക്കാണ് നാലപ്പാട്ടുവീട് ഒരു മഠമായി മാറിയത് എന്നും തുടർന്നദ്ദേഹം വിശദീകരിച്ചു. 'അതെന്നെ സ്വല്പം അമ്പരപ്പിച്ചു എന്നു പറയാതെ വയ്യ, കാരണം സങ്കോചത്തോടെ ഞാൻ നാലപ്പാടനോടു പറഞ്ഞു, 'എങ്കിൽ, ആ തെക്കിണിയേടത്തിൻെറ പുലക്കാരനും അയൽക്കാരനുമാണ് അക്കിത്തം.' ഇതു കേട്ടപ്പോൾ നാലപ്പാടനും ആശ്ചര്യസ്തബ്ധനായി, കുറച്ചുനേരം നിശ്ശബ്ദനായി നിന്നു, പിന്നെ മന്ത്രിച്ചു, 'അനന്തമജ്ഞാതമവർണ്ണനീയം!'

ഈ കഥ പി.സി.യേന്റും ചിന്താലീനനാക്കി. പിന്നെ അദ്ദേഹം പറഞ്ഞു: 'മാനുഷികബന്ധങ്ങളുടെ കാരണങ്ങൾ കണ്ടെത്താൻ ഇപ്പോഴും നാം അശക്തരാണ്. ഉദാഹരണത്തിന്, എനിയ്ക്കു തോന്നിയിട്ടുള്ള ഒരു കാര്യം പറയാം. ഇതുവരെ പറയാനിടവന്നില്ല എന്നു മാത്രം, അക്കിത്തത്തിന്റെ നക്ഷത്രം കാർത്തികയല്ലേ?'

'അതെ.'

'എന്റെ നക്ഷത്രം അശ്വതിയാണ്. എന്താ അതിന്നർത്ഥം?'

'ഒരേ കൂറുകാർ ഒന്നിച്ചുകൂടിച്ചേരുന്നു.'

'അതെ. ഇതുപക്ഷേ, ജ്യോതിഷക്കാർ കണ്ടെത്തുമോ എന്നു നിശ്ചയമില്ല.'

ഇപ്പോൾ ഇതൊക്കെ പുനരാലോചനയ്ക്കു വിധേയമായത് നാലപ്പാടന്റെ ജൻമശതാബ്ധികാരണമാണ്. പതിന്നാലാമത്തെ വയസ്സിൽത്തന്നെ ആ മഹാപുരുഷന്റെ പാദങ്ങളിൽ എത്തിപ്പെട്ടത് പൂർവ്വപുണ്യം കൊണ്ടാണെന്നേ തോന്നിയിട്ടുള്ളു. അദ്ദേഹം പറഞ്ഞ വാക്കുകളിൽ പലതും ഇന്നും എന്നെ പരിരക്ഷിച്ചുകൊണ്ടിരിക്കുന്നു. സാഹിത്യകാരൻ പ്രസംഗിയ്ക്കരുത് എന്ന് പലതവണ അദ്ദേഹം പറഞ്ഞിട്ടുണ്ട്, 'സരസ്വതിയെ കാറ്റിൽ പറപ്പിയ്ക്കരുത്' എന്നാണ് ഒരിയ്ക്കൽ ഉച്ചരിച്ച വാക്കുകൾ. അദ്ദേഹമാകട്ടേ, ഒരിയ്ക്കൽ മാത്രമേ തന്റെ പ്രതിജ്ഞ ലംഘിച്ചിട്ടുള്ളൂ. ഷഷ്ടിപൂർത്തി സ്വീകരണത്തിന്നു മറുപടി പറയേണ്ടിവന്നപ്പോൾ മാത്രം.

സാഹിത്യകാരൻമാർക്കു പ്രശസ്തിയുണ്ടാവുന്നത് അവരുടെ കൃതികളുടെ ഗുണംകൊണ്ടു മാത്രമല്ല എന്നദ്ദേഹം പറഞ്ഞതോർക്കുന്നു. ജാതകഫലം കൂടിയാണ് എന്നു വ്യംഗ്യം, അതിന്നു തെളിവായിട്ടദ്ദേഹം ഒരിയ്ക്കൽ പറകയാണ്: 'സാഹിത്യകാരനാണോ, ശത്രുവേണം, ശത്രു ഇല്ലെങ്കിൽ എത്ര വലിയ സാഹിത്യകാരനും കുടത്തിലെ വിളക്കുതന്നെ. കെ.വി.എം.എത്ര വിശിഷ്ടനായ എഴുത്തുകാരനാണ്! എന്നിട്ടെന്താ കാര്യം? ശത്രു ഇല്ല!'

കോഴിക്കോട്ടു പോയി സാമൂതിരി കോളേജിൽ ചേർന്നുവെങ്കിലും ഉദരരോഗം കാരണം എനിയ്ക്കു കോളേജുവിദ്യാഭ്യാസം തുടരാൻ കഴിഞ്ഞില്ല, ഇതെന്റെ മാനസികാവസ്ഥയെ ഗണ്യമായി ബാധിക്കുകയുണ്ടായി. എന്നാൽ പിന്നീട് നാലപ്പാടനുമായി സംസാരിയ്ക്കാനിടവന്നതോടുകൂടിയാണ് മ്ലാനത മുഴുവൻ പമ്പകടന്നു. കാരണം അദ്ദേഹം എന്നെ ബോധ്യപ്പെടുത്തിയതുപോലെ തോന്നി, 'കോളേജുവിദ്യാഭ്യാസം പൂർത്തിയായതുകൊണ്ട് ഒരാൾ സാഹിത്യകാരനാവുകയില്ല, പഠിയ്ക്കുക എന്നത് സ്വയം ചെയ്യേണ്ട കാര്യമാണ്. ഞാനിതാ, കുന്നംകുളം സ്കൂളിൽ പതിനൊന്നാം ക്ലാസുപരീക്ഷ തുടങ്ങേണ്ട ദിവസം വെളുപ്പാൻ കാലത്തു നാലുമണിയ്ക്ക് പായയും ചുരുട്ടി കക്ഷത്തിൽവെച്ച്, നാലപ്പാട്ടേയ്ക്ക് മടങ്ങിപ്പോന്ന ആളാണ്. സൂര്യോദയത്തിന്നു മുമ്പിവിടെ എത്തി. ഈ പൂമുഖത്ത് ഒരു ഇരുപ്പങ്ങോട്ട് ഇരുന്നു. ഇത്രയേ ഞാൻ ചെയ്തിട്ടുള്ളു. എന്റെ സർവ്വകലാശാല ഈ തുറന്ന പൂമുഖമായിരുന്നു. സംസ്കൃതവും ഇംഗ്ലീഷും രണ്ടും നാം പഠിയ്ക്കണം. അതു രണ്ടുമില്ലാതെ മലയാളിയ്ക്കിനി എഴുത്തുകാരനാ

വാൻ വയ്യ. പഠിയ്ക്കേണ്ടതെങ്ങനെ എന്നാണെങ്കിൽ, സിദ്ധരൂപമില്ലേ, അമരകോശമില്ലേ, മേടിച്ചു വെയ്ക്കണം രണ്ടും. പാണിനീയം വരെ കയറിപ്പോകാം. കുറച്ചു ബുദ്ധിമാത്രമേ വിശേഷിച്ച് നമ്മുടെ കയ്യിൽ ഉണ്ടായിരിയ്ക്കേണ്ടതുള്ളൂ. ഇംഗ്ലീഷിനാണെങ്കിലോ ഒരു നല്ല ഡിക്ഷ്നറിമാത്രമേ ആദ്യം മേടിയ്ക്കേണ്ടിവരികയുള്ളൂ.'

ഇങ്ങനെ സ്വയം സൃഷ്ടമായ ഒരു വ്യക്തി പ്രഭാവമാണ് ആ മഹാത്മാവിന്നുണ്ടായിരുന്നത്. അതിൽനിന്നാണ് മലയാളസാഹിത്യത്തിന്റെ അടിമുതൽ മുടിവരെ നവീകരിച്ച, 'പാവങ്ങൾ' 'പൗരസ്ത്യദീപം' 'രതിസാമ്രാജ്യം' 'ആർഷജ്ഞാനം' എന്നിവ ഉയർന്നുവന്നത്. 'ആർഷജ്ഞാന'ത്തോളം സമഗ്രവും സംഗൃഹീതവുമായി ആ വിഷയത്തെപ്പറ്റി മറ്റൊരു പുസ്തകം ലോകസാഹിത്യത്തിൽ ഉണ്ടായിട്ടുണ്ടോ?

എന്നാൽ നാലപ്പാടൻ മലയാളികളെ കൂടുതൽ ആഹ്ലാദിപ്പിച്ചത് 'കണ്ണുനീർത്തുള്ളി', 'പുളകാങ്കുരം', 'ചക്രവാളം', മുതലായ സ്വതന്ത്രകാവ്യങ്ങളിലൂടെയാണ് എന്ന് അഭിപ്രായമുണ്ടാവാം. 'കണ്ണുനീർത്തുള്ളി'യെപ്പറ്റി രണ്ടാംതരം കവിയുടെ ഒന്നാംതരം കവിത എന്നു സഞ്ജയൻ അഭിപ്രായപ്പെട്ടത് എന്തുകൊണ്ടാണെന്ന് ഇന്നുവരെ എനിയ്ക്കു മനസ്സിലായിട്ടില്ല. കവിയെ ഒന്നാംതരക്കാരനാക്കുന്നത് അയാളുടെ വേഷവിധാനമല്ല, കവിതയാണ് എന്നാണ് എന്റെ ധാരണ.

അവസാനമായി നാലപ്പാടനുമായി സംസാരിച്ചതും അവിസ്മർത്തവ്യമായി തോന്നുന്നു. പൊന്നാനി കേന്ദ്രകലാസമിതിയുടെ ആരംഭത്തിലായിരുന്നു, ശ്രീ. എൻ.ദാമോദരൻ എഴുതിത്തയ്യാറാക്കിയ പ്രകടനപത്രികയുടെ കരടുംകൊണ്ട് വി.ടി.യും ഇടശ്ശേരിയും ഞാനും കൂടിയാണ് നാലപ്പാടിന്റെ സന്നിധിയിലെത്തിയത്, പ്രകടനപത്രികയെപ്പറ്റി അദ്ദേഹം പറഞ്ഞത് ഇങ്ങനെയാണ്: 'ഒരു കുഴപ്പം മാത്രം. ഇന്ത്യയിലെ ഹ്യൂമനിസം ഊന്നിനില്ക്കുന്നത് നീതിയിൻമേലല്ല, ധർമ്മത്തിൻമേലാണ്. നീതി എന്നെഴുതിയേടത്തൊക്കെ ധർമ്മം എന്ന് എഴുതണം. എന്താണ് കാരണമെന്നുവെച്ചാൽ, നീതി എന്ന വാക്കിന് മുതലാളിയെ മാത്രമേ ബന്ധിയ്ക്കാൻ കഴിയൂ. ധർമ്മം എന്ന വാക്കിന് മുതലാളിയേയും തൊഴിലാളിയേയും ഒരേ സമയം ബന്ധിയ്ക്കാൻ കഴിയുന്നു. ഈ ബന്ധനത്തിലൂടെ മാത്രമേ മനുഷ്യസ്നേഹം എന്ന ആശയം സാർവ്വത്രികമായിത്തീരുകയുള്ളു.' പിന്നെ ഒരു പൊട്ടിച്ചിരിയ്ക്കുശേഷം അദ്ദേഹം ഒരു കാര്യംകൂടി പറഞ്ഞതായി ഓർക്കുന്നു, 'നീതി കീഴ്പ്പോട്ടുമാത്രമേ ഒഴുകുകയുള്ളു. ധർമ്മം കീഴ്പോട്ടെന്ന പോലെ മേല്പോട്ടും ഒഴുകുന്നു.'

ഏതാണ്ട്, ആ കാലത്തുതന്നെയാണ്, വി.ടി.യുടെയും ഇടശ്ശേരിയുടെയുംകൂടെ കേസരി എ.ബാലകൃഷ്ണപിള്ളയെ പറവൂരിലെ മാടവനപറമ്പിൽച്ചെന്നു കാണാനും എനിയ്ക്കു ഭാഗ്യമുണ്ടായി.

തുടർന്ന് വി.ടി.നാലപ്പാടനെയും കേസരി ബാലകൃഷ്ണപിള്ളയേയും താരതമ്യപ്പെടുത്തിക്കൊണ്ടൊരു ലേഖനമെഴുതുകയുണ്ടായി. സത്വഗുണപ്രധാനമായ നാസ്തികതയാണ് ബാലകൃഷ്ണപിള്ളയെങ്കിൽ, രജോ

ഗുണപ്രധാനമായ ആസ്തികതയാണ് നാലപ്പാടൻ എന്നായിരുന്നു വി. ടി.യുടെ നിഗമനം.

കൂലംകുത്തിയൊഴുകുന്ന പാശ്ചാത്യസാഹിത്യപ്രവാഹങ്ങളെ മലയാളത്തിലേയ്ക്കു ചീർപ്പുതുറന്നുവിട്ട ബാലകൃഷ്ണപിള്ള തന്നെ ചരിത്രഗവേഷണത്തിന് ആധാരമാക്കിയത് ഭാരതീയമായ കല്പഗണിതത്തെയാണല്ലോ. അതുപോലെ പാശ്ചാത്യസാഹിത്യപ്രവണതകളിൽ പലതിനെയും വിവേചനയോടുകൂടി മലയാളത്തിലേയ്ക്ക് കൊണ്ടുവന്ന നാലപ്പാടൻ ശരിയ്ക്കുമൊരു ആർഷജ്ഞാനിതന്നെ ആയിരുന്നുതാനും. ഈ കാര്യങ്ങളത്രയും ഒറ്റ വാചകത്തിലൊതുക്കുകയല്ലേ വി.ടി.യുടെ വൈദഗ്ധ്യം ചെയ്തത്?

എന്തായാലും ഋഷിയല്ലാത്തവൻ കവിയല്ല എന്ന മൊഴി ഒരിയ്ക്കലും മറക്കാതിരുന്ന നാലപ്പാടൻെറ പീഠം കാലംചെല്ലുംതോറും കൂടുതൽ ഉറയ്ക്കുകയേയുള്ളൂ.

വിവാദാതീതമാണ് ആ പ്രതിഭാധനൻ. ഈയിടെ 'പദ്മഭൂഷൺ' ബഹുമതി നേടിയ മഹാകവി ബാലാമണിയമ്മയിലൂടെയും, ലോകസാഹിത്യത്തിൽത്തന്നെ അനിഷേധ്യസത്യമായിത്തീർന്നിട്ടുള്ള കമല എന്ന മാധവിക്കുട്ടിയിലൂടെയും, കവിയായ നാലപ്പാട്ട് അമ്മിണിഅമ്മയിലൂടെയും, ഗദ്യകാരിയായ ഡോ.സുവർണ്ണ നാലപ്പാടിലൂടെയും കാലം തെളിയിച്ചുകൊണ്ടിരിക്കുന്നത് നാലപ്പാടൻ കാക്കപ്പൊന്നല്ല എന്നല്ലയോ?

എന്നാൽ നാലപ്പാടൻെറ വിജയത്തിൻെറ ആണിക്കല്ല് എവിടെ സ്ഥിതിചെയ്യുന്നു എന്നാണെങ്കിൽ, ഞാൻ ഉദ്ധരിക്കുന്നത് രണ്ടേ രണ്ട് വരികളായിരിക്കും.

'ഞാനൊരാളുണ്ടു നിർഭാഗ്യനെന്നതെൻ
ദീനനേത്രങ്ങൾ കണ്ടുപഠിയ്ക്കട്ടെ.'

# നാലപ്പാടൻെറ ചക്രവാളം

## സുകുമാർ അഴീക്കോട്

**ശ**തവാർഷികം വിടുക! നാല്പതിലേറെ കൊല്ലം മുമ്പ് എൻെറ തരുണമനസ്സിൽ അവിടെനിന്നും ഇവിടെനിന്നും ചേർന്നൊഴുകിയെത്തിയ ഒറ്റയൊറ്റപ്പദ്യങ്ങളുടെ തുള്ളിക്കൂട്ടത്തിൽ നിന്ന് 'കണ്ണുനീർത്തുള്ളി'യെക്കുറിച്ച് എന്നിലുണ്ടായതും ഇന്നും വലിയ മാറ്റംകൂടാതെ നിലനിന്നുപോരുന്നതുമായ അഭംഗപ്രീതിക്ക് അടിസ്ഥാനമെന്തെന്ന് അന്വേഷിക്കുകയും അപ്പോൾ ഒഴിച്ചുകൂടാൻ വയ്യാതാവുന്ന നാലപ്പാടൻെറ വിലയിരുത്തലുമാണ് ഈ പ്രബന്ധത്തിൻെറ ഉന്നം. 'അത്രയ്ക്ക് പ്രിയമായിരുന്നെങ്കിൽ, നാലപ്പാടനെപ്പറ്റി ഇതിന്നു മുൻപ് എഴുതിയില്ല' എന്നു ചോദിക്കാം.

ആരറിഞ്ഞു, ആ പ്രിയാധിക്യം കൊണ്ടുതന്നെയാവാം എഴുതാൽ പറ്റാതെപോയത്! ചിന്തിച്ചുനോക്കിയാൽ, നാലപ്പാടൻെറ വ്യക്തിത്വത്തിന്നും കവിതാത്തിന്നുമിടയിൽ ഒരു ദുർഘടത്വമുണ്ട്. അത് നേരിടുന്നതിലുമെളുപ്പം, നാലപ്പാടൻെറ കവിത ചൊല്ലിരസിക്കുകയും ഗദ്യകൃതികൾ വായിച്ചു സുഖിക്കുകയുമാണ്. അതുകൊണ്ടുതന്നെ അധികം നിരൂപണങ്ങൾ ഉണ്ടാകാതെ, നാലപ്പാടൻ ഒരു നിലയ്ക്ക് ആദരിക്കപ്പെടുകയും ചെയ്തു.

## വിമർശനം - ഒന്നാം ഘട്ടം

നിരൂപണം അത്ര ഉണ്ടായില്ലെങ്കിലും ഉണ്ടായവരിൽ പ്രകടമായ അഭിരുചിഭേദവും വീക്ഷണഭേദവും മുന്തിനിന്നിരുന്നു. ഉണ്ടായ കാലത്ത് 'കണ്ണുനീർത്തുള്ളി' പഴമക്കാരെ ചൊടിപ്പിക്കുകയും ചെയ്തു. പ്രാചീന നവീനതകളുടെ നിത്യാവർത്തനമായ പരസ്പര മത്സരത്തിൽക്കവിഞ്ഞ് 'കണ്ണുനീർത്തുള്ളി'യുടെ ആദ്യ നിരൂപണങ്ങൾക്ക് പ്രയോജനമുണ്ടായിരുന്നില്ല. 'കണ്ണുനീർത്തുള്ളി'യിൽ കോകങ്ങളേയും അരയന്നങ്ങളേയും ഇന്നുപേക്ഷിച്ചുകണ്ടതിൽ സന്തോഷമേയുള്ളു. എന്ന് സർദാർ കെ.എം.പണിക്കർ ഒന്നാം പതിപ്പിന്നുള്ള അവതാരികയിൽ എഴുതിയത് നോക്കുക. എത്ര കഥയില്ലാത്ത സന്തോഷം! മലയാള കവിതയിൽ ഇതു പറഞ്ഞ് സന്തോഷിക്കേണ്ട കാലം എന്നോ കഴിഞ്ഞുപോയിരുന്നു. 1911-ൽ 'നളിനി'യുടെ അവതാരികയിൽ വാസനയുണ്ടെങ്കിൽ ആമ്പലും അമ്പിളിയും വണ്ടും തണ്ടാകും. എല്ലാംകൂടി ഒന്നിച്ചും വെവ്വേറെയും അങ്ങുമിങ്ങും വെച്ചുകെട്ടാതെത്തന്നെ നല്ല അലങ്കാരങ്ങൾ ഉണ്ടാക്കാമെന്നും ആ പുതിയ മോടി കൊണ്ട് കവിതയ്ക്ക് ഭംഗി കൂടുതലല്ലാതെ കുറവ് വരികയില്ലെന്നും' എ.ആർ.തമ്പുരാൻ എഴുതിയ മുഹൂർത്തത്തിൽ കാലഹരണപ്പെട്ടുപോയ ആ സന്തോഷം ഒരു വ്യാഴവട്ടക്കാലം കഴിഞ്ഞിട്ടും സർദാർ പണിക്കർ ആവർത്തിച്ചുകാണുമ്പോൾ, കോകാദികൾ പൊയ്പ്പോയതിലുള്ള സന്താപമാണ് പഴമക്കാരെ 'കണ്ണുനീർത്തുള്ളി'യിൽനിന്ന് അകറ്റിയതെന്ന് ഊഹിക്കാൻ പ്രയാസമില്ല. ആ കാവ്യത്തിൻെറ മേൻമ കണ്ടുപിടിക്കുന്നതിൽ ഇരുകൂട്ടരും അന്ധപ്രായരായിരുന്നുവെന്ന് സ്പഷ്ടം.

## രണ്ടാം ഘട്ടം

വിമർശനത്തിൻെറ അടുത്ത ഘട്ടത്തിൽ നാം കുറെക്കൂടെ പ്രൗഢരായ വിമർശകരുടെ അടുത്തെത്തിച്ചേരുന്നു– എം.ആർ.നായർ, കുട്ടികൃഷ്ണമാരാർ, മുണ്ടശ്ശേരി മുതലായവരുടെ കൂട്ടത്തിൽ, 'കണ്ണുനീർത്തുള്ളി' ഒന്നാന്തരം കവിതയാണെന്ന് ഇവരെല്ലാവരും ചർവ്വണസുഖം അയവിറക്കിക്കൊണ്ട് പ്രഘോഷിച്ചു. എം.ആർ.നായർ മാത്രം ഇതിന്നൊരു തിരിവ് കൊടുത്തു– 'രണ്ടാംതരം കവിയുടെ ഒന്നാംതരം കവിത' എന്ന് (സാഹിത്യനികഷം ഒന്നാം ഭാഗത്തിൽ). ഷഷ്ടിപൂർത്ത്യുപഹാരത്തിൽ മുണ്ടശ്ശേരിയാകട്ടെ, 'ഉണ്ണായിയുടെ നളചരിതം മലയാളത്തിലാരംഭിച്ച സമഗ്രജീവിതശി

ല്പത്തിൻെറ സാരസത്യത്തെ തുടരാനുണ്ടായ ചുരുക്കം കണ്ണികളിൽ ഒന്നാണ് 'കണ്ണുനീർത്തുള്ളി'യെന്നു വരെ പറഞ്ഞു. അതിന്നുമപ്പുറം പോയി കുട്ടിക്കൃഷ്ണമാരാർ. ആദ്യം വള്ളത്തോളും അനന്തരകാലങ്ങളിൽ കുമാരനാശാനും ആയിരുന്നു മാരാർക്ക് ഏറ്റവും ഇഷ്ടപ്പെട്ട മലയാളകവിയെന്ന് അദ്ദേഹത്തിൻെറ നാനാപ്രബന്ധങ്ങളിലൂടെ സഞ്ചരിച്ചാൽ നമുക്ക് മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ടെങ്കിലും ഇടക്കാലത്ത് മാരാരെസ്സംബന്ധിച്ചേടത്തോളം നാലപ്പാടനായിരുന്നു 'എനിക്ക് ഏറ്റവും ഇഷ്ടപ്പെട്ട കവി' ('പലരും പലതും' നോക്കുക). ഡബ്ല്യു. ബി. യേറ്റ്സ് ടാഗോറിൻെറ 'ഗീതാഞ്ജലി' ആദ്യം വായിച്ചപ്പോഴുണ്ടായ മുഗ്ധാനുഭൂതികളെ അനുസ്മരിപ്പിക്കുമാറ് മാരാർ 'കണ്ണുനീർത്തുള്ളി'യുടെ ആസ്വാദനലഹരിയിൽ അടിയോളം അക്കാലത്ത് ആന്ദോളിതനായിരുന്നു. ആ കാവ്യം ഒരാവൃത്തി വായിച്ചിട്ട് തൃപ്തിവരാതെ, അന്നു രാത്രിതന്നെ അത് മുഴുവൻ കുത്തിയിരുന്ന് പകർത്തിവെച്ചിട്ടേ മാരാർ കിടന്നുറങ്ങിയുള്ളു! 1940-ൽ ആണ് മാരാരുടെ ഈ ലേഖനം വരുന്നത്. അതിന്ന് നാലഞ്ചു വർഷം മുമ്പ് സർദാർ പണിക്കരെത്തുടർന്ന്, 'കണ്ണുനീർത്തുള്ളി'യുടെ അംഗീകൃതമായ അവതാരികയെഴുതിയത് അദ്ദേഹം തന്നെയായിരുന്നു. അതിൽ ഇത് 'മഹത്തരമായ കാവ്യം' ആണെന്ന് പ്രസ്താവിച്ച മാരാർ, 'വിശ്വസാഹിത്യത്തിൻെറ വിശാലതയിലേക്ക് ഇത് പടർന്നുപിടിച്ചു വരികയാണെന്നും പ്രഖ്യാപിച്ചു. വിശ്വസാഹിത്യംകൊണ്ട് മാരാർ ഉദ്ദേശിച്ചത്, 'കണ്ണുനീർത്തുള്ളി'ക്ക് ഇംഗ്ലീഷിൽ അക്കാലത്ത് ഒരു വിവർത്തനം വന്നു എന്നു മാത്രമാണ്. ഇംഗ്ലീഷിലെഴുതിയാൽ വിശ്വസാഹിത്യമാകും എന്നതാണ് മാരാരുടെ വിശ്വസാഹിത്യസങ്കല്പം എന്ന് കളിയാക്കുകയല്ലാ, മറിച്ച് 'കണ്ണുനീർത്തുള്ളി'യെപ്പറ്റിയുള്ള അദ്ദേഹത്തിൻെറ പ്രീതിസാന്ദ്രമായ വിചാരങ്ങൾ വിശ്വസാഹിത്യംവരെ എത്തിയിരുന്നു എന്ന് സൂചിപ്പിക്കുകയാണ് എൻെറ ഉദ്ദേശം.

ഇതുവരെ നാലപ്പാടനെക്കുറിച്ചുണ്ടായ വിമർശനത്തിൻെറ ചരിത്രത്തിൽ ഗൗരവം കലർന്ന വിമർശനം ഈ രണ്ടാം ഘട്ടത്തിലാണ് നാം കാണുന്നത്. അതിനെക്കവിയുന്ന പഠനങ്ങൾ പിന്നീടുണ്ടായിട്ടില്ല. കവിയുടെ അറുപതാം പിറന്നാളിൽ പ്രകാശിതമായ 'സ്നേഹോപഹാര'ത്തിലെ ലേഖനങ്ങളിൽ, മുൻ പറഞ്ഞവരുടെതൊഴിച്ചാൽ, ശ്രദ്ധാർഹമായ പഠനങ്ങൾ ഉണ്ടെന്ന് സമ്മതിക്കാൻ ഞെരുക്കമുണ്ട്. പിന്നീട് അങ്ങിങ്ങ് വിമർശനങ്ങൾ ഉണ്ടായില്ലെന്നില്ല. അവ മിക്കവാറും എം.ആർ.നായരുടെയും കുട്ടികൃഷ്ണമാരാരുടെയും അഭിപ്രായങ്ങളുടെ എതിർപ്പുകളോ തിരുത്തലുകളോ നന്നാക്കലുകളോ മാത്രമായിരുന്നു. ഇന്ന് മൊത്തത്തിൽ മലയാളം വായനക്കാരൻ എത്തിച്ചേർന്നിരിക്കുന്ന അഭിപ്രായസമന്വയം ഇതാണെന്ന് തോന്നുന്നു– 'കണ്ണുനീർത്തുള്ളി' നല്ല കാവ്യമാണെങ്കിലും നാലപ്പാടൻ ജീവിക്കാൻ പോകുന്നത് അദ്ദേഹത്തിൻെറ ഗദ്യവിവർത്തനത്തിലും മത-ശാസ്ത്ര ഗ്രന്ഥങ്ങളിലുമായിരിക്കും.

എന്റെ 'കുമാരചിത്തത്തിൽ തളിരിട്ട 'കണ്ണുനീർത്തുള്ളി'യുടെ പ്രഥമപാരായണ സുഖത്തിന്റെയും പിന്നീട് നാലപ്പാടന്റെ മറ്റു ഗദ്യപദ്യകൃതികൾ പാരായണം ചെയ്തുണ്ടായ ആദരത്തിന്റെയും ഓർമ്മകളിൽ നിന്ന് എങ്ങനെയോ രൂപപ്പെടുന്ന സമഗ്രപ്രതീതിയെ ഈ വിമർശനങ്ങൾ വേണ്ടത്ര ചരിതാർത്ഥപ്പെടുന്നില്ല. ഇന്നോളമുണ്ടായ നാലപ്പാടൻ നിരൂപണ സമുച്ചയത്തോട് എനിക്കുള്ള പ്രതികരണത്തിന്റെ ചുരുക്കം ഇതത്രേ. രണ്ടുമൂന്ന് കൊച്ചു വാക്യങ്ങളിൽ ഈ പ്രതികരണത്തെ ഞാൻ അല്പമൊന്ന് വിടർത്തിപ്പറഞ്ഞുകൊള്ളുന്നു:

1. അക്കാലത്തെ മലയാള സാഹിത്യകാരൻമാർക്കിടയിൽ വളരെയേറെ വായിച്ചും ചിന്തിച്ചും സ്വന്തം വിജ്ഞാനചക്രവാളം വികസിപ്പിച്ച പ്രതിഭയായിരുന്നു നാലപ്പാടിന്റേത്.

2. അദ്ദേഹത്തിന്റെ ഗദ്യപദ്യകൃതികളിൽ ആ അറിവിന്റെയും ചിന്തയുടേയും ചെറിയൊരംശമേ പ്രതിഫലിച്ചിട്ടുള്ളു.

3. 'കണ്ണുനീർത്തുള്ളി'യിൽ അദ്ദേഹത്തിന്റെ അറിവിനേക്കാൾ ആഴമുള്ള ആത്മസത്ത പ്രതിദ്ധ്വനിക്കുന്നുണ്ട്.

## മനസ്സിന്റെ ചക്രവാളം

വിശ്വവിജ്ഞാനാത്മകമായ മനസ്സ് എന്ന് പാശ്ചാത്യർ വിളിക്കുന്ന തരത്തിൽ പെടുന്ന ആളായിരുന്നു നാലപ്പാടൻ. രാഗവൈരാഗ്യങ്ങളുടെ അങ്ങേയറ്റംവരെ അദ്ദേഹം അന്വേഷിച്ചു ചെന്നു. സാഹസിക കഥാകാരനായ റെയ്നോൾഡ്സ് മുതൽ വിശ്വസാഹിത്യകാരനായ വിക്ടർ യൂഗോ, മേറ്റർ ലിങ്ക്, ഓസ്കാർ വൈൽഡ്, എഡ്വിൻ ആർനോൾഡ് എന്നിവർവരെ അദ്ദേഹത്തിന്റെ മനസ്സ് സ്വച്ഛന്ദം വിഹരിച്ചു. വീട്ടുപേരുപോലെതന്നെ അദ്ദേഹത്തിന്റെ മനസ്സും ഒരു നാലപ്പാട് തന്നെയായിരുന്നു. നാലപ്പാട് അഥവാ നാലമ്പാട് എന്നുവെച്ചാൽ നാലുപുരയും നടുമുറ്റവും ചേർന്ന പഴയ വലിയ വീടാണെന്ന് ഗുണ്ടർട്ട് അർത്ഥം പറയുന്നുണ്ട്. കവനം, വിശ്വസാഹിത്യവിവർത്തനം, ലൈംഗികശാസ്ത്രം, ഹിന്ദുമതം എന്നീ നാലു മുറികൾ നാലപ്പാടനിൽ, ഒറ്റനോട്ടത്തിൽത്തന്നെ നമുക്ക് കാണാം. നാം കാണാത്ത ഗൂഢങ്ങളായ മുറികൾ ഇനിയും ഉണ്ടാകാം. നടുക്ക് വിശാലമായ അദ്ദേഹത്തിന്റെ മനസ്സും. അന്വർത്ഥനാമാവാണ് അദ്ദേഹം. ഗ്രന്ഥപാരായണ പരായണമായ ആ ധന്യജീവിതത്തെപ്പറ്റി വിദൂരാഭിലാഷത്തോടെ മരുമകൾ (ബാലാമണി അമ്മ) ഷഷ്ടിപൂർത്തിഗ്രന്ഥത്തിൽ എഴുതിയതും വായിച്ചാൽ ഇക്കാര്യത്തിൽ ആർക്കും സംശയം ഉണ്ടാവില്ല.

'വിജ്ഞാനത്തിന്റെയും കലയുടെയും ഒരന്തരീക്ഷം അമ്മാവനെ ചുഴന്നിരുന്നു. പകൽസ്സമയം ഏതാണ്ട് മുഴുവനും വായനയിലും എഴുത്തിലുമാണ് താൻ ചെലവഴിച്ചത്. വീട്ടിലെ ചെറിയ ചെറിയ ജോലിത്തിരക്കുകളിലും അലട്ടുകളിലുമൊന്നുമിടപെടാതെ, പ്രശാന്തനായി പുസ്തകങ്ങൾക്കിടയിൽ, ഉമ്മറത്തിരുന്ന് എന്തോ എഴുതുന്ന അദ്ദേഹത്തെ നോക്കി ഞാൻ വിചാരിക്കാറുണ്ട്: 'അമ്മാമനെപ്പോലെയാവാൻ സാധിച്ചെങ്കിൽ!'

ഇങ്ങനെ 'എൻസൈക്ലോപ്പീഡിക്' മനസ്സ് ഉള്ള ഒരെഴുത്തുകാരൻ അന്ന് വേറെ ഉണ്ടായിരുന്നെങ്കിൽ എ.ബാലകൃഷ്ണപിള്ള ആയിരിക്കണം. പാശ്ചാത്യ സാഹിത്യഗ്രന്ഥങ്ങളിൽ പിള്ളയ്ക്കുണ്ടായിരുന്ന അതിശയം പൗരസ്ത്യഗ്രന്ഥങ്ങളിൽ നാരായണമേനോനുണ്ടായിരുന്നു. അഭിരുചിയിൽ രണ്ടു പേർക്കുമുള്ള സമാനമേഖല ലൈംഗിക ശാസ്ത്രമായിരിക്കും. എന്നിട്ടും അതിനെസ്സംബന്ധിച്ച് മലയാളിക്ക് നന്നായി വായിച്ചു രസിച്ചു പഠിക്കാവുന്ന കൃതി എഴുതാൻ നാലപ്പാടൻതന്നെ വേണ്ടിവന്നു. സാഹിത്യത്തിലും സാധാരണ ജീവിതത്തിലും ലൈംഗിക വിജ്ഞാനത്തിൻെറ പ്രസക്തി കൂടിക്കൂടി പരകോടിയിലെത്തിയിരിക്കുന്ന ഇക്കാലത്തും 'രതിസാമ്രാജ്യ' ത്തിനു ശേഷം 'അനാമിക' സാർത്ഥവതിയായിത്തന്നെ ഇരിക്കുന്നു' - കാളിദാസനെപ്പറ്റി പറയാനുള്ളതുപോലെ.

### ആർഷജ്ഞാനം

'ആർഷജ്ഞാനം' ഒരു വൻ കടലാണ്. സമഗ്രത-അതാണ് വൈജ്ഞാനികഗ്രന്ഥരചനയിൽ നാലപ്പാടൻെറ ഉന്നം. 'രതിസാമ്രാജ്യ' ത്തിൻെറയും 'ആർഷജ്ഞാന'ത്തിൻെറയും അതിവിശാലമായ ആയാമം നോക്കുമ്പോൾ, കേരളത്തിലെ എഴുത്തുകാർ ഇന്നും ആ സീമയിൽനിന്ന് എത്ര അകലത്താണെന്ന് കണ്ട്, പുരോഗമനപ്രതിജ്ഞയെടുത്ത് ഒച്ചകൂട്ടുന്ന നാം പരവശരായിപ്പോകും! 'രതിസാമ്രാജ്യം'പോലെ അനന്വയമാണ് 'ആർഷജ്ഞാനം'. ഋഷികളുടെ ദർശനമായ വേദോപനിഷത്തുകളിലെ പരമജ്ഞാനം നൂറ്റാണ്ടുകളുടെ ഗതിവിഗതികളെല്ലാം ആ കൃതിയിൽ ചിമിഴിലാക്കിത്തന്നിരിക്കയാണ്. ഭാരതീയ സംസ്കാരത്തിൽ തൽപ്പരരായ ആരും ഗ്രന്ഥകാരനെ അഭിനന്ദിക്കും. പക്ഷേ, നാലപ്പാടൻെറ സുഹൃത്തെങ്കിലും യുക്തിവാദിയാകയാലോ, കുറ്റിപ്പുഴ കൃഷ്ണപിള്ള അന്ന് ചോദിച്ചത്, 'മനുഷ്യന്ന് പ്രയോജനമുള്ള എന്തെങ്കിലും എഴുതരുതോ!' എന്നായിരുന്നു. ആ ഗ്രന്ഥം ഇന്നും മനുഷ്യർക്ക് പ്രയോജനം ചെയ്തുകൊണ്ടേയിരിക്കുന്നു.

ആർഷജ്ഞാനത്തിന്ന് എന്തെങ്കിലും പോരായ്മയുണ്ടെങ്കിൽ അത് മനുഷ്യപ്രയോജനമില്ലായ്മ എന്നതല്ല, ആർഷമായ ജ്ഞാനത്തിൻെറ വിവരണത്തിന്നല്ല, അതിൽനിന്ന് ഉളവായി പല വഴിയായിപ്പിരിഞ്ഞൊഴുകിയ പലതരങ്ങളായ ഹൈന്ദവവിശ്വാസങ്ങളുടെയും മതാചാരങ്ങളുടെയും വിവരണത്തിന്നാണ് ഗ്രന്ഥം മുതിർന്നു കാണുന്നത് എന്നതാണ്. അതിന്ന് അതിൻെറ പ്രയോജനമുണ്ടെന്ന് സമ്മതിക്കുന്നു. പക്ഷേ, ആർഷജ്ഞാനത്തിൻെറ ശുദ്ധരൂപം കുടികൊള്ളുന്ന ഉപനിഷൽജ്ഞാനത്തിൻെറ വിവരണത്തിന് അഞ്ഞൂറിലേറെ പുറങ്ങളുള്ള ആ ഗ്രന്ഥത്തിൽ രണ്ട് പുറം പോലും കൊടുത്തുകാണുന്നില്ല. ബ്രഹ്മവിദ്യാസംഘത്തിൻെറ (Theosophical Siciety) ഒരനുയായിയായിരുന്നു മേനോൻ. മാഡം ബ്ലാവട്സ്കി, ആനിബസൻറ്, ഓൾക്കോട് തുടങ്ങിയവരുടെ കൃതികളെ ധാരാളം ആശ്രയിച്ചുകൊണ്ടാണ് 'ആർഷജ്ഞാനം' രചിച്ചത് എന്ന് വ്യക്തമാണ്. ബാലാമണി അമ്മ ഗ്രന്ഥത്തിൻെറ രണ്ടാം പതിപ്പിന്ന് എഴുതിയ മുഖവുരയിൽ

ഈ വസ്തുത ഭംഗിയായി ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ആധാരത്തിൻെറ സ്വഭാവ വിശേഷം ആധേയത്തെ സ്വാധീനിക്കുമല്ലോ. അദ്ദേഹത്തിൻെറ ചിന്താപ്ര ഭവത്തിൻെറ സവിശേഷത കൃതിയിൽ പ്രതിഫലിച്ചു എന്ന് പറഞ്ഞാൽ മതി.

(എന്നാലും ഉപനിഷൽപ്പദത്തിന് അർത്ഥം പറഞ്ഞത് ശരിയോ? അത് ആരെ ആശ്രയിച്ചാണെന്ന് എനിക്കറിഞ്ഞുകൂടാ. 2. ശങ്കരാചാര്യരോ അതുപോലുള്ള ആചാര്യൻമാരോ സാമ്പ്രദായികമായി ഉപനിഷച്ഛബ്ദ ത്തിന്ന് നൽകിയ അർത്ഥം കണ്ടിരുന്നെങ്കിൽ നാലപ്പാടൻ 'ആർഷജ്ഞാന' ത്തിൽ കൊടുത്ത അർത്ഥം സ്വയം തിരസ്കരിച്ചേനേ. 'നിഷത്' എന്നുവെ ച്ചാൽ പ്രവർത്തിക്കൽ, നിർമ്മിക്കൽ എന്ന് സൂചിപ്പിച്ച് ഉപനിഷത്തിന് 'പ്രപഞ്ചപരിണാമത്തെ ഓരോരുത്തരിലേക്കും അടുപ്പിക്കൽ' എന്ന് അർത്ഥം പറഞ്ഞുകാണുന്നു. വളരെ വിചിത്രമായ ഈ നിഷ്പാദനത്തിന്ന് എന്താണ് പ്രമാണം എന്നു മനസ്സിലാവുന്നില്ല.) ഒന്നാമത്, 'നിഷത്' എന്ന് സംസ്കൃതത്തിൽ ധാതുവില്ല; 'സദ്'എന്നാണ് ധാതു. ഉപ, നി എന്നീ രണ്ടു ഉപസർഗ്ഗങ്ങൾ. സദ്ധാതുവിന്ന് അവസാനിക്കുക, ഇരിക്കുക, നശിപ്പിക്കുക ഇങ്ങനെ പല അർത്ഥങ്ങൾ ഉണ്ട്. 'ആർഷജ്ഞാന'കാരൻ പറയുന്ന അർത്ഥം കണ്ടിട്ടില്ല. എങ്കിലും ഈ കൃതി മഹാപ്രയോജനമായ ഒരു മഹോദ്യമമാണ്. 'ഹിന്ദുമതവിജ്ഞാനത്തിന്ന് 'ആർഷജ്ഞാനം' എത്ര പ്ര കാശകമായോ, ആ മാതൃക മുമ്പിൽ കണ്ടുകൊണ്ടാണ് ഉപനിഷൽജ്ഞാ നത്തെ പ്രകാശിപ്പിക്കാൻ ഈ ലേഖകൻ 'തത്ത്വമസി' നിർമിച്ചതെന്ന കടപ്പാടിൻെറ തല ഇവിടെ കുനിച്ചു കാണിച്ചുകൊള്ളുന്നു.

'പാവങ്ങൾ' തുടങ്ങിയ വിവർത്തനങ്ങളും ഈ മഹാഗ്രന്ഥങ്ങളും നമുക്ക് കാട്ടിത്തരുന്ന എഴുത്തുകാരൻ അസാമാന്യനായൊരു ഗദ്യലേഖക നാണ്. പ്രമാണനിഷ്ഠവും വിചാരരമണീയവുമായ ഒരു ഗദ്യശൈലിയെ ആവിഷ്കരിക്കുന്ന ഗദ്യപ്രവണമായ പ്രതിഭയാണ് നാലപ്പാടൻെറതെന്ന് ഈ കൃതികൾ ആരെയും ബോദ്ധ്യപ്പെടുത്തും. പക്ഷേ, ഈ ഗദ്യകാരൻെറ ആദ്യത്തെ മുഖത്തുതേപ്പ് കവിയുടേതായിരുന്നു, ഗദ്യകാരൻേറതായിരുന്നി ല്ല. തന്നിലെ ഗദ്യകാരനെ നാലപ്പാടൻ തന്നെ–നമ്മുടെ കാര്യം പറയേണ്ട– കണ്ടെത്തിയത് 'പാവങ്ങൾ' തർജ്ജമചെയ്തപ്പോൾ ആയിരിക്കണം. 'പാവ ങ്ങൾ' എന്ന തർജ്ജമയുടെ വസ്തുനിഷ്ഠമായ മഹിമകളേ എല്ലാവരും ഓർക്കാറുള്ളൂ; പക്ഷേ, കൃത്യനിഷ്ഠമായി ചിന്തിക്കുമ്പോൾ ആ തർജ്ജമ യാണ് നാലപ്പാടനെന്ന ഗദ്യകാരനെ ലോകസമക്ഷം പരസ്യമായി അവത രിപ്പിച്ചത് എന്ന് പറയേണ്ടിവരും.

## ആദികാല കവിത

അപ്പോഴേയ്ക്കും അദ്ദേഹം, 'സുലോചന'തൊട്ട് 'കണ്ണുനീർത്തുള്ളി' വരെയുള്ള കവനങ്ങളുടെ ബലത്തിൽ വലിയൊരു കവിയായി വളർന്നു കഴിഞ്ഞിരുന്നു. കവി എന്ന നിലയ്ക്ക് പ്രശസ്തനായ താൻ ആ വഴിക്കുതന്നെ പോയി പ്രശസ്തി ഉറപ്പിക്കണമെന്ന് കരുതി മാർഗ്ഗവ്യതിയാനത്തിന് മുതി

രാതെ പഴയപടി കഴിയുന്ന തരക്കാരനായിരുന്നില്ല നാലപ്പാടൻ ഒരിക്കലും. പ്രസിദ്ധി പ്രസിദ്ധിയുടെ പാട്ടിന്ന് കിടക്കട്ടെ, തനിക്ക് ആദ്യത്തെ കടപ്പാട് തൻെറ പ്രതിഭയുടെ സ്വത്വത്തോടാണ്, എന്നുവെച്ച് ഗദ്യസരണിയിലേക്ക് അദ്ദേഹം മദ്ധ്യവയസ്സിൽ കാലുമാറാൻ ധൈര്യപ്പെട്ടു. നാലപ്പാടൻെറ തനിമ ഇവിടെ കാണാം.

കഥ ഇതാണെങ്കിൽ, എന്തുകൊണ്ട് നാലപ്പാടൻ തുടക്കത്തിലേ ഗദ്യം എഴുതാൻ മുതിർന്നില്ല എന്നുണ്ടൊരു ചോദ്യം. ഇതിന്നുത്തരം മറ്റൊരു കഥയാണ്-അന്നത്തെ സാഹിത്യത്തിൻേറയും നാലപ്പാടൻെറ ചുറ്റുപാടിൻേറയും കഥ. പൊന്നാനിയിലെ വന്നേരിയാണ് സ്ഥലം, മറക്കരുത്. തെക്കെ മലബാറിൽ അന്ന് സാഹിത്യത്തിന്ന് തുനിഞ്ഞിറങ്ങുന്നവർക്ക് വള്ളത്തോൾ എന്ന സൂര്യൻെറ ഭ്രമണപഥത്തിൽ നിന്ന് വിട്ടുനിൽക്കാൻ ഒട്ടു പ്രയാസമായിരുന്നു. വള്ളത്തോൾ കമ്പനിയിലെ ഒരംഗമായിട്ടാണ് നാലപ്പാടൻ വളർന്നത്. വളരെക്കാലം അദ്ദേഹം വള്ളത്തോളിൻെറ ചെവിയായി കൂടെ സഞ്ചരിക്കുകയും ചെയ്തിരുന്നു. താറാവിൻെറ കൂടെ കുഞ്ഞുങ്ങൾ എല്ലാം പേടികൂടാതെ വെള്ളത്തിൽ ചാടുന്നതുപോലെ വള്ളത്തോളിനോടൊപ്പം വെട്ടത്തുനാടൻ സാഹിത്യകാരൻമാർ കവിതാപുഷ്കരിണിയിൽ ചാടി സാനന്ദം വിഹരിച്ചുപോന്ന കാലമായിരുന്നു അത്. പക്ഷേ, താറാക്കൂട്ടത്തിൽ കോഴിക്കുഞ്ഞ് പെട്ടുപോകുമെന്നല്ലേ ആൻഡോഴ്സൻെറ കുട്ടിക്കഥ? താറാവ് വെള്ളത്തിൽ ചാടുമ്പോൾ കോഴിക്കുഞ്ഞ് ചാടാതെ മടിച്ചുനില്ക്കും. നാലപ്പാടൻ, അല്പവ്യത്യാസത്തോടെ, ആദ്യം ചാടി. നീന്തൽ തനിക്ക് അത്ര വശമല്ലെന്ന് കണ്ടപ്പോൾ തിരിച്ചു കരയിലേക്കുതന്നെ വന്ന ബുദ്ധിശാലിയായ കോഴിക്കുഞ്ഞായിരുന്നു നാലപ്പാടൻ.

അദ്ദേഹത്തിൻെറ ആദ്യംകാല കവനങ്ങൾ 'കേരളകൗമുദി'യിലാണ്, അന്നത്തെ പ.തിവനുസരിച്ച് പ്രത്യക്ഷപ്പെട്ടത്. (ഷഷ്ടിപൂർത്തി ഗ്രന്ഥത്തിൽ അവയെക്കുറിച്ച് കൗമുദി പത്രാധിപർ ആയിരുന്ന പി.വി.കൃഷ്ണവാരിയരുടെ ഒരു പ്രബന്ധംതന്നെയുണ്ട്.) അവ രചിച്ച ആൾക്കോ വായിച്ചവർക്കോ, ആ സരണിയിലൂടെ മുന്നോട്ടു പോകാൻ വിധിക്കപ്പെട്ട വ്യക്തിയാണ് നാരായണമേനോൻ എന്ന് തോന്നാൻ വഴിയില്ല. വള്ളത്തോൾ കമ്പനിയിൽ അദ്ദേഹത്തിന് അധികം ഷെയറുണ്ടെന്ന് തോന്നിക്കുന്ന രചനാകൗശലമോ ശബ്ദസൗന്ദര്യമോ അവയിലില്ല. ഈ ഒരു പദ്യം നോക്കൂ, മടിയെപ്പറ്റിയാണ്:

'വളരെ വളരെ
ലേശമുള്ളിലായാൽ
തളരുമുടൽ നര,
നൂർജ്ജിതം നശിക്കും,
വളരുമഴലനന്ത, മോർത്തു-
കണ്ടാലിളയിലഹോ മടിയാണു കാളകൂടം.'

ഈ മട്ടിലുള്ള കവിതയെഴുതാൻ പിറന്നയാളല്ല താനെന്ന് അപ്പോഴെ നാലപ്പാടന് സ്വയം തോന്നിയിരിക്കണം. ഇങ്ങനെ തക്ക സമയത്ത് തോന്നാ

ത്തതുകൊണ്ടോ, തോന്നിയെങ്കിൽ അനുസരിക്കാത്തതുകൊണ്ടോ, കവികളും മഹാകവികളും ആയവർ നമ്മുടെ ഭാഷയിൽ ധാരാളം ഉണ്ടായിരിക്കേ ഈ കാവ്യരചനാപ്രശസ്തിയുടെ പ്രലോഭനത്തിൽനിന്ന് യഥാകാലം, എന്നുതന്നെ പറയാൻ തോന്നുന്നു, തന്നെത്താൻ പിൻവലിഞ്ഞ നാലപ്പാടന്റെ ആത്മനിരീക്ഷണവൈഭവത്തെ എത്ര സ്തുതിച്ചാലും ഏറെപ്പോവില്ല.

## സുലോചന

ഈ വഴിക്കുപോയി എഴുതിയ കവിതകളുടെ അങ്ങേയറ്റത്തെ രചന 'സുലോചന' യാണ്. കാലം 1912 ആണെന്ന് മനസ്സിലാക്കണം. നാലപ്പാടന്റെ കവനജീവിതത്തിൽ സ്മരണീയമായ ഒരു കൃതിയാണ് ഇത്. പി.വി. കൃഷ്ണവാരിയർ ഈ കൃതിയെ 'നാലപ്പാടന്റെ വിജയവൈജയന്തി' എന്നാണ് വിശേഷിപ്പിച്ചത്. പുരാണപ്പൊടിപുരണ്ട കൃതികളെക്കുറിച്ച് വാരിയരെപ്പോലുള്ളവർ ഇപ്രകാരം അവിമൃഷ്ണമായേ പറയുകയുള്ളുവെന്ന് വാശിപിടിക്കുന്നവർപോലും ഒന്ന് സമ്മതിക്കേണ്ടിവരും, ഇത്രമാത്രം കടന്നഭിപ്രായം പറയാൻ പ്രേരിപ്പിക്കത്തക്കവണ്ണം അതിൽ എന്തോ ഉണ്ടായിരിക്കണമെന്ന്. പൗരാണിക പരിമളം കലർന്ന കൃതികൾ അതിസുലഭമായിരുന്ന അക്കാലത്തുപോലും 'സുലോചന'യ്ക്ക് സാമാന്യഭിന്നമായ എന്തോ വിശേഷം ഉണ്ടെന്ന് സമ്മതിക്കപ്പെട്ടതായി കാണുന്നു. അന്നത്തെ നിലയ്ക്ക് പഴയ ആശയഗതിക്കാരെന്ന് ഒട്ടും പറഞ്ഞുകൂടാത്ത ഡോക്ടർ ചേലനാട്ട് അച്യുതമേനോനെപ്പോലുള്ളവർപോലും 'സുലോചന'യെ ഇഷ്ടപ്പെട്ടു. ഉപഹാരഗ്രന്ഥത്തിൽ അദ്ദേഹം എഴുതുന്നു: 'വിദ്യാർത്ഥിയായിരുന്ന കാലത്ത് 'സുലോചന' എത്ര തവണയാണ് ഞാൻ സ്നേഹിതൻമാരെ വായിച്ചു കേൾപ്പിച്ചിട്ടുള്ളതെന്ന് കണക്കില്ല. പലതവണയും പണം കൊടുത്തു വാങ്ങിയ ഈ കൃതി വായിക്കുവാൻവാങ്ങിയവർ മടക്കിത്തരായ്കയാൽ എനിക്ക് നഷ്ടപ്പെട്ടിട്ടുണ്ട്... 34 കൊല്ലം മുമ്പ് കേരളീയരെ കണ്ണീരിൽ മുക്കിയ 'സുലോചനാ' ദേവി...'

മഹാകവി വള്ളത്തോളിന്റെ ജനപ്രീതിജനകങ്ങളും അതിപ്രസിദ്ധങ്ങളുമായ പുരാണ കവിതകൾ അന്ന് പുറത്തുവന്നിട്ടില്ലെന്ന് ഓർക്കുക. സഹൃദയരുടെ രസനാനർത്തകനായി ഏറെക്കാലം വിലസിയ 'ബന്ധനസ്ഥനായ അനിരുദ്ധൻ' നാലപ്പാടന്റെ 'സുലോചന'യുടെ അനുജനാണ്. 'ശിഷ്യനും മകനും' തഥൈവ. മലയാള കവിതയിൽ കുമാരനാശാന്റെ 'ചിന്താവിഷ്ടയായ സീത'യോടു കൂടെ, പുരാണോപാത്തങ്ങളായ പുതുകാവ്യങ്ങളുടെ രചനയിൽ പ്രവേശിച്ച ഭാവവ്യത്യാസം അന്ന് അചിന്ത്യമായിരുന്നു. എങ്കിലും 'സുലോചന' ഈ കൃതികൾക്കെല്ലാം ജ്യേഷ്ഠസഹോദരിയായി വർത്തിക്കുന്നു. സുലോചന രാവണപുത്രനായ ഇന്ദ്രജിത്തിന്റെ പതിയാണ്. അത്രയേ അന്നുപോലും അധികപേർക്കും അറിഞ്ഞുകൂടു. എവലോ പോളിന്റെ 'പുരാണ കഥാനിഘണ്ടു' നോക്കുകയെവേണ്ടു, ഞാൻ പറഞ്ഞത് സത്യമാണെന്ന് തെളിയാൻ. അത്ര സുവിദിതമല്ലാത്ത ആ ഇതിവൃത്തം തെരഞ്ഞെടുത്തതിൽത്തന്നെ നാലപ്പാടന്റെ നോട്ടത്തിലുള്ള

വ്യത്യാസം അറിയാറാവും. നമ്മുടെ പുരാണ കഥകളിലെ അതിവിരളമായ ദുരന്താത്മകത വളരെക്കൂടുതൽ തെളിഞ്ഞുനിൽക്കുന്ന ഒരു കഥാപ്രമേയമാണ് സുലോചനയുടെ ചരിതം. രാമരാവണ യുദ്ധത്തിന്നിടയിൽ ലക്ഷ്മണൻ മേഘനാദനെ വധിച്ചപ്പോൾ ഭാര്യ സുലോചന ഉടന്തടി ചാടുംമുമ്പേ ഭർത്താവിനെ മുഖം കാണാൻ അനുവാദം ചോദിച്ചപ്പോൾ രാവണൻ നിഷേധിച്ചതിനാൽ ശത്രുപാളയത്തിൽ ചെന്ന് ശ്രീരാമനോട് സമ്മതം ചോദിക്കുന്നു. അവിടെയും ആഗ്രഹനിവൃത്തി എളുപ്പമായിരുന്നില്ല. കരയുകയും തർക്കിക്കുകയും ഒടുവിൽ പാതിവ്രത്യഫലംകൊണ്ട് ഒരത്ഭുതം കാട്ടുകയും ചെയ്യേണ്ടിവന്നു ഭർത്താവിൻെറ ശിരസ്സ് ഒരു നോക്ക് കാണാൻ സുലോചനയ്ക്ക്. തുടർന്ന് അവൾ ചിതയിൽചാടി മരിക്കുന്നു.

യവനസാഹിത്യത്തിൽ ഇതുപോലൊരു കഥയാണ് സോഫോക്ലിസിൻെറ വിശ്വോത്തര നാടകമായ 'ആൻറിഗണി' എന്ന് ഇവിടെയാണ് ഓർക്കേണ്ടത്. സഹോദരനായ പോളിനീസ്സിൻെറ ശവശരീരം മറവുചെയ്യാൻ ക്രിയോൺ രാജാവിനോട് അനുവാദം ചോദിച്ച് അത് നിഷേധിക്കപ്പെട്ടതിനെത്തുടർന്ന് യവനകഥയിൽ ആൻറിഗണിയും അവളുടെ കാമുകനും അവൻെറ അമ്മയും എല്ലാം മരിക്കുന്നുണ്ട്. വിധിയുടെ ക്രൂരതയുടെ ഏകാന്തദാരുണമായ ചിത്രീകരണങ്ങൾ പാശ്ചാത്യദുരന്തകൃതികളുടെ ദുർഭരമായ നിരങ്കുശത്വം ഇല്ലെങ്കിലും 'സുലോചന'യുടെ അന്തരംഗം മുഴുവൻ ദുരന്തസന്തപ്തമാണ്. ആ ഇതിവൃത്തം നാലപ്പാടൻ അന്ന് തെരഞ്ഞെടുത്തതിൽ, കവിദർശനത്തിൻെറ ഒരു സൂക്ഷ്മവ്യതിയാനമുണ്ട്. പിൽക്കാലത്ത് 'കണ്ണുനീർത്തുള്ളി' എഴുതാൻ ഒരുമ്പെടുന്നതിന്ന് സാദ്ധ്യതയുള്ള ഒരു കവിയാണ് നാലപ്പാടനെന്ന് പ്രവചനത്തിൻെറ നേരിയൊരു സൂചന നിപുണനിരീക്ഷകർക്ക് ഇതിൽ കണ്ടുകൂടായ്കയില്ല.

## ഗദ്യസരണിയിൽ

ഇപ്പറഞ്ഞ പ്രവചനമുണ്ടല്ലോ. അത് സംഭവാനന്തരം മനുഷ്യർക്കുണ്ടാവുന്ന പശ്ചാദ്ദൃഷ്ടി – (Hindsight – കൊണ്ട് കാലംകഴിഞ്ഞ് അവർക്ക് തോന്നുന്ന ഒരു ഭാവനയാകാം. ഏതായാലും അന്ന് 'സുലോചന'യുടെ ഈ ഭാവികാല പ്രാധാന്യം നാലപ്പാടൻ മനസ്സിലാക്കിയിരുന്നു എന്ന് കരുതുന്നത് ഭ്രമമാകും. അതിന്നു ശേഷം അദ്ദേഹം കവിതയിൽ നിന്ന് ക്രമേണ പിൻവാങ്ങുകയായിരുന്നു എന്ന് പറയാം. 'പൗരസ്ത്യദീപം' എഴുതിയത് കവനോദ്യമം എന്നതിലേറെ, ബ്രഹ്മവിദ്യാസംഘത്തിലെ അനുയായിത്വം തന്നിലേറ്റിയ വിശ്വാസസമർപ്പണരൂപമായ ഒരു കടമ, അനാഗരികരാമനായ മഞ്ചേരി രാമയ്യരുടെ ഒരു അപേക്ഷയുടെ നിർവഹണമെന്ന നിലക്ക് കവി ചെയ്തുതീർത്തതായിരുന്നു. 'പുകയിലമാഹാത്മ്യം' ആകട്ടെ നാലപ്പാടൻെറ നൈസർഗ്ഗികമായ പരിഹാസത്തിൻെറ ഒരു തള്ളിച്ച മാത്രമാണ്. പിന്നീട് 'കണ്ണുനീർത്തുള്ളി' പൊട്ടിപ്പുറപ്പെട്ടത്. അങ്ങനെ പതുക്കെപ്പതുക്കെ പദ്യരചനാസക്തി ക്ഷീയമാണമായ്ക്കൊണ്ടിരുന്ന കാലത്ത്, ആകസ്മിക

മായി സംഭവിച്ച പ്രിയാമരണത്തിന്റെ ഞെട്ടലിൽ ഉണ്ടായ ഒരു പ്രക്ഷോഭം എന്ന നിലയ്ക്കാണ്.

ചെറുപ്പത്തിലേ താൻ അഭ്യസിച്ച കവിതാരചനയുടെ സരണി വെടിഞ്ഞുകൊണ്ടിരുന്ന പരിവർത്തനദശയിൽ അദ്ദേഹത്തിന്റെ പ്രതിഭ സംതൃപ്തി നേടിയത് മെല്ലെ ഗദ്യത്തിന്റെ വഴിയിലേക്ക് മാറിക്കൊണ്ടായിരുന്നു. 'ലണ്ടൻ കൊട്ടാരത്തിലെ രഹസ്യങ്ങൾ' എന്ന വിവർത്തനശ്രമം 'പാവങ്ങൾ' എന്ന ഉൽകൃഷ്ടമായ വിവർത്തനത്തിൽ എത്തിയതുപോലെ 'വിവേകാനന്ദസ്വാമികൾ' തുടങ്ങിയ ഗദ്യകൃതികൾ അദ്ദേഹത്തെ 'ആർഷജ്ഞാന'ത്തിലും എത്തിച്ചു. 'വളർച്ചചെന്ന ആ ഒത്ത മനുഷ്യ'ന്ന് (ജോസഫ് മുണ്ടശ്ശേരിയുടെ പ്രയോഗം) എന്തുകൊണ്ടും ചേർന്ന ആവിഷ്കാരോപാധി ഗദ്യമായിരുന്നു. പിന്നീടദ്ദേഹം 'പുളകാങ്കുരം' എഴുതിയെങ്കിലും, ആ ദിശയിലൂടെ മരുമകൾ പോകുന്നതാണ് കുറച്ചുകൂടി ഉചിതം എന്നുവെച്ചിട്ടാകാം, മാതൃസന്താനബന്ധത്തെപ്പറ്റി പിന്നെ അധികം എഴുതിയില്ല. 'ചക്രവാള'ത്തിലെ സൂക്ഷ്മോന്നത ചിന്തകൾ നാലപ്പാടന്റെ കവിത്വത്തെയല്ല സമ്പുഷ്ടമാക്കിയത്, പിന്നീട് എഴുതാനിരിക്കുന്ന ആ രണ്ടു ഗദ്യഗ്രന്ഥങ്ങൾക്ക് അടിസ്ഥാനമായ വേദാന്ത-ശാസ്ത്രീയ ചിന്തകൾക്ക് തിരികൊളുത്തുകയായിരുന്നു.

## രണ്ട് സ്പന്ദനങ്ങൾ

മേലെ ഇത്രയധികം എഴുതിച്ചേർത്തത് 'കണ്ണുനീർത്തുള്ളി'യുടെ നിർമ്മാണത്തിന്റെ പശ്ചാത്തലം എന്തെല്ലാം എടുത്തുകാണിച്ചാലാണ് വ്യക്തമാകുക എന്ന ചിന്താക്ലേശത്തോടുകൂടെയാണ്. ഇതുവരെ എഴുതിയതിന്റെ ചുരുക്കം, നാലപ്പാടന്റെ സാഹിത്യ ജീവിതത്തിൽ രണ്ട് സ്പന്ദനങ്ങൾ ഉണ്ടായിരുന്നുവെന്നും അവയിൽ ഒന്ന് (ഗദ്യസ്പന്ദനം) അദ്ദേഹത്തിൽ ആദ്യമുണർന്ന കദനസ്പന്ദനത്തെ മെല്ലെ അതി വളർന്നു എന്നുമാത്രമാണ് പൂർവ്വോത്തരങ്ങളുടെ പാരസ്പര്യത്തിൽ ('ഡയലക്ടിറ്റ്സ്' എന്ന് പാശ്ചാത്യർ പറയും.) മുമ്പ് പോയതിൽ പിന്നീട് വന്നത് ഭാഗികമായെങ്കിലും നിഷേധിക്കേണ്ടിവരുമല്ലോ. പക്ഷേ, നാലപ്പാടനിൽ ഈ ഡയലക്ടിക്സ് മേൽക്കാണിച്ചതുപോലെ അത്ര സരളമായി പ്രവർത്തിക്കുകയുണ്ടായില്ല.

കാവ്യാധ്വാവിൽനിന്ന് ഗദ്യമാർഗ്ഗത്തിലേക്കുള്ള അഭിരുചിപരമായ വ്യതിയാനംപോലും എഴുത്തുകാരിൽ സാധാരണ കാണുന്ന പ്രവണതയല്ല. സഞ്ചിതവും ആർജ്ജിതവുമായ സംസ്കാരങ്ങളുടെ സങ്കീർണ്ണതയിൽനിന്ന് മാത്രമേ അങ്ങനെയൊരു മാറ്റം ഉണ്ടാവുകയുള്ളു. നാലപ്പാടനിൽ ഈ സങ്കീർണ്ണത കൂടുതൽ ആഴമുള്ളതായിരുന്നു. എന്തെന്നാൽ പദ്യത്തെ ഗദ്യം അഭിഭൂതമാക്കിയപ്പോഴും അദ്ദേഹത്തിന്റെ ഏറ്റവും മഹത്തായ സൃഷ്ടി ആത്യന്തികമായി പദ്യംതന്നെയായിക്കലാശിച്ചുവല്ലോ. ഈ വൈരുദ്ധ്യത്തിന്റെ മധുരതരമായ ഉദാഹരണമത്രെ 'കണ്ണുനീർത്തുള്ളി' ഡയലക്ടിക്സിന്റെ ഭാഷയിൽ പറഞ്ഞാൽ അത് നിഷേധത്തിന്റെ നിഷേധത്തിന്റെ നിഷേധമാണ്.

## മൂന്നു തലങ്ങൾ

ഇപ്പറഞ്ഞത് സവിശേഷമായ ഒരലങ്കാരമാണെന്നുതന്നെ കരുതിയാൽ മതി. ഞാൻ 'കണ്ണുനീർത്തുള്ളി'യെ കാവ്യമായിട്ടുതന്നെയാണ് നോക്കാനുദ്ദേശിക്കുന്നത്. വെറും ഡയലക്ടിക്കൽ പ്രതിഭാസമായിട്ടല്ല. പ്രതിഭ ഡയലക്ടിക്സിന്നും അപ്പുറത്താണ് എന്ന് ഞാൻ വിശ്വസിക്കുന്നു. ഉൽപത്തിക്കാധാരമായ പ്രത്യക്ഷഘടകങ്ങൾ 'കണ്ണുനീർത്തുള്ളി'യിൽ മുമ്പ് വിശദീകരിച്ച രചനാപരിണാമത്തിന്റെ പശ്ചാത്തലത്തിൽ നിന്ന് നോക്കിയാൽ മൂന്നെണ്ണമാണ് – 1) പഴയ പദ്യരചനാ സമ്പ്രദായം. അത് വള്ളത്തോളിന്റേതുപോലെ അത്ര മനോഹരമായിരുന്നില്ലെന്ന് നാം കണ്ടു. 2) 'ചക്രവാളം' 'പുളകാങ്കുരം' തുടങ്ങി പിൽക്കാലത്തുണ്ടായ കവിതകളിൽ നിറഞ്ഞുനിഴലിച്ചുകണ്ട തത്വചിന്താത്മകമായ സ്വഭാവം. വള്ളത്തോൾ സ്ക്കൂളിൽ നിന്ന് കുമാരനാശാന്റെ കളരിയിലേക്കുള്ള ചുവടുമാറ്റമെന്ന് ഇതിനെ മുണ്ടശ്ശേരിയെപ്പോലുള്ളവർ കാണുകയുണ്ടായി. 3) മികച്ച ഗദ്യകാരനായ നാലപ്പാടൻ, ഗദ്യത്തിന്റെ താളത്തെയാണ്. പഴയ പദ്യാത്മക താളത്തെക്കാൾ ഈ വിലാപകാവ്യത്തിൽ പ്രയോഗിച്ചത്.

ഈ കോണിലൂടെ കണ്ടാൽപ്പോലും 'കണ്ണുനീർത്തുള്ളി' അസാധാരണമായ ഒരു കാവ്യശില്പമാണ്. പഴയ പദ്യത്തിന്റെയും പുതിയ ചിന്തയുടെയും ഗദ്യത്തിന്റെയും സംസ്ക്കാരം ഇടകലർന്ന ത്രിവർണ്ണമാധുരി അതിലെ ഓരോ പദ്യത്തിലും തെളിഞ്ഞുകാണാം. എങ്കിലും ഓരോ രീതിയും കൂടുതൽ തെളിഞ്ഞുകാണാൻ സഹായിക്കുന്ന ഓരോ ശ്ലോകം, വിമർശനത്തിന്റെ വൈശദ്യത്തിന്ന്, താഴെ ദൃഷ്ടാന്തമായി കൊടുക്കാം.

1. 'മുതിർന്നുമെല്ലച്ചെറുപിച്ചവെപ്പാൻ
തുടർന്നനാൾതൊട്ടു പിരിഞ്ഞിടാതെ
ഒരമ്മതൻ രണ്ടു കിടാങ്ങളെന്ന-
പോലെ കഴിച്ചൂ പല തിങ്ങൾ ഞങ്ങൾ
– 7. 1

'കവനകൗമുദി' ദശയിലെ പദ്യങ്ങളുടെ കാലഘട്ടത്തിൽ വാർന്നുവീണ 'കണ്ണുനീർത്തുള്ളി'യിലെ പദ്യങ്ങൾക്ക് ഇത് മാതൃകയാണ്. അർത്ഥത്തിന്റെ വാച്യമായ ഉപരിപ്ലവതയ്ക്ക് എന്തോ ഒരു സൗഭഗമില്ലേ, അത് തികഞ്ഞതായിരിക്കും ഈ മാതൃകയിൽ നിർമ്മിച്ച പദ്യങ്ങൾ നാലപ്പാടൻ കവിത എത്രയൊക്കെ ദുർഗ്രഹമാണെന്ന് അന്ന് ചിലർ ആക്ഷേപിച്ചെങ്കിലും പൊതുവെ പ്രഹസനമാണ് നാലപ്പാടൻ ശൈലി. പഴയ സ്കൂളിലൂടെ വന്ന ഒരു കവിക്ക് അത്ര ദുർഗ്രഹനാകാൻ സാധിക്കില്ല.

വള്ളത്തോൾ തന്റെ ശിഷ്യന്റെ കവിത ആകെയൊന്നു പരിശോധിച്ച് ചില പദ്യങ്ങൾ തിരുത്തിയിരുന്നുവെന്ന് ഒരു കേട്ടുകേൾവിയുണ്ട്. 'ഒരേ കളിപ്പാട്ടമൊരേ കളിക്കൂത്തൊരേ കളിത്തൊട്ടിൽ' എന്നു തുടങ്ങുന്ന സ്മൃതിസുഖപ്രേരിതമായ ആ ചതുഷ്പാദി അങ്ങനെ നന്നാക്കപ്പെട്ട ഒരു പദ്യമാണെന്നും ശ്രുതിയുണ്ട്.

2. പക്ഷേ, ഇത്തരം പഴയ കാലഘട്ടത്തിൽ അടുച്ചതോ മിനുക്കപ്പെട്ടതോ ആയ പദ്യങ്ങളല്ല 'കണ്ണുനീർത്തുള്ളി' യുടെ പ്രാണഭാഗം. അത് അതിലെ ചിന്താഘനമായ ഭാഗം തന്നെയാണ്. നമ്മെ പെട്ടെന്ന് ആകർഷിക്കുന്ന സാരള്യം, ഭാവത്തിൻെറ സത്യസന്ധത, പ്രസാദം, കല്പനാമാധുരി എന്നിവ ഈ ഭാഗത്തെ ജീവനുള്ളതാക്കി തീർത്തിരിക്കുന്നു. ഈ പ്രാണജ്യോതിസ്സിൻെറ പരകോടി ഈ പദ്യത്തിൽ എത്തിയിരിക്കുന്നുവെന്ന് എല്ലാവരും സമ്മതിക്കുന്നു.

ഇരുൾക്കരിക്കട്ടകൾ കൂട്ടിയിട്ട-
തിടിച്ചു വൈരപ്പൊടി ചിന്നിടുംനീ,
മഹത്ത്വമേ, മൃത്യുവിൽനിന്നെനിക്കെ-
ന്നനശ്വരത്വത്തെ എടുത്തുകാട്ടും.'
– 1, 8.

'കണ്ണുനീർത്തുള്ളി'യെ പ്രിയാമുഖചുംബനത്തിൻെറ രതിസ്മൃതി വളർത്തുന്ന വിരഹതാപത്തിൽ നിന്ന് കവിയുടെ ആത്മാവ് മോചനം നേടാൻ ശ്രമിക്കുന്നത് അനശ്വരത, അനന്തത എന്നീ ആജ്ഞേയ ഭാവങ്ങളെ ചുംബിക്കാൻ മുഖമുയർത്തിക്കൊണ്ടാണ്. ഈ ചുംബനത്തിൻെറ വശ്യചിത്രംകൊണ്ടാണ് കവിത തുടങ്ങുന്നതുതന്നെ– 'ഞാനിങ്ങു ചിന്താശകലങ്ങൾ കണ്ണുനീരിൽ പിടിപ്പിച്ച്' എന്നിങ്ങനെ. തത്ത്വചിന്തയല്ല ശ്ലോകത്തിനെ അകമ്പടി സേവിക്കുന്ന അഥവാ പതുക്കെ അലിഞ്ഞു ശോകമായിത്തീരുന്ന തത്ത്വചിന്തയാണ് ഇവിടുത്തെ വശീകരണശക്തി.

3. വള്ളത്തോൾ 'കണ്ണുനീർത്തുള്ളി'യിൽ കൈവെച്ചുവെങ്കിൽ അതിന്നൊരർത്ഥമുണ്ട് – 'കണ്ണുനീർത്തുള്ളി'യിലെ പദ്യങ്ങൾ അന്നത്തെ വെട്ടത്തുനാടൻ കവിതാ ശൈലിയിൽ നിന്ന് വിഭിന്നമായിരുന്നു. അതിൻെറ താളം ഗാനത്തിൻെറ താളമായിരുന്നില്ല– 'നിനയ്ക്കിൽ നിതാന്താഭിരാമമേ നിന്നാരാമം' എന്ന മട്ടിലല്ലായിരുന്നു. ആശാൻകവിതയുടെ അസ്വസ്ഥശങ്കാകുലമായ ഒരു വിഷമതാളം അതിൽ കലർന്നിരിക്കുന്നു. സംഭാഷണത്തിൻെറ അല്ലെങ്കിൽ സംഭാഷണഗദ്യത്തിൻെറ ലഘുദ്രുതഗതി അതിലുണ്ട്– 'കണ്ണേ മടങ്ങുക' എന്നുതുടങ്ങിയ പദ്യത്തിലുള്ളതുപോലെ ഇതാ നോക്കൂ,

കരഞ്ഞുഞാൻ പൈതൽ കണക്കുപേച്ചും
പറഞ്ഞുമാൽപൂണ്ടു കിടന്നുരുണ്ടു-
കാണുന്നതാർ എന്നുമതാതുജോലി-
ത്തിരക്കിൽ നിർമ്മജ്ജിതമല്ലി ലോകം?
– 3, 1.

നാല്പത്തിനാല് അക്ഷരങ്ങളെക്കൊണ്ട് നാലഞ്ച് കൊച്ചു വാക്യങ്ങൾ ഉണ്ടാക്കിയ വിദ്യ ശ്രദ്ധിച്ചാലേ മനസ്സിലാകൂ. ഗദ്ഗദം വരുമ്പോൾ വാക്യം ചെറുതാകും എണ്ണം കൂടും ഈ പദ്യംകൂടെ നോക്കിയാലും

'ഇരിപ്പിടം തീക്കനൽ ചുറ്റുപാടും
ഗുഹപ്പിള; പ്പേകനിവൻ വരാകൻ

അസ്വാസ്ഥ്യമിക്കണ്ണുമുകൾപ്പരപ്പിൻ-
നേർക്കോടിയിട്ടെന്തതു ദൂരദൂരം!'
– 3, 5.

ഇതിലുമുണ്ട് അഞ്ചു ചൂർണവാക്യങ്ങൾ. ചിലതിന് ആഖ്യാതമില്ല, ചിലതിന് കർമ്മമില്ല – എങ്കിലും വാക്യംതന്നെ.

## ഇടറുന്ന തൊണ്ട

ഗദ്ഗദം – 'കണ്ണുനീർത്തുള്ളി'യുടെ രചനയുടെ പിന്നിലുള്ള ശാരീരിക പ്രക്രിയ ഗദ്ഗദത്തിൻേറതാണ്. കാളിദാസൻ അതിനെ മറ്റൊരു തരത്തിൽ പറയുകയുണ്ടായി– 'കണ്ഠസ്തംഭിത ബാഷ്പവൃത്തികലുഷ:' എന്ന് കണ്ണീരടക്കിനിർത്തിയതുകൊണ്ട് തൊണ്ട ചീത്തയായാൽ ഒച്ച തടഞ്ഞുവരും താതകണ്വന് കണ്ണീരടക്കാൻ പ്രേരണ ചെലുത്തുന്നത് തപോജന്യമായ മനോനിയന്ത്രണംതന്നെ, പക്ഷേ, ശോകം അതിൽ താൽക്കാലികമായി വിള്ളൽ ഉണ്ടാക്കിയിരിക്കുന്നു. ഇവിടെ കവിയുടെ വേദാന്തപരവും ശാസ്ത്രീയവുമായ അറിവ് കരച്ചിലിനെ തടയുവാൻ തുനിയുന്നു. ആ മഹത്തായ അറിവാണ് അദ്ദേഹത്തെ ഗദ്യകാരനാക്കി മാറ്റിയത്. ഗദ്യസംസ്ക്കാരം ഈ കവിതയിൽ ഒരുതരം ഗദ്യതാളവും ഉല്പാദിപ്പിച്ചു. എന്നിട്ടും കാവ്യാത്മകത ഭാവദ്രുതിയുടെ സന്തപ്തനിഷ്യന്ദം അതിനെ ഭേദിച്ച് ശങ്കകളും ചോദ്യങ്ങളും ഉയർത്തി.

'കണ്ണുനീർത്തുള്ളി' ജീവിതാനുഭവത്തിൻെറ പൊള്ളലേറ്റപ്പോൾ പഠിച്ചതെല്ലാം തെറ്റിയോ എന്ന് ഞെട്ടിത്തെറിച്ചു സംശയിക്കുന്ന ഒരാത്മാവിൻെറ സ്തംബ്ധമായ സ്തോഭത്തിൻെറ ശബ്ദം കൊള്ളലാണ്. 'കണ്ണുനീർത്തുള്ളി'യല്ല, കണ്ണുനീരിലെ ചോദ്യത്തുള്ളികളാണ് ആ കവിത. എം.ആർ. നായർ ചോദ്യങ്ങളാണ് ഇതിൻെറ കാതലായ അംശമെന്ന് കണ്ടിരുന്നു. അദ്ദേഹം അവയിൽനിന്ന് അരിച്ചെടുത്ത അനുമാനങ്ങൾ അല്പം പാളിപ്പോയില്ലേ എന്ന് എനിക്ക് സംശയമുണ്ടെങ്കിലും ഹൃദയം തകർന്ന ഒരാൾ ലോകത്തിൻെറ നേരെ ഉത്തരം പ്രതീക്ഷിക്കാതെ വലിച്ചെറിയുന്ന മഹാചോദ്യങ്ങൾ ഷെയ്ക്സ്പിയറിൻെറ 'ലിയർ രാജാവ്' ഉയർത്തുന്നുണ്ട്. അവയോട് അടുത്തുനില്ക്കുന്നു ഈ കൃതിയിലെ ചോദ്യങ്ങൾ. 'നിരാശയുടെ ഹീഹീഹാസമായ നിരീശ്വരത്വം' എന്നുവരെ ക്ഷോഭിച്ചു പറഞ്ഞുകളഞ്ഞു എം.ആർ.നായർ. പ്രഥമഖണ്ഡത്തിലെ എട്ട് പദ്യങ്ങളിൽ എത്ര ചോദ്യമുണ്ടെന്നോ? പറയാം–ഒമ്പത് ചോദ്യങ്ങൾ. ആ ചോദ്യങ്ങളുടെ മുമ്പിൽ പ്രപഞ്ചനിയമവും മനുഷ്യൻെറ കഴിവും സൃഷ്ടിയിലെ നീതികേടും സുഖത്തിൻെറ പ്രീതികരത്വവും എല്ലാം വിറകൊള്ളുന്നു.

ഈ ചോദ്യങ്ങൾക്ക് ഉത്തരം വേണ്ട–ഉത്തരം പറയാത്തത് ഒരു കാവ്യവൈകല്യമെന്ന് എം.ആർ.നായർ പറഞ്ഞത് മറ്റെന്തോ ആലോചിച്ചിട്ടായിരിക്കാം.

## കവിയുടെ കൈയൊപ്പ്

ഈ കൃതി താൻ എങ്ങനെ എഴുതിയെന്ന് കവി, മലയാളത്തിലെ ഏറ്റവും ചേതോഹരമായ ഒരു പ്രബന്ധ കടാക്ഷത്തിലൂടെ (പുതിയവരുടെ ശൈലിയിൽ പറഞ്ഞാൽ സ്വകാര്യമായ ഒപ്പ് – private signature – ഇട്ടുകൊണ്ട്) സൂചിപ്പിച്ചിട്ടുണ്ട്. ഒന്നാം പദ്യത്തിൽ 'കണ്ണുനീർത്തുള്ളി' എഴുതിയ-അല്ല, വീഴ്ത്തിയ ആ കവിയുടെ നിപുണകടാക്ഷം അഥവാ കൈയൊപ്പ് കാണാം.

'ഞാനിങ്ങ് ചിന്താശകലങ്ങൾ കണ്ണു-
നീരിൽ പിടിപ്പിച്ചൊരു കോട്ടകെട്ടി
അടിച്ചുടച്ചാൻ ഞൊടികൊണ്ടതാരോ
പ്രപഞ്ചമേ, നീയിതുതന്നെയെന്നും!'

പഴയതരം പദ്യമെടുത്ത് കെട്ടുറപ്പോടെ പദം നിരത്തലാണ്. ഗദ്യപ്രബന്ധത്തിൽ യുക്തിബന്ധത്തിൽ വാക്കുകൾ ചേർന്നുപോകുന്നു. പക്ഷേ, ഈ കാവ്യത്തിൽ ഈ രണ്ടു രീതിയും പറ്റാതെ കവി വേറൊരു രീതി കൈക്കൊള്ളുന്നു– ചിന്താശകലങ്ങളെ കണ്ണുനീരുകൊണ്ട് കൂട്ടിച്ചേർത്തുവരുമ്പോൾ അവ വീണ്ടും പൊട്ടിത്തകരുന്നുവെന്ന് കവി ഈ പദ്യത്തിൽ കവിതാരൂപം ശരിയാകാത്തതിനെപ്പറ്റി വിലപിക്കുകകൂടി ചെയ്യുകയാണ്. കരച്ചിലിന്റെ തള്ളിച്ചയിൽ കാവ്യരൂപം ശിഥിലമായിപ്പോകുന്നു. അടുത്ത പദ്യത്തിൽ പാടിയതുപോലെ, കടപ്പുറത്ത് അടിച്ചുകൂട്ടിയ പൊടിമണ്ണ് കാറ്റ് തട്ടിക്കളയുന്നു. വിലാപം ശ്ലഥമായ ഗദ്ഗദമായിട്ടല്ലാതെ, ഘനീഭവിച്ച ചിന്തയുടെ സിദ്ധാന്തരൂപത്തിൽ ഈ കൃതിയിൽ കാണില്ല. താൻ ആർജിച്ച ജ്ഞാനവിജ്ഞാനങ്ങളുടെ നിഷ്പ്രയോജനത്വത്തിന്റെ നേരെ തോന്നിയ ഒരു തേങ്ങൽകൂടി കവി ഈ കണ്ണുനീർത്തുള്ളിയിൽ അടക്കിയിട്ടുണ്ടാവാം.

## പോരായ്മകൾ

മറ്റു കവികളുടെ-വിശേഷിച്ച് കാളിദാസൻ, ടെനിസൻ മുതലായ മഹാകവികളുടെ ആശയങ്ങൾ 'കണ്ണുനീർത്തുള്ളി'യിൽ അങ്ങിങ്ങു കാണാമെന്ന് അന്നുതൊട്ട് പലരും ചൂണ്ടിക്കാട്ടിയിട്ടുണ്ട്. സൂക്ഷിച്ചു നോക്കിയാൽ അവ ആ പൂർവ മഹാകവികളുടേതാണെന്നുപോലും ഉറപ്പു പറയാനാവില്ല. മരണത്തിന്റെ മുന്നിൽ പട്ടിപോലും ചിന്തകനായേക്കും. മരണത്തിന്റെ മുൻപിൽ നിൽക്കുന്ന മനുഷ്യന്റെ ചിന്തകൾ ലോകത്തിലെ ഏറ്റവും പഴയ തീക്ഷ്ണ ചിന്തകളാണ്. ആ ചിന്തകളെ കവി സ്വന്തം കണ്ണുനീരിൽ ഒരുമാതിരി പിടിപ്പിക്കാൻ ശ്രമിച്ചു. കോട്ട കെട്ടിയില്ലെങ്കിലും ചില കോട്ടമതിലുകൾ കെട്ടിയിരിക്കുകയാണ്.

ഈ കവിതയുടെ വൈകല്യം കവി മറ്റുള്ളവരുടെ ആശയങ്ങൾ ആവർത്തിക്കുന്നുവെന്നതല്ല, താനുപയോഗിച്ച ആശയങ്ങൾ വീണ്ടും വീണ്ടും ആവർത്തിക്കുന്നു എന്നതാണ്. പ്രപഞ്ചത്തിന്റെ പരിവർത്തന സ്വഭാവം ജീവിതത്തിന്റെ അപൂർണ്ണത, ദുഃഖാനുഭവത്തിന്റെ പരിണത

ഫലം എന്നീ പ്രമേയങ്ങളെപ്പറ്റി അവിടെയും ഇവിടെയുമായി ആമ്രേഡനം ചെയ്യുന്ന ഭാഗങ്ങൾ വിരസങ്ങളായി തോന്നാതിരിക്കില്ല. കൃതിയുടെ രൂപം ശിഥിലമാണ് എന്ന് വാദിക്കാൻ വിരോധമില്ല. കവിയുടെ ശക്തിക്കുറവാണെന്നും വാദിക്കാം. എന്തായാലും പ്രകടമായ ആവർത്തനം ഒഴിവാക്കേണ്ടതായിരുന്നു.

# നാലപ്പാടന്റെ ഗുരുകുലത്തിൽനിന്ന്

## ഡോ. സുവർണ്ണ നാലപ്പാട്

പ്രപഞ്ചത്തിലെ സമസ്തചരാചരങ്ങളും താൻതന്നെയെന്ന് സാക്ഷാത്ക്കരിയ്ക്കുമ്പോൾ മാത്രമാണ് ഒരാളുടെ കാമങ്ങളും ദുഃഖങ്ങളും തികച്ചും ഇല്ലാതാവുകയെന്ന് യജുർവ്വേദം പറയുന്നു. ഈ സാക്ഷാത്കാരം അഥവാ അദ്വൈതബ്രഹ്മാനുഭവം പരമമായ ജ്ഞാനമാണ്. അജ്ഞാനം ഒന്നിനെ പലതായി കാണിച്ചുതരുന്നു. ജ്ഞാനം പലതിനെ ഒന്നായും. ആർഷമായ ജ്ഞാനത്തിന്റെ ആകത്തുകയായ ഈ ഏകത്വത്തേക്കാൾ വലുതായ ഒരു ശാസ്ത്രവുമില്ല. All science is the reduction of multiplicities to identities എന്ന ആധുനികന്റെ നിർവ്വചനവും ഇതു ശരിവെയ്ക്കുന്നു.

ഇത്തരം ജ്ഞാനം നേടണമെന്നാഗ്രഹിക്കുന്ന ഒരാളുടെ മുമ്പിൽ പല വഴികൾ തുറന്നു കിടക്കുന്നു. 'വൈശേഷികം' പറയുന്നത് വസ്തുവിന്റെ ആറു 'ജ്ഞാനം' സമ്പാദിച്ച് അത് സ്വജീവിതത്തിൽ അഭ്യസിക്കുന്ന ഏതൊരാളും വസ്തുവുമായി താദാത്മ്യം പ്രാപിക്കുന്നു എന്നാണ്. ദ്രവ്യം (matter), ഗുണം (quality), കർമ്മം (action or influence), സാധർമ്മ്യവൈധർമ്മ്യങ്ങൾ (similarities and differences), സമവായം (casual connections)എന്നിവയാണ് ആറു ജ്ഞാനങ്ങൾ.

രസതന്ത്രം പഠിക്കുന്ന വിദ്യാർത്ഥി ഒരു മൂലകത്തിന്റെ ദ്രവ്യസ്വഭാവം, ഘടന എന്നിവ പഠിക്കുന്നു. പിന്നീട് അതിന്റെ ഗുണങ്ങൾ, പ്രതികരണങ്ങൾ, മറ്റു മൂലകങ്ങളോടുള്ള സാധർമ്മ്യവൈധർമ്മ്യങ്ങൾ എന്നിവ മനസ്സിലാക്കുന്നു. സങ്കീർണ്ണവസ്തുക്കളിൽ അത് മറ്റുമൂലകങ്ങളോടു ചേർന്നിരിയ്ക്കെയുള്ള സമവായ സ്വഭാവം പഠിക്കുന്നു. ഉദാഹരണത്തിന് കാർബൺ മൂലകം ഓക്സിജനോടും ഹൈഡ്രജനോടും ചേർന്ന് കാർബോഹൈഡ്രേറ്റിൽ ചേർന്നിരിക്കുമ്പോഴുള്ള അവയുടെ സമവായ സ്വഭാവം. ഇതേ ശാസ്ത്രരീതിയാണ് 'ബ്രഹ്മ'ത്തെ പഠിയ്ക്കാൻ വൈശേഷികകാരൻ നിർദ്ദേശിക്കുന്നത്. ബ്രഹ്മജിജ്ഞാസുവായ ഒരു വിദ്യാർത്ഥി ആത്മാന്വേഷണത്തിന്നിറങ്ങിപ്പുറപ്പെടുമ്പോൾ, ആത്മാവിന്റെ സ്വഭാവം, ഗുണവിശേഷം, കർമ്മം, പഞ്ചഭൂതാദികളായ ഇതരദ്രവ്യങ്ങളോടും മനസ്സിനോടും മറ്റുമുള്ള സാധർമ്മ്യ വൈധർമ്മ്യങ്ങൾ, അവയോട് ആത്മാവ്

ചേർന്നിരിയ്ക്കെ സംഭവിച്ച സമവായ സ്വഭാവങ്ങൾ എന്നിവ പഠിയ്ക്കുവാനായി യോഗ്യനായ ഒരു ഗുരുവിനെ അന്വേഷിക്കുന്നു. ഗുരുവിൻെറ അർഹത നിർണ്ണയിക്കുന്നത് സർവ്വ ശാസ്ത്ര വേദപാരംഗത്വമോ പാണ്ഡിത്യമോ മാത്രം നോക്കിയല്ല. 'ഡുകൃഞ്കരണേ' മാതൃകയിലുള്ള പണ്ഡിതൻമാർക്ക് ബ്രഹ്മജിജ്ഞാസ ശമിപ്പിക്കാനാവില്ല. ലോകമേ തറവാട്, തനിയ്ക്കീ ചെടികളും പുൽകളും പുഴുക്കളും കൂടിത്തൻകുടുംബക്കാർ എന്ന ബോധമുദിച്ച കൃപാവാരിധികൂടിയാവണം ഗുരു. യോഗ്യനായ ഗുരുവിൻെറ സന്നിധിയിൽ ഇരുന്ന് ആർജ്ജിക്കുന്ന ജ്ഞാനമാകയാൽ ബ്രഹ്മവിദ്യയ്ക്ക് 'ഉപനിഷദ്ജ്ഞാന'മെന്ന് പേരുവന്നു.

ഗുരുവിൻെറ ധാർമ്മിക ജീവിതമാകുന്ന മാതൃകയാണ് ശിഷ്യനെ യഥാർത്ഥത്തിൽ ബ്രഹ്മാനുഭവത്തിലേക്ക് നയിക്കുന്നത്. മുന്നിലിരിക്കുന്ന ശിഷ്യന് ഭൗതികവും ആത്മീയവുമായ തൃഷ്ണകളുണ്ട്, ജിജ്ഞാസകളുണ്ട്. അവയെ-ശിഷ്യൻ പറയാതെത്തന്നെ അറിയുന്ന ഗുരുവിനു മാത്രമെ, ശമിപ്പിക്കാനും, കടിഞ്ഞാണിടാനും കഴിയൂ. പ്രാപ്തനായ ഗുരു പ്രപഞ്ചപരിണാമരഹസ്യത്തെ പടിപടിയായി വ്യാഖ്യാനിച്ച് ശിഷ്യനെ ആ രഹസ്യത്തോട് കൂടുതൽ കൂടുതൽ അടുപ്പിക്കുന്നു. ഓരോ അണുവിൻേറയും പരമാണുവിൻേറയും സംശ്ലേഷണവിശ്ലേഷണാദികളാൽ മഹദ്, ബുദ്ധി, ആകാശം മുതലായ തത്ത്വങ്ങളും പ്രപഞ്ചവും സൃഷ്ടിക്കപ്പെടുന്നത്; അവ ഓരോന്നിൻെറയും സ്വഭാവം, സ്ഥിതി, വിനാശം, ഈ പരമ്പരയുടെ ക്രമമായ ആവർത്തനചരിത്രം; എല്ലാം എല്ലാം ശിഷ്യൻെറ അന്തർല്ലോചനത്തിന്നു മുമ്പിൽ മന്ദമന്ദം ഇതൾ വിടർത്തിക്കാണിയ്ക്കുന്നു, ഗുരു. 'യോഗിയുടെ ഹൃദയത്തിൽ വിടർന്ന പെരുന്താമരപ്പൂ'പോലെ കാണുന്ന നിയതമായ പ്രപഞ്ചപരിണാമവ്യവസ്ഥിതിയിൽ തൻെറ പങ്കും ശിഷ്യൻെറപങ്കും, ചരാചരങ്ങളിലോരോന്നിൻെറ പങ്കും ഗുരു ചൂണ്ടിക്കാട്ടവെ, ശിഷ്യൻ പത്മവ്യൂഹത്തിൽ പെട്ട അഭിമന്യുവായി,–താമരപ്പൂവിൽ അകപ്പെട്ടുപോയ വണ്ടായി– അത്ഭുതം കൂറുന്നു. അവൻെറ മനസ്സിൽ ആദ്യം ഊറുന്ന വികാരം നിസ്സഹായതയാണ്. അവൻ കേഴുന്നു:

അനന്തമജ്ഞാതമവർണ്ണനീയം
ഈ ലോകഗോളം തിരിയുന്ന മാർഗ്ഗം
അതിങ്കലെങ്ങാണ്ടൊരിടത്തിരുന്നു
നോക്കുന്ന മർത്ത്യൻ കഥയെന്തു കണ്ടു!

പതുക്കെപ്പതുക്കെ ആ വിസ്മയത്തിൻെറ അന്ധാളിപ്പിനാൽ വിനയാന്വിതമായിത്തീർന്ന അവൻെറ ഹൃദയവും ഗ്രഹിക്കുന്നു.

കെല്പറ്റതെങ്കിലുമെൻകയ്യും ചെല്ലായ്കിൽ
അപ്പോഴേ നിശ്ചലം കാലചക്രം.

ഇപ്പോൾ ശിഷ്യൻ ഗുരുവിൻെറ മാനസപുത്രനായി, ഗുരുപരമ്പരകളുടെ കണ്ണികൾക്ക് നീളം കൂട്ടുകയായി.

ശിഷ്യൻെറ ഭാഗത്തുനിന്നു നോക്കുമ്പോൾ അടുത്തിരുന്ന് ഗ്രഹിക്കൽ ആയ 'ഉപനിഷദ്' ഗുരുവിൻെറ ഭാഗത്തുനിന്നു നോക്കുമ്പോൾ,

പരമാണു മുതൽ ബ്രഹ്മാണ്ഡംവരെ സർവ്വവും സൃഷ്ടിച്ചു സ്ഥിതി ചെയ്യിച്ച് സംഹരിക്കുന്ന ആവർത്തനാത്മകമായ പ്രപഞ്ചപരിണാമച രിത്രം ശിഷ്യർക്കു വേണ്ടി പുനർസൃഷ്ടിക്കലും, ആ പരിണാമപ്രക്രിയ യിലെ ജീവവികാസത്തോട് ശിഷ്യനെ അടുപ്പിക്കലുമാണ്.

ഇങ്ങനെ ഒരർത്ഥമാണ് ഉപനിഷദ് പദത്തിന് ആർഷജ്ഞാനകാരൻ കൊടുത്തുകാണുന്നത്. ഇതാകട്ടെ ഗാർഗ്ഗ്യായനൻെറ പ്രണവവാദത്തിൽ നിന്ന് ഭഗവാൻദാസ് വഴി നാലപ്പാടനു ലഭിച്ച അർത്ഥമാണ്.

പുല്ലും പുഴുവും കുടുംബക്കാരായി മാറിക്കഴിഞ്ഞാൽ ഉദരപൂരണ ത്തിനായി മറ്റൊരു ജീവിയെ കൊന്നുതിന്നാൻ സാദ്ധ്യമല്ലാതാവും. മര ങ്ങൾ വെട്ടിമുറിച്ച് ഭൂമിയെ നിരപ്പാക്കാൻ സാദ്ധ്യമല്ലാതാവും. രോഗിക ളിൽനിന്ന് അന്യായമായി പണം ഈടാക്കാൻ സാദ്ധ്യമല്ലാതാവും. ഈ അവസ്ഥയാണ് മനുഷ്യരെ ജിനനും ബുധനും ബ്രാഹ്മണനും (മൂന്നും ഒരേ അവസ്ഥയെ കുറിക്കുന്ന മൂന്നുപദങ്ങൾ) ആക്കുന്നത്; ദരിദ്രനാരായ ണൻമാരായിത്തീർക്കുന്നത്.

'നിയ്യെന്നുള്ളതിൻ നിർമ്മാതാവായ ഞാൻ താൻ ചെയ്ക,
ചെയ്യായ്ക, ഈ മന്ത്രത്തിനൃഷി, ദേവത, രണ്ടും.'

എന്ന സർവ്വ സ്വാതന്ത്ര്യോത്ഥിതമായ സുഖത്തിലെത്തിയവന് നീയും ഞാനും എന്ന ഭേദഭാവന അറ്റുപോകുന്നു. വിലക്കുകൾ കൂടാതെ ത്തന്നെ സദാചാരം പാലിക്കാൻ കഴിയുന്നു. ദുഃഖത്തിനു മുന്നിൽ നിർവ്വാ ണത്താമരമൊട്ടായി വിടരുന്ന ആ മാനവഹൃദയത്തിൽ ജ്ഞാനത്തിൻെറ പരാഗവും സ്നേഹത്തിൻെറ മധുവും ഊറുന്നു.

നാലപ്പാടൻെറ ഗുരുകുലത്തിൽ, ഇന്നും വിദ്യ അഭ്യസിച്ചു തീരാത്ത ഒരു ശിഷ്യയെന്ന നിലയിൽ ആ 'പെരുന്താമരപ്പൂവി'നുള്ളിൽ കടക്കാനും, മധുവുണ്ണാനും പരാഗം പുരളാനും ഭാഗ്യമുണ്ടായതിൽ അഭിമാനമുണ്ട്.



# രണ്ടാം ഭാഗം

ഒരു കാലഘട്ടത്തിന്റെ ഓർമ്മയ്ക്ക്



65
60
50
III
40
II
30
I
20
10
0
1954 ആർഷജ്ഞാനം.
1947. ഷഷ്ടിപൂർത്തി.
അപ്രകാശിത
കവിതകൾ
ജീവിതം എന്റെ
നോട്ടത്തിൽ.
1937 രതിസാമ്രാജ്യം.
പൂർണ്ണവികാസം പ്രാപിച്ച
പ്രതിഭ.
1933 ചക്രവാളം.
1927 പുളകാങ്കുരം.
ദാർശനിക
കാവ്യങ്ങൾ.
പാവങ്ങൾ.
1924 കണ്ണുനീർത്തുള്ളി.
വിവാഹം
രതി Vs വിരക്തി.
കോൺഗ്രസ് പ്രവർത്തനം.
തിയോസഫി.
ബുദ്ധമതം. വിരക്തി. സന്യാസശീലം.
1917.
1914 പൌരസ്ത്യദീപം.
സുലോചന
പുകയിലമാഹാത്മ്യം.
ധൈര്യം.
കാല്പനികത
ദാർശനികത
1907 നക്ഷത്രങ്ങൾ
കൈതപ്പൂവ്.
പ്രയത്നശീലം.
ഇംഗ്ലീഷു പഠനം ആരംഭിക്കുന്നു.
പാരമ്പര്യനിരാസത്തിന്റെ ബീജം.
പാരമ്പര്യമനുസരിച്ച വിദ്യാഭ്യാസം.
1887
സ്വഭാവജന്യഗുണങ്ങൾ
അഭ്യാസകാലം
സമ്പൂർണ്ണകവിത്വം.

# താളുകൾ മറിക്കുമ്പോൾ


| | |
|---|---|
| നാലപ്പാടൻ ജീവിച്ച കാലഘട്ടം | 126 |
| കവിത്രയവും നാലപ്പാടനും | 167 |
| ഹ്യൂഗോ, ഹാർഡി, നാലപ്പാടൻ | 176 |
| നക്ഷത്രങ്ങൾ | 185 |
| നാലപ്പാടൻെറ 'തർജ്ജമഭാവന' | 191 |
| വിധുരവിലാപകാവ്യം | 201 |
| ബുദ്ധജൈനമതസ്വാധീനം–<br>നാലപ്പാടനിൽ | 215 |
| പുളകാങ്കുരത്തിലെ സപ്തർഷികൾ | 224 |
| അന്യാപദേശകവിതകളും മുക്തകങ്ങളും | 244 |
| അപ്രകാശിത കവിതകൾ | 252 |
| കലയുടെ തത്ത്വശാസ്ത്രം | 266 |
| റൊമാൻറിക് കവി | 271 |
| മിസ്റ്റിക്ക് കവി | 281 |
| കുറിപ്പുകൾ | 289 |
| കവികളെക്കുറിച്ച്<br>ഒഷോൺസ്സി എന്ന ഐറിഷ് കവി | 293 |


ഒരു കാലഘട്ടത്തിൻെറ ഓർമ്മയ്ക്ക്

# Reference

1.A history of Indian English literature. M.K.Naik. Sahitya Acadamy, 1992.

2. A history of English literature. William Vaughn Moody - Robert Morss Lovett. 8th Edition by Fred B. Kalyani Publishers. 1992.

3. മലയാള സാഹിത്യസർവ്വസ്വം. (കേരളസാഹിത്യഅക്കാദമി) ചെങ്ങാരപ്പള്ളി

4. ആശാൻ കൃതികൾ. (ശാരദാബുക്ക്ഡിപ്പോവിലും വിദ്യാഭിവർദ്ധിനി അച്ചുകൂടത്തിലും അടിച്ചത്.)

5. നാലപ്പാട്ടിൻെറ പദ്യകൃതികൾ. മാതൃഭൂമി-1979.

6. Thomas Hardy. Art & Thought. F.B.Pinion. MacMillon Press Ltd.

7. Paul Benichon. Harvard University. Introduction to Les Miserables.

8. Indo Anglian Fiction. An assessment. P. P. Mehta. Prakash Book Depot Barelly. 1979.

9. Coleridge, the damaged archaengel - Norman Fruman. George Allen. K.Unwin Ltd 1972.

10. ഭാരതീയദർശനം. മലയാളപരിഭാഷ. ടി. നാരായണൻ നമ്പീശൻ. ഒന്നാം പതിപ്പ്, 1978.

11. The Garland of letters. (varnamala) Sir John Woodroffe. Published by M.R.Ramasesha Iyer of Ganesh & Co: Madras 1922.

12. Literary criticism. A short history - William K.Winsatt. Jr & Cleanth Brooks. 1957.

13. Twentieth Century literary criticism - Edited by David Lodge. Orient Longmen 1989.

14. Introduction to psychology. 3rd Edition. Norman.L.Munn, L. Dodge Ferrald Jr, Peter S. Ferrald Oxford & IBH Publisheing Co. PVT Ltd. 1972.

15. Romantic Imagination. C.M.Bowra. Oxford university press 1961.

16. തെരഞ്ഞെടുത്ത പ്രബന്ധങ്ങൾ. കുട്ടിക്കൃഷ്ണമാരാർ. കേരളസാഹിത്യഅക്കാദമി. 1990.

1 The perennial philosophy. Aldous Huxley. Oxford University Press.1946.

# നാലപ്പാടൻ ജീവിച്ച കാലഘട്ടം

ഒരു വ്യക്തി ജനിയ്ക്കുന്നു, മരിയ്ക്കുന്നു. ജനനത്തിനും മരണത്തിനും ഇടയിലുള്ള ഒരു ചെറിയ ഇടവേളയാണ് ഒരു വ്യക്തിയുടെ ജീവിതം. ആ ഇടവേളയിൽ വ്യക്തി എന്തെല്ലാം പഠിച്ചു, എന്തെല്ലാം ചിന്തിച്ചു, എന്തെല്ലാം ചെയ്തു, എങ്ങനെ ജീവിച്ചു, വരും തലമുറകൾക്കായി എന്തു മാതൃക സൃഷ്ടിച്ചുതന്നു എന്നൊക്കെ ചിന്തിച്ചാൽ ആ വ്യക്തിയുടെ മഹത്ത്വം ഉരച്ചുനോക്കാനാവും. അതോടൊപ്പം ആ വ്യക്തി ജീവിച്ചിരുന്ന ഇടവേളയിൽ അദ്ദേഹത്തിൻെറ ചുറ്റുമുള്ള ലോകം-ഗ്രാമവും മാതൃരാജ്യവും, മറ്റു രാജ്യങ്ങളും - എന്തെല്ലാം അനുഭവങ്ങളിലൂടെ കടന്നുപോയി എന്നും, വ്യക്തിതന്നെ തൻെറ ജീവിതത്തിൽ എന്തെല്ലാം പരീക്ഷണങ്ങളെ നേരിട്ടു എന്നും അവയെ എങ്ങനെ അതിജീവിച്ചു എന്നും അറിയുന്നത് നന്ന്. കാരണം 'ജെസ്റ്റാൾട്ട്' എന്നറിയപ്പെടുന്ന സിദ്ധാന്തപ്രകാരം വ്യക്തി താൻ ജീവിയ്ക്കുന്ന മണ്ഡലത്തിൻെറ സൃഷ്ടിയാണെന്നതുപോലെ, താൻ ജീവിക്കുന്ന മണ്ഡലത്തിൻെറ സ്രഷ്ടാവുമാണ്. അത്തരമൊരു കാഴ്ചപ്പാടിലൂടെ നാലപ്പാടൻ ജീവിച്ച കാലഘട്ടത്തെ നമുക്ക് ഒന്നു നോക്കിക്കാണാം.

1887 ഒക്ടോബർ 7 വെള്ളിയാഴ്ച മകയിരം നക്ഷത്രത്തിലാണ് നാലപ്പാടൻെറ ജനനം. 1954 ഒക്ടോബർ 31-ന് അദ്ദേഹം തൻെറ ഭൗതികശരീരം വെടിഞ്ഞു. 67 വർഷത്തെ ഇടവേളയിൽ അദ്ദേഹം എങ്ങനെയൊക്കെ വളർന്നു എന്നു പരിശോധിക്കാം. ആദ്യമായി അദ്ദേഹത്തിൻെറ ജീവിതത്തിലെ ചില സുപ്രധാന സംഭവങ്ങൾ നടന്ന തീയതികൾ (കവിതകൾ, കൃതികൾ എന്നിവയുടെ പ്രസിദ്ധീകരണവർഷമടക്കം).

ജനനം 1887
കൈതപ്പൂവ് 1907
നക്ഷത്രങ്ങൾ 1907, 20 വയസ്സ്
അസൂയ
മടി
മാതൃഭൂമി | 1908, 21 വയസ്സ്
ഗുരുപാദങ്ങളിൽ
ലണ്ടൻ കൊട്ടാരത്തിലെ രഹസ്യങ്ങൾ
ദയാനന്ദസരസ്വതി

വിവേകാന്ദൻ

വള്ളത്തോൾ (വള്ളത്തോളിന് കവിതിലകപ്പട്ടം കിട്ടുംമുമ്പാണ് ഇതെഴുതിയത്.)

ദൈവഗതി 1911, 24 വയസ്സ്

പുകയിലമാഹാത്മ്യം 1914

സുലോചന 1914

പൗരസ്ത്യദീപം 1914

അൽമോറയിലേക്കു സന്യസിക്കാനുള്ള യാത്ര 1914, 27 വയസ്സ്

തിയോസഫിക്കൽ സൊസൈറ്റി അംഗത്വം 1917, 30 വയസ്സ്

കോൺഗ്രസ് പ്രവർത്തനം 1920-21 വരെ, 33വയസ്സ്

മാധവിയമ്മയുമായുള്ള വിവാഹം 1923

മാധവിയമ്മയുടെ മരണം 1923, 36 വയസ്സ്

കണ്ണുനീർത്തുള്ളി 1924, 37 വയസ്സ്

പാവങ്ങൾ തർജ്ജമചെയ്യാൻ ആരംഭിച്ചത് 1921-22, (34-35 വയസ്സ്)

പാവങ്ങളുടെ പ്രകാശനം 1925, 38 വയസ്സ്

ലോകം 1926, 39 വയസ്സ്

പുളകാങ്കുരം 1928, 41 വയസ്സ്

തിയോസഫിയുടെ അന്തർമണ്ഡലാംഗത്വനിരസനം 1929, 42 വയസ്സ്

ചക്രവാളം 1933, 46 വയസ്സ്

രതിസാമ്രാജ്യം 1937, 50 വയസ്സ്

രണ്ടാമത്തെ വിവാഹം 1936, 49 വയസ്സ്

അമ്മയുടെ മരണം 1946

ഷഷ്ടിപൂർത്തിയാഘോഷം 1947, 61വയസ്സ്

ആർഷജ്ഞാനം എഴുതാനാരംഭിച്ചത് 1950, 64 വയസ്സ്

ആർഷജ്ഞാനത്തിന്റെ പ്രകാശനം 1954, 67 വയസ്സ്

മരണം 1954, 68 വയസ്സ്

ജീവിതത്തിന്റെ ആദ്യപകുതി (1887-1921) രണ്ടാം പകുതി എന്ന് രണ്ടായി വിഭജിച്ചാൽ കവിയുടെ വളർച്ചയുടെ ഗതി മനസ്സിലാക്കാം.

ഇന്ത്യയിൽ നാലപ്പാടൻ ജനിച്ച കാലം ഒരു നവോത്ഥാന കാലഘട്ടമായിരുന്നു. ഇംഗ്ലീഷുവിദ്യാഭ്യാസം നേടിയ പ്രഗദ്ഭരായ ഇന്ത്യാക്കാരുടെ തൂലികത്തുമ്പിൽനിന്ന് ശക്തമായ ഗദ്യവും പദ്യവും ഒഴുകി സാഹിത്യത്തെ സമ്പന്നമാക്കിയ കാലം. ഇന്ത്യയുടെ സാഹിത്യചരിത്രത്തിൽ 1857 ലെ സിപ്പായി ലഹള മുതൽ 1920-ൽ ബാല ഗംഗാധരതിലകന്റെ മരണവും ഗാന്ധിയുടെ നിസ്സഹകരണപ്രസ്ഥാനാരംഭവുംവരെയുള്ള 63 വർഷത്തെ 'മാറ്റത്തിന്റെ കാറ്റ്' (The Winds of Change)എന്നും, 1920 മുതൽ 1947 വരെയുള്ള 27 വർഷത്തെ (The Gandhian Whirlwind) (ഗാന്ധിയൻ ചുഴലി) എന്നും വിളിക്കുന്നു. മാറ്റത്തിന്റെ കാറ്റു വീശിയപ്പോൾ യാഥാസ്ഥിതികർ

തങ്ങളുടെ വ്രണങ്ങൾ നക്കിയും ഗതകാലപ്രതാപങ്ങൾ അയവിറക്കിയും, വർത്തമാനകാലത്തിൻെറ യാഥാർത്ഥ്യങ്ങൾക്കുനേരെ കണ്ണടച്ചും ഇരുന്നു. അപ്പോൾ മിഡിൽ ക്ലാസുകാർ എന്നു വിളിക്കുന്ന ഒരു പുതിയ തലമുറ അറിവിൻേറയും മൂല്യങ്ങളുടേയും ആശയങ്ങളുടേയും പൊതുവായ ഒരു ഏകത്വസന്ദേശത്തിൻേറയും പ്രത്യാശയുടേയും ലക്ഷ്യത്തിൻേറയും പാതയിലൂടെ മുന്നോട്ടു വന്നു. ഇവർ എണ്ണത്തിൽ കുറവായിരുന്നു. എങ്കിലും ആധുനിക ഇന്ത്യയുടെ പുതുതായി ജനിച്ച 'ആത്മാ'ക്കളെന്നു വിശേഷിപ്പിക്കാവുന്ന ഇവർ ക്രമേണ ഇന്ത്യയിൽ പുതിയൊരു ജീവിതത്തിന് വിത്തുപാകി. നാലപ്പാടൻ ഇന്ത്യയുടെ ഈ പുതിയ ആത്മാവിനെ പ്രതിനിധീകരിക്കുന്ന വ്യക്തിയാണ്.

1857-നു മുമ്പ് ഇന്ത്യയുടെ ചിന്താമണ്ഡലത്തിൽ രാജാറാം മോഹൻറായ് എന്ന ഒറ്റ നക്ഷത്രം മാത്രമാണ് ഉദിച്ചുയർന്നത്. 1857-നു ശേഷം ചിന്തകൻമാരുടെയും ദാർശനികൻമാരുടെയും പ്രവാഹമായിരുന്നു, ബംഗാളിൽ കണ്ടത്. അന്ധവിശ്വാസങ്ങൾക്കെതിരായി ദ്വാരകാനാഥ് ടാഗോറിൻെറയും കേശവചന്ദ്രസെന്നിൻേറയും നേതൃത്വത്തിലുള്ള ബ്രഹ്മസമാജം പടവെട്ടി. സ്വാമി വിവേകാനന്ദനും ടാഗോറും ബ്രഹ്മസമാജത്തിൻെറ തണലിൽ പിൽക്കാലത്ത് വളർന്നുവന്നു. പുരാണങ്ങളിൽകാണുന്ന സർവ്വവിഡ്ഢിത്തങ്ങളേയും നിശിതമായി വിമർശിക്കുന്ന വൈദികധർമ്മസ്ഥാപകനായ ദയാനന്ദസരസ്വതിയുടെ ആര്യസമാജത്തിൽനിന്ന് വീര്യം ഉൾക്കൊണ്ട് ഇന്ത്യയുടെ മറ്റെ അറ്റത്ത് സ്വാമി ശ്രദ്ധാനന്ദനും ലാലാ ലജ്പത്റായിയും നിലയുറപ്പിച്ചു. കിഴക്കു ബംഗാളിലും പടിഞ്ഞാറ് പഞ്ചാബ് ഗുജറാത്ത് പ്രദേശങ്ങളിലും ഈ വിചാരധാരകൾ പടർന്നു പിടിക്കുമ്പോൾ തിയോസഫിക്കൽ സൊസൈറ്റിയുടെ പ്രധാന ആസ്ഥാനമായി തെക്കെ ഇന്ത്യയിലെ മദ്രാസ്സിൽ അഡയാർ തെരഞ്ഞെടുക്കപ്പെട്ടു. (1878) 1876-ൽ സുരേന്ദ്രനാഥബാനർജി ഇന്ത്യൻ അസോസിയേഷനും 1885-ൽ ഇന്ത്യൻ നാഷനൽ കോൺഗ്രസ്സും സ്ഥാപിച്ചു.

## കവിത

ഇക്കാലത്തുണ്ടായ ശ്രദ്ധേയമായ ആംഗലകവിതകൾ 1870-ൽ പ്രസിദ്ധീകരിച്ച ദത്ത് കുടുംബത്തിൻെറ കവിതകളാണ്. എന്നാൽ ഈ കവിതകൾ കീറ്റ്സിൻേറയും വേർഡ്സ്വർത്തിൻേറയും രചനാസൗകുമാര്യത്തെ അനുകരിച്ചുണ്ടാക്കിയവ എന്നതിൽക്കവിഞ്ഞ് ഒരു വിധത്തിലും ഒറിജിനാലിറ്റി കാണിച്ചില്ല.

നാലപ്പാടൻ ജനിക്കുന്നതിന് 15 വർഷംമുമ്പു മാത്രം ജനിച്ച് അദ്ദേഹത്തേക്കാൾ 4വർഷംമുമ്പ് അന്തരിച്ച അരവിന്ദഘോഷിൻെറ ശബ്ദമാണ് കവിതാരംഗത്ത് ഇന്ത്യയുടേയും ഇംഗ്ലണ്ടിൻേറയും മനോഹരമായ ശൈലികളും ആശയങ്ങളും സമന്വയിച്ചുകൊണ്ടുണ്ടായ ആദ്യത്തെ ഗംഭീരവും മധുരവുമായ ശബ്ദം. രമേശ്ചന്ദ്രദത്തിൻേറയും (1848-1909)

മൻമോഹൻ ഘോഷിൻേറയും (1869-1924) ശബ്ദങ്ങളെ പിൻതള്ളിക്കൊണ്ട് അരവിന്ദൻെറ ശബ്ദം ഇന്ത്യൻ ചക്രവാളത്തിൽ ഉയർന്നുപൊങ്ങി.

അരവിന്ദൻ 1893-ലാണ് ഇംഗ്ലണ്ടിൽനിന്ന് ഇന്ത്യയിലേക്കു മടങ്ങിയത്. (അന്ന് നാലപ്പാടന് ആറുവയസ്സാണ്.) 1893 മുതൽ 1906 വരെയുള്ള 13 വർഷം അദ്ദേഹം ബറോഡ സ്റ്റേറ്റ് സർവ്വീസിൽ അംഗമായിരുന്നു. 1906 മുതൽ 1910 വരെ തീവ്രവാദിയായ ഒരു രാഷ്ട്രീയക്കാരനും. 1910-ൽ ആലിപ്പൂർ ജയിലിൽ വെച്ച് 'നാരായണദർശന'മുണ്ടായ അരവിന്ദനെ 1910 മുതൽ പോണ്ടിച്ചേരിയിൽ 'യോഗി'യായാണ് നാം കാണുന്നത്. 1926 നവംബർ ഇരുപത്തിനാലുമുതൽ അദ്ദേഹം ഏകാന്തധ്യാനത്തിലായിരുന്നു.

1890 മുതൽ 1900 വരെ അരവിന്ദൻ എഴുതിയ കവിതകളിൽ പ്രേമം, ദുഃഖം, മരണം, സ്വാതന്ത്രം. എന്നിവയെക്കുറിച്ച് ഭാവാത്മകമായ ചിന്തകൾ കാണാം. പിന്നീട് മിസ്റ്റിസിസത്തിൻേറയും, സിംബോളിസത്തിൻേറയും പാതയിലേക്ക് അദ്ദേഹത്തിൻെറ കവിത മാറിയൊഴുകി. 1899-ലാണ് 'പ്രേമവും മരണവും' എന്ന തൻെറ മനോഹരമായ കവിത പുറത്തു വന്നത്. ദൈവീക ജീവിതത്തെ അറിയലാണ് മനുഷ്യൻെറ ലക്ഷ്യമെന്നു ചൂണ്ടിക്കാട്ടാനും മരണത്തിൽനിന്ന് അനശ്വരത്വത്തെ എടുത്തു കാട്ടാനും അരവിന്ദൻ ശ്രമിച്ചു. അദ്ദേഹത്തിൻെറ മാസ്റ്റർ പീസ് ആയ, 'സാവിത്രി'യാകട്ടെ അരവിന്ദൻ മരിച്ച് 4 വർഷം കഴിഞ്ഞ് 1954-ൽ (നാലപ്പാടൻ മരിച്ച വർഷം) ആണ് വെളിച്ചം കണ്ടത്. പദ്യത്തിലും ഗദ്യത്തിലും ഒരുപോലെ പയറ്റിയ അരവിന്ദൻെറ ജീവിതത്തിൽ നാലപ്പാടൻെറ ജീവിതവുമായി താരതമ്യപ്പെടുത്താൻ പലതുമുണ്ട്. 1920-നു മുമ്പ് രാഷ്ട്രീയരംഗത്ത് സജീവമായി പ്രവർത്തിച്ചിരുന്ന നാലപ്പാടൻ തത്ത്വചിന്തയുടേയും ദർശനത്തിൻേറയും പർണ്ണശാലയിലേക്ക് അരവിന്ദനെപ്പോലെ മടങ്ങുകയുണ്ടായി.

മഹത്ത്വമേ മൃത്യുവിൽ നിന്നെനിയ്ക്കെ-
ന്നനശ്വരത്വത്തെയെടുത്തുകാട്ടും

എന്ന് 1924-ൽ പ്രസിദ്ധീകരിച്ച കണ്ണുനീർത്തുള്ളിയിൽ നാം കാണുന്നു. 1933-ൽ പ്രസിദ്ധീകരിച്ച ചക്രവാളത്തിൽ അതിന്നുത്തരവും കാണാം. 1954-ൽ സാവിത്രി പ്രസിദ്ധീകരിക്കുംമുമ്പേ നാലപ്പാടൻെറ കവിത ഇക്കാര്യം ചോദിച്ച് ഒരുത്തരം കണ്ടെത്തി എന്നത് ശ്രദ്ധേയമാണ്. നാലപ്പാടൻ ഒരിക്കലും ഒരു തീവ്രവാദിയായിരുന്നിട്ടില്ല എന്നതും അദ്ദേഹം എന്നും അഹിംസയിൽ അടിയുറച്ചു വിശ്വസിച്ചിരുന്നു എന്നും അറിയുമ്പോൾ മാത്രമാണ് രാഷ്ട്രീയതലത്തിൽ അദ്ദേഹം എങ്ങനെ ഒരു ഗാന്ധിയൻ കോൺഗ്രസ്സുകാരനായി എന്നറിയാൻ കഴിയുക. ബ്രഹ്മസമാജവുമായി ബന്ധപ്പെട്ട വിവേകാനന്ദൻ, ആര്യസമാജ സ്ഥാപകനായ ദയാനന്ദസരസ്വതി, ആര്യസമാജത്തിൻെറ പൗരാണിക നിരാസത്താൽ തീവ്രവാദത്തിലേക്കു നയിക്കപ്പെട്ട തിലകൻ, എന്നിവരുടെ ആശയങ്ങളുമായി മാത്രമല്ല, തിയോസഫിക്കൽ സൊസൈറ്റിയുടെ ആശയങ്ങളുമായും നാലപ്പാടൻ നന്നെ ചെറുപ്പത്തിൽത്തന്നെ ബന്ധപ്പെട്ടു. ഇന്ത്യയുടെ നഭസ്സിൽ മറ്റ

ത്തിൻെറ സന്ദേശവുമായി വന്ന മൂന്നു പ്രസ്ഥാനങ്ങളുമായും, ഒരേസമയം, ആശയവിനിമയം നടത്തുകയും അവയുടെ ആശയങ്ങൾ സ്വാംശീകരിക്കുകയും ചെയ്ത കേരളത്തിലെ ഒരേ ഒരു കവിയും ചിന്തകനും (എന്നല്ല–ഒരുപക്ഷേ ഒരേ ഒരു വ്യക്തിയും) നാലപ്പാടനായിരുന്നു.

1905-ൽ ഇന്ത്യയുടെ ആത്മാവിനെ നടുക്കുന്ന വിധത്തിൽ ലോർഡ് കഴ്സൺ ബങ്കാളിനെ വിഭജിച്ചു. ബങ്കാൾ വിഭജനത്തോടുകൂടി നവോത്ഥാന സാഹിത്യത്തിൻെറ ഭാഷ ശക്തിയാർജ്ജിച്ചു. ഇന്ത്യക്കാർ മടിയൻമാരും പരസ്പരം അസൂയയും കുടിപ്പകയും വെച്ചു പുലർത്തുന്നവരുമാകയാൽ കോൺഗ്രസ്സ് സ്വയം അധഃപതിച്ചുകൊള്ളുമെന്നും ശാന്തമായ ഒരു മരണം കോൺഗ്രസ്സിനുണ്ടാവാൻ സഹായിക്കുക മാത്രമാണ് ഇന്ത്യയിലിരുന്നു കൊണ്ട് തൻെറ ചുമതലയെന്നും 1909-ൽ കഴ്സൺപ്രഭു അഭിമാനിക്കുകയുണ്ടായി. 1908-ൽ നാലപ്പാടൻ എഴുതിയ മാതൃഭൂമി, മടി, അസൂയ എന്നീ കവിതകൾ നോക്കുക. വെറും 21 വയസ്സുമാത്രം പ്രായമായ ഒരു യുവാവായിരിക്കെത്തന്നെ തൻെറ മാതൃഭൂമിയുടെ 'പൾസ്' തൊട്ടറിയാൻ അദ്ദേഹത്തിനു സാധിച്ചിരുന്നു എന്നു വ്യക്തമാകും.

അരുതിതു ജനതേ, മനസ്സു വെച്ചി–
ക്കരുമന ചേർന്നൊരസൂയ കയ്യൊഴിപ്പിൻ
പെരുതപരനു മാത്മനിർവ്വിശേഷം
കരുതുക നൻമകൾ, നമ്മളന്യരല്ലാ

എന്നും, അസൂയ കളഞ്ഞുവെങ്കിൽ 'ഒരുമ നമുക്കൊരുയർച്ച നല്കുമല്ലോ' എന്നും അസൂയ എന്ന കവിതയിൽ അദ്ദേഹം എഴുതിയിട്ടുണ്ട്.

ചതുരതയൊടു മറ്റു നാട്ടുകാർ മി-
ക്കതുമൊരു മാന്യപദം പിടിച്ചിരിയ്ക്കേ
ഇതുവരെയൊരുയർച്ചയിങ്ങു കാൺമീ-
ലതു ജനതേ, മടിതൻെറ വിദ്യയല്ലോ.

എന്നെഴുതിയത് 1908-ലാണ്. 1905-ൽ ബംഗാൾ വിഭജനം നടന്ന അതേവർഷംതന്നെ ജപ്പാൻ ബ്രിട്ടനെ എതിർത്തു തോല്പിച്ചത് ഇന്ത്യൻ സ്വാതന്ത്ര്യസമരരംഗത്തെയാകെ ശുഭാപ്തിവിശ്വാസം കൊണ്ട് ഉത്തേജിപ്പിച്ചിരുന്നു. കോൺഗ്രസ്സുകാർ ഇന്ത്യയുടെ വിജയം സ്വപ്നം കാണാൻ തുടങ്ങിയിരുന്നു. നാലപ്പാടൻ 'മടി' എന്ന കവിത എഴുതിയത് ഇക്കാലത്താണ്.

ഇന്ത്യയെ നിന്ദിക്കുന്നവർക്കും, അവളെ കഠിനോപദ്രവമേൽപ്പിക്കുന്നവർക്കും അടിമയാക്കുന്നവർക്കും ഒരു താക്കീതെന്ന നിലയിലും, ഇന്ത്യയെ നശിപ്പിക്കാൻ ആർക്കും സാദ്ധ്യമല്ലെന്ന ശുഭാപ്തിവിശ്വാസത്തോടും അതേവർഷത്തിൽത്തന്നെ ഇരുപത്തൊന്നുകാരനായ നമ്മുടെ കവി എഴുതിയ 'മാതൃഭൂമി', ആ ചെറുപ്രായത്തിൽത്തന്നെ അദ്ദേഹം ഇന്ത്യയുടെ ആത്മാവിനെ കണ്ടെത്തിയിരുന്നതിന് സാക്ഷ്യം വഹിക്കുന്നു. ലാലാലജ്പത്റായ്, ബാലഗംഗാധരതിലകൻ, മദനമോഹനമാളവ്യ മുതലായി സ്വാതന്ത്രസമരസേനാനികളെ പലരേയും ആ കവിതയിൽ അദ്ദേഹം

പേരെടുത്തു തന്നെ പറയുന്നുമുണ്ട്. ഇന്ത്യയുടെ സ്പിരിച്വൽ ക്ലാസിക് എന്ന് ജോൺ മിഡിൽടൺ വിളിച്ച ഗാന്ധിയുടെ 'ഹിന്ദ്സ്വരാജ്' എന്ന കൃതി 1909-ൽ മാത്രമാണ് ഗുജറാത്തിയിൽ പ്രസിദ്ധീകരിച്ചതെന്നും 1910-ൽ മാത്രമാണ് അതിൻെറ ഇംഗ്ലീഷ് തർജ്ജമ വന്നതെന്നും ഓർക്കുന്നത് നന്ന്. ഈ ഗ്രന്ഥത്തിൽ ഗാന്ധിജി താൻ വിഭാവനം ചെയ്യുന്ന ഭാരതത്തിൻെറ സ്വാതന്ത്ര്യം വെറും രാഷ്ട്രീയസ്വാതന്ത്ര്യമല്ലെന്നും ഇന്ത്യയുടെ സംസ്ക്കാരത്തെ വിഷലിപ്തമാക്കിയ പാശ്ചാത്യസംസ്ക്കാരത്തിൽനിന്നുള്ള മോചനം കൂടിയാണെന്നും അസന്നിഗ്ധമായി പറഞ്ഞു. അതിന്നുള്ള ഒരു മാർഗ്ഗമായി 'സ്വദേശി' പ്രസ്ഥാനത്തെ നിർദ്ദേശിക്കുകയും ചെയ്തു. അദ്ദേഹത്തിന് ഇംഗ്ലീഷുകാരോടോ ആ ഭാഷയോടോ ആയിരുന്നില്ല, ഇംഗ്ലീഷുകാർ ഇവിടെ വിതച്ചതും ഇന്ത്യയുടെ മണ്ണിന് അനുയോജ്യമല്ലാത്തതുമായ സംസ്ക്കാരത്തോടാണ് വിരോധമുണ്ടായിരുന്നത്. ഈ ഗ്രന്ഥത്തിലാണ് ഗാന്ധിജിയുടെ സിദ്ധാന്തങ്ങളായ ആത്മശക്തി, നിസ്സഹരണം, അഹിംസ, മാർഗ്ഗത്തിൻെറ വിശുദ്ധി എന്നിവ ആദ്യമായി പ്രത്യക്ഷപ്പെട്ടത്.

ആരാലോചിച്ചു മറ്റുള്ളവരുടെ മത, മ-
ല്ലെങ്കിലാത്മാഭിമാനം
ചേരാനായ് നീ തുണയ്ക്കും പൊഴുതിലുമെതിനെ-
ക്കൂസുമീ നിൻ സുതൻമാർ?
നേരായീടും വഴിയ്ക്കുള്ളിവരുടെ ഗതി നി-
ർത്തീടുവാനിന്നു ലോകം
പോരാ പോരാ, ഭയത്തെക്കളയുമുപനി-
ഷത്തിൻെറ നാടിന്ത്യയാം നീ.

എന്ന് 1908-ൽ എഴുതിയ നാലപ്പാടൻ, ഗാന്ധിജിയുടെ രചനകളിൽ വെച്ച് ആദ്യത്തെ കനപ്പെട്ട ഗ്രന്ഥമെന്നറിയപ്പെട്ട ഈ ഗ്രന്ഥം 1910-ൽ ഇംഗ്ലീഷുഭാഷയിൽ വന്നപ്പോൾ ആ മാർഗ്ഗം ഉപനിഷത്തിൻെറ മാർഗ്ഗമാണെന്നറിഞ്ഞതുകൊണ്ടാണ് ഗാന്ധിയനായത്. നാലപ്പാടൻെറ രാഷ്ട്രീയം, ഗാന്ധിജിയുടേതെന്നപോലെ ഉപനിഷത്തുക്കളുടേയും വേദങ്ങളുടേയും ഗീതയുടേയും അഹിംസയുടേയും നാടായ ഇന്ത്യയുടെ രാഷ്ട്രീയമായിരുന്നു. ആ അറിവാണ് നാലപ്പാടനെ സ്വദേശിപ്രസ്ഥാനത്തിലേക്ക് ആകർഷിച്ചത്. ആ അറിവാണ് അദ്ദേഹത്തെ ഒരിക്കലും തീവ്രവാദത്തിലേക്കു നയിക്കാതിരുന്നതും. എല്ലാവർക്കും നൻമ എന്ന ആശയം പരത്തുന്ന 'സർവ്വോദയം' ഗാന്ധി വിഭാവനം ചെയ്തപ്പോഴും, സദാചാരത്തിൽ നിന്നു വിഭിന്നമായ ഒരു ധനതത്ത്വശാസ്ത്രം (Economics divorced from ethics) ആവശ്യമില്ലെന്ന് ഗാന്ധി സ്ഥാപിച്ചപ്പോഴും, അതിനായി നൂൻനൂൽപ്പും തക്കിളിയും, ചർക്കയും കൊണ്ടുവന്നപ്പോഴും, ഹിന്ദിപ്രചരണംകൊണ്ട് ജനങ്ങളെ ഏകോപിപ്പിക്കാൻ ശ്രമിച്ചപ്പോഴും സ്വാഭാവികമായും നാലപ്പാടൻ ആ പ്രവർത്തനങ്ങളിൽ പങ്കുകൊണ്ടു. എങ്കിലും 1920-21 കഴിഞ്ഞപ്പോഴേക്കും നാലപ്പാടൻ അരവിന്ദഘോഷിനെപ്പോലെ രാഷ്ട്രീയരംഗത്തു നിന്നു പിൻവാങ്ങുന്നതും മറ്റൊരു രംഗത്ത് നിലയുറപ്പിക്കുന്നതും നാം

കാണുന്നു. പ്രിയതമയുടെ മരണമാണ് ഇതിന്നു കാരണമെന്നു ഒറ്റ നോട്ടത്തിൽ തോന്നാം. എന്നാൽ പലകാരണങ്ങളിൽ ഒന്നായിട്ടു മാത്രമെ അതിനെക്കാണേണ്ടതുള്ളു. മാധവിയമ്മയെ വിവാഹം ചെയ്ത കാലത്താണ് നാലപ്പാടൻ പാവങ്ങൾ തർജ്ജമചെയ്യാൻ ആരംഭിച്ചത്. ബൃഹത്തായ ആ ഗ്രന്ഥം തർജ്ജമ ചെയ്യാൻ വേണ്ട സമയവും ക്ഷമയും പരിശ്രമവും അദ്ദേഹത്തിൻെറ പൂർണ്ണമായ ശ്രദ്ധ ആകർഷിച്ചിരിക്കാം. മാത്രമല്ല, തൻെറ ജീവിതദൗത്യം അദ്ദേഹം കണ്ടെത്തിക്കഴിയുകയും, മറ്റൊരാളായി വളരുകയും ചെയ്തതും ആ കൃതി തർജ്ജമചെയ്തതോടെയാണ്. അരവിന്ദഘോഷിന് ഏർപ്പെട്ടതുപോലെയുള്ള ഒരു ഉൾവിളിയോടെയാണ് രാഷ്ട്രീയപ്രവർത്തനങ്ങളിൽനിന്ന് അദ്ദേഹം പിൽക്കാലത്ത് ഒഴിഞ്ഞുനിന്നത്. എങ്കിലും മരണംവരെ അദ്ദേഹം 'ഗാന്ധിയ'നായി തുടർന്നു. 'സദാചാരവും രാഷ്ട്രഭരണവും ഒന്നാണെന്നറിയുന്ന ഒരു ഭരണാധികാരി സംഘം നിങ്ങൾക്കുണ്ടോ എന്നു ചോദിക്കുന്ന ഹ്യൂഗോയുടെ പുസ്തകം തർജ്ജമ ചെയ്യുമ്പോൾ, ഗാന്ധിജിയെപ്പോലെയുള്ള മഹദ്വ്യക്തികളാൽ നയിക്കപ്പെടുകയും ഭരിക്കപ്പെടുകയും ചെയ്യുന്ന ഇന്ത്യയെ നാലപ്പാടൻ വിഭാവനം ചെയ്തിരുന്നു. 'ദരിദ്രനാരായണ'നായ ഗാന്ധിജി, ലോകത്തിലെ അനേകം 'പാവങ്ങളു'ടെ പ്രതീകമായി ചക്രവാളങ്ങളെ കീഴടക്കുമെന്നത് നാലപ്പാടന് പരിപൂർണ്ണവിശ്വാസമായിരുന്നു.

1861 മുതൽ 1941 വരെ 80 വർഷക്കാലം ഇന്ത്യയുടെ പൂവനത്തെ ഗാനാലാപങ്ങളാൽ കോരിത്തരിപ്പിച്ചുകൊണ്ട് ഒരു പുംസ്കോകിലം ബംഗാളിൽ വിഹരിച്ചിരുന്നു. കവിയും നാടകകൃത്തും നോവലിസ്റ്റും, ചെറുകഥാകൃത്തും, ഗാനരചയിതാവും, പെയിൻററും, ചിന്തകനും, വിദ്യാഭ്യാസ വിചക്ഷണനും, ദേശീയവാദിയും, അന്താരാഷ്ട്രീയ വാദിയുമായ രവീന്ദ്രനാഥടോഗോർ. 21-ാമത്തെ വയസ്സിൽ 1882-ലാണ് സൂര്യോദയം കണ്ടുകൊണ്ടിരുന്ന ടാഗോറിന് ആദ്യത്തെ മിസ്റ്റിക്കൽ അനുഭവം ഉണ്ടായത്. അക്കാലത്തെ അദ്ദേഹത്തിൻെറ കവിതകളെല്ലാം നശ്വരവും അനശ്വരവുമായ പ്രതിഭാസങ്ങളുടെ പരസ്പരബന്ധം തേടിയുള്ള പ്രയാണവും, അന്തർമ്മുഖമായ അന്വേഷണവുമാണ്. ഗ്രാമജീവിതം, പ്രകൃതിയിലെ നിസ്സാരവസ്തുക്കളിൽ നിന്നാരംഭിച്ച് അനശ്വരത്വത്തിലേക്കു ചിറകടിച്ചു പറക്കാനുള്ള അവസരം ടാഗോറിനുണ്ടാക്കിക്കൊടുത്തു. നാലപ്പാടനെസ്സംബന്ധിച്ചും ഇതൊക്കെ ശരിയാണ്. തൻെറ 20-ാം വയസ്സിലാണ് നക്ഷത്രങ്ങളെ നോക്കിക്കൊണ്ടിരിയ്ക്കെ നാലപ്പാടന് ആദ്യത്തെ മിസ്റ്റിക്കൽ അനുഭവം ഉണ്ടാവുന്നത്. അഴകുള്ള ആ ദൃശ്യം കണ്ട് ആനന്ദത്തോടുകൂടി ഇരിക്കുന്ന നാലപ്പാടൻെറ ഉള്ളിൽ 'പണ്ടൊരു മട്ടിലും കരുതിടാതുള്ളോരു ചിന്താരസം' തട്ടിയപ്പോൾ തന്നോടുതന്നെ ആത്മഗതമായി പുതുമയാംവണ്ണം പറഞ്ഞ വാക്കുകളാണ് 'നക്ഷത്രങ്ങൾ' എന്ന കവിതയിൽ നാം കാണുന്നത്. 1882-ൽ മിസ്റ്റിക്കൽ അനുഭവമുണ്ടായ ടാഗോറിൻെറ ഏറ്റവും നല്ല കവിതയായ ഗീതാഞ്ജലിയുടെ ആദ്യപതിപ്പ് 1912-ലാണ് പുറത്തിറങ്ങിയത്. കാമുകൻെറ സമ്മാനമെന്ന കവിതയിൽ 'Rebelliously I put out the lights in my

house and your sky surprised me with its stars' എന്നു കാണാം. ഈശ്വരനെന്നു നാം വിളിക്കുന്ന പ്രപഞ്ചവിധാതാവിൻെറ നക്ഷത്രങ്ങൾ 20-ാംവയസ്സു മുതൽ മരണംവരെയും നാലപ്പാടനിൽ മിസ്റ്റിക്ക് അനുഭവങ്ങൾ സൃഷ്ടിച്ചു പോന്നു. അദ്ദേഹം നശ്വരത്വത്തിൽനിന്ന് അനശ്വരത്തെത്തേടിയുള്ള പ്രയാണത്തിൽ, അന്തർമ്മുഖത്വത്തോടെ, നിസ്സാരമായ മൺതരിയെപ്പോലും തൻെറ ആത്മാവിൽ അണച്ചു പുൽകി. പുന്നയൂർക്കുളമെന്ന കുഗ്രാമത്തിലെ നാലപ്പാട്ടെന്ന പർണ്ണാശ്രമത്തിൽ പ്രകൃതി ആ ആലോചനാശീലനുവേണ്ടി തൻെറ സൗന്ദര്യം മുഴുവൻ തുറന്നുവെച്ചു, അനുഭവങ്ങളുടെ ഒരു മണിമ്ഡപം അദ്ദേഹത്തിൻെറ സരസ്വതിക്കു നൃത്തമാടാൻ ഒരുക്കിക്കൊടുത്തു.

ടാഗോറിൻെറ ആദ്യകാല കൃതികളിൽ കാണുന്ന സൗന്ദര്യം അദ്ദേഹത്തിൻെറ അവസാനകാലകൃതികളിലില്ല. 1921-ൽ രചിച്ച fugitives, 1928-ൽ രചിച്ച fire flies, 1942-ൽ കവിയുടെ മരണശേഷം പ്രസിദ്ധപ്പെടുത്തിയ കവിതകൾ എന്നിവയിൽ ഈ ഗുണക്കുറവ് കാണാം. അസുഖം ബാധിച്ച് കിടപ്പായി ദീനശയ്യയിൽ വെച്ചെഴുതിയ അവസാനകാല കവിതകളിൽ വേദന, ദുഃഖം എന്നിവയുമായി വൃഥാ ഏറ്റുമുട്ടി, ആ സംഘർഷത്തിൽനിന്നു ജനിച്ച നിരാശയുമായി കഴിയുന്ന ഒരു മനസ്സാണ് നാം കാണുക. താൻ കുട്ടിക്കാലത്തും യൗവ്വനത്തിലും വിശ്വസിച്ചിരുന്നതിനെയെല്ലാം സംശയിക്കാൻ ആരംഭിച്ചതുകൊണ്ട് കഷ്ടത്തിലായിപ്പോയ ഒരു മനസ്സ്. ഗീതാഞ്ജലിയിൽ കാണുന്ന ശുഭാപ്തിവിശ്വാസമോ മിസ്റ്റിസിസമോ അവയിലില്ല. ഗീതാഞ്ജലിയുടെ കർത്താവിനെ പ്രശംസകൊണ്ടു മൂടിയ ഡബ്ലിയു. ബിയേറ്റ്സ് എന്ന ഐറിഷ് കവിതന്നെ ഒടുവിൽ അദ്ദേഹത്തെ തള്ളിപ്പറയുകയുണ്ടായത് കവിതകളിൽ കാണുന്ന ഈ വ്യത്യാസംകൊണ്ടു കൂടിയാണ്. മാത്രമല്ല ഗീതാഞ്ജലിയിലെ സുക്ഷ്മദൃക്കായ കവിയെയല്ല 1930-ൽ ഒരു ജർമ്മൻ ഫിലിം കമ്പനി ആവശ്യപ്പെട്ടതനുസരിച്ച് The child എഴുതിയ ടാഗോറിൽ കാണാൻ കഴിയുക.

ഇവിടെ നാലപ്പാടൻ ടാഗോറിൽനിന്ന് പ്രകടമായ വ്യത്യാസം കാണിക്കുന്നു. നാലപ്പാടൻെറ ആദ്യകാലകവിതകളിലില്ലാത്ത സൗകുമാര്യം അദ്ദേഹത്തിൻെറ അവസാനകാലത്തെ കവിതകളിലുണ്ട്. ഗുണം കൂടുകയാണ് കുറയുകയല്ല ചെയ്യുന്നത്. നിരാശ, ദുഃഖം, രോഗം മുതലായവ ഉണ്ടാക്കുന്ന സംഘർഷങ്ങളിൽനിന്നെല്ലാം ഒരു പോറലുമേൽക്കാതെ ഉയർത്തെഴുന്നേൽക്കുന്ന കവിയുടെ ആത്മാവ് അഗ്നിയിൽ ചിറകുകരിഞ്ഞിട്ടും, പുതിയ ശുഭാപ്തിവിശ്വാസത്തിൻെറ ചിറകുമായി, അനശ്വരതയിലേക്കു പറക്കാൻ വെമ്പുന്നത് കണ്ണുനീർത്തുള്ളി മുതൽ ചക്രവാളംവരെയുള്ള കവിതകളിൽ കാണാം. മരിക്കുംമുമ്പെഴുതിയ കവിതകളിലാകട്ടെ, പിന്തിരിഞ്ഞുനിന്ന് തന്നെത്തന്നെ വിലയിരുത്തുന്ന നിരൂപകനാണ് കവി. ആ വിലയിരുത്തിലിൽ ആത്മവിശ്വാസവും, ശുഭചിന്തകളും മാത്രമാണുള്ളത്. സ്വന്തം ജീവരക്തത്തിൽ തൂലികമുക്കി മാത്രം എഴുതണമെന്നു നിർബ്ബന്ധ

മുള്ള നാലപ്പാടനെക്കൊണ്ട് ആർക്കും നിർബ്ബന്ധിച്ചു കവിതയെഴുതിയ്ക്കാൻ സാദ്ധ്യമായിരുന്നില്ല എന്നും ഇവിടെ സന്ദർഭവശാൽ ഓർക്കുന്നു.

1879 മുതൽ 1949 വരെ ജീവിച്ചിരുന്ന സരോജിനി നായിഡു 1905-ൽ ദി ഗോൾഡൻ ത്രഷ്ഹോൾഡ്, 1912-ൽ Bird of time, 1917-ൽ Brokenwing, 1946-ൽ The sceptered flute എന്നീ പുസ്തകങ്ങൾ പുറത്തിറക്കി. 1927-ൽ Feather of the dawn എന്ന കവിതാപുസ്തകം പ്രസിദ്ധീകരിച്ചു. ജീവിതം ഈശ്വരന്റെ പ്രകാശം കടന്നുപോകുന്ന ഒരു പ്രിസമാണെന്നും, മരണം അവന്റെ മുഖത്തിന്റെ നിഴൽ മാത്രമാണെന്നും സരോജിനി എഴുതിയത് 1946-ൽ മാത്രമാണ്. നിഴലിനെക്കുറിച്ച നാരായണമേനോന്റെ കാല്പനികത 1933-ൽ പ്രസിദ്ധീകരിച്ച ചക്രവാളത്തിൽ അതിന്റെ പരമാവസ്ഥയിലെത്തിയിരിക്കുന്നു. ഇന്ത്യയുടെ നൈറ്റിംഗേലിന്റെ കവിതയിൽ അതിനോടു തുലനംചെയ്യാവുന്ന കാല്പനികതയില്ല.

'ഗാന്ധിയൻ ചുഴലി' എന്നു വിളിക്കാവുന്ന കാലഘട്ടത്തിൽ കവിത ഇന്ത്യൻ ചക്രവാളത്തിൽ ഏറെയൊന്നും ഉദയം ചെയ്തില്ല. 1927-ൽ ജെ.കൃഷ്ണമൂർത്തി എഴുതിയ The Search 1928-ൽ അദ്ദേഹം എഴുതിയ Immortal friend എന്നിവ പദ്യത്തിലെഴുതപ്പെട്ട തത്ത്വചിന്ത എന്നുമാത്രം വിളിക്കാവുന്നതായിരുന്നു. അദ്ദേഹത്തിന്റെ ആദ്യകൃതിയായ At the feet of my master എന്ന പുസ്തകത്തിന്റെ ഗതിയും ഇതായിരുന്നു. ഈ പുസ്തകം നാലപ്പാടൻ തന്റെ ജീവിതത്തിന്റെ ആദ്യപകുതിയിൽ വായിക്കുകയും 'ഗുരുപാദങ്ങളിൽ' എന്ന പേരിൽ തർജ്ജമ ചെയ്യുകയും ചെയ്തു. തന്റെ തർജ്ജമ നന്നായില്ല എന്ന് അഭിപ്രായപ്പെട്ട് അദ്ദേഹം അതു പ്രസിദ്ധീകരിക്കുകയുണ്ടായില്ല. (പിന്നീട് ബാലാമണിയമ്മ അതേ പുസ്തകം ഗുരുചരണങ്ങളിൽ എന്ന പേരിൽ തർജ്ജമ ചെയ്തു) പദ്യത്തിലെഴുതിയ തത്ത്വശാസ്ത്രത്തിൽ നിന്ന് (Versified Philosophy) തത്ത്വചിന്താപരമായ കവിതയിലേക്ക് (Philosophical Poetry) 1927 ലെ കൃഷ്ണമൂർത്തിക്കവിതയിൽനിന്ന് 1936-ലെ ബ്രജേന്ദ്രനാഥസീലിന്റെ Quest Eternal ലേയ്ക്ക് ഇന്ത്യൻ കവിത രണ്ടാം ഘട്ടത്തിൽ വളർന്നു. ഗുരുപാദങ്ങളുടെ തർജ്ജമയിൽനിന്ന് ചക്രവാളത്തിലേക്കുള്ള നാലപ്പാടന്റെ വളർച്ച 1933-ൽ തന്നെ നടന്നുകഴിഞ്ഞു. കാലഘട്ടത്തിന്റെ കൂടെയോ പലപ്പോഴും മുന്നിൽത്തന്നെയോ തന്റെ ടോർച്ചും മിന്നിച്ച് എപ്പോഴും നടന്നിട്ടുള്ള ഈ നാട്ടിൻപുറത്തെ കാരണവരെത്തേടി അംഗീകാരങ്ങൾ വരാതിരുന്നത്, രണ്ടുമൂന്നു കാരണങ്ങൾകൊണ്ടു മാത്രമാണ്.

1. അദ്ദേഹം മലയാളത്തിൽ കവിതയെഴുതി – ഇംഗ്ലീഷിൽ എഴുതിയില്ല.

2. മാതൃഭൂമി എന്ന കവിതയിൽ അദ്ദേഹംതന്നെ പറയുന്നതുപോലെ 'നാമം പൊങ്ങാൻ' ആശിക്കാത്ത തികച്ചും ഭാരതീയനായ കവിയായിരുന്നു അദ്ദേഹം.

3. മലയാളികളും മലയാളഭാഷയും, അദ്ദേഹം ഉൾക്കൊണ്ടത് അത്രയും, ഉൾക്കൊള്ളാനും കണ്ടു മനസ്സിലാക്കാനും അന്ന് വളർന്നു കഴിഞ്ഞിരുന്നില്ല.

4. പോപ്പുലാരിറ്റിക്കുവേണ്ടി കവിത എഴുതൽ അദ്ദേഹത്തിന് ശീലമുണ്ടായിരുന്നില്ല.

## ഗദ്യം

മാറ്റത്തിന്റെ കാറ്റടിച്ചപ്പോൾ ഉണ്ടായ ഏറ്റവും പ്രധാനമായ ഗദ്യസാഹിത്യം വിവേകാനന്ദസാഹിത്യമാണ്. അരവിന്ദന്റെ 'Life Divine' തിലകന്റെ ഗീതാരഹസ്യം (1935-ൽ ഇംഗ്ലീഷുപരിഭാഷ) എന്നിവയും ഇക്കാലത്തുണ്ടായി. പിന്നെ ഗൗരവമായ കാര്യങ്ങൾ ചർച്ച ചെയ്തത് ഗാന്ധിജിയും ഡോക്ടർരാധാകൃഷ്ണനുമാണ്. ദാർശനികവും മതപരവുമായ ഐതിഹാസികഗ്രന്ഥങ്ങൾ ഡോക്ടർ രാധാകൃഷ്ണൻ തുടരെത്തുടരെ പ്രസിദ്ധീകരിച്ചു. (1908-ലെ The Ethics of Vedanta മുതൽ 1953-ലെ The Prinncipal Upanishads വരെ) തിയോസഫിക്കൽ സൊസൈറ്റിയുടെ പ്രസിദ്ധീകരണങ്ങളും പ്രാധാന്യമർഹിക്കുന്നു. ഈ അതിപ്രധാനമായ ഗ്രന്ഥങ്ങളോടുകിടപിടിക്കുന്ന ഒരു വൈജ്ഞാനികഗ്രന്ഥം മലയാളസാഹിത്യത്തിൽ ആദ്യമായി പുറത്തിറക്കിയ പെരുമയും നാലപ്പാടന് അവകാശപ്പെടാം. (ഇന്നും ധൈഷണികമായ പ്രവർത്തനത്തിന് മുന്നോട്ടു വരുന്നവർ ചുരുക്കമായതിനാൽ അത്തരം ഗ്രന്ഥങ്ങൾ വളരെ കുറച്ചു മാത്രമെ വരുന്നുള്ളു.)

## നാടകങ്ങൾ

1957-60 ന്നിടയിൽ പ്രസിദ്ധീകരിച്ച 5 പൂർണ്ണ പദ്യനാടകങ്ങളും 6 അപൂർണ്ണ പദ്യനാടകങ്ങളുമായി 11 നാടകങ്ങളാണ് അരവിന്ദഘോഷിന്റേതായി നമുക്കുള്ളത്. ഷേക്സ്പിയറുടെ ശൈലിയിലാണ് അരവിന്ദന്റെ നാടകരചന. 1913 മുതൽ 27 വരെയുള്ള കാലത്ത് ചിത്ര മുതൽ Red Olenders വരെയുള്ള നാടകങ്ങൾ ടാഗോറിന്റേതായി ഉണ്ടായി. ഇന്ത്യൻ ദേശീയതയിലൂന്നിയവയും സ്ത്രീകളുടെ മനശ്ശാസ്ത്രത്തിന് ഊന്നൽ കൊടുത്തവയുമാണ് ടാഗോറിന്റെ നാടകങ്ങൾ. മനശ്ശാസ്ത്രപരമായ നാടകങ്ങളാണവ. 1875-ൽ മദ്രാസ്സിൽ ഡ്രമാറ്റിക് സൊസൈറ്റിയും 1890-ൽ ബെല്ലാരിയിൽ കൃഷ്ണമാചാരി സ്ഥാപിച്ച സരസവിനോദിനിസഭയും നാടകസാഹിത്യത്തെ പോഷിപ്പിച്ചു. 1921-ൽ ശ്രീനിവാസ അയ്യങ്കാരുടെ നാടകസമാഹാരം പ്രസിദ്ധീകരിച്ചു. 1952-ൽ അദ്ദേഹത്തിന്റെ 'രാമരാജ്യ'മെന്ന നാടകവും.

1952-ൽ (നാലപ്പാട്ടു നാരായണമേനോന്റെ മരണത്തിന് രണ്ടു വർഷം മുമ്പ്) ഭാരതിസാരാഭായിയുടെ 'Two Women' പ്രസിദ്ധീകരിച്ചു. മെറ്റൽലിങ്കിന്റെ കാല്പനികനാടകത്തെ അനുകരിച്ചുകൊണ്ടുള്ള ഈ

നാടകം അനുരാധ എന്ന ഭാര്യയുടേയും അവിവാഹിതയായ ഉർവ്വശിയുടേയും കഥയാണ്. പദ്യത്തിലുള്ള സംഭാഷണശകലങ്ങളുമുണ്ട്. നാലപ്പാടൻ തർജ്ജമചെയ്ത മെറ്റർലിങ്കിൻെറ സാപത്ന്യം, അദ്ദേഹത്തിൻെറ വളർച്ചയുടെ ആദ്യഘട്ടത്തെ പ്രതിനിധാനം ചെയ്യുന്നു. ഭാരതിസാരാഭായിയുടെ രചനയാകട്ടെ വളരുന്ന ഇന്ത്യൻ സാഹിത്യത്തിൻെറ മൂന്നാം ഘട്ടത്തിലാണ് (സ്വാതന്ത്ര്യാനന്തര ഇന്ത്യയിൽ) നാം കാണുന്നത്.

## നോവലുകൾ

1902-ൽ രമേഷ്ചന്ദ്രദത്തിൻെറ The lake of palmsപുറത്തുവരുമ്പോൾ നാലപ്പാടന് 15 വയസ്സാണ്. ഈ പുസ്തകത്തിൻെറ കഥ 'വിധവാവിവാഹ'മായിരുന്നു. വി.ടി.യെക്കൊണ്ട് മലയാളനാട്ടിൽ വിധവാവിവാഹം നടപ്പാക്കാൻ പ്രേരണയായി വർത്തിച്ചത് നാലപ്പാടനായതുകൊണ്ടാണ് ഇക്കാര്യം എടുത്തുപറയുന്നത്. 1857 മുതൽ 1920 വരെയുള്ള കാലഘട്ടത്തിൽ ഇന്ത്യയിൽ കവിതയിലും ഉപന്യാസം മുതലായ ഗദ്യശാഖകളിലും കാണുന്ന നവജീവൻ നോവൽരംഗത്തുണ്ടായില്ല. സാമൂഹ്യപ്രശ്നങ്ങളെ അടിസ്ഥാനമാക്കിയ നോവലുകളുടെ എണ്ണം കുറവ്. ഉള്ളവ തന്നെ ശൈലിയിലും മട്ടിലും അറുപഴഞ്ചൻ.

1909-ൽ മദ്രാസിൽ മാധവയ്യയുടെ സത്യാനന്ദ പുറത്തു വന്നുകഴിഞ്ഞു.

1914-ൽ തിലകൻ ജയിലിൽനിന്നു പുറത്തുവന്നു.

1916-ൽ 'തില്ലൈ ഗോവിന്ദൻ' എന്ന മറ്റൊരു നോവൽ മാധവയ്യയുടേതായി വെളിച്ചം കണ്ടു.

1917-ൽ മിസിസ് ആനിബസൻറിൻെറ ആൾ ഇന്ത്യാ ഹോംറൂൾ ലീഗ് വന്നു.

അതേവർഷം ഭൂനിയമത്തിൻെറ ചില അനീതികൾക്കെതിരായി 'കൈരസത്യാഗ്രഹ'ത്തിൽ ഗാന്ധി അഹിംസാസിദ്ധാന്തം പരീക്ഷിച്ചു. നാലപ്പാടൻ തിയോസഫിക്കൽ സൊസൈറ്റിയിൽ ചേരുകയും ചെയ്തു. (1914-ൽ തന്നെ പൗരസ്ത്യദീപം അദ്ദേഹം തർജ്ജമ ചെയ്തിരുന്നു. അഹിംസാ സിദ്ധാന്തത്തിൽ, നാലപ്പാട്ടെ മുത്തശ്ശിമാർപോലും ജൻമനാവിശ്വസിച്ചിരുന്നു എന്നുംകൂടെ ഇവിടെ പറയട്ടെ.) 1917-ൽ റഷ്യയിൽ വിപ്ലവം നടന്നു. മാർക്സിസ്റ്റ് ആശയങ്ങൾ ഇന്ത്യയിലേക്കു വ്യാപിക്കാൻ ആരംഭിച്ചു. 1918-ൽ അഹമ്മദാബാദ് ലേബർപ്രശ്നത്തിൽ ഗാന്ധി തൻെറ അഹിംസാ സിദ്ധാന്തം വീണ്ടും പ്രയോഗിച്ചു. അക്കൊല്ലമാണ് അവിടെ ക്ഷാമത്താൽ ജനങ്ങൾ വലഞ്ഞത്. 1919-ൽ റൗലത്ത് ആക്ടും, ജാലിയൻ വാലാബാഗും ഖിലാഫത്ത് ലഹളയും ഇന്ത്യ കണ്ടു. പട്ടിണി, ഹിംസ, മരണം, വർഗ്ഗീയവിദ്വേഷം, കഷ്ടപ്പാടുകൾ–ഇന്ത്യയിലെ പാവങ്ങൾ കിടന്നു നരകിയ്ക്കുന്ന കാഴ്ച. 1920-ൽ അഖിലേന്ത്യാ ട്രേഡ് യൂനിയൻ കോൺഗ്രസ്സ് സ്ഥാപിതമായത് ഈ ചുറ്റുപാടിലാണ്. 1920 ആഗസ്റ്റ് ഒന്നാം തീയതി തിലകനെന്ന നക്ഷത്രം അസ്തമിച്ച്, ഗാന്ധിയാകുന്ന സൂര്യൻ

ഇന്ത്യൻ രാഷ്ട്രീയനഭസ്സിൽ പ്രകാശവാനായി ഉദിച്ചു. എല്ലാ കഷ്ടപ്പാടുകൾക്കുമിടയിലും ഇന്ത്യയിലെ 'പാവങ്ങൾ' പ്രതീക്ഷയും ശുഭാപ്തിവിശ്വാസവും കൈവിടാതെ സ്വാതന്ത്ര്യത്തിനായി പോരാടാൻ ധൈര്യമായി മുന്നോട്ടുവന്നു. ഈ കാലഘട്ടത്തിലാണ് 'പാവങ്ങൾ' എന്ന വിഖ്യാതമായ ഫ്രഞ്ചുനോവലിന്റെ പരിഭാഷ നാലപ്പാടൻ ആരംഭിക്കുന്നത്. അത് ആ സന്ദർഭത്തിൽ ഇന്നാട്ടിലെ ജനസമൂഹത്തിന്റെ ഉൾവിളിയായിരുന്നു. നാലപ്പാടൻ ഈ മഹദ്ഗ്രന്ഥത്തിന്റെ രചനയ്ക്ക് ഒരുങ്ങിയതോടെ സ്വാഭാവികമായും ഇന്ത്യൻ രാഷ്ട്രീയരംഗത്തുനിന്ന് അകന്നുനിന്നു. ആദ്യം കർമ്മോൻമുഖനായ കർമ്മസന്യാസിയുടെ സന്യാസമായിരുന്നു അത്. ഒരു തപസ്യ. പാവങ്ങൾ പ്രഞ്ചുവിപ്ലവത്തിന്റെ പശ്ചാത്തലത്തിലെഴുതപ്പെട്ട നോവലാണെങ്കിലും അതിലെ ഇതിവൃത്തം ഫ്രഞ്ചുവിപ്ലവമല്ല. ഹ്യൂഗോ പ്രഞ്ചുവിപ്ലവത്തെയല്ല, ഏകാകിയായി ജീവിക്കുകയും ഏകാകിയായി മരിക്കുകയും ചെയ്ത ഒരു മഹാത്മാവിന്റെ സ്നേഹസമ്പന്നമായ ഹൃദയത്തെയാണ് നമ്മുടെ മുമ്പിൽ വരച്ചു കാട്ടുന്നത്. ആൾക്കൂട്ടത്തിൽ തനിയെ നിൽക്കുന്ന ഒരാൾ. ആ ജീവിത്തിന്റെയും ആ ത്യാഗോജ്ജ്വലമായ സ്നേഹത്തിന്റേയും മുമ്പിൽ പ്രഞ്ചുവിപ്ലവം നിഷ്പ്രഭമായ ഒരു പശ്ചാത്തല യവനികമാത്രമാണ്. ആൾക്കൂട്ടത്തിൽ തനിയെ നിൽക്കുന്ന ആ 'പാവം മനുഷ്യ'നിൽ അനുകമ്പയല്ല ബഹുമാനവും സ്നേഹവുമാണ് നാം ചൊരിയുന്നത്. ഗാന്ധിജി ഇന്ത്യൻ രാഷ്ട്രീയ നഭസ്സിൽ ഒരു സൂര്യനായി ഉദിച്ചുയർന്ന വർഷമാണ് ഈ നോവൽ രചിക്കപ്പെട്ടത്. 1948 ആകുമ്പോഴേക്കും ആ സൂര്യൻ ഒറ്റപ്പെട്ടു, വധിക്കപ്പെട്ടു, പക്ഷെ ആദരിക്കപ്പെട്ടു. മലയാള സാഹിത്യരംഗത്ത് നാലപ്പാടനും ഒറ്റപ്പെട്ടുനിന്നു. യാഥാസ്ഥിതകൻമാരാൽ തേജോവധം ചെയ്യപ്പെട്ടു. പക്ഷെ മാറ്റത്തിനു തയ്യാറായ മനസ്സുകളാൽ സ്നേഹിക്കപ്പെടുകയും ആദരിക്കപ്പെടുകയും ചെയ്തു. പാവങ്ങൾ തർജ്ജമ ചെയ്യുന്നതോടെ നാലപ്പാടൻ പുതിയൊരാളായി മാറി. താൻ ജീവിക്കുന്ന ഭൂമിയിലെ, മലയാളം വായിക്കാനറിയുന്നവരും ചിന്തിക്കുന്നവരുമായ ഒരു തലമുറയെ മുഴുവൻ പുതിയ ആളുകളാക്കി മാറ്റുകയും ചെയ്തു. അദ്ദേഹം കർമ്മസന്യാസയോഗത്തിലേക്കു പ്രവേശിക്കവെ ആ പുതിയ തലമുറ കർമ്മോൻമുഖരായി പുറത്തുവന്നു.

പക്ഷെ അവരുടെ കയ്യിലെ ചൂട്ടു കത്തിച്ചുകൊടുത്തത് നാലപ്പാട്ടിന്റെ ആത്മാവിന്റെ പൂജാമുറിയിൽ കത്തിച്ചുവെച്ച നിലവിളക്കിന്റെ തിരിയായിരുന്നു.

1920-ൽ പാവങ്ങളുടെ തർജ്ജമ ആരംഭിച്ചു. 1923-ലും 24-ലും മാധവയ്യയുടെ നന്ദയും ലഫ്റ്റനൻറ് പഞ്ചുവും പുറത്തുവന്നു. 1925-ൽ പാവങ്ങൾ പുറത്തുവന്ന അതേവർഷമാണ് സർദാർ ജോഗേന്ദ്രസിങ്ങിന്റെ കമല എന്ന സാമൂഹ്യനോവൽ (ഇംഗ്ലീഷ്) പുറത്തുവരുന്നത്. അതേവർഷമാണ് ഇന്ത്യൻ കമ്യൂണിസ്റ്റ്പാർട്ടി രൂപീകരിക്കപ്പെടുന്നതും.

1930-ൽ ഗാന്ധിജിയുടെ സിവിൽ ഡിസ്ഒബീഡിയൻറ് പ്രസ്ഥാനവും ഉപ്പുസത്യാഗ്രഹവുമുണ്ടായി. 1929-33 വരെയുള്ള വർഷം ഇന്ത്യ

യിൽ വീണ്ടും ക്ഷാമത്തിൻെറ വർഷങ്ങളായിരുന്നു. അരവിന്ദൻ പരിപൂർണ്ണമായും ദൗത്യം നിർവ്വഹിച്ചുകഴിഞ്ഞിരുന്നു. നാലപ്പാടനും സദാചാരം, രാഷ്ട്രഭരണതന്ത്രം എന്നൊക്കെ പറയുന്നത് മാനവികതയിൽനിന്നും സ്നേഹത്തിൽനിന്നും ഉടലെടുത്തതാവണമെന്ന് മഹദ്തത്ത്വത്തിൻെറ വക്താവായി 'ചക്രവാള'ങ്ങളിൽ തൻെറ വ്യക്തിമുദ്ര പതിപ്പിച്ചു കഴിഞ്ഞിരുന്നു. നാലപ്പാട്ടെ ആശ്രമമുറ്റത്ത് പോണ്ടിച്ചേരിയിലെ ആശ്രമത്തിലെന്നപോലെ മറ്റൊരു മഹായോഗി ജനിച്ചുകഴിഞ്ഞിരുന്നു. മഹാനായ ഒരു ദാർശനികൻ. അക്കിത്തം വിശേഷിപ്പിച്ചപോലെ ഒരു ഋഷികവി. ഇക്കാലത്താണ് സ്വാതന്ത്ര്യസമരം, പൗരസ്ത്യ പാശ്ചാത്യബന്ധം, വർഗ്ഗീയത, ഹരിജനോദ്ധാരണം, ഭൂമി സ്വന്തമില്ലാത്ത പാവങ്ങളുടെ ദുരവസ്ഥ, സാമ്പത്തിക ചൂഷണത്താൽ വലയുന്നവരുടെ ജീവിതം എന്നിങ്ങനെയുള്ള പൊതുപ്രശ്നങ്ങളേയും സ്ത്രീവിമോചനത്തേയും (സതി, വിധവാവിവാഹം, ബാലവിവാഹം) കേന്ദ്രമാക്കിക്കൊണ്ടുള്ള അനേകം നോവലുകൾ ഇന്ത്യയിൽ പുറത്തുവന്നത്. 1930-ൽ തന്നെയാണ് ഗാന്ധിജിയുടെ ഭഗവദ്ഗീതയിൽ താൻ കണ്ടെത്തിയ തത്ത്വങ്ങൾ പുറത്തുവരുന്നതും (Discourses on the Gita) 1919 മുതൽ 32 വരെ യങ്ങ്ഇന്ത്യയിലും 1933 മുതൽ 48വരെ ഹരിജനിലുമായി ഗാന്ധിജി എഴുതിയ അനേകം ലേഖനങ്ങൾ ഇന്ത്യയിലെ നോവലിസ്റ്റുകളെ പ്രചോദിപ്പിച്ചു. എന്നാൽ ഈ രണ്ടു ജേർണ്ണലുകളും പ്രചുരപ്രചാരമാവുന്നതിനും അവയിലെ ആശയങ്ങളാൽ പ്രചോദിക്കപ്പെടുന്നതിനും മുമ്പുതന്നെ നാലപ്പാടൻ ഹ്യൂഗോവിനെ പരിചയപ്പെടുകയും 'പാവങ്ങളു'ടെ പ്രശ്നങ്ങളിലേക്ക് ആഴ്ന്നിറങ്ങുകയും അവയെ തൻെറ സഹജീവികളോട് പറഞ്ഞുകൊടുക്കാനുള്ള ശ്രമത്തിൽ ഏർപ്പെടുകയും, ആ മഹാദൗത്യത്തിനായി രാഷ്ട്രീയത്തിൽനിന്ന് ഒഴിഞ്ഞുനിൽക്കുകയും ചെയ്തു. 1920-ൽ മാത്രമാണ് ഡോക്ടർരാധാകൃഷ്ണൻെറ ആദ്യത്തെ മേജർ കൃതി എന്നു പറയാവുന്ന Reign of Religion in Contemporary Philosophy പുറത്തുവരുന്നത്. പാശ്ചാത്യതത്ത്വശാസ്ത്രത്തേയും ചിന്തയേയും വിലയിരുത്താനുള്ള ഇന്ത്യാക്കാരൻെറ ആദ്യത്തെ ശ്രമമെന്നനിലയിൽ ഈ കൃതി ശ്രദ്ധേയമായിരുന്നു. രാധാകൃഷ്ണൻ പാശ്ചാത്യചിന്തയെക്കുറിച്ച് ആധികാരികമായി പണ്ഡിതോചിതമായ അഭിപ്രായം രേഖപ്പെടുത്തിയ അതേ കൊല്ലമാണ് നാലപ്പാടൻ പാശ്ചാത്യചിന്തകരിൽ പ്രമുഖനായ ഹ്യൂഗോവിനെ തൻെറ അയൽവാസിയെന്നപോലെ കൈപിടിച്ച് ഓരോ മലയാളിയുടെ വീട്ടുമുറ്റത്തും കൊണ്ടുവന്ന് 'ഇതാരാണെന്നറിയണ്ടേ' എന്ന് പരിചയപ്പെടുത്താനുള്ള ശ്രമം ആരംഭിച്ചത്. 1923 മുതൽ 27 വരെയുള്ള കാലഘട്ടത്തിലാണ് രാധാകൃഷ്ണൻെറ 'മാഗ്നം ഓപ്പസ്' ആയ ഇന്ത്യൻ ഫിലോസഫി രണ്ടു വാല്യങ്ങൾ പുറത്തുവരുന്നത്. 1924, 28-ൽ നാലപ്പാടൻ കണ്ണുനീർത്തുള്ളിയിലും, പുളകാങ്കുരത്തിലും മറനീക്കി നിർമ്മലനിഷ്കളബ്രഹ്മത്തെ–അനശ്വരമായ സനാതനധർമ്മത്തെ– ഇന്ത്യയുടെ ദർശനത്തെ നമ്മുടെ കൺമുന്നിൽ ലളിതമായി അവതരിപ്പിച്ചുകഴിഞ്ഞു. 1926-ൽ രാധാകൃഷ്ണൻെറ Hindu way of life പുറത്തുവന്നു.

1929-ൽ Kalki or the future of civilization, 1932-ൽ An idealist view of life, 1933-ൽ East and West in Religion-- ചക്രവാളത്തിൻെറ ആദ്യപതിപ്പ് പുറത്തുവന്ന വർഷമാണത്. ഇന്ത്യൻ ജനതയുടെ തനതായ ജീവിതരീതിയിലൂടെ, സനാതനദർശനങ്ങളിലൂടെ വരുംകാലത്തെ തലമുറയെ വളർത്തിയെടുക്കാനുള്ള ലളിതമായ ശ്രമം അതിന്നെത്രയോ മുമ്പ് കവനകൗമുദിയിൽ പ്രസിദ്ധീകരിച്ച 'ഇന്നത്തെ അമ്മ'യിലൂടെ നാലപ്പാടൻ നിർവ്വഹിച്ചു കഴിഞ്ഞിരുന്നു. ഒരു ഐഡിയലിസ്റ്റ് ആയും സാമൂഹ്യപരിഷ്ക്കർത്താവായും കവിയായും ജീവിച്ചു കാണിച്ച അദ്ദേഹം കിഴക്കിനേയും പടിഞ്ഞാറിനേയും തൻെറ കൃതികളിലൂടെയും വിജ്ഞാനസമ്പത്തിലൂടെയും സമന്വയിച്ചുകഴിഞ്ഞിരുന്നു. 1934-ൽ മാത്രമാണ് രാധാകൃഷ്ണൻ കിഴക്കിൻെറ മതത്തേയും പടിഞ്ഞാറിൻെറ ചിന്തയേയും തമ്മിൽ താരതമ്യപ്പെടുത്തുന്നത്. 1920-നു ശേഷമുള്ള നാലപ്പാടിൻെറ എല്ലാ കൃതികളിലും അതു രണ്ടും ഒന്നായിത്തീരുന്ന മനോഹരദൃശ്യം കാണാം. 1947-ൽ Religion and society എന്ന രാധാകൃഷ്ണൻെറ കൃതി പുറത്തുവരുമ്പോൾ നാലപ്പാടൻെറ ഷഷ്ഠിപൂർത്തിയാഘോഷം നടക്കുകയാണ്. 1953-ൽ The Principal Upanishads പുറത്തിറങ്ങുമ്പോൾ ആർഷജ്ഞാനം നോർമ്മൻ പ്രസ്സിൽ അച്ചടിയിലാണ്. അതിനുശേഷം, നമ്മുടെ കവി സ്വധാമത്തിലേക്ക് തൻെറ ദൗത്യം നിറവേറ്റിയ കൃതാർത്ഥതയോടെ തിരിച്ചു പോവുകയും ചെയ്തു.

1930 കളിലാണ് ഇന്ത്യയുടെ നോവൽ രംഗം സജീവമായതെന്നു പറഞ്ഞുവല്ലൊ. പാവങ്ങളുടെ തർജ്ജമകൊണ്ട് നാലപ്പാടൻ മലയാള നോവൽ സാഹിത്യരംഗത്ത് വിപ്ലവാത്മകമായ തുടക്കം കുറിച്ച് 10 വർഷങ്ങൾക്കുശേഷമാണ് ഇന്ത്യൻ ഇംഗ്ലീഷു സാഹിത്യത്തിൽ ത്രിമൂർത്തികൾ ഉദയം ചെയ്തത്. ഈ ത്രിമൂർത്തികൾ മുൽക്ക് രാജ് ആനന്ദും (1935. Untouchables) ആർ. കെ. നാരായണനും (1935. Swami and friends) രാജാറാവുവും (1938. Kanthapura) ആയിരുന്നു. കാലത്തെ കടന്നുചിന്തിക്കുന്നവർക്ക്, കാലത്തിൻെറ ഒഴുക്കിനൊപ്പം നീന്തുന്നവരോളം പോപ്പുലാരിറ്റി കിട്ടാറില്ല. മലയാളത്തിൽ കാലത്തെ കടന്നു ചിന്തിക്കുന്ന കവിയായിരുന്നു നാലപ്പാടൻ. അതുകൊണ്ടുതന്നെ അദ്ദേഹം മലയാളസാഹിത്യമണ്ഡലത്തിൽ ഒറ്റപ്പെട്ടു നിൽക്കുന്ന ഒരു ഉജ്ജ്വല താരമായിരുന്നു.

## വിശ്വസാഹിത്യം

നാലപ്പാടൻ ജീവിച്ചിരുന്ന കാലത്ത് പുന്നയൂർക്കുളം പുറമെയുള്ളവർക്ക് എത്തിപ്പെടാൻ പ്രയാസമുള്ള ഒരു കുഗ്രാമമായിരുന്നു. വഞ്ചിയല്ലാതെ ഗതാഗതമാർഗ്ഗമില്ലാത്ത ഒരു അപരിഷ്കൃതമായ ഭൂവിഭാഗം. ആ കുഗ്രാമത്തിലിരുന്നുകൊണ്ട്, ഒമ്പതാംക്ലാസുവരെ മാത്രം ഔപചാരികവിദ്യാഭ്യാസം ലഭിച്ച, ഒരു സാധാരണ തറവാട്ടുകാരണവർ തൻെറ ചിന്താശകലങ്ങൾകൊണ്ടു കെട്ടിയ മനോഹരമായ കോട്ടകളെക്കുറിച്ചാണ് നാം

സംസാരിക്കുന്നത്. ഇന്ത്യയിലെ, അക്കാലത്തു ജീവിച്ചിരുന്ന എല്ലാ മഹദ്വ്യക്തികളുടേയും ചിന്താമണ്ഡലങ്ങൾ നാലപ്പാടനും പരിചിതമായിരുന്നു, എന്നല്ല അവരേക്കാൾ മുമ്പുതന്നെ എല്ലാ പ്രസ്ഥാനങ്ങളിലും സ്വന്തമായ ചിന്താസരണി വെട്ടിത്തുറന്നുകൊണ്ട് അദ്ദേഹം മുമ്പേതന്നെ സഞ്ചരിച്ചിരുന്നു എന്നു നാം കണ്ടുകഴിഞ്ഞു. പാശ്ചാത്യസാഹിത്യരംഗത്തെ വിചാരതരംഗങ്ങളും ഈ മഹാമനീഷിയെത്തേടി പുന്നയൂർക്കുളത്തിൻെറ സുഖശീതളമായ ഗ്രാമഭംഗിയിൽ സ്വയമലിഞ്ഞു ചേരാൻ ദൃഢനിശ്ചയമെടുത്ത് കടൽ താണ്ടിവന്നിരുന്നു. നാലപ്പാടൻെറ കാലത്തെ ഇംഗ്ലീഷുസാഹിത്യ ചരിത്രത്തിലേക്ക് നമുക്കൊന്നു കണ്ണോടിച്ചുനോക്കാം.

1837 മുതൽ 1910 വരെയുള്ള കാലഘട്ടം ഇംഗ്ലീഷുസാഹിത്യചരിത്രത്തിൽ വിക്ടോറിയൻ കാലഘട്ടമായി അറിയപ്പെടുന്നു. ഇക്കാലത്താണ് സാമൂഹ്യമായ മാറ്റങ്ങളും ധൈഷണികമായ ഉയർച്ചയും ഇംഗ്ലീഷു സാഹിത്യചരിത്രത്തിൽ ഒരു നവോത്ഥാനകാലഘട്ടം കുറിച്ചത്. 1910-ൽ നാലപ്പാടന് 14 വയസ്സുള്ളപ്പോഴാണ് ഇംഗ്ലീഷുസാഹിത്യത്തിൽ വിക്ടോറിയൻ കാലഘട്ടം അവസാനിക്കുന്നത്. മിഡിൽക്ലാസുകാർക്കും അദ്ധ്വാനിക്കുന്ന ജനവിഭാഗത്തിനും കൂടുതൽ ശക്തി പകർന്നുകൊണ്ട് ബ്രിട്ടനിൽ ഡെമോക്രസിയുടെ ആദ്യകിരണങ്ങൾ കടന്നു ചെന്ന കാലമാണത്. വിദ്യാഭ്യാസം അതോടെ സാർവ്വത്രികമായി. വായനക്കാരുടെ എണ്ണം കൂടി. വിക്ടോറിയൻ കാലഘട്ടത്തിലെ എഴുത്തുകാർ ജനതയെ ചലിപ്പിക്കുവാനും, വിദ്യ അഭ്യസിപ്പിക്കുവാനും, പ്രചോദിപ്പിക്കുവാനുമായി തൂലിക ചലിപ്പിച്ചവരായിരുന്നു. പ്രായോഗികകലകളും, ശാസ്ത്രവും, വ്യാവസായവൽക്കരണവും ജീവിതനിലവാരത്തിലും സുഖസൗകര്യങ്ങളിലും മാറ്റം വരുത്തി. ഭൗതികതയ്ക്കും മാറുന്ന മൂല്യങ്ങൾക്കുമെതിരായി പ്രതിഷേധസ്വരമുയർത്താത്ത ഒറ്റ വിക്ടോറിയൻ എഴുത്തുകാരനും ഉണ്ടായിരുന്നില്ല. സൃഷ്ടിയെ സംബന്ധിച്ച മനുഷ്യൻെറ വിശ്വാസങ്ങളെ ശാസ്ത്രം ചോദ്യം ചെയ്തു. ബൈബിളിനുനേരെയും പഴയ വിശ്വാസങ്ങൾക്കെതിരെയും ഉയർന്ന ചോദ്യശരങ്ങൾ യാഥാസ്ഥിതികരെ ചൊടിപ്പിച്ചു. പഴയ സമൂഹത്തെ പരിഷ്കരിച്ച് പുതിയൊന്നു കെട്ടിപ്പടുക്കാനുള്ള അന്വേഷണത്തിൻെറ ആരംഭം കുറിച്ച ഈ കാലഘട്ടം ബ്രിട്ടീഷു സാഹിത്യചരിത്രത്തിൽ എന്നും അവിസ്മരണീയമായ കാലഘട്ടമായിരുന്നു. ഈ കാലഘട്ടത്തിൻെറ അവസാനത്തിലാണ് നാലപ്പാടൻെറ ജനനവും ബാല്യകാലവും സംഭവിച്ചത്. വിക്ടോറിയൻ സാഹിത്യത്തിൻെറ മുഖമുദ്രയായിരുന്നു അതിൻെറ ലക്ഷ്യബോധവും, പരിശ്രമശീലവും സമൂഹത്തോടുള്ള ഉത്തരവാദിത്ത ബോധം സാഹിത്യകാരൻമാരിലെല്ലാം പ്രകടമായിരുന്നു. അവർ സിദ്ധാന്തങ്ങളുടെ സ്ഥാപകൻമാരായിട്ടും, കുരിശുയുദ്ധങ്ങളുടെ പ്രവാചകരായിട്ടും, മനുഷ്യൻെറ നിരാശകൾക്കും പ്രശ്നങ്ങൾക്കും പരിഹാരം കണ്ടെത്തുന്ന വൈദ്യൻമാരായിട്ടുമാണ് രംഗപ്രവേശം ചെയ്തത്. എലിസബത്തൻ കാലഘട്ടത്തിലെ കവികളുടെയും മറ്റും കനംകുറഞ്ഞ ചിന്തകൾക്കു പകരമായും, വേഡ്സ്വർത്ത് കോളറിഡ്ജ്, ഷെല്ലി, ബൈറൺ മുതലായവരുടെ വിപ്ലവാ

ത്മകമായ കാല്പനിക ആശയങ്ങൾക്കു പകരമായും, ദൈനംദിനപ്രശ്നങ്ങളെ അഭിമുഖീകരിക്കേണ്ടതെങ്ങനെ എന്ന ചിന്തയാണ് ആ കാലഘട്ടത്തിലെ കവികളുടെ ശബ്ദത്തിൽ മുഴങ്ങിക്കേട്ടത്. എങ്കിലും റൊമാൻറിസം അപ്പോഴും നിലനിന്നു. സത്യത്തിനും സൗന്ദര്യത്തിനുമുള്ള ദാഹവും കാല്പനികതയും നിലനിന്നു. നിത്യസാധാരണമായ ദൈനംദിന സംഭവങ്ങളിലും വസ്തുക്കളിലും ഈ ദാഹവും കാല്പനികതയും കൊണ്ടുവരിക വഴി, പഴമക്കാരെ അത്ഭുതപ്പെടുത്താനും ഞെട്ടിക്കാനും കവികൾക്കു കഴിഞ്ഞു. വിക്ടോറിയൻ റൊമാൻറിസിസത്തിൻെറ ഈ മനോഹാരിതയെ തകിടം മറിച്ചുകൊണ്ട് പുരോഗമാത്മകമായ റിയലിസം മറുവാതിലിലൂടെ പ്രവേശിച്ചുകഴിയുകയും ചെയ്തു. സാമൂഹ്യപ്രശ്നങ്ങളെ കൈകാര്യം ചെയ്യുന്ന നോവലുകൾ ഉണ്ടായി. 19-ാം നൂറ്റാണ്ടിൻെറ അവസാനത്തോടെ റിയലിസം നോവലിനേയും നാടകത്തേയും പൂർണ്ണമായി കീഴടക്കി. കവിതാരംഗത്തേയ്ക്ക് കയറിക്കൂടുകയും ചെയ്തു. 1837-ൽ കാർലൈൽ രചിച്ച 'ഫ്രഞ്ച് റെവൊലൂഷൻ' ബ്രിട്ടനിലെ ജനതയെ അദ്ദേഹത്തിലേക്ക് ആകർഷിച്ചു. 'കർമ്മം ചെയ്യുക' എന്നും ഏറ്റവും നല്ല വ്യക്തികളാൽ കെട്ടിപ്പടുത്ത ഒരു ഭരണകൂടം വേണമെന്നും കാർലൈൽ ജനതയെ ഉദ്ബോധിപ്പിച്ചു. ദുർബ്ബലവും അസത്യകുടിലവും യാന്ത്രികവുമായ എല്ലാത്തിനുമെതിരെ കാർലൈൽ സന്ധിയില്ലാസമരം ചെയ്തു. ജീവിതത്തിലെ ആത്മാർത്ഥതയെ നശിപ്പിക്കുന്ന എല്ലാത്തിനുമെതിരെ അദ്ദേഹം Sartor Resartus എന്ന ഗ്രന്ഥമെഴുതി. ശക്തിയും ധൈര്യവും ആത്മാർത്ഥതയുമുള്ളവരെ പ്രശംസിക്കുന്ന Heroes and Hero Worship അദ്ദേഹത്തിൻെറ കൃതിയാണ്. നർമ്മബോധത്തോടും കരുണരസത്തോടും വാഗ്മിതയോടും കാല്പനികതയുടെ ഉന്നതഭാവങ്ങളോടും രചിക്കപ്പെട്ട ഈ കൃതികളിൽ സൃഷ്ട്യുൻമ്മുഖവും സംഹാരോൻമുഖവുമായ രണ്ടു പ്രവണതകൾ ദർശിക്കാം.

തുന്നൽക്കാരനെ വീണ്ടും തുന്നുക എന്നർത്ഥമുള്ള Sartor Resartus ഒരു 'തുണി ഫിലോസഫി'യാണ്. അല്പം എക്സൻട്രിക് ആയ ഒരു ഏകാകിയായ ജർമ്മൻ പണ്ഡിതൻെറ ജീവിതദൗത്യമാണതിലെ പ്രതിപാദ്യം. അദ്ദേഹത്തിൻെറ തത്ത്വങ്ങൾ ഇലകളിൽ എഴുതി അടുക്കുംചിട്ടയുമില്ലാതെ 12 സഞ്ചികളിൽ ഇട്ടിരിക്കുന്നു. ഈ പന്ത്രണ്ടു സഞ്ചികളിൽ രാശിചക്രത്തിൻെറ അടയാളം പതിച്ചിട്ടുണ്ട്. ഈ ഇലകളെ അടുക്കി ചിട്ടയാക്കിവെക്കുന്ന ഒരു 'എഡിറ്റ'റായിട്ടാണ് കവി പ്രത്യക്ഷപ്പെടുന്നത്. സമൂഹത്തിൻെറ നാട്യങ്ങളോടുള്ള ഒരു പുച്ഛച്ചിരിയുണ്ട് കവിയുടെ മുഖത്ത്. ജീർണ്ണവസ്ത്രങ്ങൾ ഉപേക്ഷിക്കാതെ മുറുക്കിപ്പിടിക്കുന്ന സമൂഹത്തിൻെറ ആചാരങ്ങൾക്കെതിരെ വിമർശനമുണ്ട്. മെക്കാനിക്കൽ ആയ മതം, വിദ്യാഭ്യാസം, മെക്കാനിക്കലായ ജീവിതം – സർവ്വവും യാന്ത്രികമാവുന്നു. അതിനെതിരെ ശബ്ദിക്കുന്ന കവി വ്യംഗ്യമായി ഈ പ്രപഞ്ചത്തെ മുഴുവൻ ഒരു മിസ്റ്റിക്ക് ദർശനത്തിലൂടെ നമ്മുടെ മുമ്പിൽ അവതരിപ്പിക്കുന്നു. കാലവും ദേശവും പ്രപഞ്ചാത്മാവിനെ തങ്ങളുടെ ജീർണ്ണവസ്ത്രത്തിൽ പൊതിഞ്ഞുമൂടി വെച്ചിരിക്കയാണ്. അതു വലിച്ചെറിയാതെ ദർശനം സാദ്ധ്യമല്ല. സർവ്വചരാച

രങ്ങളും ഈശ്വരനെ മൂടിയ വസ്ത്രം മാത്രമാണ്. 'കാലത്തിന്റെ ശബ്ദിക്കുന്ന തറിയ്ക്കു മുന്നിലിരുന്ന് ഈശ്വരന്റെ സജീവവസ്ത്രം തുന്നുന്ന നെയ്ത്തുകാരനാണ് ഞാനെന്ന്' ഫോസ്റ്റിൽ ഗേഥേയും പറഞ്ഞിട്ടുണ്ട്. എങ്കിലും കാൽലൈലിനെ വിക്ടോറിയൻ കാലഘട്ടത്തിന്റെ പ്രതിനിധിയായി അന്നത്തെ ബ്രിട്ടീഷുസാഹിത്യകാരൻമാരോ നിരൂപകൻമാരോ കരുതുന്നില്ല. ആ സ്ഥാനം ലഭിച്ചത് 1809-ൽ ജനിച്ച ആൽഫ്രഡ് ടെനിസണാണ്. ഒരു വികാരിയുടെ മകനായിരുന്നു അദ്ദേഹം. ഇംഗ്ളണ്ടിന്റെ യാഥാസ്ഥിതികവിഭാഗത്തിന്റെ കൂടെയാണ് ഭൂവുടമയും വികാരിയുടെ പുത്രനുമായ ടെനിസൺ നിന്നത്. 1836-ൽ അദ്ദേഹം കാർലൈലുമായി പരിചയപ്പെട്ടു. കാർലൈലിന്റെ സിദ്ധാന്തങ്ങൾ അദ്ദേഹത്തെ സ്വാധീനിച്ചു. 10 വർഷം ആ പുതിയ തത്ത്വശാസ്ത്രവുമായി പരിചയപ്പെടാൻ പഠിച്ചും ചിന്തിച്ചും ടെനിസൺ കഴിച്ചുകൂട്ടി. 1842-ൽ ടെനിസൺ പുതിയ രണ്ടു പുസ്തകങ്ങൾ രചിച്ചു. 1847-ൽ സ്രീവിദ്യാഭ്യാസത്തെക്കുറിച്ചു പരാമർശിക്കുന്ന The Princes എന്ന ഗ്രന്ഥം വന്നു. 1850-ൽ അദ്ദേഹം രചിച്ച In memorium ശ്രദ്ധേയമായ ഒരു കവിതയായിരുന്നു. 1833-ൽ ദിവംഗതനായ തന്റെ ബാല്യകാലസുഹൃത്തായ ആർതർ ഹല്ലാമിനെക്കുറിച്ച് അദ്ദേഹം 17 വർഷക്കാലത്തിനിടക്ക് പലപ്പോഴായി എഴുതിയ 131 ലിറിക്കുകൾ കൂട്ടിച്ചേർത്തു സമാഹരിച്ച ഈ ഗ്രന്ഥം ഇംഗ്ലീഷു സാഹിത്യചരിത്രത്തിൽ ആദ്യമായിട്ട് 'ആത്മാവിന്റെ അമൃതത്വ'ത്തെക്കുറിച്ച് വികാരഭരിതമായ ഒരു വിചാരധാരയിലൂടെ അന്വേഷണത്തിനിറങ്ങി. Immortality of the Soul (ആത്മാവിന്റെ അമൃതത്വം) തേടിയ അന്വേഷണം ഭാരതത്തിന്റെ മണ്ണിന് പുതിയ ഒരനുഭവമല്ല. പക്ഷെ, ഇംഗ്ലണ്ടിന്റെ മണ്ണിന് അതെന്നും ഒരു പുതുമയായിരുന്നു. അതുകൊണ്ടാണ് ആൽഫ്രഡ്ടെനിസൺ ഏറെ കാവ്യാത്മകത ‌യൊന്നും അവകാശപ്പെടാനില്ലാത്ത ഈ കാവ്യംകൊണ്ട് ഇംഗ്ലീഷുസാഹിത്യത്തിൽ ലബ്ധപ്രതിഷ്ഠനായതും ശ്രദ്ധേയനായതും. 1850-ൽ വേർഡ്സ്വർത്ത് അന്തരിച്ചപ്പോൾ 'പോയറ്റ് ലോറേറ്റ്' എന്ന പദവി ടെനിസണ് നേടിക്കൊടുത്തതും ഈ കവിതയാണ്.

അതേ കാലഘട്ടത്തിൽ ജീവിച്ച ബ്രൗണിങ്ങ് എല്ലാ അർത്ഥത്തിലും ടെനിസന്റെ എതിരാളിയായിരുന്നു. കീറ്റ്സിന്റെ വാക്കുകളിൽ പറഞ്ഞാൽ ലോകം ബ്രൗണിങ്ങിന്റെ ദൃഷ്ടിയിൽ 'ആത്മാവുകളെ സൃഷ്ടിച്ചെടുക്കാനുള്ള ഒരു താഴ്വര'യാണ് (Valley of Soul Making). ഓരോ പ്രവർത്തിയും ചിന്തയും അനുഭവവും ആത്മാവിന്റെ ഗതിയെ നിർണ്ണയിക്കുന്നതോ തടസ്സപ്പെടുത്തുന്നതോ ആകയാലാണ് പ്രാധാന്യമർഹിക്കുന്നത്. വ്യക്തിയുടെ ഇച്ഛാശക്തിയെ ചങ്ങലക്കിടുന്നതല്ല മോക്ഷമെന്ന് ടെനിസണോട് അസന്നിഗ്ധമായി ബ്രൗണിങ്ങ് പറയുന്നു. ഇച്ഛാശക്തിയേയും സ്വാഭാവിക വികാരങ്ങളേയും തടവിലിടാതെ, അവയെ നിയന്ത്രിതമായ ഒരു പന്ഥാവിലൂടെ സഞ്ചരിപ്പിച്ച് വളർത്തുന്നതാണ് ബ്രൗണിങ്ങിന്റെ സ്വാതന്ത്ര്യസ്വപ്നം. കല ഇത്തരം അനർഘനിമിഷങ്ങളുടെ, ഇത്തരം സ്വതന്ത്രാനുഭൂതിയുടെ, പ്രതീകമാണ് ബ്രൗണിങ്ങിന്. സാമാന്യനിയമങ്ങൾക്കുവേണ്ടി ഇത്തരം

മുഹൂർത്തങ്ങളെ മുഴുവനായി നശിപ്പിക്കുന്നതും തള്ളിപ്പറയുന്നതുമായ ആധുനികശാസ്ത്രവുമായി ബ്രൗണിങ്ങിന് യാതൊരു ബന്ധവുമില്ല. പ്രേമമാണ് ആത്മാവിൻെറ ഏറ്റവും പ്രധാനവും മഹത്തുമായ അനുഭവവും കർമ്മവും. ആത്മാവിനെ പരീക്ഷിക്കേണ്ടതും അതിൻെറ ഭാവി നിർണ്ണയിക്കേണ്ടതും പ്രേമിക്കാനുള്ള അതിൻെറ കഴിവുനോക്കി വേണം. ഈ പ്രപഞ്ചത്തിൽ മാത്രമല്ല, അനന്തപ്രപഞ്ചങ്ങളിലും, സ്വന്തം പൂർണ്ണതതേടി മരണാനന്തര യാത്ര നടത്തുന്ന ആത്മാക്കൾക്ക് പ്രേമം ഒന്നു മാത്രമാണ് തുണ എന്ന് ബ്രൗണിങ്ങ് തൻെറ കവിതകളിൽ സമർത്ഥിച്ചു. മനുഷ്യൻെറ സ്നേഹവും അത് കൊണ്ടുവരുന്ന മഹത്തായ അനുഭൂതികളും, ഈശ്വരൻെറ പ്രേമത്തിൻേറയും അതു വാഗ്ദാനം ചെയ്യുന്ന അനുഭൂതിയുടേയും പ്രകടമായ ലക്ഷണങ്ങളാണെന്നദ്ദേഹം കരുതി. ഈ ധൈര്യവും, ജീവിതത്തിലുള്ള വിശ്വാസവും, ആനന്ദവും, പ്രസാദാത്മകതയും അദ്ദേഹം തൻെറ കവിതകളിൽ നിക്ഷേപിച്ചിട്ടു പോയി.

നാലപ്പാടൻെറ കവിതകളിൽ ടെനിസൻെറ പ്രതീകത്തെ കാണാൻ ശ്രമിച്ചിട്ടുള്ള നിരൂപകർ, ബ്രൗണിങ്ങിൻെറ പ്രതീകത്തെ കണ്ടിട്ടില്ല എന്നതുകൊണ്ടാണ് ഇവർ തമ്മിലുള്ള ഈ അന്തരത്തെ എടുത്തുപറഞ്ഞത്. കാർലൈൽ, ടെനിസൺ, ബ്രൗണിങ്ങ് എന്നിവരിൽ നാലപ്പാടൻെറ തത്ത്വശാസ്ത്രത്തിന് ഒരു 'എലിജി' അഥവാ വിലാപകാവ്യം എഴുതി എന്നതൊഴിച്ചാൽ ടെനിസൻെറ തത്ത്വശാസ്ത്രത്തോടുള്ള കടപ്പാട് പൂജ്യമാണ്. അനശ്വരത തേടിയുള്ള പ്രയാണത്തിൽ ടെനിസണോടല്ല ഉപനിഷത്തുക്കളോടും ഇന്ത്യയുടെ പൗരാണിക വിജ്ഞാന ശാഖയോടുമാണ് നാലപ്പാടൻെറ കടപ്പാട്.

1901-ൽ വിക്ടോറിയാരാജ്ഞി മരിച്ചതോടെ ഇംഗ്ലീഷു സാഹിത്യത്തിൽ വിക്ടോറിയൻ കാലഘട്ടം അവസാനിച്ചില്ല. ഇന്ന് ആദരപൂർവ്വം സ്മരിക്കപ്പെടുന്ന 'കാർലൈൽ' മുതലായവർ ആ പദവിനേടിയെടുത്തത് 19-ാം നൂറ്റാണ്ടിലെ പ്രവണതകളെ നിശിതമായി വിമർശിച്ചുകൊണ്ടുകൂടിയാണ്. അന്നത്തെ മൂല്യങ്ങളെ കണ്ണടച്ചു സ്വീകരിച്ചുകൊണ്ട് വെറുതെ 'ആനന്ദം, പ്രത്യാശ, ശുഭാപ്തി' എന്ന് തത്തമ്മപ്പാട്ടു പാടിയ ടെനിസനെപ്പോലുള്ള യാഥാസ്ഥികരാവട്ടെ ഇന്നത്തെ തലമുറയുടെ കണ്ണിൽ ആദരണീയരല്ല. കാർലൈൽ തൻെറ കാലഘട്ടത്തിലെ ഭൗതികതയേയും അസത്യജടിലമായ യാന്ത്രികസമൂഹജീവിതത്തേയും, സൗന്ദര്യബോധമില്ലായ്മയേയും, സമൂഹത്തിൻെറ അന്ധവിശ്വാസങ്ങളേയും കളിയാക്കി. 19-ാം നൂറ്റാണ്ടിൻെറ അവസാനത്തിൽ ഇത്തരം ശബ്ദങ്ങൾ ഇംഗ്ലീഷുസാഹിത്യത്തിൽ മുഴങ്ങിക്കേട്ടു. 20-ാം നൂറ്റാണ്ടിൻെറ ആദ്യദശകത്തിലും കവികളും ചിന്തകൻമാരും കഴിഞ്ഞ നൂറ്റാണ്ടിൽനിന്ന് കടംവാങ്ങിയ ഇത്തരം മൂല്യച്യുതികളെ കളിയാക്കുകയും വിമർശിക്കുകയും ചെയ്തുപോന്നു. ഇവരിൽ ചിലർ വെറുതെ വിമർശിക്കയല്ലാതെ മറ്റൊരു പുതിയ സമൂഹവ്യവസ്ഥിതിക്ക് രൂപം കൊടുത്തില്ല. എച്ച്.ജി.വെൽസ്, ബർനാഡ്ഷാ തുടങ്ങിയവർ ഇതിന് മുൻകയ്യെടുത്തു പ്രവർത്തിച്ചവരിൽ പെടുന്നു. ഒന്നാം ലോകമഹാ

യുദ്ധത്തോടുകൂടി പുതിയ ഒരു സമൂഹത്തിനും പ്രസ്ഥാനത്തിനും ചിന്താമണ്ഡലത്തിനും ഇംഗ്ലീഷ്സാഹിത്യം അരങ്ങൊരുങ്ങിക്കഴിഞ്ഞിരുന്നു.

വിക്ടോറിയൻ കാലഘട്ടത്തിൻെറ അവസാനത്തിൽ ജനിച്ച നാലപ്പാടൻ ഇരുപതാംനൂറ്റാണ്ടിൻെറ ആദ്യത്തെ രണ്ടുദശകങ്ങളിൽ രചിച്ച കൃതികളെ ഈ വെളിച്ചത്തിൽ നോക്കിക്കാണേണ്ടതുണ്ട്. പ്രബുദ്ധവും പ്രതിഭകൊണ്ടു പ്രകാശിക്കുന്നതുമായ ഒരു യുവാവിൻെറ മനസ്സിൽനിന്ന് അന്ന് നിലവിലിരുന്ന എല്ലാ വിശ്വാസപ്രമാണങ്ങളേയും അനീതികളേയും ചോദ്യം ചെയ്യുന്നതും യാഥാസ്ഥിതികർക്കു രുചിയ്ക്കാത്തതുമായ ഒട്ടേറെ കൃതികൾ നമുക്കു ലഭിച്ചു.. ഹിംസയിൽനിന്ന് അഹിംസയിലേക്കു നടക്കാനും, ലോകസമാധാനത്തെക്കുറിച്ചും, അതിന്നുവേണ്ട നയങ്ങളെക്കുറിച്ചും ലോകത്തെങ്ങുമുള്ള ചിന്തകൻമാർ ചിന്തിച്ചുകൊണ്ടിരിക്കെ, അദ്ദേഹം ഭാരതത്തിൻെറ കെടാവിളക്കായ ബുദ്ധൻെറ കഥ മലയാളികൾക്കു തർജ്ജമ ചെയ്തുകൊടുത്തു. ഞാൻ കണ്ട കുരുക്ഷേത്രം എന്ന കവിതയും യുദ്ധക്കെടുതികൾ കാട്ടുന്ന സുലോചനയും ഇക്കാലത്തു രചിക്കപ്പെട്ടു. പുകവലിക്കുന്നതിനുപോലും 'മാഹാത്മ്യം' കണ്ടെത്തുന്ന വിധത്തിൽ അവനവൻ ചെയ്യുന്നതെന്തും ന്യായീകരിക്കാൻ ഒരു സദ്ഗുണേശ്വരനെ കൂട്ടുപിടിക്കുന്ന പഴമയെ കളിയാക്കി. ദേവസ്വം കട്ടുമുടിയ്ക്കുന്നവരെ കണക്കിനു ചൊട്ടി. അസൂയയും മടിയും കൊണ്ട് നാടുനശിപ്പിക്കുന്ന ജനതയോട് അവ ഉപേക്ഷിക്കാൻ ആവശ്യപ്പെട്ടു. ഇന്ത്യയുടെ പൈതൃകത്തിൽ അഭിമാനിക്കുന്ന 'മാതൃഭൂമി' എന്ന കവിതയും ഇന്ത്യയേക്കാൾ ഉപരി താൻ സ്നേഹിക്കുന്ന ഈ ഭൂമിയുടേയും പ്രപഞ്ചത്തിൻേറയും നിത്യസാക്ഷികളായ നക്ഷത്രങ്ങളെ നോക്കിയിരുന്ന് താനനുഭവിച്ച അനുഭൂതിപ്രപഞ്ചവും അപക്വമായ ആ പ്രായത്തിൽത്തന്നെ അദ്ദേഹം നമുക്കു കാണിച്ചുതന്നു. ഒരു മാങ്ങയണ്ടി കണ്ടാൽ അതു മാവായി വളരുമെന്ന് നമുക്കറിയാം. 1907 മുതൽ 1914 വരെയുള്ള കാലഘട്ടത്തിൽ (കൈതപ്പൂവ് മുതൽ പൗരസ്ത്യദീപം വരെ) അദ്ദേഹം രചിച്ച ആദ്യകാലകൃതികളെ ആധാരമാക്കി 'രണ്ടാം ക്ലാസ്സ് കവി' യെന്ന് നാലപ്പാടനെ വിളിച്ചവർ അദ്ദേഹത്തോട് നീതി പുലർത്തിയില്ല. പക്ഷെ, കാലം കടന്നുപോയി പിന്നിലേക്കു നോക്കുന്ന ഇന്നത്തെ തലമുറയ്ക്ക് അദ്ദേഹം ആരായിരുന്നു എന്നും എന്തുകൊണ്ടദ്ദേഹം അന്നത്തെ കാലത്ത് ആദരിക്കപ്പെട്ടില്ല എന്നും വ്യക്തമാകകും. തങ്ങളിൽ നിർല്ലീനമായ യാഥാസ്ഥിതികതയെ ചോദ്യംചെയ്യുന്നവരെ അതാതു കാലത്തെ പണ്ഡിതൻമാർ സഹിക്കാറില്ല. സ്തുതിപാഠകൻമാരെയാണ്, ഋഷിമാരെയല്ല സമൂഹത്തിനും (രാജാക്കൻമാരെപ്പോലെ) ഏറെ പ്രിയം.

1856 മുതൽ 1900 വരെ ജീവിച്ചിരുന്ന ഓസ്ക്കാർ വൈൽഡിനെക്കുറിച്ച് രണ്ടുവാക്കു പറയാതെ പോവുക സാദ്ധ്യമല്ല. 1892-ൽ അദ്ദേഹം എഴുതിയ ലേഡി വിൻഡർ മെയറുടെ വിശറി അതിൻെറ കഥാതന്തുവിനെക്കൊണ്ട് വലിയ പ്രാധാന്യമുള്ള ഒരു നാടകമല്ലെങ്കിലും സരസമായ രീതിയിൽ സൊസൈറ്റിയുടെ ഹിപ്പോക്രസിയെ വരച്ചുകാട്ടുന്ന ഒരു നാടക

മാണ്. സൊസൈറ്റിയുടെ ഹിപ്പോക്രസികളിൽ ഒരുനാളും വിശ്വാസമില്ലാതിരുന്ന നാലപ്പാടൻ അതു വിവർത്തനം ചെയ്തത് തികച്ചും സ്വാഭാവികമായ ഒരു സംഭവം മാത്രം. ബർണാഡ്ഷായും 1856-ലാണ് ജനിച്ചത്. നിഷേ, വാഗ്നർ, മാർക്സ്, ഇബ്സൻ എന്നിവരുടെ ആശയങ്ങൾ സാമുവൽ ബട്ലറിലൂടെയാണ് ഷായ്ക്ക് ലഭിച്ചത്. സമൂഹം അംഗീകരിച്ച മാമൂലുകളെ ധീരമായി എതിർക്കുന്ന സാമുവൽ ബട്ലറുടെ സമ്പ്രദായം ബർണാഡ്ഷായിലും കാണാം. ബ്രഹ്മചാരിയായ ബർണാഡ്ഷായുടെ ഒരു സിദ്ധാന്തം, ജനതയുടെ വളർച്ച, കഴിവുള്ള സ്ത്രീപുരുഷൻമാരുടെ സംയോഗഫലമായി ഉണ്ടാവുന്ന കഴിവുള്ള പൗരൻമാരിൽ സ്ഥിതിചെയ്യുന്ന എന്നതായിരുന്നു. ഇതൊരു വിരോധാഭാസമായിത്തോന്നാം. എന്നാൽ, ഭാരതത്തിൽ ഈ സിദ്ധാന്തം സഹസ്രാബ്ദങ്ങളായി നിലനിന്നിരുന്നു എന്നതാണ് വാസ്തവം. ഋഷിമാർക്ക് നിസ്സംഗതയോടെ രതിയേയും സ്ത്രീപുരുഷസംയോഗത്തേയും കുറിച്ച് സംസാരിക്കാമെന്നത് ഭാരതത്തെപ്പോലെ അറിയുന്ന ഒരു രാജ്യം വേറെ ഉണ്ടാവാൻ വഴിയില്ല. എന്നിട്ടും 19-ാം നൂറ്റാണ്ടിലും 20-ാം നൂറ്റാണ്ടിൻെറ ആദ്യത്തിലും ലൈംഗികവിജ്ഞാനം ആഭാസത്തരം മാത്രമായി കലാശിച്ചിരുന്നു. ഒരു ഋഷിയിയെപ്പോലെ നിസ്സംഗതയോടെ ശാസ്ത്രബോധത്തോടെ രതിയെ സമീപിച്ച നാലപ്പാടൻ സ്വാഭാവികമായും സമൂഹമനസ്സാക്ഷിയെ അമ്പരപ്പിച്ചു. എന്നല്ല, ഞെട്ടിച്ചു. പല യാഥാസ്ഥിതികരേയും അദ്ദേഹം നിരാശപ്പെടുത്തി, നെറ്റിചുളിയിച്ചു. ഷായെക്കുറിച്ച് നിരൂപകൻമാർ ഇങ്ങനെ പറഞ്ഞിട്ടുണ്ട്. For the expected he is quite willing to substitute surprise, and for surprise, disappointment. ഇത് നാലപ്പാടനെ സംബന്ധിച്ചും നേരാണ്.

1865 മുതൽ 1939 വരെ ജീവിച്ച വില്യം ബട്ലർ യീറ്റ്സ് ആബി തീയേറ്റർ സംഘടിപ്പിച്ച് നാടകങ്ങളെ പ്രോത്സാഹിപ്പിച്ച പ്രശസ്ത കവിയാണ്. ചിന്താപരവും തത്ത്വവിചാരങ്ങളാൽ പ്രബുദ്ധവും ഗാനാത്മകവുമാണദ്ദേഹത്തിൻെറ കവിതകൾ. എങ്കിലും കവിതാരംഗത്ത് പ്രവർത്തിച്ച അദ്ദേഹം തൻെറ കാലത്തെ നാടകശാഖയ്ക്ക് ചില സംഭവനകൾ നൽകി.

വിക്ടോറിയൻ കാലഘട്ടത്തിൻെറ അവസാനത്തോടെ കവിതാരംഗത്ത് പഴയവരിൽ ടെനിസൻെറ പ്രശസ്തിക്ക് മങ്ങലേല്ക്കുകയും കാർലൈലിൻെറ പ്രശസ്തിക്ക് ശോഭ കൂടുകയും ചെയ്തതായി പറഞ്ഞുവല്ലൊ. 1840 മുതൽ 1928 വരെ ജീവിച്ച തോമസ് ഹാർഡി കവിതയിലും നോവലിലും ഒരുപോലെ വ്യക്തിമുദ്ര പതിപ്പിച്ചുകൊണ്ട് ഇരുപതാം നൂറ്റാണ്ടിൻെറ ആദ്യത്തെ രണ്ടു ശതകങ്ങളെ സമൃദ്ധമാക്കി. ഇരുപതാം നൂറ്റാണ്ടിൻെറ ആദ്യകാലത്തെ കവികളിൽ ഏറ്റവും ശക്തനായ ഈ കവി ആദ്യം കവിതകളും അവസാനം ഗദ്യവും (നോവലുകൾ) എഴുതി. താൻ ജീവിച്ച വെസ്സെക്സിൻെറ താനനുഭവിച്ച ഗ്രാമഭംഗികളെ പശ്ചാത്തലമാക്കി കവിതകളും നോവലുകളും രചിച്ച ഹാർഡിയെ നിഷേധിയായും ഈശ്വരനിൽ വിശ്വസിക്കാത്തവനായും പലരും മുദ്രകുത്തി. താൻ ഒരിക്കൽ ആരാധിച്ചിരുന്ന ഒരു പെൺകുട്ടി മരിച്ചപ്പോൾ ഹാർഡി എഴുതിയ ഒരു വിലാപ

കാവ്യം മാത്രമാണ് പ്രേമഭാജനത്തിൻെറ പേരിൽ ഇംഗ്ലീഷുഭാഷയിൽ ഒരു കവി എഴുതിയ ഒരേയൊരു എലിജി. (ഭാര്യയല്ല) ഒരുപക്ഷെ, നാലപ്പാടനും തോമസ്ഹാർഡിയും തമ്മിൽ ഒരു താരതമ്യപഠനം രസകരമായേക്കും. (3-ാം അദ്ധ്യായം നോക്കുക.)

വില്യംബട്ലർ യേറ്റ്സിൻെറ ഐറിഷ് മനസ്സ് ഒരു മിസ്റ്റിക്കൽ മനസ്സായിരുന്നില്ല. പക്ഷെ ധൈഷണികമായിരുന്നു. അദ്ദേഹത്തിൻെറ ആത്മസുഹൃത്തായ ജോർജ്ജ് ഡബ്ലിയു. റസ്സൽ (1867-1935) ഒരു മിസ്റ്റിക്കായിരുന്നു. എല്ലാ മിസ്റ്റിക്കുകളേയുംപോലെ ഒരേ ഒരാശയം മാത്രം പ്രകാശിപ്പിക്കുന്നതിൽ അദ്ദേഹം സംതൃപ്തി കണ്ടെത്തി. പുരാതനമായ ഒരു മിത്തോളജിയുടെ നാടാണ് അയലൻറ്. സെൽട്ടിക്ക് അവശിഷ്ടങ്ങളും ഐറിഷ് മിത്തോളജിയും, പുരാതനകാലത്ത് ഭാരതീയരും ഗ്രീക്കുകാരും ഈജിപ്തുകാരും വളർത്തിയെടുത്ത ഒരു പഴയ സംസ്ക്കാരത്തിൻെറ ബാക്കിയാണെന്ന് റസ്സൽ വിശ്വസിച്ചു. ധൈഷണികമായ കഴിവും, അദ്വൈതമായ ഒരന്തസത്തയുടെ ഉൺമയെക്കുറിച്ചുള്ള മിസ്റ്റിക് ദർശനം പ്രകടിപ്പിക്കുന്നി കവിതകളും നാലപ്പാടനിൽ യേറ്റ്സിനേയും റസ്സലിനേയും ഒരുമിച്ച് അവതരിപ്പിച്ചിരിക്കുന്നു. ഭാരതത്തിൻെറ സംസ്ക്കാരത്തിൽ ആകൃഷ്ടയായ ഐറിഷ്വനിത ആനിബസൻറിനെ മിസ്റ്റിക്കാശയങ്ങൾ ഉൾക്കൊണ്ട നാലപ്പാടൻ മനസ്സിലാക്കിയതിൻെറ കാരണം തേടിപ്പോകുന്നവർക്ക് ഐറിഷ് മിത്തോളജി ഭാരതത്തിൻെറ മിത്തോളജിയുടെ അവശിഷ്ടമാണെന്ന റസ്സലിൻെറ മിസ്റ്റിക്ക് വിശ്വാസം സഹായകരമായിരിക്കും.

19-ാം നൂറ്റാണ്ടിൻെറ അവസാനത്തിലും 20-ാം നൂറ്റാണ്ടിൻെറ ആദ്യത്തിലുമായി എടുത്തുപറയേണ്ട രണ്ട് എഴുത്തുകാരുണ്ട്. അവർ കവികളായിരുന്നില്ല. ഗദ്യം മാത്രം എഴുതുന്നവർ. ഒരാൾ ഡബ്ലിയു.എച്ച്.ഹഡ്സൺ. (1841-1922) മറ്റൊരാൾ ഹാവ്ലോക്ക് എല്ലിസ്. (1859-1939) ഹഡ്സൺ ഒരു റൊമാൻറിക് മനസ്സുള്ള എഴുത്തുകാരനായിരുന്നു. അയാൾ താൻ ജീവിക്കുന്ന കാലഘട്ടത്തെ മുഴുവനായി അവഗണിച്ചു. പ്രകൃതിയോടും പ്രകൃതിയിലെ ജീവജാലങ്ങളോടുമുള്ള അദ്ദേഹത്തിൻെറ പ്രേമം അദ്ദേഹത്തിൻെറ ഗദ്യകൃതികളിൽ കാണാം. ജീവിതത്തിൽനിന്ന് ഒളിച്ചോടുന്ന ഒരു എഴുത്തുകാരനായി പലരും ഹഡ്സണെ കാണുന്നു. യഥാർത്ഥ ജീവിതത്തിൽ നിത്യരോഗിയായിരുന്ന ഹഡ്സൻെറ പ്രകൃതിയിലേക്കുള്ള ഒളിച്ചോട്ടവും, യഥാർത്ഥജീവിതത്തിലെ പ്രശ്നങ്ങളെ അഭിമുഖീകരിക്കാനാവാതെ അവയിൽനിന്നുള്ള ഒളിച്ചോട്ടവും ആരോഗ്യകരമായ പ്രവണതകളാണെന്ന് ആരും സമ്മതിക്കുകയില്ല. എന്നാൽ പ്രകൃതിയോടും ജീവജാലങ്ങളോടുമുള്ള പ്രേമമാകട്ടെ, അഭിലഷണീയമായ ഒരു മാതൃകയാണുതാനും. ജീവിതത്തിൽനിന്ന് ഒളിച്ചോടാതെ ദുഃഖങ്ങളെ ആരുടെ സഹതാപത്തിനും കാത്തുനിൽക്കാതെ ഒറ്റക്ക് അഭിമുഖീകരിച്ച്, പ്രകൃതിയോടും ജീവജാലങ്ങളോടും പ്രേമം തുളുമ്പുന്ന മനസ്സോടെ പ്രതികരിച്ച നാലപ്പാടൻെറ സമീപനം ഹഡ്സൻേറതിൽനിന്നു വ്യത്യസ്തമാണ്.

ഹാവ്‌ലൊക്ക് എല്ലിസ്സും ഒരു പ്രകൃതിപ്രേമിയായിരുന്നു. കുട്ടിക്കാലംമുതല്ക്കുതന്നെ തന്നിൽ വേരൂന്നിയ പ്രകൃതി പ്രേമത്തെ ശാസ്ത്രാഭ്യസനംകൊണ്ടും, ആധുനിക സംസ്ക്കാരത്തിൻെറ വിവിധ വശങ്ങളെക്കുറിച്ച പഠനംകൊണ്ടും സമ്പന്നമാക്കി മാറ്റി അതിൻമേലാണ് ഹാവ്‌ലൊക്ക് എല്ലിസ് തൻെറ ആശയഗോപുരം ചമച്ചത്. സാഹിത്യത്തോടും സാഹിത്യകാരൻമാരോടുമുള്ള അദ്ദേഹത്തിൻെറ ശാസ്ത്രീയവും സ്വതന്ത്രവുമായ സമീപനം 1890-ൽ പ്രസിദ്ധീകരിച്ച The New Spirit ലും 1897-ൽ പ്രസിദ്ധീകരിച്ച Affirmationsലും വ്യക്തമായിരുന്നു. എല്ലിസ് തൻെറ കാലഘട്ടത്തിനു നിൽകിയ ഏറ്റവും മികച്ച സംഭാവന ലൈംഗികതയെക്കുറിച്ചുള്ള ശാസ്ത്രീയപഠനമാണ്. 1896 മുതൽ 1906 വരെയുള്ള കാലഘട്ടത്തിലാണ് ഈ പഠനങ്ങൾ പ്രസിദ്ധീകരിച്ചത്. വിക്ടോറിയൻ സമൂഹം ലൈഗികതയ്ക്കു മുകളിൽ കെട്ടിത്തൂക്കിയ കീറത്തുണി വലിച്ചുകീറിക്കളഞ്ഞ എല്ലിസ്, എല്ലാ വിമർശനങ്ങളേയും അതിജീവിച്ച്, ലൈംഗികജീവിതത്തെ സത്യസന്ധമായി വീക്ഷിക്കാൻ ജനങ്ങളെ പ്രേരിപ്പിച്ചു. 1914-ൽ അദ്ദേഹം പ്രസിദ്ധപ്പെടുത്താനാരംഭിച്ച Impressions and Comments-ന് 1921-ലും 24-ലും അദ്ദേഹം പുതിയ വാല്യങ്ങൾ എഴുതിച്ചേർത്തു.... Ellis, through a scientific training, come to look upon aesthetic values as the most important in man's life, and upon the beautiful as the necessary synthesis of the hate and the good. ശാസ്ത്രീയമായ അഭ്യസനത്തിലൂടെ സൗന്ദര്യശാസ്ത്രത്തിൻെറ മൂല്യങ്ങളെ മനുഷ്യജീവിതത്തിൽ അതിപ്രധാനമെന്നു കണ്ടെത്താനും സത്യവും നൻമയും ചേർന്നതാണ് ആ സൗന്ദര്യമെന്നു മനസ്സിലാക്കാനും ഉള്ള കഴിവാണ് ഈ സത്യസന്ധതകൊണ്ട് എല്ലിസ്സിന്ന് ലഭിച്ചത്. രതിസാമ്രാജ്യം രചിച്ച നാലപ്പാടൻ ഈ പരമമായ സത്യം മനസ്സിലാക്കി. സത്യസന്ധനായ അദ്ദേഹത്തിൻെറ നൻമ നിറഞ്ഞ ജീവിതത്തിൽ അദ്ദേഹത്തിൻെറ ജീവിതസഖികളായി കടന്നുവന്ന രണ്ടുസഹോദരിമാർ ആ വലിയമനസ്സിൻെറ ദളപുടങ്ങളിൽ നിറഞ്ഞുനിന്ന സ്നേഹം നുകർന്ന സുഖകരമായ ദാമ്പത്യജീവിതം നയിച്ചു. അത്തരമൊരു ഭർത്താവിനെ ലഭിക്കാൻ ഭാഗ്യമുള്ള സ്ത്രീകൾ ലോകത്തെവിടെയെങ്കിലും ഉണ്ടായിട്ടുണ്ടാവുമോ എന്നു സംശയമാണ്. ഏതെങ്കിലും ഒരു കവിയുടെ പത്നി നാലപ്പാടൻെറ പത്നി അനുഭവിച്ച മനസ്സുഖം അറിഞ്ഞിട്ടുണ്ടാവുമോ എന്നും സംശയിക്കേണ്ടിയിരിക്കുന്നു. വാക്കും പ്രവൃത്തിയും ഒന്നുതന്നെയാവുക എന്നതാണ് ഒരു വ്യക്തിയുടെ മഹത്വത്തിൻെറ അളവുകോൽ. നാലപ്പാടൻെറ ജീവിതവും കൃതികളും പരിശോധിച്ചാൽ സത്യവാക്കായ ഈ കവി താൻ പറഞ്ഞതൊക്കെയും, എഴുതിയതൊക്കെയും, സ്വജീവിതത്തിൽ പകർത്തിയിട്ടുമുണ്ടെന്നും കാണാൻ കഴിയും.

ജീവിതം സംസ്കൃതമായ ഒരു കലയാണ്. അത് വെറും അധരത്തിലോ, പുസ്തകത്താളിലോ, മാത്രം അന്വേഷിച്ചാൽ കണ്ടുകിട്ടുകയില്ല. നാലപ്പാടൻ സ്വജീവിതത്തിൽ ആ കല പകർത്തിക്കാണിച്ചുകൊണ്ട്, അന്യർക്കു തണലും പ്രചോദനവും ഏകിക്കൊണ്ടു വളർന്നുവലുതായ ഒരു

മഹാവൃക്ഷമാണ്. വൃക്ഷമായി വളരും മുമ്പ് ഒരു വിത്തായിരുന്ന അദ്ദേഹത്തിൻെറ മനസ്സ്, വളർച്ചയുടെ ആദ്യഘട്ടത്തിൽ വിടർത്തിക്കാട്ടിയ ഏതാനും കുരുന്നിലകൾകൊണ്ടുമാത്രം, ആ വൃക്ഷത്തെ അപഗ്രഥിക്കാനും അതിൻെറ സുഖശീതളമായ കാറ്റ് അനുഭവിക്കാനും തണലിലിരിക്കാനും, ആ ശാഖകളിൽ മുട്ടി മുരളുന്ന വണ്ടുകളുടെ സംഗീതം ആസ്വദിക്കാനും സാദ്ധ്യമല്ല. അദ്ദേഹത്തിൻെറ സമകാലീനരായ പലർക്കും ആ അബദ്ധം പിണഞ്ഞിട്ടുണ്ടെങ്കിലും, ഒട്ടുവളരെ പേർ ഈ സത്യം ഗ്രഹിച്ചിട്ടുമുണ്ട്.

## 20-ാം നൂറ്റാണ്ടിലെ സാഹിത്യം

1914 മുതൽ 1939 വരെയുള്ള 25വർഷം രണ്ടു ലോകയുദ്ധങ്ങൾക്കിടയിലുള്ള കർമ്മോൻമുഖമായ കാലഘട്ടമാണ്. വിക്ടോറിയൻ കാലഘട്ടത്തിൻെറ ആലസ്യം എങ്ങോ പോയൊളിച്ചു. 19-ാം നൂറ്റാണ്ടിൻെറ 'ശേഷക്കാരാ'യി അവശേഷിച്ച ഗദ്യകാരൻമാർ ഗാൽസ്‌വർത്തി, എച്ച്.ജി. വെൽസ്, സോമർ സെറ്റ് മോം, ഫോർസ്റ്റർ, ഡി.എച്ച്.ലോറൻസ്, ആൾഡസ് ഹക്സ്‌ലി, ജെയിംസ് ജോയ്സ് എന്നിവരായിരുന്നു. ഡൊറോത്തി റിച്ചാർഡ്സൺ, കാതറീൻ മാൻസ്ഫീൽഡ്, വെർജീനിയ വൂൾഫ് എന്നീ വനിതകളും ഇക്കാലത്താണ് ജീവിച്ചിരുന്നത്. ഒരു പക്ഷെ 1911-ൽ ജനിച്ച വില്യം ഗോൾ ഡിങ്ങിനേയും യുദ്ധശേഷമുള്ള ഈ കാലഘട്ടത്തിൻെ പ്രതിനിധിയായി കണക്കാക്കിയാൽ തെറ്റില്ല.

എച്ച്. ജി. വെൽസിനെ യുദ്ധം ഒരു നോവലിസ്റ്റായി വളർത്തി. (1916-ൽ Mr. Britling sees, 1918-ൽ Joan and Peter, 1926-ൽ The World of William Clissold, 1920-ൽ The Outline of History, 1929-31-ൽ The Science of Life, 1931-ൽ The Work, Wealth and Happiness of Mankind, 1933-ൽ The Shape of things to come--) പല വിഷയങ്ങളെ കുറിച്ചുള്ള പല പുസ്തകങ്ങൾ അദ്ദേഹത്തിൻേറതായി ഈ കാലഘട്ടം ദർശിച്ചു.

ഡി. എച്ച് ലോറൻസ് റിയലിസത്തെ എതിർത്ത ഒരെഴുത്തുകാരനായിരുന്നു. ആധുനികഭൗതികതയുടെ ശൂന്യതയ്ക്ക് തണലേകുന്ന റിയലിസം കമേഴ്സ്യൽ ചിന്താഗതികളേയും സങ്കുചിത ദേശീയതയേയും വളർത്തുമെന്നദ്ദേഹം പ്രവചിച്ചു. മനുഷ്യൻ ഒരു ആത്മീയപുനർജനനത്തിലൂടെ സർവ്വചരാചരങ്ങളുമായും തൻമയീഭാവമാർജ്ജിച്ച് ആ മഹത്തായ അനുഭൂതി രസം നുകർന്നാലല്ലാതെ ലോകം നന്നാവുകയില്ലെന്നായിരുന്നു ലോറൻസിൻെറ നിലപാട്. ഇക്കാര്യത്തിൽ നാലപ്പാടനും 100 ശതമാനം ലോറൻസിൻെറ പക്ഷക്കാരനായിരുന്നു. (ലോറൻസ് നാലപ്പാടനേക്കാൾ 2 വയസ്സ് മൂപ്പായിരുന്നു. പക്ഷെ 1930-ൽ അദ്ദേഹം അന്തരിച്ചു.) മനുഷ്യൻ തൻെറ ഏറ്റവും ആഴത്തിൽ വേരോടിയ സ്വഭാവങ്ങളേയും ബുദ്ധിശക്തിയേയും പരസ്പരം സമന്വയിച്ച് വിരുദ്ധങ്ങളല്ലാത്ത നിലയിൽ കൂട്ടിയിണക്കി കൊണ്ടുപോകുമ്പോൾ മാത്രമാണ് അവന് പ്രകൃതിയുമായി തൻമയീഭാവത്തിലെത്താൻ കഴിയുക എന്ന് ഡി.എച്ച്.ലോറൻസ് സിദ്ധാന്തവർക്കരിച്ചു. നാലപ്പാടൻ സിദ്ധാന്തവൽക്കരണത്തിനു നിന്നില്ല. അദ്ദേഹം തൻെറ ശക്ത

മായ സ്വഭാവജന്യങ്ങളായ പ്രവണതകളേയും, പ്രബലമായ ധിഷണ യേയും പരസ്പരവിരുദ്ധമല്ലാത്ത നിലയിൽ സമന്വയിച്ച് ഒരു സമ്പൂർണ്ണ ജീവിതം നയിക്കാൻ ശ്രമിക്കുകയും അതിൽ വിജയിക്കുകയും ചെയ്തു. അങ്ങനെ പ്രകൃതിയുമായി തൻമയീഭാവത്തിലെത്തിയപ്പോൾ തനിക്കു ണ്ടായ അനുഭവങ്ങൾ കവിതകളാക്കി പകർത്തിവെച്ചു. മിസ്റ്റിക്ക് അനുഭൂ തികളായ ആ അവസാനകാല കവിതകളിലൊക്കെ ഋജുവും സരളവും പ്രസാദാത്മകവുമായ ഒരു നാട്ടിൻപുറത്തുകാരന്റെ ശിശുവിന് തുല്യ മായ മനസ്സുകാണാം. മനുഷ്യനെ പ്രകൃതിയുമായി തൻമയീഭാവത്തിലെ ത്താൻ സഹായിക്കാത്തവയും അതിനു വിലങ്ങുതടികളായി നിൽക്കുന്നി വയുമായ എല്ലാത്തിനേയും യുദ്ധം ചെയ്തു തോല്പിക്കാനായിരുന്നു ഡി. എച്ച്.ലോറൻസിന്റെ മനസ്സ് ശ്രമിച്ചത്. നാലപ്പാടൻ ആ ദുർവ്വാസനകളെ സാക്ഷിയായി നോക്കിക്കണ്ടു. രാത്രിയും പകലും മാറിമാറി വരുന്ന പ്രപഞ്ചത്തിൽ സുഖദുഃഖങ്ങളും നൻമതിൻമകളും ഉണ്ടായേ തീരൂ എ ന്നതും പ്രകൃതിനിയമമാണ്. പ്രകൃതിയുടെ ഉള്ളിൽ ആഴത്തിൽ വേരോടിയ ആ സ്വഭാവത്തോട് പൊരുതി ജയിക്കാൻ മനുഷ്യന്റെ ബുദ്ധിശക്തി ശ്രമിക്കുന്നതുതന്നെ ഒരു വിഡ്ഢിത്തമാണെന്നറിഞ്ഞ നാലപ്പാടൻ അതി നെതിരെ പൊരുതാനുള്ള തന്റെ കുട്ടിക്കാലത്തെ വാസന, മുതിർന്ന പ്പോൾ വലിച്ചെറിയുന്നതാണ് നാം കാണുന്നത്. നൻമയും തിൻമയും കാണുന്ന പ്രപഞ്ചസാക്ഷിയായ സൂര്യനെപ്പോലെ സൂക്ഷ്മാണുജാലം കരത്തിലെടുത്ത് ആ ഗുരു സൂക്ഷ്മനിരീക്ഷണം ചെയ്യുകയും അതിന്റെ ഫലങ്ങൾ നമുക്കായി എഴുതിവെക്കുകയും മാത്രം ചെയ്തു. ആധുനിക ലോകത്തിലെ സ്ത്രീ പുരുഷൻമാരുടെ മാനസികജീവിതങ്ങളിൽ കാണുന്നി സംഘർഷങ്ങളൊന്നും തന്നെ അദ്ദേഹത്തിന്റെ ജീവിതത്തിലുണ്ടായില്ല. കാരണം സ്ത്രീ അദ്ദേഹത്തെ സംബന്ധിച്ചേടത്തോളം എതിർത്തുതോല്പി ക്കേണ്ട ഒരു 'പാപചിഹ്ന'മായിരുന്നില്ല. സുഖദുഃഖങ്ങൾ പങ്കിട്ടെടുക്കുകയും, ഉള്ളിലെ രത്നങ്ങൾ എടുത്ത് നോക്കുകയും ചെയ്യേണ്ട ഒരു ജീവിതപങ്കാളി യുടെ ആനന്ദം തന്റെ ആനന്ദമാണ്. പുല്ലിനെപ്പോലും താനായി കാണാ നാവുന്ന ഒരാൾക്ക് സ്ത്രീയെ പാപചിഹ്നമായിക്കണ്ട് അവളെ നിന്ദിക്കാനെ ങ്ങനെ കഴിയും?

1928-ൽ ലോറൻസിന്റെ ലേഡീചാറ്റർലിയുടെ കാമുകൻ പുറ ത്തിറങ്ങി. സ്ത്രീപുരുഷൻമാർ താന്താങ്ങളുടെ ഉള്ളിലെ ഉപബോധമന സ്സിനെ അറിഞ്ഞിരിക്കണമെന്നാണ് ലോറൻസ് ഈ നോവലിലൂടെ ന മ്മോട് പറയുന്നത്. അറിയാതിരുന്നാൽ അവരുടെ ജീവിതം അപൂർണ്ണവും ക്ലേശകരവും ആവും. 1924-ൽ കണ്ണുനീർത്തുള്ളി എഴുതിയ നാലപ്പാടന് സ്ത്രീപുരുഷബന്ധത്തെക്കുറിച്ചുണ്ടായിരുന്ന ആരോഗ്യകരമായ ചിന്താഗതി സ്വന്തം അനുഭവത്തിൽനിന്നുണ്ടായതാണ്. തന്റെ പ്രായത്തിലുള്ള, യുവാ വായ ഒരു അരോഗദൃഢഗാത്രന്റെ ഉള്ളിൽ സ്വഭാവജന്യമായി ഉറങ്ങിക്കി ടക്കുന്ന രതി എന്ന വികാരത്തെ സത്യസന്ധനായ അദ്ദേഹം മാനിച്ചതുകൊ ണ്ടാണ് 1929-ൽ തിയോസഫിക്ക് സൊസൈറ്റിയുടെ ഇന്നർ ഇസോട്ടറിക്

സർക്കിളിലേക്ക് അദ്ദേഹത്തിന് പ്രവേശിക്കാൻ കഴിയാത്തത്. 1929-ൽ നാരായണമേനോൻ തിയോസഫിക്കൽ സൊസൈറ്റിയുമായി ബന്ധം വിച്ഛേദിച്ചപ്പോൾ മറ്റൊരു സ്വതന്ത്രബുദ്ധിയായ ചിന്തകൻകൂടി ആ ബന്ധം വിച്ഛേദിക്കുകയുണ്ടായി. നാലപ്പാടനെ ആകർഷിക്കുകയും, ബാലാമണിയമ്മക്ക് അദ്ദേഹം ചെറുപ്പത്തിൽ നിത്യപാരായണത്തിനുകൊടുക്കുകയും ചെയ്ത At the feet of my master എന്ന പുസ്തകം രചിച്ച ജിദ്ദു കൃഷ്ണമൂർത്തി.

താൻ പ്രതീക്ഷിക്കുകയും പ്രവചിക്കുകയും ചെയ്ത സ്ത്രീപുരുഷബന്ധം തന്റെ നാട്ടിലെ മനുഷ്യരിൽ കാണാതായപ്പോൾ അത്തരമൊരു ബന്ധം നിലനിന്നിരുന്ന പ്രാകൃത ജനസമുദായങ്ങളെ തേടിയലഞ്ഞ ലോറൻസ് മെക്സിക്കോയിലും എട്രസ്ക്കൻമാരിലും അത് ഉണ്ടായിരുന്നിരിക്കാമെന്ന് സ്ഥാപിക്കാൻ ശ്രമിച്ചു. നാല്പാടന് ആ ഗതികേട് ഉണ്ടായില്ല. തന്റെ രണ്ടാംവിവാഹത്തിനു ശേഷം മധുരമ.യ ഒരു ദാമ്പത്യജീവിതത്തിലൂടെ ഈ നാട്ടിൽത്തന്നെ അതാവാമെന്നും ഏതുകാലത്തും അതു സാധിക്കുമെന്നും അദ്ദേഹം തെളിയിച്ചു. അത് ഇന്ത്യൻ ജനസമുദായത്തിന് അന്യമായ ഒന്നായിരുന്നില്ലല്ലൊ.

തന്റെ കാലഘട്ടത്തിന്റെ മോചകനും ആശ്വാസദായകനുമായി ഇംഗ്ലീഷു സാഹിത്യം ലോറൻസിനെ കണക്കാക്കി. അപൂർണ്ണങ്ങളും അപ്രായോഗികങ്ങളും (പാശ്ചാത്യസംസ്ക്കാരപ്രകാരം) ആയ ആശയങ്ങളുടെ ജനയിതാവും സ്വപ്നജീവിയുമായ ഒരു റൊമാൻറിക് കലാകാരനായിരുന്നു ലോറൻസ്. നാലപ്പാടനിൽ ആ ആശയങ്ങളും സ്വപ്നങ്ങളും യാഥാർത്ഥ്യങ്ങൾ തന്നെയായിരുന്നു. ലോറൻസിന്റെ സ്വപ്നം നാലപ്പാടന് ജീവിതയാഥാർത്ഥ്യമായിരുന്നു. എന്നിട്ടും മലയാളസാഹിത്യ നിരൂപണരംഗം അദ്ദേഹത്തിന്റെ മഹത്വം ശരിക്കു മനസ്സിലാക്കിയില്ല. ലോറൻസിന്റെ പ്രശ്നങ്ങൾ മിസ്റ്റിക്കൽ പ്രശ്നങ്ങളായിരുന്നപ്പോൾ, അദ്ദേഹത്തിന്റെ സുഹൃത്തായ ആൾഡസ് ഹക്സ്ലി (1894-1963) യുടേത് ധൈഷണികപ്രശ്നങ്ങളായിരുന്നു. ലോറൻസ് സ്രഷ്ടാവും നിരൂപകനുമായിരുന്നു: ഹക്സ്ലി നിരൂപകൻ മാത്രവും. നാലപ്പാടന് സൃഷ്ടിയും നിരൂപണവും തമ്മിൽ ഭേദമുണ്ടായിരുന്നില്ല. താൻതന്നെ സൃഷ്ടിച്ചു നടത്തിക്കൊണ്ടുപോരുന്ന പ്രപഞ്ചത്തെ അനുദിനം സൂക്ഷിച്ചുനോക്കി നിരൂപണം ചെയ്യുന്ന സൂര്യന് സൃഷ്ടിയും നിരീക്ഷണവും നിരൂപണവുമെല്ലാം ഒന്നാണല്ലൊ. ചക്രവാളത്തിന്റെ രചയിതാവും പരമഗുരുവായ സൂര്യന്റെ ഈ നടപടിക്രമം സ്വീകരിച്ചിരുന്നു. താൻ നിരീക്ഷിക്കുന്നു എന്ന ബോധത്തോടുകൂടിയും, ബോധപൂർവ്വമല്ലാതെയും, എപ്പോഴും തന്നെത്തന്നെയും പ്രഞ്ചത്തെയും ചുഴിഞ്ഞുനോക്കിക്കൊണ്ടുള്ള അന്തർമ്മുഖമായ നാലപ്പാടന്റെ നില്പിൽ നൂറുശതമാനവും ഭാരതീയമായ ഒരു പ്രതിഭാവിലാസം കാണാൻ കഴിയാതെ പോയവർ ഭാരതീയമായ എന്തിനേയും തലയിലേറ്റുകയും, പാശ്ചാത്യമായ എന്തിനേയും വിമർശിക്കുകയും ചെയ്തവർ തന്നെയായിരുന്നു എന്നത് ചിന്തിക്കാനും ചിരിക്കാനും വക തരുന്ന ഒരു സംഗതിയാണ്. ജെയിംസ്

ജോയ്സിൻെറ യൂലിസസ്സ് 1927-ൽ പ്രസിദ്ധീകരിച്ച ഫിന്നിഗൻസ് വേക്കിൽ നിന്ന് വ്യത്യസ്തമായിരിക്കുന്നത് ഒരു പ്രധാന വിഷയത്തിലാണ്. യൂലിസസ്സിൽ (1922) എല്ലാ ജീവിതവും ഒന്നുതന്നെയാണെന്ന് സമർത്ഥിക്കുന്നു. ഫിന്നിഗൻസ്വേക്കിൽ എല്ലാ ജീവിതവും മാത്രമല്ല എല്ലാ ഭാഷകളും ഒന്നാണെന്ന് സമർത്ഥിക്കുന്നു. തൻെറ ജീവിതത്തെ സൂക്ഷിച്ചുനോക്കുമ്പോൾ എല്ലാ ജീവിതത്തേയും തൊട്ടറിഞ്ഞ നാലപ്പാടന് മലയാളഭാഷപോലെത്തന്നെ ഇംഗ്ലീഷും ഇംഗ്ലീഷുപോലെത്തന്നെ സംസ്കൃതവും പ്രിയപ്പെട്ടതായിപ്പോയതിൽ അരിശം കൊള്ളുകയും അധിക്ഷേപിക്കുകയും ചെയ്തവർ ഈ പരമമായ അദ്വൈതതത്ത്വം തികച്ചും ഭാരതീയമാണെന്ന് മറന്നുപോയി. സംസ്കൃതത്തിൽ ആയാലും ഇംഗ്ലീഷിൽ ആയാലും മലയാളത്തിലായാലും മറ്റേതു ഭാഷയിലായാലും, ഏതു ജീവിതത്തേയും തൊട്ടറിയുന്ന ഒരാൾക്ക് അതുപോലുള്ള ആശയങ്ങൾ രുചിക്കാതിരിക്കലാണ് അസ്വാഭാവികം. അനുഭൂതിയുടെ പാരമ്യത്തെ അനുഭൂതിരാഹിത്യമായി തെറ്റിദ്ധരിക്കാനുള്ള പ്രവണത, ശങ്കരാചാര്യരെപ്പോലും സമകാലീനരായ പണ്ഡിതൻമാരെക്കൊണ്ട് നിന്ദിപ്പിച്ചു. പിന്നെയാണോ ഒരു നാലപ്പാടൻ?

യുദ്ധാനന്തര കവികളെന്ന് വിളിക്കപ്പെട്ട കവികളിൽ റൂപ്പർട് ബ്രൂക്ക് 1887-ൽത്തന്നെയാണ് ജനിച്ചത്. സാസൂൺ 1886-ലും. യുദ്ധാനുഭവങ്ങളും സത്യസന്ധതയുമായിരുന്നു ഈ കവികളെ ശ്രദ്ധേയരാക്കിയത്. 1895-ൽ ജനിച്ച റോബർട് ഗ്രേവ്സ് യുദ്ധത്തിനു മുമ്പും യുദ്ധകാലത്തും താൻ രചിച്ച കവിതകളിലെ ലിറിക്കൽ സെൽട്ടിക്ക് സങ്കല്പത്തേയും റിയലിസത്തേയും പിൽക്കാലത്ത് ഉപേക്ഷിച്ച് കൂടുതൽ ധൈഷണികമായ കവിതയിലേക്കു പ്രവേശിച്ചു. ദുർഗ്രഹമെന്നു പലരും വിളിച്ചുവെങ്കിലും ആത്മാർത്ഥതയും സത്യസന്ധതയുമായിരുന്നു ഗ്രേവ്സിൻെറ കവിതയുടേയും മുഖമുദ്ര. യുദ്ധാനന്തര കവികളായ ബ്രൂക്കും സാസൂണും നാലപ്പാടൻെറ സമവയസ്ക്കരാണ്. ഗ്രേവ്സ് 8 വയസ്സു താഴെയും.

1914-ൽ ത്തന്നെ ലബ്ധപ്രതിഷ്ഠരായ കവികളെ 'ബാക്കി വന്നവർ' (Survivers) അഥവാ യുദ്ധത്തെ അതിജീവിച്ചവരെന്നാണ് ആംഗലസാഹിത്യം വിളിക്കുന്നത്. 1914-ൽ പൗരസ്ത്യദീപം തർജ്ജമചെയ്ത് തൻെറ വളർച്ചയുടെ ആദ്യഘട്ടം പിന്നിട്ട് സന്യസിക്കാൻ അൽമോറയിലേക്കു പോയ നാലപ്പാടൻ ഇപ്രകാരം യുദ്ധത്തെ അതിജീവിച്ച കവികളിൽ പെടുന്നു. ജോർജ്ജിയൻ കവികൾ, ഇമേജിസ്റ്റുകൾ, എന്നിവരോടും റോബർട്ട് ബ്രിഡ്ഡ്യൂസ്, ജോൺമാസ്ഫീൽഡ് വില്യം ബട്ലർ യേറ്റ്സ് എന്നിവരോടുമൊപ്പം കഠിനമായ ലോകയുദ്ധക്കെടുതികളുണ്ടാക്കാവുന്ന മാനസികദുഃഖവും, സ്വപത്നീവിരഹവും ദാരിദ്രവും, കുടുംബഭരണ ക്ലേശങ്ങളും വരുത്തിവെച്ച വ്യക്തിപരമായ മാനസികവ്യഥയും സഹിച്ച നാലപ്പാടൻ, ആ മാനസികസംഘർഷങ്ങളെ അതിജീവിച്ചു തലയുയർത്തിനിന്ന ആ കാലഘട്ടത്തിൻെറ ധീരതയുടേയും മാനവികതയുടേയും പ്രതീകമായിരുന്നു. പക്ഷെ, അദ്ദേഹത്തിൻെറ മനസ്സും ബുദ്ധിയും സഞ്ചരിച്ച ചക്രവാളങ്ങളിലേക്ക് അദ്ദേഹത്തിൻെറകൂടെ സഞ്ചരിക്കാൻ മലയാളഭാഷ വളർന്നി

ട്ടില്ലാത്തതുകൊണ്ട് അദ്ദേഹം എന്നെന്നും ഏകാകിയുമായിരുന്നു. ഇന്നിപ്പോൾ മലയാളഭാഷ അദ്ദേഹത്തെ ഉൾക്കൊള്ളാൻ കരുത്താർജ്ജിച്ചു വളർന്നു കഴിഞ്ഞിരിക്കുന്നു. അതുകൊണ്ട് പിന്തിരിഞ്ഞുനിന്ന് അദ്ദേഹം ജീവിച്ച കാലഘട്ടത്തിലേക്കു നോക്കി, ആ അതികായന്റെ പാദപതനം കൊണ്ടു ധന്യമായ മലയാളഭാഷയ്ക്ക് അഭിമാനിക്കാൻ വകയുണ്ട്.

1929-ൽ തന്റെ 85-ാമത്തെ വയസ്സിലാണ് റോബർട്ട് ബ്രിഡ്ജ്യൂസ്സിന്റെ ഏറ്റവും മികച്ച പുസ്തകം (The testament of beauty) പ്രസിദ്ധീകരിക്കപ്പെടുന്നത്. ആധുനികശാസ്ത്രത്തിന്റേയും പ്ലാറ്റോണിക് ആശയങ്ങളുടേയും സമന്വയമാണ് ധൈഷണികമായി ഈ കൃതി നമുക്കുതരുന്ന ജീവിതദർശനം. 1924-ൽ കണ്ണുനീർത്തുള്ളിയും, 1928-ൽ പുളകാങ്കുരവും പ്രസിദ്ധീകരിച്ച ശേഷമാണ് ഈ കൃതി സാഹിത്യലോകം കാണുന്നത്. സൗന്ദര്യബോധവും കാല്പനികതയും മുറ്റിനിൽക്കുന്ന ഈ കൃതിയിൽ ഒരു പ്രത്യേകത ശൈലിയിലുമുണ്ട്. സാധാരണ സംഭാഷണഭാഷയിൽ ഉപയോഗിക്കുന്ന പദങ്ങളും ശൈലികളും ബ്രിഡ്ജ്യൂസ് ഉപയോഗിക്കുന്നു എന്നതാണ് ഈ പ്രത്യേകത. നാലപ്പാടനും ശാസ്ത്രവും കലയും തമ്മിലുള്ള സമന്വയത്തിൽ നിന്നുളവായ പക്വതയാർന്ന ഒരു ജീവിതദർശനമുള്ള കവിയാണ്. അദ്ദേഹത്തിന്റെ പക്വത വളരെ ചെറുപ്പത്തിൽത്തന്നെ വന്നു ചേർന്നു എന്നുമാത്രം. അവറ്റ, ശവം ചവുട്ടുക, തൊണ്ടുതല്ലിയുടയ്ക്കുക, തിങ്ങൾ, തേപ്പ്, പിശാച്, ഇളിച്ചുകാട്ടുക, കിടച്ചു കയ്യിൽ,- മുതലായ ഗ്രാമ്യവും, കവിതയിൽ പതിവില്ലാത്തതുമായ പദങ്ങൾ ഉപയോഗിച്ച് കണ്ണുനീർത്തുള്ളി മലയാള ഭാഷയെ ഞെട്ടിച്ചിട്ട് 5 വർഷം കഴിഞ്ഞാണ് ബ്രിഡ്ജ്യൂസ്സിന്റെ ഏറ്റവും മികച്ച പുസ്തകം വെളിച്ചം കാണുന്നത്. സംഭാഷണശൈലിയിൽ കവിത എഴുതുന്നതിന്ന് എത്ര ഉദാഹരണം വേണമെങ്കിലും കണ്ണുനീർത്തുള്ളിയിൽ നിന്നെടുത്തുകാട്ടാം.

1. ഒരാളെയായ്ത്തൻ മടിയിൽക്കരേറാൻ
കൈനീട്ടി യീ ഞങ്ങളെ മാറിമാറി
ശാഠ്യം പിടിപ്പിക്കുകയാണുതായ-
മാർക്കന്നു വാത്സല്യപരം വിനോദം.

2. കുറച്ചുനാൾക്കുള്ളിലൊരഛനാവും
ഞാനും; ജഗത്തേ, തവ ദിവ്യഭാഗം
തുറക്കായായെന്നുടെ മുമ്പിൽ-അന്നീ-
യാഹ്ലാദഗീതത്തിൽ മിടിച്ചുചിത്തം.

കാലഘട്ടത്തിന്നു മുമ്പെ സഞ്ചരിക്കുന്ന കവിയ്ക്ക് അംഗീകാരം കിട്ടാൻ വൈകും എന്ന പാഠമാണ് നാലപ്പാടന്റെ കാവ്യജീവിതം നമുക്കു തരുന്നത്. യേറ്റ്സിന്റെ കവിതയിൽ (1865-1939) അവസാനത്തെ രണ്ടുദശകങ്ങളിൽ പ്രകടമായ മാറ്റം കണ്ടു. അദ്ദേഹത്തിന്റെ ആദ്യകാല കവിതകളിൽനിന്നു വ്യത്യസ്തമായി ആത്മാർത്ഥതകൊണ്ടും ഗാംഭീര്യം കൊണ്ടും കനപ്പെട്ടു ധൈഷണികഭാവങ്ങൾ ഈ കാലത്തെ കവിതകളിലു

ങ്. യേറ്റ്സ് പറഞ്ഞു: 'We should write out our thoughts in as nearly as possible, the language we thought them in as though in a letter to an in intimate freind. We should not disguise them in any way. For our lives give them force as the lives of people in plays give force to their words.' കണ്ണുനീർത്തുള്ളിയിൽ നാലപ്പാടൻ ഉപയോഗിക്കുന്ന ഭാഷ, തന്റെ തീവ്രമായ മനോദുഃഖത്തെക്കുറിച്ച് ഏറ്റവും അടുത്ത ഒരു സുഹൃത്തിനോടു പറയുന്ന ഭാഷയാണ്, പലവരികളിലും. കവിയുടെ ആ ആത്മാർത്ഥത കാതുള്ളവന്റെ കാതിൽ വീഴുന്നു. ഹൃദയമുള്ളവന്റെ ഹൃദയത്തിന്റെ അഗാധതയിലേക്കു കടക്കുന്നു. കവിയുടെ ജീവിതമാണ് കവിയുടെ വാക്കുകളുടെ ശക്തി. അതിനെ കൃത്രിമതയുടെ യാതൊരാവരണവുമില്ലാതെ കവി തുറന്നു കാട്ടുന്നു. താൻ എന്തു ചിന്തിച്ചുവോ അത് ചിന്തിച്ച ഭാഷയിൽത്തന്നെ സുഹൃത്തിനോട് പറയുന്നു. കവി ചിന്തിച്ച പദങ്ങളും ചിന്തിച്ച വഴിയും നമുക്കു രുചിച്ചില്ലായിരിക്കാം. പക്ഷെ, ആ കവിയ്ക്ക് ആ സന്ദർഭത്തിൽ അങ്ങനെയല്ലാതെ ചിന്തിക്കാനാവില്ല എന്നതാണ് സുശിക്ഷിതമായ ആ സ്വതന്ത്രമനസ്സിന്റെ പ്രത്യേകത. പുളകാങ്കുരത്തിലും ഇതേ ശൈലി നമുക്കു കാണാം. 1928-ൽ The Tower-ഉം, 1929-ൽ The Winding Stair-ഉം പ്രസിദ്ധീകരിക്കുമ്പോഴാണ് യേറ്റ്സിന്റെ മനസ്സിലെ ഈ പക്വത നാം കാണുന്നത്. 1924-ൽ കണ്ണുനീർത്തുള്ളിയും 1928-ൽ പുളകാങ്കുരവും പ്രസിദ്ധീകരിക്കുമ്പോൾ നാലപ്പാടനിലും ഈ പക്വത ദൃശ്യമാകുന്നുണ്ട്. കൃത്രിമമായ ആദ്യകാലകവിതകളിലെ ശൈലി അദ്ദേഹം മുഴുവനായി ഉപേക്ഷിച്ചുകളയുന്നു. 1940-ൽ Last poems and plays പ്രസിദ്ധീകരിക്കുമ്പോഴേക്കും യേറ്റ്സ് എഴുപത്തഞ്ചു വയസ്സായ ഒരു വൃദ്ധനാണ്. 63 മുതൽ 75 വയസ്സുവരെയുള്ള കാലത്ത് യേറ്റ്സിൽ ഉദിച്ച ധൈഷണികശക്തിയും വിവേകവും സത്യസന്ധതയും, അന്തസ്സുള്ള ശൈലിയും പാശ്ചാത്യലോകത്തിലെ അഭിമാനങ്ങളാണ്. ചെറുപ്പത്തിൽത്തന്നെ ഈ ഗുണങ്ങൾ കൈവശമുണ്ടായി എന്നതാണ് നാലപ്പാടന്റെ പേരിൽ മലയാളികൾ കണ്ടെത്തിയ ദോഷം. സത്യസന്ധതയും വളച്ചുകെട്ടില്ലാത്ത ഋജുവായ ശൈലിയുംകൊണ്ട് വിക്ടോറിയൻ കാലഘട്ടത്തിനു ശേഷം വന്ന ഏറ്റവും മഹാനായ കവിയായി യേറ്റ്സ്. നാലപ്പാടനാകട്ടെ, മഹാകവികളായ ത്രിമൂർത്തികളുടെ നിരയിൽ ഇരിക്കാൻ യോഗ്യത കല്പിക്കപ്പെടാത്തവനുമായി.

അതിൽ നാലപ്പാടന് അശേഷം ദുഃഖമുണ്ടായില്ല. കാരണം തന്റെ ദൗത്യംതന്നെ 'ദരിദ്രനാരായണ'നായി ജീവിച്ച മഹാത്മജിയുടേതുപോലെ സ്ഥാനമാനങ്ങൾക്കും, പ്രശസ്തിക്കുംവേണ്ടി കൊതിയ്ക്കാത്ത ഒരു മാതൃകാജീവിതം നയിച്ചു കാട്ടുക എന്നതായിരുന്നു. അങ്ങനെ ഇന്ത്യയുടെ പൈതൃകം കാക്കുക എന്നതായിരുന്നു.

ഈ മന്നിന്നായി സ്വജീവൻ കരുതിയ മുനിമാർ
നിസ്തുലം വിശ്വരക്ഷാ-
സാമർത്ഥ്യം കാട്ടി നിസ്സംഗതയോടു വിലസി-
പ്പോന്ന രാജോത്തമൻമാർ

നാമം പൊങ്ങാൻ കൊതിയ്ക്കാത്തൊരു കവികൾ, മുറ-
യ്ക്കായി മാത്രം പൊരുന്നോ-
രീ, മട്ടിൽപ്പുണ്യവാൻമാർക്കറുതി തവ വിനാ-
ശത്തിൽ വന്നേയ്ക്കുമല്ലൊ
എന്ന് നന്നെച്ചെറുപ്പത്തിൽത്തന്നെ എഴുതിയ കവിയാണദ്ദേഹം.

## ജോർജ്ജിയൻ കവികൾ

ഇംഗ്ലണ്ടിലെ ഗ്രാമഭംഗി, ദൈനംദിനജീവിതത്തിൽ കാണുന്ന നിസ്സാരസംഗതികളിൽപോലും പരമാനന്ദം കാണുന്ന രീതി, ശിശുക്കളുടെ സൗന്ദരഗീതി ഇതൊക്കെക്കൊണ്ട് ശ്രദ്ധേയമായ ഒരു രീതിയാണ് ജോർജ്ജിയൻ കവികളുടേത്. യാന്ത്രികമായ നഗരങ്ങൾ നിറഞ്ഞ കാലഘട്ടത്തിൽ യാന്ത്രകതയ്ക്കും നഗരങ്ങൾക്കും എതിരായി നിഷ്ക്കളങ്കമായ ഗ്രാമങ്ങൾക്കു വേണ്ടി തൂലികയെടുത്ത ജോർജ്ജിയൻ കവികളുമായി നാലപ്പാടന് ഒട്ടേറെ സാദൃശ്യമുണ്ട്. 'പേരു പറയാനാവാത്ത ഒരു നിശ്ശബ്ദമായ ആനന്ദത്തിൽ ദുഃഖചരായ കലർന്ന' ലിറിക്കുകൾ എഴുതിയ എഡ്വേർഡ്തോമസ് (1878 -1917) ലളിതമായ കവിതകൾ നമുക്കുതന്ന ഡബ്ല്യു. എച്ച്. ഡേവിഡ് (1871 -1940) ഇവരെ അനുസ്മരിപ്പിക്കുന്ന വാൾട്ടർ ഡെലാമെയർ (1873 -1956) എന്നിവർ ഇക്കാലത്തെ കവികളാണ്. ശിശുസഹജമായ വിസ്മയത്തോടെ ഓരോ വസ്തുവിനേയും നോക്കിക്കാണുന്ന ഡെലാമെയർ കല്ലോലമാലയിൽ വീണ വെള്ളാരങ്കല്ലും, കുഞ്ഞ് കയ്യിൽ വെച്ചുതന്ന മൺതരിയും കണ്ട് വിസ്മയം കൂറുന്ന നാലപ്പാടനെ അനുസ്മരിപ്പിക്കുന്ന കവിയാണ്.

തൻെറ ചുറ്റുമുള്ള ഭൗതികലോകത്തിൽനിന്ന് ഓടിയൊളിക്കുന്നില്ല നാലപ്പാടൻെറ കവിത. അദ്ദേഹം ഈ കള്ളത്തരവും പൊള്ള പുറംപൂച്ചും കലർന്ന പ്രപഞ്ചത്തിൽ തൻേറതായ ആത്മാർത്ഥതയുടേയും അനാഡംബരതയുടേയും സത്യത്തിൻേറയും ഒരു ലോകം കെട്ടിപ്പടുക്കുന്നു. ശിശുസഹജമായ ഒരു പ്രസാദാത്മകത്വത്തോടെ ആ ലോകത്തിൽ പൊട്ടിച്ചിരികൾ നിറയ്ക്കുന്നു. അത്ഭുതത്തോടും വിസ്മയത്തോടും താൻ നോക്കിക്കാണുന്ന ഓരോ വസ്തുവിനേയും (ഓരോ മനുഷ്യമനസ്സിനേയും) തൻെറ പ്രേമത്തിൻെറ ഇന്ദ്രജാലത്താൽ പൊന്നാക്കി മാറ്റുന്നു. ഏതൊക്കെയോ പണിത്തരങ്ങൾക്ക് ഉപയുക്തമാക്കുന്നു.

വില്ല്യം ബ്ലേക്കിനേയോ ഡിലാമെയറേയോപോലെ അദ്ദേഹത്തിനുമുണ്ട് ഒരു ഫാൻറസിയുടെ ലോകം. ആ ലോകത്തിലുമുണ്ട് ദുഃഖവും സുഖവും ശാശ്വത രഹസ്യങ്ങളുടേതായ ആ നിഗൂഢലോകത്തിലിരുന്ന് അദ്ദേഹം പൊഴിയ്ക്കുന്ന കണ്ണുനീർത്തുള്ളികൾ, നിഷ്ക്കളങ്കനായ ഒരു ശിശുവിൻേറതുപോലെ അകൃത്രിമങ്ങളാണ്. അദ്ദേഹമുതിർക്കുന്ന ചിരിയുടെ നറുമുത്തുകൾ ഒരു വികൃതിക്കുട്ടിയുടേതുപോലെ വിദ്വേഷരഹിതമാണ്.

എസ്രാപൗണ്ടും ആമിലോവെലും ഹിൽഡഡൂലിറ്റിലും നടത്തിയ പരീക്ഷണത്തിൻെറ ഫലമായി യുദ്ധാനന്തര സാഹിത്യലോകത്ത് ഉയർന്നു വന്നതാണ് ഇമേജിസം. ഏറ്റവും കുറച്ചുവാക്കുകളിൽ ഒരു ദൃശ്യത്തെ ആവിഷ്ക്കരിക്കുന്നതാണ് ഇമേജിസ്റ്റുകളുടെ രീതി. അവർ പ്രാസം നോക്കുകയില്ല. ചെറിയ വരികളിൽ, വിശേഷണങ്ങളുടെ ഭാരമില്ലാതെയുള്ള രചന. ഹിൽഡഡൂലിറ്റിലിൻെറ ഉദ്യാനവർണ്ണന ഇതിനുദാഹരണമായി എടുത്തുകാട്ടാം.

ഉയർത്തുകെന്നിതളിനെ
കല്ലോലത്തോടണയ്ക്കുക!
എന്നെ, ഓം മണിപദ്മേഹും
സുപ്രഭാതമുദിക്കയായ്
ലയിച്ചിടുന്നു തൂമഞ്ഞു-
തുള്ളിമിന്നും കടൽക്കകം

എന്ന് പൗരസ്ത്യദീപത്തിൻെറ അവസാനവരികളിൽ ഈ രീതി നാലപ്പാടൻ പ്രയോഗിച്ചതു കാണാം. അനാവശ്യമായ വാക്കുകൾ ഒഴിവാക്കുന്നതുവഴി, സാമാന്യവൽക്കരണവും, കാപട്യവും ഒഴിച്ചുനിർത്താനാവുമെന്നതാണ് ഈ രീതിയുടെ ഗുണം. ഡി.എച്ച്.ലോറൻസും ഇമേജിസ്റ്റുകളുടെ രീതി താല്ക്കാലികമായി പ്രയോഗിച്ചു നോക്കിയ വ്യക്തിയാണ്.

'Poetry was to Lawrence the medium most appropriate to the exxpression of sudden intuitions, momentory glimpses of natural beauty, starting identifications with the psychology and emotions of birds and animals, moments of bitterness and exasperation with human stupidity and both the high and low-- points in his own emotional and physical experience.' ജീവിതത്തിലെ മനോഹരങ്ങളായ നിമിഷങ്ങൾ, ദുഃഖംനിറഞ്ഞ സന്ദർഭങ്ങൾ – പക്ഷിച്ചിറകിലും പുൽക്കൊടിയിലും ദർശിക്കുന്ന അമോഘമായ സൗന്ദര്യത്തിൻെറ മിന്നലാട്ടങ്ങൾ, ഒരു പശുവാൽ കുടയുമ്പോഴോ, ഒരു മണതരി സ്പർശിക്കുമ്പോഴോ ഉള്ളിൽ ഊറുന്ന അദ്വൈത ചിന്തകൾ, പെട്ടെന്ന് മനസ്സിൽ കടന്നുവരുന്ന ചില പുത്തൻ അനുഭൂതികളുടെ ആവിഷ്കരണങ്ങൾ– അവയെ കുറിച്ചിടാൻ മാത്രം തൂവലെടുത്ത് കവിതയെഴുതിയ നാലപ്പാടന് കവിത ജീവിതരക്തത്തിൽ മുക്കിയെടുത്ത ആവിഷ്ക്കാരമായിരുന്നു. ഗദ്യമാകട്ടെ, ആ അനുഭവങ്ങളെ ശാസ്ത്രീയമായ രീതിയിൽ അപഗ്രഥിച്ച് മറ്റുള്ളവരെ പഠിപ്പിക്കാനുള്ള അദ്ധ്യാപകക്കുറിപ്പുകളും. രതിസാമ്രാജ്യവും ആർഷജ്ഞാനവും അദ്ദേഹത്തിൻെറ ജീവിതത്തെയും കവിതയേയും ശരിക്കുമനസ്സിലാക്കാൻ സഹായിക്കുന്ന അദ്ധ്യാപകക്കുറിപ്പുകൾ മാത്രമാണ്. താൻ കടന്നുപോന്ന പടികളെക്കുറിച്ച് ശിഷ്യൻമാർക്ക് അറിവുതരാൻ മാത്രം നിർമ്മിച്ചുവച്ച വഴികാട്ടിപ്പലകകൾ.

1922-ൽ കണ്ണുനീർത്തുള്ളിക്ക് 2വർഷം മുമ്പെഴുതപ്പെട്ട ടി.എസ്.എലിയട്ടിൻെറWastelandനെക്കുറിച്ച് പരാമർശിക്കാതെ നാലപ്പാടൻെറ കാലത്തെ വിശ്വസാഹിത്യരംഗത്തെ മുഴുവനാക്കാനാവില്ല. 1944-ൽ Four

Quartets എഴുതുമ്പോഴേക്കും എലിയട്ട് തൻെറ കാലഘട്ടത്തിലെ സമുന്നതനായ കവിയായിക്കഴിഞ്ഞിരുന്നു. കാലവും കാലരാഹിത്യവും, കാലവും അനശ്വരത്വവും – (അവതാരങ്ങൾ ഭൂമിയിലെത്തുന്ന, കാലവും അനശ്വരത്വവും) തമ്മിൽ കൂട്ടിമുട്ടുന്ന, നിർണ്ണായകമുഹൂർത്തങ്ങൾ – ഈ പ്രധാന കഥാതന്തുവിൽ കവിയുടെ വ്യക്തിഗതമായ അനുഭവങ്ങളെ ഇണങ്ങി, തൻെറ ചിന്തയ്ക്ക് അനുചിതമായ ഒരു ശൈലി വാർത്തെടുക്കാൻ നിരന്തരം ശ്രമിക്കുന്ന കവിയെ 1922 മുതൽ 44 വരെയുള്ള കാലഘട്ടത്തിൽ എലിയട്ടിൽ നാം ദർശിക്കുമ്പോൾ, 1924 മുതൽ 33 വരെ (കണ്ണുനീർത്തുള്ളി മുതൽ ചക്രവാളം വരെ) നാലപ്പാടനിലും നമുക്കു കാണാം. ആ ശൈലി ഇടയ്ക്ക് ഗ്രാമ്യമായ സംഭാഷണരീതിയിലാവാം, മറ്റു ചിലപ്പോൾ ധ്യാനനിരതമാവാം. ഇനിയും ചിലപ്പോൾ ആനന്ദാനുഭൂതിയുടെ പാരമ്യതയിലുമാവാം. വള്ളത്തോൾ തൻെറ കാലഘട്ടത്തിലെ സാമൂഹ്യവും രാഷ്ട്രീയവുമായ പ്രശ്നങ്ങളെ കവിതാവിഷയമാക്കുമ്പോൾ നാലപ്പാടൻ അതുചെയ്യുന്നില്ല. ആത്മാനുഭൂതികളെ കുറിച്ചിടാനുള്ള കവിത എന്ന മാദ്ധ്യമത്തെ ജനകീയപ്രസ്ഥാനങ്ങളുടെ മുദ്രാവാക്യമാക്കാൻ നാലപ്പാടന് ഇഷ്ടമുണ്ടായിരുന്നില്ല. അതദ്ദേഹത്തിന് ഒരു ധ്യാനവും തപസ്യയും ആനന്ദാനുഭൂതിയുമായിരുന്നു. ഒരാത്മസല്ലാപവും. അത്തരം സന്ദർഭങ്ങൾ ഒരാളുടെ ജീവിതത്തിൽ എപ്പോഴും കടന്നുവരാറില്ല. അതുകൊണ്ട് നാലപ്പാടൻെറ കവിതകളുടെ എണ്ണം കുറവാണ്.

1914 മുതൽ 1953 വരെ ജീവിച്ച ഡൈലാൻ തോമസ് 20-ാം നൂറ്റാണ്ടിൻെറ പ്രതീകമാണ്. സർവ്വജീവജാലങ്ങളിലും വ്യക്തമാകുന്നതും സർവ്വത്തേയും രഞ്ജിപ്പിക്കുന്നതുമായ മഹാശക്തിയാണ് സെക്സ് എന്ന് ഫ്രോയിഡിനേപ്പോലെ തോമസ് വിശ്വസിച്ചു. സെക്സും രതിയും ഒന്നല്ല. നാലപ്പാടൻ രതിസാമ്രാജ്യം ആരംഭിക്കുന്നത് യാദേവി സർവ്വഭൂതേഷു രതിരൂപേണസംസ്ഥിത എന്ന ദേവീസ്തുതിരൂപമായ ശ്ലോകത്തോടെയാണ്. 1952-ലാണ് ഡൈലാൻതോമസ്സിൻെറ Collected poems പുറത്തുവരുന്നത്. (നാലപ്പാടൻ മരിക്കുന്നതിന് 2 വർഷം മുമ്പ്)

The force that through the green fuse drives the flower
Drives my age green; that blasts the roots
of trees is my destroyer.
And I am, dumb to tell the Crooked rose
My youth is sent by the same wintry fever.

എന്ന് ഡൈലാൻ തോമസ് എഴുതുന്നതിനെത്രയോ മുമ്പെഴുതിയ കണ്ണുനീർത്തുള്ളിയിലും ചക്രവാളത്തിലും പുളകാങ്കുരത്തിലും സർവ്വചരാചരങ്ങളുടേയും മിസ്റ്റിക്കൽ ഏകത്വത്തെ ഒരു മലയാള കവി മനോഹരമായി ദർശിക്കുകയും നമുക്ക് ചൂണ്ടിക്കാട്ടുകയും ചെയ്തിട്ടുണ്ട്. താരങ്ങളേയും തൃണങ്ങളേയും ഒപ്പം തൊട്ടിലാട്ടുന്ന കയ്യിൻെറ അന്തശക്തിയെ

ക്കുറിച്ച് നമ്മെ ബോധവാൻമാരാക്കിയിട്ടുണ്ട്. തന്റെ പ്രാണനിശ്വാസമെടുത്താണ് പാഴ്പുൽകളിൽ കൊച്ചുത്തരമ്പു തീർത്തതെന്നറിഞ്ഞിട്ടുണ്ട്.

വിശ്വസാഹിത്യത്തിൽ വിക്ടോറിയൻ കാലഘട്ടം മുതൽ ഇരുപതാംനൂറ്റാണ്ടിന്റെ രണ്ടാംപകുതിവരെയുള്ള കാലഘട്ടത്തിൽ ജീവിച്ചിരുന്ന എല്ലാ കവികളുടെയും ചിന്തകൻമാരുടെയും ചില ഗുണങ്ങൾ നാലപ്പാടനിൽ സമ്മേളിച്ചിരുന്നതായി നാം കാണുന്നു. ഈ സമ്മേളനം ഒരു മിശ്രിതമായല്ല ഒരു പൂർണ്ണവസ്തുവായാണ് സംഭവിച്ചുകാണുന്നത്. സ്വാത്മീകരിച്ച പൂർവ്വ പശ്ചികദേശങ്ങളിലെ സംസ്ക്കാരങ്ങളിൽനിന്ന് നാലപ്പാടൻ പുതിയതായ ഒരു സംസ്ക്കാരത്തിനും പുതിയതായ ഒരു ജീവിതദർശനത്തിനും പുതിയതായ ഒരു ശൈലിക്കും രൂപം നിൽകി. വിക്ടോറിയൻ കാലഘട്ടത്തിലും, ഇരുപതാം നൂറ്റാണ്ടിലും കാലുകളൂന്നി സാഹിത്യസമുദ്രത്തിനുമുകളിൽ നിലയുറപ്പെച്ച ഈ കൊളോസസ്സിന്റെ കണ്ണുകളിൽ കാണുന്ന, ശക്തിയും വാത്സല്യവും മാനവികതയും വിസ്മയവും നിറഞ്ഞ ഭാവത്തിന് ഒരച്ഛന്റെതെന്നതിനെക്കാൾ ഒരമ്മയുടെ മൃദുലതയാണെന്നുള്ളത് ചിന്താർഹമാണ്. പൗരുഷത്തിന്റെയോ അഹങ്കാരത്തിന്റെയൊ സ്പർശംകൂടാതെ, മൃദുലമായും ലളിതമായും, ഗഹനതത്ത്വങ്ങളെ ഉള്ളിലൊതുക്കിയ ഈ മഹാപുരുഷൻ ഒരു ശിശുവിനെപ്പോലെ സംസാരിക്കുന്നു. സംവദിക്കുന്നു, പ്രസാദാത്മകത്വം കൊണ്ട് പർണ്ണശാലയിലേക്ക് അതിഥികളെ വരുത്തിക്കുന്നു. സ്നേഹംകൊണ്ട് കുട്ടികളെ പ്രചോദിപ്പിക്കുന്നു. സ്ത്രീകളെ സംരക്ഷിക്കുന്നു. ഈശ്വരനും മനുഷ്യനും, വൃദ്ധനും ശിശുവും ജ്ഞാനവും പ്രേമവും ഒന്നാകുന്ന ഒരു വലിയ ജീവിതത്തിന്റെ മുന്നിൽ ഒരു കാലഘട്ടത്തെ അത്ഭുത പരതന്ത്രയാക്കുന്നു!

## മലയാളസാഹിത്യരംഗം

1845 മുതിൽ 1914 വരെയുള്ള മലയാളസാഹിത്യചരിത്രം പരിശോധിച്ചാൽ ഒരു വസ്തുത വ്യക്തമാകും. അന്നത്തെ കേരളീയർ കവിതകളും കാവ്യങ്ങളും ചമയ്ക്കാൻ തല്പരരായിരുന്നു. പക്ഷെ ആരെങ്കിലുമൊരാൾ ഒരു പ്രത്യേക വിധത്തിലുള്ള കാവ്യം ചമച്ചാൽ അതേ മട്ടിലുള്ള കാവ്യം കേരളത്തിന്റെ ഒരറ്റം മുതൽ മറ്റെ അറ്റംവരെ എല്ലാവരും ചമയ്ക്കും. കുറെ ചമ്പുക്കൾ, കിളിപ്പാട്ടുകൾ, ആട്ടക്കഥകൾ, മാഹാത്മ്യങ്ങൾ, മുക്തകങ്ങൾ, ആക്ഷേപഹാസ്യങ്ങൾ, ശൃംഗാരശ്ലോകങ്ങൾ, അതല്ലെങ്കിൽ സംസ്കൃതനാടകകാവ്യാദികളുടെ കുറെ തർജ്ജമകൾ– ഒരേ മട്ടിലും കെട്ടിലുമുള്ള ഒട്ടനവധി കൃതികൾ. ഈ കാലഘട്ടത്തിന്റെ പ്രത്യേകതകൾക്ക് നടുനായകത്വം വഹിച്ചുകൊണ്ട് കൊടുങ്ങല്ലൂർ കളരിയും, കേരളവർമ്മ വലിയ കോയിത്തമ്പുരാന്റെ തെക്കൻ കളരിയും ഉണ്ടായിരുന്നു. കൊടുങ്ങല്ലൂർ കളരിയും അതിൽനിന്ന് ഉത്ഭവിച്ച വെൺമണി പ്രസ്ഥാനവും കൂടി മലയാളകവിതയെ ശൃംഗാരമയവും അശ്ളീലമയവും ആക്കിത്തീർത്തിരുന്നു. സ്ത്രീകാളുടെ കേശാദിപാദവർണ്ണനയും, ആഭാസമായ സംഭോഗശൃംഗാരവും രതിക്രീഡാസുഖവർണ്ണനയും കൊണ്ട് കവിതാരംഗ

ത്തിന് അനാരോഗ്യകരമായ ഒരു മഞ്ഞപ്പിത്തം പിടിച്ച മട്ടായിരുന്നു. പൂരപ്രബന്ധവും അംബോപദേശവും കുഞ്ചൻനമ്പ്യാരുടെ പുറംകഥകളും ചന്ദ്രോത്സവവും ലീലാതിലകത്തിലെ അശ്ലീലശ്ലോകങ്ങളും കവികളുടെ നാവിൽ തത്തിക്കളിച്ചു. ചന്ദ്രോത്സവത്തിലെ ഭാഷ മധുരമായിരുന്നു എന്ന് വിസ്മരിക്കുന്നില്ല. 'മധുര മധുരഭാഷാ സംസ്കൃതാന്യോന്യസമ്മേള നസുരഭില' മായാലും അശ്ലീലം അശ്ലീലംതന്നെയാണല്ലൊ. വൃത്തികെട്ട, കാമവെറിപിടിച്ച പുരുഷൻമാരുടെ ഇത്തരം കവിതക്കളരിമൂലം, വഴിനട ക്കാൻ വയ്യാതായ അക്കാലത്തെ സഹോദരിമാർക്ക് ഒന്നു പ്രതിഷേധി ക്കാൻപോലും അവകാശമോ ധൈര്യമോ ഇല്ലാത്ത കാലഘട്ടമായിരുന്നു അത്. കൊടുങ്ങല്ലൂരിലെ ഭരണിയുടെ തെറിപ്പാട്ടുകൾ ഈ കവികളുടെ പൂരപ്പാട്ടുകളിൽനിന്ന് സാധാരണകകാർ ഗ്രഹിച്ചുവെച്ചതിന്റെ ബാക്കിയാ വാം. 'കുചശതകങ്ങൾ' രചിച്ചുരചിച്ച് മലയാളകവികൾ നാടിന്റെ മാനം കെടുത്തിയ കാലഘട്ടമായിരുന്നു അത്. ഡി.എച്ച്.ലോറൻസിന്റെ ലേഡി ചാറ്റർലീസ്‌ലവറിന് സുപ്രീം കോടതിയെക്കൊണ്ട് വിലക്കു കല്പിച്ച ഇന്ത്യ ക്കാർ ഈ വക കൃതികൾക്കുകൂടി വിലക്കുകല്പിക്കാൻ മറന്നുപോയത് അത് 'സ്വദേശി അശ്ലീല'മായതു കൊണ്ടായിരിക്കണം.

പാണ്ഡിത്യപ്രകടനമായിരുന്നു മറ്റൊരു പ്രവണത. എല്ലാവരും താന്താങ്ങളുടെ കേമത്തം കാട്ടാൻ സംസ്കൃതത്തിന്റെ അനുകരണങ്ങൾ, തർജ്ജമകൾ തെക്കൻ കളരിയിൽ പണ്ഡിതൻമാരുടെ നായകനായിരുന്നു വലിയകോയിത്തമ്പുരാൻ. ശൈലികളിലും, പ്രാസത്തിലും, വൃത്താലങ്കാ രങ്ങളിലും കെട്ടിവരിഞ്ഞ് കവിത ശ്വാസംമുട്ടി നിൽക്കുന്ന ഒരു കാലഘ ട്ടമായിരുന്നു അത്. ഒറിജിനൽ ആയി, നൈസർഗ്ഗികമായി ഒഴുകിവീഴുന്ന വരികൾ ഈ പണ്ഡിതൻമാരുടെ കളരികളിൽ കാണാൻ പ്രയാസമായി രുന്നു. ശൃംഗാരകവിതകളിൽ മധുരപദാവലിയോടെ ഒഴുകുന്ന വാഗ്ധോ രണിയുണ്ട്. എന്നാൽ ആശയദാരിദ്രവും ആഭാസവുംകൊണ്ട് അസഹനീയം. പണ്ഡിതൻമാരുടെ കവിതകളാണെങ്കിൽ ആർക്കാനും വേണ്ടി ഓക്കാനി ക്കുംപോലെ കൃത്രിമമായി വളച്ചുകെട്ടി നിയമമൊപ്പിച്ചുണ്ടാക്കുന്ന വരി കൾ മാത്രം–അവയിൽ കവിതയില്ല.

ഈ കാലഘട്ടത്തിന്റെ അവസാനഭാഗത്താണ് നാലപ്പാടന്റെ ആ ദ്യകാലകവിതകൾ ജനിക്കുന്നത്. (കൈതപ്പൂവു മുതൽ പൗരസ്ത്യദീപം വരെ) 1907-ൽ എഴുതിയ കൈതപ്പൂവ് ഒന്നു ശ്രദ്ധിച്ചുനോക്കൂ. പ്രകൃതിദേ വതയുടെ കണങ്കാലുപോലെ, കാണുന്നവരുടെ കണ്ണിൽ കൗതുകം വളർ ത്തിയും പ്രാണനെ മയക്കുന്ന നൻമണം വീശിയും നിൽക്കുന്ന ആ പൂവ് തൂമഞ്ഞണിക്കുളിർമ ചേർന്നിളവെയിലുകൊണ്ട്, മഞ്ഞളിച്ച് നിൽക്കുന്ന പ്രഭാതം. സൂര്യോദയത്തിൽ ഇളം പ്രഭാതവാതം ഹിമാംബുകണമാകുന്ന വെൺമലർ തൂവുന്നു. പ്രഭാതത്തിൽ കൊളുത്തിവെച്ച പൊൻവിളക്കായി കൈതപ്പൂ ശോഭിക്കുന്നു. ദിവ്യസ്മേരം തൂകുന്ന ആ ദിനത്തിന്റെ സൗന്ദര്യം നാലപ്പാടൻ ആവിഷ്ക്കരിക്കുമ്പോൾ വെൺമണി പ്രസ്ഥാനത്തിൽനിന്നും കോയിത്തമ്പുരാന്റെ തെക്കൻ കളരിയിൽനിന്നും വ്യത്യസ്തമായ ഒരാശയ

ലോകമാണ് നാം കാണുന്നത്. അദ്ദേഹത്തിൻെറ ആദ്യത്തെ കവിതയാണ് കൈതപ്പൂവ്. അതിനാൽ മലയാളത്തിൽ ചിരപരിചിതമായ രീതിയിൽ നിന്ന് വ്യത്യസ്തമായി, റൊമാൻറിസിസത്തിൻേറയും കാല്പനികനവോത്ഥാനത്തിൻേറയും പ്രകാശിക്കുന്ന പ്രഭാതതാരമായിട്ടാണ് 'നാലപ്പാടൻ കവിത' പിറന്നുവീഴുന്നതുതന്നെ എന്നു കാണാം. 1907-1908-ൽ മാത്രമാണ് ആശാൻെറ വീണപൂവ് പ്രകാശിപ്പിച്ചത് എന്നതിനാൽ, ആരുടെയും ശിഷ്യനാകാതെത്തന്നെ സ്വകീയമായ രീതിയിൽ ആണ് നാലപ്പാടൻ റൊമാൻറിസിസത്തിലേക്കും നിയോ ക്ലാസിസിത്തിലേക്കും പ്രവേശിച്ചതെന്നും കാണാം. സുലോചനയിൽ അങ്കുശമിട്ടു ബന്ധിച്ച കൊമ്പനാനയെപ്പോലെ അന്നത്തെ കാലഘട്ടത്തിൻെറ സ്വഭാവമായിരുന്നതും തെക്കൻ കളരിയുടെ പ്രത്യേകതയായിരുന്നതുമായ കൃത്രിമത്വം നാലപ്പാടൻെറ കവിതയിലുണ്ട്. മറ്റു കവിതകളെല്ലാം അയത്നലളിതമാണ്. വെൺമണിക്കവിതകളിലെ ശൃംഗാരത്തിൻെറ ആഭാസച്ചുവ നാലപ്പാടൻെറ വരികളിൽ ഒന്നും കാണുന്നില്ല. ഈ പ്രത്യേകതകൾ നാലപ്പാടൻെറ വ്യക്തിത്വത്തേയും കവിതാരീതിയേയും കുറിച്ച ധാരണകൾ തിരുത്തിയെഴുതാൻ അന്നത്തെ പണ്ഡിതലോകത്തെ സഹായിക്കേണ്ടതായിരുന്നു. പക്ഷെ, അതുണ്ടായില്ല.

ഉണ്ണുനീലിസന്ദേശകാരനും കുഞ്ചൻനമ്പ്യാരും തോലനും രാമപാണിവാദനും ശീവൊള്ളിയും മുൻഷിരാമക്കുറുപ്പും മറ്റും എടുത്തു പെരുമാറിയ ആക്ഷേപഹാസ്യമായിരുന്നു അന്നത്തെ മറ്റൊരു പ്രവണത. സമൂഹത്തിലെ അനീതികളെ ആക്ഷേപഹാസ്യമായി വിമർശിക്കവേ, കവികളുടെ തൂലിക പലപ്പോഴും ശകാരത്തിലേക്കു നീങ്ങാറുണ്ട്. ആക്ഷേപഹാസ്യകവിതകളായിരുന്നു ദൈവഗതിയും പുകയിലമാഹാത്മ്യവും. ശകാരിയ്ക്കാതെ, നർമ്മമധുരമായ രീതിയിൽ പരിഹസിച്ച് ഒരു മൃദുമന്ദഹാസം വരുത്താൻ നാലപ്പാടനുണ്ടായിരുന്ന കഴിവ് അദ്ദേഹത്തിൻെറ മുമ്പോ പിമ്പോ ഈ പ്രസ്ഥാനത്തിൽ പയറ്റിയവർക്കുണ്ടായിട്ടുണ്ടോ എന്ന് ഗവേഷണം ചെയ്യേണ്ട വിഷയമാണ്.

ഇന്ത്യയിൽ രാജാക്കൻമാരുടെ സദസ്സുകളിൽ സമസ്യാപൂരണം, ഛായാ ശ്ലോകം, അക്ഷരശ്ലോകം എന്നിവരോലെ ഒന്നിലധികം കവികൾ ചേർന്നുണ്ടാക്കുന്ന 'കൂട്ടുകവിത'കളും പണ്ടേ സർവ്വസാധാരണമായിരുന്നു. കൊടുങ്ങല്ലൂർ തമ്പുരാൻെറ കളരിയിൽവെച്ച് ഇങ്ങനെ കൂട്ടുകവിതയായിട്ടാണ് അംബോപദേശമെന്ന ആഭാസകവിത ഉണ്ടായത്. പന്തളം കേരളവർമ്മയുടെ കളരിയിൽ നടന്ന കൂട്ടുകവിതകൾ കവനകൗമുദിയിൽ പ്രസിദ്ധീകരിച്ചിരുന്നു. ഈ കൂട്ടുകവിതാപ്രസ്ഥാനത്തിൽ ഉള്ളൂരും കുണ്ടൂർ നാരായണമേനോനും നാലപ്പാടനും ഉൾപ്പെട്ടിരുന്നു. നന്ത്യേലത്ത് പദ്മനാഭമേനോനും നാലപ്പാടനും ചേർന്നു രചിച്ച 'കോമൻ' എന്ന ഖണ്ഡകാവ്യം ഇത്തരമൊരു കൂട്ടുകവിതയായിരുന്നു. (ഇത് ഞാൻ വായിച്ചിട്ടില്ല.)

അന്നത്തെ മറ്റൊരു പതിവായിരുന്നു വിനോദത്തിനായി കവികളെ പുരാണകവികളുടെയോ കഥാപാത്രങ്ങളുടെയോ, പഴം പുഷ്പം എന്നിവയുടെയോ പേരിട്ടു വിളിയ്ക്കൽ. ഈ പേരിടൽ ഒടുക്കം ശകാരവും വിരോ

ധവും അസൂയയും ഒക്കെയായി കലാശിക്കലാണ് പതിവ്. കാവ്യരചന ഒരു വെറും വിനോദമോ, അഹങ്കാരമോ, പ്രശംസ പിടിച്ചുപറ്റാനുള്ള ശ്രമമോ ആയിരുന്നു. അതിന് ജീവിതഗന്ധിയായ തനിമ ഉണ്ടായിരുന്നില്ല. അത് കവിയുടെ ജീവിതധർമ്മമെന്ന നിലയിൽ ഗൗരവത്തോടെ കാണാൻ ആർക്കും കഴിഞ്ഞിരുന്നില്ല. തന്റെ നാട്ടുകാർ (കവികളടക്കം) മടിയൻമാരും, അസൂയകുക്ഷികളുമായി ഇപ്രകാരം അധഃപതിക്കുമ്പോഴാണ് നാലപ്പാടൻ 'മടി'യും 'അസൂയ'യും എഴുതുന്നത്.

വിടനിദ്രാബാണവും, വിടരാജവിജയവും, വിടവിഭാവരിയും രചിച്ച്, രാജ്യം ഭരിക്കേണ്ട ഭരണാധികാരികൾ വെറുതെ സമയം കളയുന്നു. സദാചാരം, കവിത, രാഷ്ട്രഭരണതന്ത്രം ഇവയെല്ലാം ഒന്നുതന്നെയെന്നുറപ്പുള്ള വ്യക്തി അതുകണ്ട് അടങ്ങിയിരിക്കുമോ? പാവങ്ങളിൽനിന്ന് സദാചാരവും രാഷ്ട്രഭരണതന്ത്രവും ഒന്നാണെന്ന ഹ്യൂഗോയുടെ ആശയം പകർന്നുകിട്ടും മുമ്പ്, നാലപ്പാടൻ രചിച്ച കവിതകളിൽനിന്ന് ഈ ആശയത്തോട് അദ്ദേഹത്തിന് ആദ്യമേ ഉണ്ടായിരുന്ന ഹൃദയബന്ധം അറിയാനാവും. അതേ സമയം, അന്നത്തെക്കാലത്ത് ഇത്തരം സംസ്ക്കാരച്യുതികളെ പ്രമേയമാക്കുവാൻ അദ്ദേഹത്തെപ്പോലൊരു ഇടത്തരം നായർപ്രഭുവിന് ഉണ്ടായിരുന്ന വിലങ്ങുകളും കൂടി കണക്കിലെടുത്താൽ മാത്രമേ ധീരനായ ആ 'വിപ്ലവകാരി'യുടെ കവിതയുടെ ആഴവും, അത് അന്നത്തെ പണ്ഡിതലോകത്തിന് രസിക്കാഞ്ഞതിന്റെ കാരണവും മുഴുവനായി മനസ്സിലാവൂ. ഡി.എച്ച്.ലോറൻസിനെപ്പോലുള്ളവർ സമൂഹത്തിന്റെ സംസ്ക്കാരച്യുതിയെ പ്രമേയമാക്കി കൃതികൾ രചിച്ചപ്പോൾ പലപ്പോഴും സഭ്യതയുടെ സീമകളെ അതിലംഘിച്ച് സ്വയം അശ്ലീലസാഹിത്യത്തിലേക്കു വഴുതിവീണു. നാലപ്പാടന്റെ അന്തസ്സുള്ള മനസ്സിൽനിന്ന് ഉതിർന്നുവീണ സുചിന്തിതമായ വാക്കുകൾ ഒരിക്കലും–താൻ വിവരിക്കുന്നത് കാമശാസ്ത്രമാവുമ്പോൾ പോലും–അശ്ലീലത്തിന്റെ ഭാഷ ഉപയോഗിച്ചില്ല. ഇത് നാലപ്പാടന്റെ മാത്രം പ്രത്യേകതയാണെന്ന് നാം മറന്നുകൂട. അദ്ദേഹം അന്തരിച്ച്, വർഷങ്ങൾക്കുശേഷം (അദ്ദേഹത്തിന്റെ കുടുംബത്തിൽ പിറന്ന) മാധവിക്കുട്ടി എഴുതുന്നത് ഡി.എച്ച്.ലോറൻസിന്റെ ഭാഷയിലാണ്. സ്ത്രീയെ ഒരു വ്യക്തിയായി കാണുന്നവർക്ക് അവളെ സെക്സിന്റെ വെളിച്ചത്തിൽ മാത്രം കാണാനാവില്ല. അത്തരമൊരു സ്ത്രീപുരുഷബന്ധത്തിനു വേണ്ടി കേഴുന്ന മാധവിക്കുട്ടിയുടെ തൂലികയിൽ നിന്നുതിരുന്ന ധീരമായ ഭാഷയിൽ ഡി.എച്ച്.ലോറൻസിന്റെ ശൈലിയുണ്ട്. ആ ധീരത, അറിഞ്ഞോ അറിയാതെയോ നാലപ്പാടനിൽനിന്ന് ലഭിച്ച ധീരതതന്നെയാണ്. ജനിതകങ്ങളിൽ എവിടെയോ ഒരു കൊച്ചുബിന്ദുവായി ചുരുണ്ടുകൂടിക്കിടക്കുന്ന ഒരു സ്വഭാവവിശേഷം!!

അക്കാലത്തെ അപഹാസ്യമായ പലപ്രവണതകളിലൊന്നായിരുന്നു 'മാഹാത്മ്യം' പാടൽ. തുളസിക്കും, കൂവളത്തിനും, ഏകാദശിക്കും എന്നുവേണ്ട അവനവൻ ചെയ്യുന്നതും മറ്റുള്ളവരെക്കൊണ്ടു ചെയ്യിക്കാനുദ്ദേശിക്കുന്നതുമായ എല്ലാ അന്ധവിശ്വാസങ്ങൾക്കും, അനാചാരങ്ങൾക്കും ഏ

തെങ്കിലും ദേവനേയോ ദേവിയേയോ കൂട്ടുപിടിക്കുക. ആ ദേവിയുടെയോ ദേവൻെറയോ പ്രീതികിട്ടാൻ ഇന്നതുചെയ്യണമെന്ന് അനുശാസിക്കുക. അതിന്നൊരു 'മാഹാത്മ്യം' രചിച്ച് പ്രചരിപ്പിക്കുക. തലമുറകളെത്തന്നെ അന്ധവിശ്വാസത്തിൻേറയും അനാചാരത്തിൻേറയും കെട്ടുപാടിൽ ബന്ധിച്ചിടുന്ന ഈ വിധം മാനസികാടിമത്തത്തിന്നെതിരെ പടവെട്ടിയ ആദ്യത്തെ കവി എന്ന് നാലപ്പാടനെ നമുക്ക് വിളിക്കാം. അദ്ദേഹത്തിൻെറ പുകയില മാഹാത്മ്യം ഈ പ്രവണതയ്ക്കെതിരെയുള്ള ചാട്ടവാറടിയായിരുന്നു. അന്നത്തെ ഒരു കവിയും ചെയ്യാൻ ധൈര്യപ്പെടാത്ത ഇത്തരം കാര്യങ്ങൾ ചെയ്തതിൻെറ പേരിൽ നീരസം ഭാവിച്ചിരുന്ന പണ്ഡിതൻമാരാണ് അദ്ദേഹത്തെ ഒരു തരംതാണകവിയായി കണ്ടിരുന്നത്. ഒന്നാം ക്ലാസ് കവിയാവണമെങ്കിൽ ധാരാളം വരികൾ നിരത്തി സംസ്കൃതത്തിൽനിന്ന് ഭാഷാന്തരം ചെയ്തോ അല്ലാതെയോ ആദ്യം പറഞ്ഞ രീതിയിൽ 'പണ്ഡിതോചിത'മായ കവിതക്കളി കളിക്കേണ്ടിയിരുന്നു. (ഭാഗ്യവശാൽ, വള്ളത്തോൾ തൻെറ ആദ്യകാലത്ത് ഇത്തരം കുറെ കവിതകളെഴുതി പണ്ഡിതലോകത്തിൻെറ 'നല്ല കുട്ടി'യായി. അല്ലെങ്കിൽ, അദ്ദേഹവും കഷ്ടത്തിലായേനേ) നാലപ്പാടൻ അതിനു നിന്നില്ല. അതുകൊണ്ട് ഒന്നാന്തരം ഭാവകാവ്യമായ കണ്ണുനീർത്തുള്ളി വന്നപ്പോഴും പണ്ഡിതലോകം അദ്ദേഹത്തിനുനേരെ വാളെടുത്തു. എങ്കിലും അതൊരൊന്നാംക്ലാസ്സ് കവിതയാണെന്നു പറയാൻ ചുരുക്കം ചില പണ്ഡിതൻമാർ ധൈര്യം കാണിച്ചു. സഞ്ജയനെപ്പോലുള്ളവർ പണ്ഡിതൻമാരെ മുഷിപ്പിക്കാതെ 'ഒരു രണ്ടാംക്ലാസു കവിയുടെ ഒന്നാം ക്ലാസ് കവിത' എന്നു പറയാൻ സൻമനസ്സു കാട്ടി. പണ്ഡിതൻമാരുടെ എതിർപ്പ് 'കണ്ണുനീർത്തുള്ളി' എന്ന കാവ്യത്തോടായിരുന്നില്ല എന്നതാണ് ന്യായമായും ധരിക്കേണ്ടത്. ദൈവഗതിയിലൂടെയും പുകയില മാഹാത്മ്യത്തിലൂടെയും 'ദൈവനിഷേധി' എന്ന പേരു സമ്പാദിച്ചുവെച്ചു കഴിഞ്ഞ നാലപ്പാടനെന്ന വ്യക്തിയോടുള്ള എതിർപ്പായിരുന്നു അത്. അമ്പലങ്ങളിലും അനാചാരങ്ങളിലുമല്ല, ദൈവം ഇരിക്കുന്നത് മനുഷ്യമനസ്സുകളിലാണ്. നാലപ്പാടൻെറ ഈശ്വരൻ അദ്ദേഹത്തിൻെറ ഉള്ളിലുണ്ടായിരുന്നു. ഓരോ പുൽക്കോടിയിലും കല്യാണകൃഷ്ണൻെറ മെയ്‌വടിവായിനിന്ന്, ഓരോ കല്ലിലും മഹേശ്വരനായിനിന്ന് അദ്ദേഹത്തിൻെറ സത്യസന്ധമായ മനസ്സിൻെറ പിൻബലമായി നിന്ന് കവിതകളിലും കൃതികളിലുംകൂടി പ്രകടമായിക്കൊണ്ടിരുന്ന 'ഈശ്വരത്വ'ത്തെ അന്നത്തെ പണ്ഡിതലോകം നിഷേധിച്ചു. അത്, പുകയില എന്ന താല്ക്കാലികസുഖത്തിനുവേണ്ടി, തുളസി എന്ന ശാശ്വതസുഖത്തെ നിരസിക്കുന്ന സാധാരണക്കാരനെപ്പോലെയും, ആത്മാവിനെ ഉപേക്ഷിച്ച് ശരീരത്തിൻെറ രതിസുഖങ്ങളിൽ മയങ്ങുന്ന സമൂഹത്തെപ്പോലെയും ഒരു സ്വാഭാവികസംഭവം മാത്രമായെടുത്ത നാലപ്പാടന് അതിൽ നിരാശയുണ്ടായതുമില്ല. അദ്ദേഹത്തിൻെറ അന്യാപദേശ കവിതയിൽ ഇങ്ങനെ കാണാം.

**നീയിമ്മട്ടൈഹികാ മുഷ്മിക സുഖമെവനും**
**നല്കി നാരായണങ്കൽ-**

പ്പോയി ച്ചേരാനുയിർക്കൊള്ളുകിൽ മൃദുതുളസീ-
പത്രമെ, നിന്നെയിപ്പോൾ.
പേയില്ലാ താർ കരേറ്റും തലയിൽ? വെറുതെ വ-
ന്നേറിയാരോഗ്യഭാഗ്യ-
ശ്രീയിൽ ദ്ദോഷം വരുത്തും പുകയിലയെയിതാ,
കാൺകലോകം ഭജിപ്പൂ!

പുകയിലമാഹാത്മ്യമെന്ന കൃതിയുടെ പിന്നിലുണ്ടായിരുന്ന 'സ്വത ന്ത്രചിന്തയുടെ സർവ്വതോമുഖമായ ഈ തള്ളിക്കയറ്റം' അന്നത്തെ മലയാള സാഹിത്യക്കളരിയിൽ ഒരു പുതുമയായിരുന്നു.

ഗദ്യസാഹിത്യത്തെക്കുറിച്ചു പറയുകയാണെങ്കിൽ, അപരിഷ്കൃത മായ ഒരു ഗദ്യരീതിയാണ് അന്ന് നിലവിലിരുന്നത്. 1882-ൽ പുല്ലേരിക്കു ഞ്ചുവും 1878-ൽ ഘാതകവധമെന്ന ഒരു വിവർത്തനവും 1887-ൽ കുന്ദലതയും ആവിർഭവിച്ചു കഴിഞ്ഞിരുന്നു. കുന്ദലത ഷേക്സ്പിയറുടെ സിംബലിനെ അവലംബിച്ചെഴുതിയ ഒരു ഗ്രന്ഥമാണ്. 1889-ൽ ഇന്ദുലേ ഖയും 1891-ൽ മാർത്താണ്ഡവർമ്മയും ആവിർഭവിച്ചു. 1892-ൽ ശാരദ വന്നു. 1913-ൽ ധർമ്മരാജയും 1918,19-ൽ രാമരാജബഹദൂറും എഴുതി യെങ്കിലും വർഷങ്ങൾക്കുശേഷമാണ് അവ പുറത്തു വന്നത്.

1894-ൽ കേരളവർമ്മ വലിയ കോയിത്തമ്പുരാൻെറ അക്ബർ (ഇംഗ്ലീഷിൽനിന്ന് വിവർത്തനം) 1904-ൽ അപ്പൻ തമ്പുരാൻെറ ഭാസ്കര മേനോൻ (അപസർപ്പകനോവൽ) അതേവർഷംതന്നെ നാരായണക്കുരുക്ക ളുടെ പാറപ്പുറം, 1906-ൽ അദ്ദേഹത്തിൻെറ ഉദയഭാനു എന്നീ നോവലുകൾ വന്നു. സി.വി.യുടെ രചനയുടെ പ്രതിധ്വനികൾപോലെയോ ആ ഇടികേട്ടു മുളച്ച കൂണുകൾ പോലെയോ ഭൂതരായരും, കേരളേശ്വരനും, ചേരമാൻ പെരുമാളും കേരളസിംഹവും ഉണ്ടായി. 1911-ൽ ബംഗാളിൽനിന്ന് വിവർ ത്തനം ചെയ്യപ്പെട്ട ദുർഗ്ഗേശനന്ദിനിയും പിന്നീടു വന്ന ആനന്ദമഠവും ഈ അന്തരീക്ഷത്തിൽ മലയാളികൾക്കൊരു മഹോത്സവമായിരുന്നു. ഇത്തര മൊരവസരത്തിലാണ് ഫ്രഞ്ചുസാഹിത്യത്തിലെ ഏറ്റവും വിലപിടിച്ച അ മൂല്യരത്നഖനിയായ 'പാവങ്ങളു'ടെ തർജ്ജമയും ചുമന്ന് (അക്ഷരാർത്ഥ ത്തിൽ തന്നെ) നാലപ്പാടൻ മലയാളിയുടെ വീട്ടുവാതിൽക്കൽ വന്നുനിൽ ക്കുന്നത്. ഈ 'രത്നം വേണോ' എന്നു വിളിച്ചു ചോദിക്കുന്നത്.

വിദേശഭാഷകളിൽനിന്ന് പാവങ്ങൾക്കു മുമ്പും മലയാളഭാഷയിൽ വിവർത്തനങ്ങളുണ്ടായിട്ടില്ലേ? പാവങ്ങൾക്കുശേഷവും ഉണ്ടായിട്ടില്ലേ? പിന്നെ ഈ എടുത്താൽ പൊന്താത്ത ബൃഹദ്ഗ്രന്ഥത്തിനെന്താണിത്ര പ്രത്യേകത? അതിൻെറ വലിപ്പമോ? ഈ ചോദ്യങ്ങൾ ന്യായമായും ഉന്നയിക്കപ്പെടാവുന്ന ചോദ്യങ്ങളാണ്.

നാലപ്പാടനുമുമ്പ് തർജ്ജമ ചെയ്യപ്പെട്ട ഇംഗ്ലീഷുകൃതികളുടേയും നാലപ്പാടൻ തർജ്ജമ ചെയ്ത ഫ്രഞ്ചു കൃതികളുടേയും വ്യത്യാസം ശ്രദ്ധേയമാണ്. സംസ്കൃതത്തിൽനിന്ന് ഒരു കാവ്യമോ നാടകമോ എണ്ണം തികയ്ക്കാനും പാണ്ഡിത്യം കാട്ടാനും ഭാഷാന്തരം ചെയ്യുന്ന അതേ

ലാഘവത്തോടെയാണ് ഇംഗ്ലീഷു പഠിച്ച മലയാളപണ്ഡിതൻമാർ തങ്ങളുടെ തർജ്ജമയജ്ഞം ആരംഭിച്ചതെന്നാണ് ഒന്നാമത്തെ പ്രത്യേകത. ഷേക്സ്പിയറുടെ ഒരുവിധം എല്ലാ നാടകങ്ങൾക്കും മലയാളത്തിൽ ഭാഷാന്തരമുണ്ടായി. ഷേക്സ്പിയർ മഹാകവിയെ മലയാളിക്കു പരിചയപ്പെടുത്തുക എന്നതിൽ കവിഞ്ഞ് ഒരു പ്രത്യേക ഉദ്ദേശവുമില്ലാത്ത, ഉള്ളിൽത്തട്ടാത്ത, തർജ്ജമകൾ ഒന്നിനുപിറകെ ഒന്നായി പ്രവഹിച്ചു. ആരുടെ ഉള്ളിലും തങ്ങിനിൽക്കാതെ, ആരുടെ ആത്മാവിനെയും ഒരു മധുരാനുഭൂതിവർഷത്തിൽ കുളിപ്പിക്കാതെ, ആരുടെ മസ്തിഷ്ക്കത്തെയും ഒരു നിമിഷംപോലും ചിന്തിപ്പിക്കാതെ അവ കടന്നുപോവുകയും ചെയ്തു. ഒട്ടേറെ ആട്ടക്കഥകളും, സന്ദേശങ്ങളും, ചരിതങ്ങളും (ഒരു 'പൂച്ച ചരിതം' അടക്കം) വന്നുപോയ അതേക്രമത്തിൽ കുറെ തർജ്ജമകളും വന്നു. ഭാഷാന്തരം ചെയ്യുന്ന ഭാഷ സംസ്കൃതത്തിൽ നിന്ന് ഇംഗ്ലീഷായി മാറി എന്നല്ലാതെ, മലയാളിയെ സംബന്ധിച്ചേടത്തോളം, സാധാരണക്കാരനെ സംബന്ധിച്ചേടത്തോളം വലിയ വ്യത്യാസമൊന്നും ഉണ്ടായില്ല. എത്രയോ മനുഷ്യർ ജനിക്കുന്നു. മരിക്കുന്നു. അതുപൊലെ കുറെ തർജ്ജമകളും ജനിച്ചു. മരിച്ചു. വിസ്മൃതിയുടെ പരകോടിയിൽ തള്ളപ്പെട്ടു. അത്രമാത്രം.

1866-ൽ ഇംഗ്ലീഷു വിദ്യാഭ്യാസം പ്രചരിപ്പിക്കുന്നതിൽ, പാഠശാലകൾക്കും മറ്റും സഹായം ലഭിക്കാൻ വേണ്ടി കുറെ മലയാളപരിഭാഷകളുടെ ആവശ്യം വന്നു. ഇതിനായി നിയോഗിക്കപ്പെട്ട ഒരു ബുക്ക് കമ്മിറ്റിയുടെ ആഭിമുഖ്യത്തിൽ നടന്ന പരിഭാഷായജ്ഞങ്ങളായിരുന്നു അധികവും. കല്ലൂർ ഉമ്മൻഫിലിപ്പോസിൻെറ ആൾമാറാട്ട (Comedy of Errors) മാണ് ഇതിൽ ആദ്യം പുറത്തുവന്ന കൃതി. (1906-ൽ ഇതേ കൃതി വിഭ്രമവിഹാസമെന്ന പേരിൽ പുറത്തെത്തി). കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ എ.രാമച്ചൻ നെടുങ്ങാടിയെക്കൊണ്ട് അർത്ഥം പറയിച്ചു മനസ്സിലാക്കി ഹാംലെറ്റും ഒഥെല്ലോയും രണ്ടുമാസത്തിനുള്ളിൽ അദ്ദേഹത്തിൻെറ ഭാഷയിൽത്തന്നെ പറഞ്ഞാൽ 'ഇംഗ്ലീഷിൻ നാറ്റമേൽക്കാതെ' ത്തന്നെ നിർവ്വഹിച്ചു. ഇംഗ്ലീഷിൻെറ നാറ്റം കേൾക്കാൻ വയ്യാതെ മൂക്കു പൊത്തിപ്പിടിച്ച്, ഇത് ചെയ്യണം, ഇതിലും ഞാൻ മുമ്പനാവണം എന്നുവെച്ച്, നെടുങ്ങാടിയുടെ ചുമലിലെ നാറ്റഭാണ്ഡം സഹിക്കുകയാണ് തമ്പുരാൻ ചെയ്തത്. ഷേക്സ്പിയറുടെ ട്രാജഡികളിലെ സുഗന്ധവും, അതിലെ സംഘർഷങ്ങളും അദ്ദേഹം ശ്രദ്ധിച്ചതേയില്ല. (എം.ആർനായരും, പരമേശ്വരൻ പിള്ളയും, കൈനിക്കര പദ്മനാഭപിള്ളയും എം.ആർ.വേലുപ്പിള്ള ശാസ്ത്രിയും പാട്ടത്തിൽ രാധാകൃഷ്ണമേനോനും, കെ.പരമുപിള്ളയും ഒഥെല്ലോവിൽ പിന്നീട് കൈവെച്ചു നോക്കി. വെങ്കിടേശൻ, അബ്രഹാം ഹോർമ്മിസ്, എ.ജെ.വർക്കി എന്നിവർ ഹാംലെറ്റിലും)

1888-ൽ Merchant of Venice ആട്ടക്കഥയായി പുറത്തുവന്നു. 1902-ലും, 1928-ലും, 1955-ലും ഇതേ കൃതി പലരും മലയാളത്തിലാക്കി. മിഡ് സമ്മർ നൈറ്റ്സ് ഡ്രീമിന് നാലും മാക്ബത്തിന് രണ്ടും പരിഭാഷകളുണ്ടായി. 1910-ൽ കിങ്ങ്ലിയർ പ്രത്യക്ഷമായി. [1959-ൽ കെ. എം.

പണിക്കരുടെ ലീയർ രാജാവ് രണ്ടാമതും വന്നു. റോമിയോവും ജൂലിയറ്റും 1959-ലും 1975-ലും മലയാളം ഉടുപ്പുകളണിഞ്ഞു.] 1894-ലാണ് ടെംപസ്റ്റ് മലയാള നാടകമായി വന്നത്. 1929, 1964, 1970, വർഷങ്ങളിൽ ഇതു വീണ്ടും പരിഭാഷപ്പെടുത്തുകയുണ്ടായി. ജൂലിയസ് സീസറിനുമുമ്പായി രണ്ടു ഭാഷാന്തരങ്ങൾ. റ്റുവൽവ്ത്ത് നൈറ്റിനു രണ്ടും ആൻറണി ആൻറ് ക്ലിയോപാട്രയ്ക്ക് ഒന്നും All is well that ends well-ന് രണ്ടും വിവർത്തനങ്ങളുണ്ടായി. As you like it-ന് രണ്ടും Winter Tales-ന് രണ്ടും ഭാഷാനുവാദമുണ്ടായി. അന്നത്തെ നവോത്ഥാന കാലഘട്ടത്തിൽ [സ്വാതന്ത്ര്യസമരത്തിൻെറ ചൂടും ആവേശവും തങ്ങി നിൽക്കുന്ന ഇന്ത്യൻ അന്തരീക്ഷത്തിൽ] പുതുമയ്ക്കുവേണ്ടി ദാഹിക്കുന്ന അഭ്യസ്തവിദ്യരായ മലയാളികളെ തൃപ്തിപ്പെടുത്താനോ പ്രചോദിപ്പിക്കാനോ ഇവയ്ക്ക് കഴിയാതെപോയി.

മാവേലിക്കര ഉദയവർമ്മയുടെ ലക്ഷ്മീശാല (Alfred Tennyson-Locksley Hall) 1890-ലും, പ്രവേശിക (T. H. Huxlay - Introductory Premier) 1913-ലും മലയാളഭാഷയിൽ പ്രവേശിച്ചു. 1920-ൽ കാർലൈലിൻെറ Heroes & Hero worship-നും ഒരു വിവർത്തനം നമുക്കു കിട്ടുകയുണ്ടായി.

എന്നാൽ 1925-ൽ പുറത്തിറങ്ങിയ 'പാവങ്ങൾ' ഇവയെയൊക്കെ നിഷ്പ്രഭമാക്കിക്കൊണ്ട് മുൻപന്തിയിലേക്കുവന്നു. ഇതിന്ന് ചില കാരണങ്ങൾ ചൂണ്ടിക്കാട്ടാം:-

1. പാവങ്ങളിൽ നാലപ്പാട്ട് ഉപയോഗിച്ച ഗദ്യശൈലി അതുവരെ മലയാളത്തിൽ കാണാത്ത ഒരു ഗദ്യശൈലിയായിരുന്നു. ആളുകളുടെ ഉള്ളിൽത്തട്ടുംവിധം ഒരു കഥ പറയാൻ ആ ഗദ്യശൈലിയാണ് പഴയതിനേക്കാൾ നല്ലതെന്ന് മലയാളികളായ എഴുത്തുകാർ പെട്ടെന്ന് മനസ്സിലാക്കി.

2. പാവങ്ങളുടെ പശ്ചാത്തലം ഫ്രഞ്ചു വിപ്ലവത്തിൻെറ പശ്ചാത്തലമായിരുന്നു. സ്വാതന്ത്രസമരപ്രസ്ഥാനത്തിൽ സ്വാതന്ത്ര്യത്തിൻേറയും സമത്വത്തിൻേറയും ആശയങ്ങളുടെ പുളകാങ്കുരമണിഞ്ഞ് നിന്ന ഒരു ജനതയുടെ യുവരക്തത്തിന് അതിലെ മാനവികതയുടെ മാനങ്ങൾ പുതിയൊരു ഉണർവ്വു നൽകി.

3. മനുഷ്യൻെറ ഉള്ളിൻെറ ഉള്ളിൽ -എത്ര കൊടിയ പാപം ചെയ്തവനായാലും- നൻമയുടെ ഒരു കിരണം ഉറങ്ങിക്കിടക്കുന്നുണ്ട്. അതിനെ തട്ടിയുണർത്തുന്ന ഹ്യൂഗോയുടെ വിശ്വോത്തരമായ നോവൽ മലയാളികളെയും ഉണർത്തി.

4. ആരൊക്കെ ശൈലീഭംഗം എന്നു നിലവിളിച്ചാലും ശരി, ഓരോ മനുഷ്യൻെറ ഉള്ളിലും കിടന്ന് നിലവിളിക്കുന്ന 'പാവം മാനവ ഹൃദയ'ത്തിലെ നിലവിളിക്കു മുമ്പിൽ ആ 'വിഭക്തി' മുട്ടുകുത്തുന്നു. കാരണം, വിഭക്തിയേക്കാൾ ഭക്തിയാണ് എന്നും ഈശ്വരനിഷ്ടം. അതിൻെറ തെളിവായി, ജനങ്ങൾ നാലപ്പാടൻെറ പാവങ്ങളെ ഹർഷാരവത്തോടെ സ്വീകരിച്ചപ്പോൾ, പണ്ഡിതൻമാർക്കും അതു നന്നെന്ന് പറയാതെ തരമില്ലാതായി.

നാലപ്പാടൻ മറ്റൊരു ഫ്രഞ്ചുകാരൻെറ കൃതികൂടി തർജ്ജമ ചെയ്തിട്ടുണ്ട്. പാവങ്ങളോളം പ്രധാനമല്ലെങ്കിലും ആ കൃതിയുടെ പ്രാധാന്യ

ത്തെക്കുറിച്ചുകൂടി ഒന്നിവിടെ പരാമർശിക്കട്ടെ. മോറിസ് മെറ്റർ ലിങ്കിൻെറ ഒരു ഇംഗ്ലീഷ് വിവർത്തനത്തിന് (അഗ്‌ലാവാനി ആൻറ് സെല്ലിസിഗ്ഗി) കേരളത്തിൻെറ സാമൂഹികാന്തരീക്ഷം നൽകി സ്വാതന്ത്ര്യാനുവാദം ചെയ്ത സാപത്ന്യമെന്ന ഗദ്യനാടകമാണത്(1935). മെറ്റർ ലിങ്കിൻെറ The old man who does not want to die, The child who does not want to die എന്ന രണ്ടു ലഘു നാടകങ്ങൾ കന്യക എന്ന പേരിൽ മലയാളത്തിൽ തർജ്ജമ ചെയ്യപ്പെട്ടിട്ടുണ്ട്. 1948-ൽ മെറ്റർലിങ്കിൻെറ ഒരു നാടകം ചങ്ങമ്പുഴ കൃഷ്ണപിള്ള (പൊല്ലീസും മെലിസാന്ദയും) തർജ്ജമചെയ്കയുണ്ടായി. മലയാള നാടകരംഗത്തിന് മെറ്റർലിങ്കിനെ നാലപ്പാടൻ പരിചയപ്പെടുത്തി എന്നുമാത്രം.

സാഹിത്യത്തിൽ റൊമാൻറിസിസവും റിയലിസവുമുണ്ട്. 1925-ൽ പാവങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടപ്പോൾ ഈ രണ്ടു ശാഖകൾക്കും പെട്ടെന്നൊരു നവോത്ഥാനമുണ്ടായി. കാരണം, ഹ്യൂഗോ ഒരേ സമയം റിയലിസ്റ്റും റൊമാൻറിക്കുമാണ്. ഹ്യൂഗോവിൻെറ ജീവിതാദർശങ്ങൾ അന്ന് ശക്തിയാർജ്ജിച്ചുകൊണ്ടിരുന്ന കേരളത്തിലെ മാർക്സിസ്റ്റുചിന്തകൻമാരെയും പുതിയ രാഷ്ട്രീയബോധം ഉടലെടുക്കുന്ന നമ്മുടെ യുവാക്കളുടെ മനസ്സിനേയും ജീവൽ സാഹിത്യത്തിലേക്കും, പുരോഗമന സാഹിത്യത്തിലേക്കും, സോഷ്യലിസ്റ്റ് റിയലിസത്തിലേക്കും നയിച്ചു. അതേസമയം, സാഹിത്യം ജനകീയമായാൽ മാത്രം പോരാ, അതിൽ മനോഹരമായ വാക്യങ്ങൾ ഉണ്ടായാലും പോരാ, ഹൃദയത്തിൽ തറയ്ക്കും പടി ആവിഷ്കരിച്ച് അനുഭൂതിയിൽനിന്ന് അനുഭൂതിയിലെത്തിക്കണം എന്ന നിലപാടും കുറെ പേർ എടുത്തു. അങ്ങനെ രൂപഭദ്രതാവാദം ഉടലെടുത്തു. കൊസെത്തിനെ പരുക്കനായ ഴാങ്‌വാൽഴാങ്ങെന്ന പോലെ എടുത്തുവളർത്തി, അവളുടെ വിവാഹത്താൽ ഏകാകിയായിപ്പോയ പപ്പുവിൻെറ കഥ പിന്നീട് ഓടയിൽ നിന്ന് എന്ന പേരിൽ പ്രസിദ്ധമായി.

ഹ്യൂഗോവിൻെറ നോവലിൽ റൊമാൻറിസിസവും നാച്വറലിസവും ഉണ്ടായിരുന്നു. ഫ്രഞ്ച് നോവലിസ്റ്റായ എമിളി സോള നാച്വറലിസം മാത്രം മതിയെന്നും നോവലിസ്റ്റ് നിർവ്വികാരതയോടെ ഒരു ശാസ്ത്രജ്ഞനെപ്പോലെ വിഷയം കൈകാര്യം ചെയ്യണമെന്നും പിൽക്കാലത്ത് വാദിച്ചു. എന്നാൽ തോമസ് ഹാർഡി ഇതിന്നെതിരായിരുന്നു. കഥ പറയാൻ കൊള്ളാവുന്നതാവണം; വായനക്കാരന് താൻ എന്നും ചുറ്റും കണ്ടുകൊണ്ടിരിക്കുന്ന ഈ ഭൗതികജീവിതമല്ലാതെ മറ്റൊന്നും വരച്ചുകാട്ടാൻ നോവലിസ്റ്റിനില്ലെങ്കിൽ അയാൾ വായനക്കാരൻെറ സമയം നഷ്ടപ്പെടുത്തുകയാണ്. ഇതായിരുന്നു ഹാർഡിയുടെ നിലപാട്. ഹ്യൂഗോയുടെ നിലപാടും ഇതായിരുന്നു. നാലപ്പാടൻേറതും ഇതേ അഭിപ്രായമായിരുന്നു. ഹ്യൂഗോവിൻെറ നാച്വറലിസം മാത്രം ഒരു വിഭാഗം സ്വീകരിച്ചപ്പോൾ, മറ്റൊരു വിഭാഗം റൊമാൻറിസിസത്താൽ ആകൃഷ്ടരായി. അവരിൽ പ്രമുഖനായിരുന്നു, വള്ളത്തോൾ മഹാകവി. ഇതു രണ്ടും ചേർന്ന നാലപ്പാടൻെറ പ്രതിഭ ധന്യമായത് അങ്ങനെയാണ്.

മലയാളസാഹിത്യചരിത്രത്തിൽ പഴയതിനെയെല്ലാം തുടച്ചുമാറ്റി പുതിയ പ്രവണതകളെ ലബ്ധപ്രതിഷ്ഠമാക്കുന്നതിൽ പാവങ്ങൾ വഹിച്ച പങ്ക് സ്തുത്യർഹമായിരുന്നു. ഹ്യൂഗോവിൻെറ ആശയങ്ങളാകുന്ന ജീവനമഴ പെയ്തപ്പോൾ, അതുവരെ പാണ്ഡിത്യത്തിൻെറ കള്ളിച്ചെടികളും ശൃംഗാരത്തിൻെറ കൂണുകളും മുളച്ചിരുന്ന മലയാളകവിതയുടെ മരുഭൂമിയിൽ ഒരു നവവസന്തം പൂവണിഞ്ഞു. ഗദ്യത്തിന് പുതിയൊരു ശൈലി കിട്ടി. പുതിയ ഒരെഴുത്തുകാരുടെ നിര ലക്ഷ്യബോധത്തോടെ ഉയർത്തെഴുന്നേറ്റുവന്നു. കവനവും സാഹിത്യവും സ്ത്രീകളുടെ അവയവങ്ങളിലേക്ക് ഒളിച്ചുനോക്കിയിരുന്ന് അശ്ലീലകവിതകെട്ടി ഉറക്കെ കുലുങ്ങിച്ചിരിക്കലോ, ഏറ്റവും കേമൻ താനാണെന്ന് മറ്റുള്ളവരെക്കൊണ്ട് പറയിക്കാൻ വേണ്ടി മാത്രം, താൻ വിശ്വസിക്കാത്തവയും തനിക്കിഷ്ടമില്ലാത്തവയും താൻ 'നാറ്റ'മുള്ളതെന്നു കരുതുന്നവയുമായ ചില കാര്യങ്ങൾപോലും ചെയ്യാൻ മടികാട്ടാതിരിക്കലോ അല്ല; അതൊരു ലക്ഷ്യബോധമുള്ള, ഗൗരവമേറിയ ദൗത്യമാണെന്ന നില സാഹിത്യരംഗത്തുണ്ടായി. ഈ ആദർശശുദ്ധിക്ക് മലയാളഭാഷ ഹ്യൂഗോവിനോടും അദ്ദേഹത്തിൻെറ വിവർത്തകനായ നാലപ്പാടനോടും കടപ്പെട്ടു. ഫ്രാൻസിലെ അതികായനായ ഹ്യൂഗോവിനെ നാലപ്പാടൻ മലയാളനാടിനു പരിചയപ്പെടുത്തിയപ്പോൾ ഫ്രാൻസിൻെറ ആദർശങ്ങളാൽ ആകൃഷ്ടനായ എ. ബാലകൃഷ്ണപിള്ള മറ്റൊരു ഫ്രഞ്ചു നോവലിസ്റ്റായ മോപ്പസാങ്ങിൻെറ ബെൽ ആമി (1933-ൽ) തർജ്ജമ ചെയ്യുകകൂടി ചെയ്തു.

മൂന്നു നാദങ്ങൾ കൂട്ടിച്ചേർത്ത് അവൻ
നാലാമതൊരു നാദമല്ല,
ഒരു നക്ഷത്രം നിർമ്മിച്ചു

എന്നർത്ഥം വരുന്ന ഒരു ഇംഗ്ലീഷു കവിതയുണ്ട്. ഹ്യൂഗോ സൃഷ്ടിച്ച നക്ഷത്രത്തിൽനിന്ന് മലയാള മണ്ണിൽ പതിച്ച രശ്മികൾ ഇവിടെ അനേകം നാദവീചികളുയർത്തി. അവയുടെ സംഗീതം ഈ സൈരന്ധ്രീവനത്തെ പുളകാങ്കുരമണിയിച്ചു; അതുകേട്ട് നാലപ്പാടൻെറ ആത്മാവും 'പുളകാങ്കുരം' അണിഞ്ഞു. അദ്ദേഹം പൂർണ്ണകാമനായി.

# 2. കവിത്രയവും നാലപ്പാടനും

ആത്മസുഹൃത്തുക്കളായിരുന്നു വള്ളത്തോളും നാലപ്പാടനും. അവരിൽ ആരെങ്കിലും ഒരാളെ മറ്റൊരാളുടെ ഗുരുവെന്നോ ശിഷ്യനെന്നോ വിളിക്കുന്നതിൽ വലിയ കഴമ്പില്ല. പരസ്പരം അടുത്തറിയുന്ന രണ്ടുപേർ താന്താങ്ങളുടെ അനുഭവങ്ങളും അറിവിൻെറ മണ്ഡലങ്ങളും പരസ്പരം പങ്കിടുമ്പോൾ, ഒരാൾ മറ്റൊരാളെ പ്രചോദിപ്പിക്കുന്നത് തികച്ചും സ്വാഭാവികമായ ഒരു പ്രക്രിയമാത്രം. വള്ളത്തോളിൻേറയും നാലപ്പാടൻേറയും ആദ്യകാലകൃതികളും അവരുടെ ജീവിതവും പരിശോധിച്ചാൽ ഈ പ്രചോദനം എവിടെ എന്നു നടന്നു എന്ന് ഏതാണ്ടു ഗ്രഹിക്കാം.

1878-ലാണ് വള്ളത്തോളിൻെറ ജനനം. നാലപ്പാടനേക്കാൾ ഒമ്പതു വർഷംമുമ്പ്. സംസ്കൃതവും ആയുർവ്വേദവും പഠിച്ച അദ്ദേഹം പൊന്നാനിത്താലൂക്കിലെ മംഗലം അംശക്കാരനായിരുന്നു. ജൻമനാ അദ്ദേഹത്തിനു കവിതാവാസനയുണ്ടായിരുന്നു. മുക്തകങ്ങൾ ഒട്ടേറെ എണ്ണം കൗമാരദശയിൽത്തന്നെ രചിച്ച വള്ളത്തോളിൻെറ ആദ്യകൃതി 14-ാം വയസ്സിൽ രചിച്ച വ്യാസാവതാരമാണ്.

| കൊല്ലം | കൃതി | വയസ്സ് |
|---|---|---|
| 1892 | വ്യാസാവതാരം | 14 |
| 1892 | കിരാതശതകം ഗർഭരക്ഷാക്രമം | ,, |
| 1894 | പോർഷ്യാ വിവാഹം | 16 |
| 1896 | കീചകവധം | 18 |
| 1897 | ശിശുപാലവധം | 19 |
| 1900 | ശിശുവിലാസം | 22 |
| 1901 | പരിഷ്ക്കാരാഭിവൃദ്ധിസമാജം | 22-23 |
| 1903 | ചന്ദ്രികാസ്വയംവരം, വൈദ്യഭൂഷണം | 25 |
| 1904 | നേത്രാമൃതം | 26 |
| 1904 | കാശിമാഹാത്മ്യം, ഭാരതമഞ്ജരി | 26 |
| 1905 | ഒരു രാക്ഷസകൃത്യം | 27 |
| 1905 | ഭഗവത്സ്തോത്രമാല | 27 |
| 1906 | തപതീസംവരണം വഞ്ചിപ്പാട്ട് | 28 |
| 1905-07 | വാല്മീകി രാമായണം | 27-29 |
| 1909 | മാതംഗലീല. (ബാധിരം ബാധിച്ചകൊല്ലം) | 31 |
| 1910 | ദണ്ഡകാരണ്യം, (ചിത്രയോഗരചന ആരംഭം) | 32 |

| | | |
|---|---|---|
| 1913 | ഗണപതി, വിലാസലതിക എന്നിവ | 35 |
| 1914 | ബന്ധനസ്ഥനായ അനിരുദ്ധൻ, ഒരുകത്ത്, ചിത്രയോഗം | 36 |
| 1915-17 | മാർക്കണ്ഡേയപുരാണം, പദ്മപുരാണം, വാമനപുരാണം, മത്സ്യപുരാണം, കേരളോദയം, ഭാഷാഭോഷിണി എന്നിവയുടെ പത്രാധിപസ്ഥാനം | 37-39 |
| 1918 | ശിഷ്യനും മകനും | 40 |
| 1919 | ഊരുഭംഗം (കവിതിലകബിരുദം) | 41 |
| 1920 | മദ്ധ്യമവ്യായോഗം, അഭിഷേകനാടകം, ഭദ്രാവതാരം പാന | 42 |
| 1921 | മഗ്ദലനമറിയം | 43 |
| 1923 | പഞ്ചരാത്രം | 45 |
| 1925 | സ്വപ്നവാസവദത്ത | 46 |
| 1926 | ബാലചികിത്സ | 47-48 |
| 1927 | കൊച്ചുസീത (കേരള കലാമണ്ഡലം സ്ഥാപനം) | |
| 1929 | കവിസാർവ്വഭൗമനെന്ന ബഹുമതി | |
| 1931 | കാവ്യാമൃതം, കൈരളീകന്ദളം | |
| 1933 | ശരണമയ്യപ്പ | |
| 1934 | ദക്ഷിണപൂർവ്വേഷ്യൻ പര്യടനം | |
| 1935 | ബർമ്മ | |
| 1936 | അഭിജ്ഞാനശാകുന്തളം, അച്ഛനും മകളും | |
| 1944 | സ്ത്രീ, ഇന്ത്യയുടെ കരച്ചിൽ | |
| 1945 | കപടകേളി, വീരശൃംഖല, ദിവാസ്വപ്നം, വിഷുക്കണി | |
| 1946 | കർപ്പൂരചരിതം. ഭാണം | |
| 1948 | രുഗ്മിണീഹരണം, ത്രിപുരദഹനം | |
| 1948-53 | മദ്രാസ്സ് ആസ്ഥാനകവി | |
| 1949 | പത്മദളം | |
| 1950 | വാഴ്സാ ലോകസമാധാന സമ്മേളനം | |
| 1951 | ബാപ്പുജി. 51-55. ബോധിസത്വാപദാനകല്പലത (റഷ്യാസന്ദർശനം) | |
| 1951 | ഗ്രാമസൗഭാഗ്യം, റഷ്യയിൽ | |
| 1955 | പത്മഭൂഷൺ | |
| 1956 | അഭിവാദ്യം | |
| 1917 | മുതൽ 70 വരെയുള്ള ലഘുകവിതകൾ (സാഹിത്യമഞ്ജരി) | |
| 1891 | സല്ലാപപുരം എന്ന കൂട്ടുകവിത | |

1909-ൽ തൻെറ 31-ാം വയസ്സിലാണ് വള്ളത്തോളിന് ബാധിര്യം ബാധിച്ചത്. അന്ന് നാലപ്പാടന് 20 കഴിഞ്ഞതേയുള്ളു. വ്യാസാവതാരം മുതൽ മാതംഗലീല വരെയുള്ള കവിതകൾ രചിച്ച് അന്നത്തെ കവികൾക്കിടയിൽ നല്ല പേരു സമ്പാദിച്ച ആ യുവകവിക്ക്, കൈതപ്പൂവ്, നക്ഷത്രങ്ങൾ, അസൂയ, മടി, മാതൃഭൂമി എന്ന അഞ്ചുകവിതകൾ മാത്രം രചിച്ച്, മലയാളകവിതാരംഗത്ത് ലബ്ധപ്രതിഷ്ഠനായിട്ടില്ലാത്ത നാലപ്പാടനെ സന്തതസഹചാരിയായി കിട്ടുന്നത് 1909-ലാണ്. അഞ്ചുവർഷത്തിനുശേഷം നാം കാണുന്നത് വള്ളത്തോൾ തൻെറ ചിരകാലശീലം വിട്ട് ബന്ധനസ്ഥനായ അനിരുദ്ധൻ എഴുതുന്നതാണ്. പുകയിലമാഹാത്മ്യവും സുലോചനയും പൗരസ്ത്യദീപവും വന്ന കൊല്ലമാണത്. 1917 മുതലാണ് വള്ളത്തോൾ തന്നെ വള്ളത്തോളാക്കിയ സാഹിത്യമഞ്ജരിയിലെ കവിതകൾ രചിക്കാൻ ആരംഭിക്കുന്നതും പടിപടിയായി മുന്നോട്ടു പോയി മലയാളികളുടെ മുഴുവൻ പ്രിയങ്കരനായ കവിയാവുന്നതും. താൻ തെക്കൻ കളരിയിലും കൊടുങ്ങല്ലൂർ കളരിയിലും വെച്ച് ആദ്യം അഭ്യസിച്ചതും, ആദ്യകാലത്ത് നിർവ്വഹിച്ചിരുന്നതുമായ സംസ്കൃതഭാഷകളിൽ നിന്നുള്ള വിവർത്തനങ്ങളും മറ്റും നിർവ്വഹിച്ചുകൊണ്ടുതന്നെ അദ്ദേഹം റൊമാൻറിസിസത്തിൻെറ കളരിയിലേക്കു നീങ്ങിനിന്നു. (39-ാം വയസ്സുമുതൽ എഴുതിയ കവിതകൾ സാഹിത്യമഞ്ജരിയിൽ)

വത്സരാജൻെറ കർപ്പൂരചരിതം ഭാണം, ചൂതും വ്യഭിചാരവും രതിക്രീഡയും വിഷയമാക്കിയതാണ്. വത്സരാജൻെറതന്നെ ഹാസ്യചൂഢാമണി എന്ന സംസ്കൃതപ്രഹസനത്തിൻെറ ഭാഷാന്തരമായ കപടകേളിയിലും ഇതിവൃത്തം വിഭിന്നമല്ല. ഗാഥാശപ്തഗതിക്ക് വള്ളത്തോളിൻെറ തർജ്ജമയായ ഗ്രാമസൗഭാഗ്യത്തിൽ എല്ലാ ശ്ലോകത്തിലും രതിഭാവമാണുള്ളത്. ഇങ്ങനെ നോക്കുമ്പോൾ, വള്ളത്തോൾ നാരായണമേനോൻ തൻെറ ആത്മമിത്രവും, ചെറുപ്പക്കാരനും, പുരോഗമനാശയങ്ങൾ ഉള്ളവനുമായ നാലപ്പാടനെ ഏതെങ്കിലും വിധത്തിൽ സ്വാധീനിയ്ക്കുകയുണ്ടായോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. 1955 മുതൽ 58 വരെയാണ് വള്ളത്തോളിൻെറ ഋഗ്വേദതർജ്ജമാകാലം. 1954-ൽ പുറത്തുവന്ന ആർഷജ്ഞാനമല്ലേ ഇതിനദ്ദേഹത്തെ പ്രേരിപ്പിച്ചതെന്ന് ന്യായമായി സംശയിക്കാവുന്നതാണ്. നാലപ്പാടന് ഋഗ്വേദത്തിലെ അദ്വൈതവും സൂര്യാരാധനയുമായിട്ടുള്ള മാനസികബന്ധം നന്നെ ചെറുപ്പത്തിലേ വേരൂന്നിയതാണ്. വള്ളത്തോൾ ഋഗ്വേദപരിഭാഷ ആരംഭിക്കുന്നത് നാലപ്പാടൻ മരിച്ചുകഴിഞ്ഞിട്ടാണ്. വള്ളത്തോൾ തർജ്ജമ ചെയ്ത വിഷയങ്ങളിലൊന്നും നാലപ്പാടൻെറ പ്രജ്ഞ വ്യാപരിച്ചതായി നാം കാണുന്നുമില്ല. ആത്മമിത്രങ്ങൾ എന്ന നിലയ്ക്കുമാത്രം ആ രണ്ടുനാരായണമേനോൻമാരെ കാണുന്നതാവും ഉചിതം, പ്രായംകൊണ്ട് വള്ളത്തോൾ നാലപ്പാടൻെറ ഗുരുവാണ് എന്നു വരികിലും നാലപ്പാടൻ വിനയപൂർവ്വം അതംഗീകരിച്ചതായി വള്ളത്തോൾ രേഖപ്പെടുത്തുന്നു. കുമാരനാശാനുമായി, വള്ളത്തോളിനേക്കാൾ നാലപ്പാടൻെറ ആശയങ്ങൾക്കും ജീവിതത്തിനും സാമ്യമുണ്ട്. എങ്കിലും അദ്ദേ

ഹത്തെ ആശാന്റെ ശിഷ്യനെന്നു വിളിക്കാവതല്ല. നാലപ്പാടനും ആശാനും അവനവന്റെ സ്വന്തം നിലയിലും സ്വന്തം അനുഭവംകൊണ്ടും, സ്വന്തം വിദ്യകൊണ്ടും നേടിയ ആശയങ്ങൾ സമാനങ്ങളായി എന്നുമാത്രമെ കരുതാൻ ന്യായമുള്ളു. 1873 മുതൽ 1924 വരെയാണ് ആശാന്റെ ജീവിതകാലം. സംസ്കൃതപാണ്ഡിത്യം, ആംഗലഭാഷാപരിചയം, തർക്കം, വേദാന്തം, ബൗദ്ധദർശനങ്ങൾ എന്നിവയുടെ സ്വാധീനം, വിശാലമായ ഈ ലോകത്തിൽ അനുഭവങ്ങളോടേറ്റുമുട്ടിയ പരിചയം, ഇതൊക്കെ നാലപ്പാടനും ആശാനും ഉണ്ടായിരുന്നു. അത് പരസ്പരശിഷ്യത്വംകൊണ്ട് നേടിയതല്ല, സ്വന്തം നിലയിൽ ആർജ്ജിച്ചതാണെന്നു മാത്രം. വിവേകാനന്ദൻ, ബുദ്ധൻ, ദയാനന്ദസരസ്വതി, തിയോസഫിക്കൽ സൊസൈറ്റി എന്നിവരിൽ നിന്ന് നാലപ്പാടൻ ആദ്ധ്യാത്മികതേജസ്സ് വലിച്ചെടുത്തപ്പോൾ, ആശാന് ശ്രീനാരായണഗുരുരുശിഷ്യത്വംകൊണ്ട് അതുനേടാൻ കഴിഞ്ഞു. രണ്ടുപേരും സന്യാസത്തിന്റെ പടിവാതില്ക്കലെത്തി മടങ്ങിപ്പോന്ന് വിവാഹിതരായവരാണ്.

1891 – ആശാൻ നാരായണ ഗുരുവിന്റെ ശിഷ്യനായി.

1901 – മൈസൂർ, മദ്രാസ്, കല്ക്കത്ത എന്നിവിടങ്ങളിൽനിന്ന് ഇംഗ്ലീഷുഭാഷാ പരിജ്ഞാനം നേടി തിരിച്ചെത്തി, ഗുരുവിന്റെ സ്വാധീന വലയത്തിൽ പൂർണ്ണമായി അമർന്നു. സൗന്ദര്യലഹരി പരിഭാഷ.

1904 – ശ്രീ നാരായണധർമ്മ പരിപാലനയോഗം റജിസ്ട്രേഷൻ – കാര്യദർശി.

1920 – ശ്രീമൂലം പ്രജാസഭ അംഗത്വം.

1922 – തോന്നക്കൽ ശാരദ ബുക്ക് ഡിപ്പോ, വെയിൽസ് രാജകുമാരനിൽനിന്നു പട്ടുവളയും.

1918-ലാണ് തന്നേക്കാൾ 28 വയസ്സ് ഇളപ്പമുള്ള തന്റെ ശിഷ്യയെ വിവാഹം കഴിച്ചതിന് കുമാരനാശാൻ സമൂഹത്തിന്റെ നിന്ദ അനുഭവിക്കുന്നത്.

1901-ൽ 'സൗന്ദര്യലഹരി'യ്ക്കും 1907-ൽ വീണപൂവിനും ഇടയിൽ ആശാൻ നിരവധിസ്തോത്രകൃതികൾ മാത്രമാണ് രചിച്ചിട്ടുള്ളത്. (ശിവസുരഭി, നിജാനന്ദവിലാസം, ശിവസ്തോത്രമാല, കാമിനീഗർഹണം, നിജാനന്ദാനുഭൂതി, ശാംകരശതകം, പരമപഞ്ചകം, ഭക്തവിലാപം, ആനന്ദലഹരി, സുബ്രഹ്മണ്യശതകം, ദേവ്യപരാധക്ഷമാപണസ്തോത്രം, അനുഗ്രഹപരമദശകം.) ഇത് ശ്രീനാരായണഗുരുവിന്റെ സമ്പൂർണ്ണശിഷ്യത്വം നേടിയശേഷമാണ്. ഇതിന്നു മുമ്പ് ആശാൻ അന്നത്തെ പ്രവണത അനുസരിച്ച് കുറെ ശൃംഗാരശ്ലോകങ്ങൾ രചിച്ചിട്ടുണ്ട്. (1928-ൽ പ്രകാശിതമായി) ശൃംഗാരശ്ലോകമെഴുതൽ നിർത്തിയത് നാരായണഗുരുവിന്റെ ഉപദേശപ്രകാരമാണ്.

## കൃതികൾ

1891-ന് മുമ്പ് ശൃംഗാരകവിതകൾ

1901 സൗന്ദര്യലഹരി

1901-1907 സ്തോത്രങ്ങൾ, വിചിത്രവിജയം, പ്രബോധചന്ദ്രോദയം
1907 വീണപൂവ്
1908 ഒരു സിംഹപ്രസവം
1911 നളിനി
1914 ലീല
1916 ബാലരാമായണം
1917-24 ശ്രീബുദ്ധചരിതം (1903-ൽ എഴുതിത്തുടങ്ങി)
1918 ഗ്രാമവൃക്ഷത്തിലെ കുയിൽ
1919 പ്രരോദനം
1922 പുഷ്പവാടി, ദുരവസ്ഥ, ചണ്ഡാലഭിക്ഷുകി
1923 കരുണ
1924 മണിമാല
1929 വിവാഹക്രമം

ആശാന്റെ ഗദ്യകൃതികൾ അത്രയൊന്നും പ്രസിദ്ധി നേടിയവയല്ല. വിവേകാനന്ദന്റെ രാജയോഗം, സീതാ നാഥതത്വഭൂഷണന്റെ മൈത്രേയ കഥ, മെഡോസ് ടെയ്‌ലറുടെ താര, ജയിംസ് അല്ലന്റെ As a man thinketh (ആത്മ ശക്തി) എന്നിവ അദ്ദേഹം ഭാഷാന്തരീകരിച്ചു. അദ്ദേഹത്തിന്റെ മതപരിവർത്തനരസവാദം, എന്ന ലഘുലേഖയും നിരൂപണങ്ങളും പ്രകാശിപ്പിക്കപ്പെട്ടിട്ടുണ്ട്. നിരൂപണത്തിൽ, ഉള്ളൂരിന്റെയും വള്ളത്തോളിന്റേയും ചില കൃതികളെക്കുറിച്ച് ആശാന്റെ വിമർശനവും, പ്രരോദനനിരൂപണത്തെ തുടർന്നുണ്ടായ വാദപ്രതിവാദങ്ങളുമാണ് ഉള്ളത്. ആശാൻ, കാല്പനിക നവോത്ഥാനത്തിലേക്കു കടന്നു വരുന്നത് 1907-ൽ (1083 വൃശ്ചികത്തിൽ) എഴുതിയ വീണപൂവോടുകൂടിയാണ്. അന്ന് ആശാന് 34 വയസ്സാണ്. 1083 മീനത്തിലാണ് (വീണപൂവ് പ്രസിദ്ധീകരിച്ച് 3 മാസത്തിനുശേഷം) നാലപ്പാടന്റെ കൈതപ്പൂവ് വരുന്നത്. കുമാരനാശാന്റെ ശൈലിയിൽ ഇരുപതുവയസ്സുകാരനായ നാലപ്പാടൻ ആകൃഷ്ടനായി എന്ന് വേണമെങ്കിൽ പറയാം. നാലപ്പാടന്റെ ആദ്യകവിതയും അതാണ്. അതുകൊണ്ട്, ഏതെങ്കിലും നിലയിൽ ഒരാളെ മറ്റൊരാളുടെ ഗുരുവായി കണ്ടേതീരൂ എന്നുണ്ടെങ്കിൽ, ആശാനെയാണ് നാലപ്പാടന്റെ ഗുരുവായി കാണേണ്ടത്. സരസമായി സംവദിച്ചും, സന്തതസഹചാരിയായി കൂടെനടന്നും, ഇംഗ്ലീഷ്, ഫ്രഞ്ചു സാഹിത്യവുമായി പരിചയപ്പെടുത്തിയും, പഴയവർ വെട്ടിയ വഴിയേ നടന്നിരുന്ന വള്ളത്തോളിനെ ആ വഴിയിൽനിന്ന്, നാലപ്പാടൻ മറ്റൊരു വഴിയിലേക്ക് തിരിച്ചുവിട്ടു. അങ്കുശത്തിന്റെ കീഴിൽ സ്വന്തം ശക്തിയറിയാതെ നിന്നിരുന്ന വള്ളത്തോൾക്കവിതയെ അതിന്റെ ശക്തി ഗ്രഹിപ്പിച്ച് സ്വതന്ത്രമാക്കി വിട്ട് മലയാളസാഹിത്യത്തിനെ ധന്യമാക്കി.

1914-ലെ 'പുകയില മാഹാത്മ്യ'ത്തിന് നാലപ്പാടൻ നേരിട്ട അപവാദശരങ്ങൾക്കു കണക്കില്ല. പഴമക്കാർ അദ്ദേഹത്തിനെതിരെ, ചന്ദ്രഹാസമിളക്കി. പുകയില മാഹാത്മ്യത്തിന്റെ രണ്ടാം പതിപ്പിനുമുമ്പ് (ഗ്രന്ഥകാ

രക്കുറിപ്പ്) ഒരു നൂതനകൃതിയുടേയും മുമ്പിൽ ഇത്തരം കുറിപ്പുകൾ ആവശ്യമാവാതെ വരട്ടെ എന്ന് നാലപ്പാടൻ തന്റെ ആഗ്രഹം വെളിപ്പെടുത്തുന്നുണ്ട്. സ്വതന്ത്രബുദ്ധിയുടെ തള്ളിക്കയറ്റം കൊണ്ട് പഴയപ്രവണതകൾ പോകണമെന്ന ആഗ്രഹവും ആ കൊച്ചുകുറിപ്പിലുണ്ട്. 1918-ൽ ഗ്രാമവൃക്ഷത്തിലൊരു കുയിൽ പുറത്തുവന്നു. അതിൽ ആശാൻ എഴുതിയിരിക്കുന്നു. (മുഖവുര). 'സത്യസന്ധവും ധർമ്മനിരതവുമായ അന്തഃകരണത്തെ കൃത്യമാർഗ്ഗങ്ങളിൽ വിഷമിപ്പിക്കുന്ന ദുശ്ശക്തികളുടെ വർണ്ണനകളാൽ എല്ലാ വർഗ്ഗക്കാരുടെയും സാഹിത്യം ഏറെക്കുറെ നിബിഡമാണ്. അനവധി യോഗ്യൻമാരെ ഇന്നും ആ ദുശ്ശക്തികൾ വിഷമിപ്പിച്ചു കൊണ്ടിരിക്കുന്നുവെന്നും സമ്മതിച്ചേ തീരൂ. കാലദേശങ്ങളനുസരിച്ച് ആ അനുഭവങ്ങൾക്കു നാനാത്വമുണ്ടെന്നുള്ളതു ശരിതന്നെ. എന്നാൽ സാധുവായ ഗ്രാമവൃക്ഷത്തിലെ കുയിലിന്റെ അനുഭവവും ആ കോടിയിൽ പെട്ടതാണ്.' സത്യസന്ധവും ധർമ്മനിരതവും ആയ അന്തഃകരണത്തോടെ തന്റെ കൃത്യമാർഗ്ഗത്തിൽ സഞ്ചരിക്കുന്ന യോഗ്യനായി ആശാൻ തന്നെപ്പോലെ ഇവിടെ കല്പിച്ചിരിക്കുന്നത് നാലപ്പാടനെയല്ലേ? ആണെന്നാണ് കരുതേണ്ടത്. 'കുയിൽ കുമാരു' എന്ന് തന്നെ കളിയാക്കി പറഞ്ഞവരെ ഒന്നിരുത്താനാണ് ഗ്രാമവൃക്ഷത്തിലെ കുയിൽ എന്ന പേര് ആശാൻ തന്റെ കൃതിയ്ക്ക് ഇട്ടത്. അതിനാൽ ഇതൊരാത്മകഥയാണ്. എന്നാൽ, 1914-ൽ പുകയില മാഹാത്മ്യം പ്രസിദ്ധീകരിച്ച്, പണ്ഡിതൻമാരുടെ ശല്യവും, മറ്റു കുടുംബപ്രാരാബ്ധവുംകൊണ്ട് സന്യസിക്കാൻ പോയ നാലപ്പാടന്റെ പ്രതീകവും ഈ കൃതിയിൽ കാണാം. കുയിലിന്റെ പാട്ടുകേട്ട്,

സ്കന്ദൻ മയൂരഹയ മേറിയടുത്തു, ദേവ–
വൃന്ദത്തൊടൊത്തു വൃഷവാഹനനിങ്ങണഞ്ഞു
മന്ദം വിപഞ്ചികയെടുത്തു മരാളമേറി-
സ്സുന്ദർഭമോർത്തു വിധിവല്ലഭ പോലുമെത്തി.

അവർ കുയിലിന്റെ ശ്രുതിയജ്ഞം സേവിച്ചു. ദേവതകൾ ഉത്സവാസക്തരാണല്ലൊ. അവർ ഗ്രാമവൃക്ഷങ്ങളിലിരുന്ന് സത്യസന്ധമായി പാടുന്ന കവികളെ അനുഗ്രഹിക്കുന്നത് എന്തിനാണ്?

വേഷത്തിലന്നിവരിയന്ന വെടിപ്പു, മോതും
ഭാഷയ്ക്കെഴുന്ന പരിശുദ്ധിയുമൊക്കെയോർത്തും
ദോഷം പെടാതിവരിലുള്ള നടത്ത കണ്ടും
തോഷം കലർന്നമരരേകിയനുഗ്രഹങ്ങൾ

മാത്രമല്ല 'മർത്ത്യരുടെ ദുഃസ്ഥിതിയെക്കുറിച്ചു ചെന്നസ്സുധർമ്മയിൽ അമർത്ത്യർ നടത്തി വാദം.' ദേവീ ദേവൻമാരുടെ ഈ വരവും അനുഗ്രഹവും, വാദപ്രതിവാദവും പുകയിലമാഹാത്മ്യത്തിലും നമുക്കുകാണാം.

'നീ മൂളിവാഴുവതിനാൽ മുടിയുന്നു ഭൂമി-
യാമൂലമിത്തരുപടുന്നിതു കേടുതട്ടി
ഹാ! മൂർഖരിങ്ങനെ പഴപ്പിതു ദുർജ്ജനത്തിൻ
വാ മൂടുവാൻ പണി-അതോർത്തു വലഞ്ഞു താൻ നീ.

കവിയുടെ കവിതകൊണ്ട് ഭൂമിയും കാവ്യതരുതന്നെയും നശിക്കുന്നതായി പഴിക്കുന്നവരുടെ വായ് മൂടുവാനാവില്ല എന്നോർത്തു വലയുന്ന കവി പിന്നെ എന്താണ് ചെയ്യുന്നത്.

അദ്ദേഹം താൻ ഈശ്വരദൂതനാണെന്ന സത്യം ഗ്രഹിച്ച് തൻെറ മമതാബന്ധം വെടിഞ്ഞ്, മതികലുഷത മാറ്റി, ആത്മസമ്മർദ്ദത്താൽ സ്ഥുതിപുടികയിൽനിന്നും പൂർവ്വബോധംപോലെ ദ്യുതി ചിതറി, അല്പം വെളിപ്പെട്ട് ഊർദ്ധ്വലോകത്തിലേക്ക് ഉൽക്കപോലെ പറന്നുയർന്നു.

ചിത്താനന്ദം കലർന്നക്കുയിലുടനെ ഖല-
ൻമാരിൽനിന്നേതു മാപ-
ത്തെത്തായ്വാനും ശഠൻമാരവരപകൃതിയാൽ
പാപമേലായുവാനും
സത്താകും മാർഗ്ഗമെന്നായ്-പഴയ വസതി കൈ-
വിട്ടു പൊങ്ങിപ്പറന്നി-
ട്ടത്താലോദ്യാന മൊന്നാർന്നിതു പുരജനതാ-
കർണ്ണ പുണ്യോൽക്കരത്താൽ.

ഗൃഹസ്ഥാശ്രമം വിട്ടു സന്യാസത്തിലേക്കുള്ള കവിയുടെ മാനസികയാത്രയാണിത്. വീടുവിട്ട് സന്യാസത്തിലേക്കു തിരിഞ്ഞ നാലപ്പാടൻേറയും, സന്യാസംവിട്ടു ഗൃഹസ്ഥാശ്രമത്തിലേക്കു തിരിഞ്ഞ ആശാൻേറയും രണ്ടുചിത്രങ്ങൽ പഴയ വസതിവിട്ടു മറ്റൊന്നും സ്വീകരിക്കുന്ന കുയിലിലുണ്ട്. 'പരിഹാസം കൊണ്ട് ധാവള്യമേറിയ ഭവാൻെറ ഗുണം ഉജ്ജ്വലിക്കുകയേയുള്ളു. ദൈവം പരൻെറ നുണ കേൾക്കുകയില്ല. സൗമ്യനായ നിനക്ക് ശുഭവിഭൂതി കൈവരു'മെന്ന് പ്രവചിക്കുന്ന ആശാൻ തുടരുന്നു.

ലേശാംശമിപ്പരിഷ ചൊൽവൊരു ദോഷമുള്ളി-
ലേശാതെ, ശുദ്ധഹൃദയാബ്ജമലിഞ്ഞുപാടി,
ആശാന്തരീക്ഷ ജലദഗ്രഹതാരചക്ര-
മീ ശാഘ്രലിരാഗമൊടു പാർത്തുരമിപ്പവൻ നീ.

ആശാൻെറ മനസ്സിൽ നാലപ്പാടൻ ഉണ്ടെന്ന് ഈ വരികൾ നമ്മോടു പറയുന്നു. തീർച്ചയായും ആശാനും അന്തരീക്ഷത്തിലെ ജലദഗ്രതാരചക്രം ഈ ശാംഘ്രലിരാഗത്തോടെ പാർത്തുരമിച്ച കവിയായിരിക്കാം. എന്നാൽ, 'ആശാന്വിതമായ അഴകുള്ള വാനം' നോക്കി അതിലെ താരാചക്രത്തെ, ഈശ്വരൻെറ പാദത്തിലുള്ള അനുരാഗത്തോടെ നോക്കി രമിച്ച നാലപ്പാടൻ 'നക്ഷത്രങ്ങൾ' എഴുതിയ കവിയല്ലേ. 1083 മിഥുനത്തിലെഴുതിയ ആ കവിത ആശാൻ വായിച്ചിട്ടുണ്ടാവാം. നാലപ്പാടനെ ശുഷ്ക്കപണ്ഡിതൻമാർ നിന്ദിച്ചതും അദ്ദേഹം അൽമോറയ്ക്ക് സന്യസിക്കാൻ പോയതും അദ്ദേഹം അറിഞ്ഞിട്ടുണ്ടാവരുതെന്നില്ല. (പാലക്കാടുമായി ബന്ധപ്പെട്ട ശേഷമാണല്ലൊ ആശാൻ വീണപൂവ് എഴുതുന്നത്.) അതേതായാലും ആശയഗാംഭീര്യംകൊണ്ടും ജീവിതാനുഭവങ്ങൾ കൊണ്ടും ആശാനും നാലപ്പാടനും തുല്യരും സദൃശ്യരുമാണ്. എന്നാൽ ആദ്യകവിതയിലെ ശൈലിയിൽ നിന്നു വ്യത്യസ്തമായി കണ്ണുനീർത്തുള്ളി മുതൽക്കങ്ങോട്ടുള്ള കവിതകളിൽ

ആശാൻപോലും നാലപ്പാടനു തുല്യനല്ല. ആശാനു പറ്റിയ ബോട്ടപകടം അറം പറ്റിയതുകൊണ്ടാണെന്നു കരുതപ്പെടുന്നു. മഹാൻമാരും ഈശ്വരാനുകൂല്യമുള്ളവരുമായ കവികൾ സ്വന്തം കവിതയിൽ ഉത്തമപുരുഷസംജ്ഞയിൽ പറഞ്ഞുപോകുന്ന വാക്കുകൾ അവർക്കുതന്നെ അനുഭവിക്കാറായി വരുമത്രെ.

ലോകം എന്ന അന്യാപദേശ കവിതയിൽനിന്ന് നാലപ്പാടൻെറ ചില ശ്ലോകങ്ങൾ നോക്കുക.

ഏതോ സാധുദ്വിജം നീ; സകല മറിവെടു-
ത്തുള്ളി ലേറ്റീല; മുറ്റും
ഹാ, തോന്നും മട്ടു ചെയ്തൂ; തവ ദുര പെരുതി-
ല്ല, ത്രയും ക്ഷിപ്രസാദ്ധ്യം
ജാതോല്ലാസം രമിപ്പൂ പകൽ; പരപരിഹാ-
സങ്ങളുൾക്കൊള്ളു മോതേ?
നാൾ തോറും കോക മേ, നീ നിശിവിരഹിതനാ-
കേണമെന്നാർ വിധിച്ചു?

പത്നീവിരഹത്താൽ താൻ കേഴണമെന്ന്, താൻ പരിഹാസങ്ങൾ ഉൾക്കൊള്ളണമെന്ന് ആരു വിധിച്ചു? സാധുദ്വിജം എന്ന പ്രയോഗത്തിൽ ഗ്രാമവൃക്ഷത്തിലെ കുയിലിൽ ആശാൻ (മുഖവുരയിൽ) പ്രയോഗിച്ച 'സാധു' വരുന്നതു കാണാം.

ഓമൽസ്സൗന്ദര്യമേന്തുന്നിവളനവധിനാ-
ളഭ്യസിച്ചത്രയേറെ-
സ്സാമർത്ഥ്യത്തൊടു സാരസ്വതസുധകൾ സമീ-
പസ്ഥയായ്ത്താൻ പൊഴിയ്ക്കെ,
ഈ മർത്ത്യനുള്ള മർത്ത്യാസുലഭസുഖമതെ-
ങ്ങാ?-ക്കുയിൽക്കുഞ്ഞു 'കൂഹൂ'
നാമം തെല്ലൊന്നു കൂക്കുന്നതു കവികളെടു-
ത്തെത്രവാഴ്ത്തിപ്പരത്തി.

ഇവിടെ സന്യാസത്തെയും കവിതയേയും വാഴ്ത്തിപ്പാടുന്ന കവികൾ ഗാർഹസ്ഥ്യസുഖമാകുന്ന സംഗീതസുധ തനിക്കു നൽകുന്ന മർത്ത്യാസുലഭസുഖത്തെക്കാൾ വാഴ്ത്തപ്പെടാൻ യോഗ്യതയുള്ള മറ്റൊരു സുഖവുമില്ലെന്നറിയുന്നില്ല എന്നു സൂചിപ്പിക്കുന്നു. ആശാൻ ഗ്രാമവൃക്ഷത്തിലെ കുയിൽ എഴുതിയ വർഷമാണ് (45-ാം വയസ്സിൽ) വിവാഹിതനായത്. അതിനാൽ വ്യംഗ്യമായി ആശാനെയും സൂചിപ്പിക്കുന്നുണ്ട്. നാലപ്പാടൻ സ്വന്തം ദാമ്പത്യത്തെ 'ഇടയ്ക്കു നില്ക്കാത്ത മനോജ്ഞഗാന'മായി സങ്കല്പിച്ച വ്യക്തിയാണ്. ഈ ഭൂമുഖത്ത് താൻ നേടിയ മറ്റെന്തിനെക്കാളും മഹത്തായി ആ ദിവ്യപ്രേമത്തെ കവി കരുതുന്നുണ്ട്.

ലോകത്തിൽ ശ്ലാന്ത ഗംഭീരതപരമരുളും
ലോകബന്ധുപ്രഭാവോ-
ദ്രേകത്താലാണു തന്നുത്ഭവ, മതു മുനിവീ-

രർക്കു നൽക്കണ്ണിലുണ്ണി;
ഹാ, കണ്ടാൽ വിപ്രർ കൂപ്പും; തദപിവിരഹസ-
ന്താപദം ധർമ്മപത്ന്യാ
സാകം വാഴുന്നവന്നു ഹഹഹ, നിശയുമായ്-
ച്ചേർന്ന സൗമ്യപ്രഭാതം.

മഹർഷിമാർ കൈകൂപ്പുന്നവനായാൽപ്പോലും പ്രിയയെ വേർപെട്ടവനായ പ്രഭാതത്തെ കാണുമ്പോൾ കവിയ്ക്ക് വിരഹസന്താപമാണ് അനുഭവപ്പെടുന്നത്. പ്രിയയെ പിരിഞ്ഞ് വിരഹദുഃഖമനുഭവിക്കുന്നവനായ താൻ തന്നെയാണ് ഇവിടെ സൂര്യൻ. ഗാർഹസ്ഥ്യം കവിയെ സംബന്ധിച്ചേടത്തോളം, ഒരു അസുലഭമായ ആനന്ദാനുഭൂതിയായിരുന്നു. ആശാനും സന്യാസത്തിന്റെ പടിക്കൽ ചെന്ന് ഗാർഹസ്ഥ്യത്തിലേക്കു തിരിച്ചു പോയത് ഇക്കാരണം കൊണ്ടുതന്നെയാവണം. 'ശാന്തം, പാപം, നിൻ പുണ്യവംശത്തിനൊരറുതിവരും' എന്ന് അന്യാപദേശകവിതയിൽ നാലപ്പാടൻ പറയുന്നു. നാലപ്പാട്ടു നാരായണമേനോന് സ്വന്തമായി സന്തതികളില്ലാതെ പോയത് ഇങ്ങനെ അറം പറ്റിയതു കൊണ്ടാവാം. ഇക്കാര്യത്തിൽപോലും നാലപ്പാടനും ആശാനും തമ്മിലാണ് സാദൃശ്യം.

ഉജ്ജ്വല ശബ്ദാഢ്യനായ ഉള്ളൂരുമായി വലിയ അടുപ്പമൊ, സാദൃശ്യമൊ നാലപ്പാടനില്ല. എങ്കിലും നാലപ്പാടൻ ഉള്ളൂരുകൂടി ഉൾപ്പെട്ട ഒരു 'കൂട്ടുകവിതാ' സദസ്സിലെ അംഗമായിരുന്നു. ഒരു പക്ഷെ ഉള്ളൂരിന്റെ പാണ്ഡിത്യവും നാലപ്പാടന്റെ പാണ്ഡിത്യവും തമ്മിൽ ഒരു സാദൃശ്യം നമുക്കു കണ്ടെത്താൻ കഴിഞ്ഞേക്കും. ഉള്ളൂരിന്റെ പാണ്ഡിത്യം, ആശാന്റെ ആശയഗാംഭീര്യം, വള്ളത്തോളിന്റെ ശബ്ദസൗന്ദര്യം-ഇവ മൂന്നും ചേർന്ന ഒരു കവിയെ സൃഷ്ടിക്കണമെന്ന് ഈശ്വരന്നു തോന്നിപ്പോയാൽ ഒരു നാലപ്പാടനാണ് ജനിയ്ക്കുക. കണ്ണുനീർത്തുള്ളിയ്ക്കു ശേഷമുള്ള അദ്ദേഹത്തിന്റെ കവിതകളിലെല്ലാം ഈ മൂന്നു ഗുണങ്ങളും തുല്യാനുപാതത്തിൽ ചേർത്തിരിക്കുന്നു. 'സത്വരജസ്തമോ ഗുണങ്ങളുടെ സാമ്യാവസ്ഥ' എന്ന് സാംഖ്യന്മാർ പറയുന്ന ആ മനോഹരമായ അനുഭൂതിരസം വായനക്കാർക്കു ലഭിയ്ക്കത്തക്ക രീതിയിൽ!

# 3. ഹ്യൂഗോ, ഹാർഡി, നാലപ്പാടൻ

**1887**-ൽ ഇംഗ്ലണ്ടിലെ പ്രസിദ്ധനായ ഒരു നോവലിസ്റ്റ്, വിശ്വവിഖ്യാതനായ ഒരു ഫ്രഞ്ചുനോവലിസ്റ്റിൻെറ നോവൽ വായിച്ചുകൊണ്ടിരിക്കെ, ഇംഗ്ലണ്ടിൻെറ കോളനിയായിരുന്ന ഇന്ത്യയിൽ, കേരളത്തിലെ പുന്നയൂർക്കുളമെന്ന കൊച്ചുകുഗ്രാമത്തിൽ ഒരു ബാലൻ ജനിച്ചു. അതേ നോവൽ വായിക്കാനും, അതിലെ ആശയങ്ങളാൽ ആകൃഷ്ടനാവാനും ആ ഇംഗ്ലീഷ് നോവലിസ്റ്റിനെപ്പോലെ മുന്നേ നിയോഗിക്കപ്പെട്ട ഒരാൾ. ഇംഗ്ലീഷുകാരനായ നോവലിസ്റ്റ് തോമസ് ഹാർഡിയായിരുന്നു. മലയാളി നാലപ്പാടനും. വിശ്വവിഖ്യാതമായ ആ നോവലാകട്ടെ, ഹ്യൂഗോവിൻെറ 'ലെ മിറാബ്ലെ' അഥവാ പാവങ്ങളും!!

തോമസ് ഹാർഡി മനുഷ്യസ്വഭാവത്തെ നോക്കി മനസ്സിലാക്കുന്നതിൽ വിദഗ്ധനായിരുന്നു. ധൈഷണികമായി അദ്ദേഹത്തിൻെറ കഴിവുകളേയും ബുദ്ധിശക്തിയേയും തോല്പിക്കാനാവുന്ന നോവലിസ്റ്റുകൾ അക്കാലത്ത് വിരളമായിരുന്നു. തത്ത്വശാസ്ത്രരംഗത്ത് അദ്ദേഹത്തിന് അഗാധമായി വിജ്ഞാനമുണ്ടായിരുന്നു. അദ്ദേഹത്തിൻെറ പരന്ന വായനയുടെ തെളിവായി, അദ്ദേഹം രചിച്ച നോവലുകളിൽ കാണുന്ന കവികളുടെയും ചിന്തകൻമാരുടെയും ഉദ്ധാരണികൾ എടുത്തു കാട്ടപ്പെടുന്നു. ഹൃദയവും ബുദ്ധിയും തമ്മിലുള്ള സംഘർഷങ്ങളാണ് അദ്ദേഹത്തിൻെറ നോവലുകൾ. നോവലിസ്റ്റ് എപ്പോഴും ഈ സംഘർഷത്തിൽ ഹൃദയത്തിൻെറ ഭാഗത്തു നിൽക്കുന്നു. ഈ പ്രപഞ്ചത്തിൻെറ ഗതിയിൽ തങ്ങളുടെ വിധിയറിയാതെ, അരനാഴികനേരം അഗ്നിശലഭങ്ങളെപ്പോലെ പറന്നുനടന്ന്, അഗ്നിയ്ക്കിരയാവുന്ന മനുഷ്യരുടെ വേദനകൾ, സംഘർഷങ്ങൾ, അവരുടെ ജീവിതത്തിൻെറ ദൈന്യത, ആത്മസമർപ്പണത്തിലും ത്യാഗത്തിലും നിർല്ലീനമായിരിക്കുന്ന ഈശ്വരത്വത്തിൻെറ മിന്നലാട്ടം ഇവയെക്കുറിച്ച് പ്രതിപാദിക്കുന്ന നോവലുകൾ രചിച്ച ഹാർഡി, 'നാച്വറലിസ'ത്തിൻെറ വക്താവായി അറിയപ്പെടുന്ന ഒരു റൊമാൻറിസിസ്റ്റ് ആണ്. അദ്ദേഹം ഗദ്യത്തിലും പദ്യത്തിലും രചന ചെയ്തു; ഹ്യൂഗോവിനേയും നാലപ്പാടനേയും പോലെ. ഹാർഡിയുടെ നോവലുകളിൽ അതിപ്രധാനമായ ടെസ് ഓഫ് ദി ഡ്യൂബർവിൽസ് (Tess of the Dubervilles) Hugo-വിൻെറ നോവൽ വായിച്ചശേഷം അദ്ദേഹം എഴുതിയതാണ്. ഹ്യൂഗോവിൻെറ പ്രചോദനം പ്രകടമായിക്കാണുന്ന ഒരു നോവലാണിത്.

## ഹ്യൂഗോയുടെ നോവൽ

സിംബോളിക് ശൈലിയിൽ, തന്റെ ഭാവനാവിലാസം പൂർണ്ണമായി ഉപയോഗിച്ചുകൊണ്ട്, വളരെക്കാലം താൻ മനസ്സിൽ കൊണ്ടുനടന്ന ഒരു റിയലിസ്റ്റിക് കഥയ്ക്ക് ആത്മാംശം നൽകിയും, ചരിത്രസംഭവങ്ങളോടു കൂട്ടിയിണക്കിയും വളരെക്കാലംകൊണ്ടു രചിച്ച ഹ്യൂഗോയുടെ മാസ്റ്റർ പീസ് ആണ് ലെ മിസറബിൾസ്. ഒരു വ്യക്തിയുടെ മനസ്സംഘർഷമെന്ന പോലെ ഒരു സമൂഹത്തിന്റെ മനസ്സംഘർഷവും വരച്ചുകാട്ടുന്ന ഈ നോവൽ റിയലിസമെന്നു തോന്നിക്കുമെങ്കിലും മാനവികതയ്ക്കു വേണ്ടി നിലകൊള്ളുന്ന കാല്പനികതയുടെ സൃഷ്ടിയാണ്. എല്ലാ ഫ്രഞ്ചു കാല്പനികകവികളേയും പോലെ, കവിയായ ഹ്യൂഗോയും, കവിയ്ക്ക് സമൂഹത്തിൽ ഒരു ദൗത്യമുണ്ടെന്നു വിശ്വസിച്ചു. ജനതയുടെ ഗുരു (Educator) ആയും ഈശ്വരത്വത്തിന്റെ വ്യാഖ്യാതാവായും (Interpretor of the intentions of god) സമൂഹത്തിൽ കവി പ്രത്യക്ഷപ്പെടണം എന്നായിരുന്നു അദ്ദേഹത്തിന്റെ മതം. തന്റെ ദൗത്യം പൂർത്തിയാക്കാൻ ആദ്യം നാടകവും കവിതയും പയറ്റി നോക്കിയ ശേഷമാണ് ഹ്യൂഗോ നോവൽ രംഗത്തേക്ക് കടന്നുവന്നത്. ഫ്രഞ്ച് ക്ലാസിക്കൽ തിയേറ്ററിലെ ഗ്രീക്കോലാറ്റിൻ പാരമ്പര്യം നശിപ്പിക്കാനുള്ള മാർഗ്ഗമായാണ് അദ്ദേഹം തന്റെ നാടകങ്ങളെ കണ്ടത്. 1820 മുതൽ 1845 വരെയുള്ള പതിനഞ്ചുവർഷം അദ്ദേഹത്തിന്റെ മനസ്സ് പാവങ്ങളെഴുതാനുള്ള തയ്യാറെടുപ്പു നടത്തുകയായിരുന്നു. 1845-ൽ അദ്ദേഹം ആ കൃതി എഴുതാനാരംഭിച്ചു. മൂന്നുകൊല്ലം കൊണ്ട് (1848-ൽ) Les Miseres എന്ന പേരിൽ കരടുരേഖ തയ്യാറായി. പിന്നീട് അതിന്റെ ഇന്നത്തെ രൂപത്തിലേക്ക് അതിനെ വികസിപ്പിച്ചെടുത്ത് Les Miscrables എന്ന പേരുനൽകി. 1848-ൽ വിപ്ലവവും തുടർന്നുണ്ടായ രാഷ്ട്രീയ ചുറ്റുപാടുകളുംകൊണ്ട് ഹ്യൂഗോയുടെ എഴുത്തുമുടങ്ങി. ഴാങ്‌വാൽഴാങ് കണ്ണാടിയിൽ പതിഞ്ഞ ഒപ്പുകടലാസിൽ നിന്ന് കൊസെത്തും മരിയുസ്സും തമ്മിലുള്ള പ്രേമം ധരിക്കുന്നതുവരെയുള്ള ഭാഗം അപ്പോൾ എഴുതിക്കഴിഞ്ഞിരുന്നു. 1860 ഏപ്രിൽ മാസത്തിലാണ് അദ്ദേഹം വീണ്ടും എഴുത്തു തുടങ്ങുന്നത്. 1862 മെയ് 19-ാം തീയതി പുസ്തകം എഴുതിത്തീർന്നു. 1820 മുതൽ 1860 വരെ, കഥാബീജത്തെ കഥാകൃത്തിന്റെ മനസ്സ് ഗർഭം ധരിച്ചതു മുതൽ അതിനെ പൂർണ്ണശിശുവായി പ്രസവിക്കുംവരെ, 42 കൊല്ലം വിനത ഗരുഡനെയെന്നപോലെ തപസ്സുചെയ്തിട്ടാണ് ഹ്യൂഗോ അമൃതത്വത്തെ വഹിക്കുന്ന ഈ നോവൽ രചിച്ചത്. ഒരു തപസ്യയുടെ ഫലമായി പിറന്ന ദിവ്യശിശുവായിരുന്നു ഈ നോവൽ. ലോകത്തിന്റെ എല്ലാ ഭാഷകളിലും ഇതിന് തർജ്ജമകളുണ്ടായി. അമേരിക്കൻ സിവിൽ വാറിന്റെ കാലഘട്ടത്തിൽ അവിടത്തെ ജനത അതിനെ ഹർഷാരവത്തോടെ സ്വീകരിച്ചു. ഇംഗ്ലണ്ടിൽ അതേ സ്വീകരണംതന്നെ ലഭിച്ചു. ലോകത്തിന്റെ എല്ലാ ഭാഗത്തുമുള്ള ചിന്തിക്കുന്നവരും ഹ്യൂമാനിസ്റ്റുകളുമായ മനുഷ്യരെയെല്ലാം ഹ്യൂഗോവിന്റെ തപോബലം പ്രചോ

ദിപ്പിച്ചു. 1860-ൽ റൊമാൻറിക് അഥവാ കാല്പനികചിന്താഗതി പഴഞ്ചനാണെന്ന വിചാരം ലോകസാഹിത്യത്തിൽ നിലപാടുറപ്പിച്ച കാലമായിരുന്നു. എന്നിട്ടും ഈ റൊമാൻറിക് നോവലിന് അഭൂതപൂർവ്വമായ സ്വീകരണമാണ് ലോകം നൽകിയത്. ഹ്യൂഗോയുടെ റൊമാൻറിസിസത്തിന് പുത്തൻ നൂറ്റാണ്ടിൻെറ വിശ്വാസങ്ങളെ പിടിച്ചുലയ്ക്കാനും മാറ്റിമറിയ്ക്കാനും കഴിഞ്ഞു.

പുത്തൻ തലമുറക്കാരുടെ പ്രതിനിധിയായ ബോഡെലെയർ (Boudelaire) എഴുതി, ' It is obvious that in Les Miserables the author wished to create living abstractions, ideal figures, each one of which, representing one of the principal elevated to an epic height. It is a novel constructed like a poem, where each characters is only exceptional because of the hyper bolic manner in which he represents a reality.' സിംബോളിക് രീതിയിലുള്ള ഒരു കവിതപോലെ മനോഹരമായിരുന്നു ഹ്യൂഗോയുടെ കൃതി. ഒരാശയത്തെ ഒരു കഥയിലൂടെ അവതരിപ്പിക്കുക എന്നത് റൊമാൻറിക്കുകൾക്ക് ഏറ്റവും പ്രിയങ്കരമായ രീതിയാണ്. ആ രീതിയുടെ ഏറ്റവും ഉദാത്തവും പൂർണ്ണവുമായ മാതൃകയായിട്ടാണ് ഹ്യൂഗോവിൻെറ പാവങ്ങൾ പാശ്ചാത്യലോകത്ത് അറിയപ്പെടുന്നത്.

അതേ സമയം, ഹ്യൂഗോവിൻെറ ഭാവനാ സൃഷ്ടിയല്ല ലെ മിസറബിൾസ്. യാഥാർത്ഥ്യങ്ങളാലും വസ്തുതകളാലും എപ്പോഴും സ്വാധീനിക്കപ്പെട്ടിരുന്ന ഹ്യൂഗോ ഈ കൃതിയുടെ രചനക്കായി നടത്തിയ ഗവേഷണങ്ങൾക്ക് അറ്റമില്ല. മൊസ്യുമിറിയേൽ ഴാങ്വാൽഴാങിനെ സ്വീകരിച്ച അദ്ദേഹത്തിൻെറ ആത്മാവിനെ വിലയ്ക്കെടുത്ത കഥ ഡിഗ്നേ (Digne) യിലെ ബിഷപ്പ് മോൺസിന്യേർ മിയോലിസ്സിൻെറ അനുഭവകഥയാണ്. അദ്ദേഹം പിയറി മോറിൻ എന്നൊരു കുറ്റവാളിക്ക് മാനസാന്തരം വരുത്തി. ഡിഗേനേയുടെ ആദ്യക്ഷരമെടുത്ത് 'ഡിയിലെ മെത്രാൻെറ' കഥ ഹ്യൂഗോ നമ്മോടു പറഞ്ഞു. ജനുവരി-9, 1841-ൽ ചോസസ് വ്യൂസ് (Choses Vues) എന്ന ഫ്രഞ്ചു പത്രത്തിൽ ഹ്യൂഗോ താൻ പാരീസിലെ തെരുവിൽ നടക്കുമ്പോൾ കണ്ട ഒരു ദാരുണദൃശ്യം വിവരിച്ചിട്ടുണ്ട്. തണുപ്പുകൊണ്ട് വിറച്ച്, ആളുകളെ ആകർഷിക്കാൻ അങ്ങോട്ടുമിങ്ങോട്ടും ഉലാത്തുന്ന നിർഭാഗ്യവതിയായ ഫൻതീൻെറ കുപ്പായത്തിനുള്ളിലേക്ക് ഐസ് എറിഞ്ഞ ഹൃദയശൂന്യനായ ഒരാളുടെ കഥ. ഹ്യൂഗോയുടെ സുഹൃത്തായ ഒരു നേവൽ ഓഫീസർ അദ്ദേഹത്തിനയച്ച ഒരു കത്തിൽ നിന്നാണ് തുലോങ്ങിലെ ഓറിയോൺ കപ്പലിൽ നിന്ന് ഒരു യാത്രക്കാരനെ രക്ഷിച്ച വീരകഥ അദ്ദേഹത്തിനു ലഭിച്ചത്. മോൺസിന്യേർ മദലിയെൻ ജീവിതവിജയം കണ്ടെത്തിയ കറുത്ത അംബർ വ്യവസായത്തെക്കുറിച്ച് ഹ്യൂഗോ പഠനങ്ങൾ നടത്തിയ ശേഷമാണ് ആ അദ്ധ്യായങ്ങൾ രചിക്കപ്പെട്ടത്. മോൺസിന്യേൽ മിറിയേലിൻെറ സാഹിത്യരചനയെക്കുറിച്ചു ചർച്ചചെയ്യാൻ ക്രൈസ്തവസിദ്ധാന്തത്തിൻെറ ചരിത്രം മുഴുവൻ ഹ്യൂഗോ പഠിച്ചു. തുലോങ്ങി

ലെയും ബ്രെസ്റ്റിലേയും ജയിലുകൾ സന്ദർശിച്ചശേഷം മാത്രമാണ് അദ്ദേഹം ജയിൽ ജീവിതത്തെക്കുറിച്ചെഴുതിയത്.

ആത്മകഥാപരമായ ഭാഗങ്ങൾ ഹ്യൂഗോ മരിയുസ്സിൽക്കൂടെ അവതരിപ്പിച്ചു. ഇരുപതാംവയസ്സിലെ ഹ്യൂഗോയാണ് മരിയുസ്സ്. തൻെറ ബൂർഷ്വാ രാജകീയ ചുറ്റുപാടിനും, നെപ്പോളിയൻെറ ജനറലായിരുന്ന പിതാവിൻെറ ഉജ്ജ്വലചരിത്രത്തിനും ഇടയിൽ എങ്ങോട്ടു ചായണമെന്നറിയാതെ നിൽക്കുന്ന ആ യുവാവിൽ 1825 മുതൽ 1830 വരെയുള്ള കാലത്തെ സ്വന്തം മനസ്സംഘർഷവും ആദ്ധ്യാത്മികവളർച്ചയും ഹ്യൂഗോ വരച്ചുവെച്ചു. മരിയുസ്സിൻെറ ദാരിദ്ര്യം ഹ്യൂഗോയുടെ അനുഭവമാണ്. ഹാർവ്വേഡ് യൂണിവേഴ്സിറ്റിയിലെ പോൾ ബെനിഷൗ പറയുന്നതുപോലെ ഈ പ്രപഞ്ചത്തിലെ വിവിധങ്ങളായ അനുഭവങ്ങളുടെ ഫലമായി, ഒരു പൂർണ്ണജീവിതദർശനം ഉൾക്കൊള്ളുന്ന മഹദ്ഗ്രന്ഥമാണ് ലെമിസറബിൾസ്. യാഥാർത്ഥ്യത്തിൻെറ പ്രതിബിംബം (Image of reality) എന്നതുപോലെ യഥാർത്ഥ കാല്പനികത (realistic image) അഥവാ യഥാർത്ഥ പ്രതിബിംബവുമാണത്. ഹ്യൂഗോയുടെ സിംബലുകൾ വസ്തുക്കളുടെ ആദ്ധ്യാത്മികമായ അർത്ഥം പ്രകാശിപ്പിക്കുന്നു. അവയെ വേറെ ഒരു വേഷം കെട്ടിയ്ക്കുന്നില്ല. ഴാങ്വാൽഴാങ്, ഫൻതീൻ, മൊസ്യു മിറിയേൽ, ഴാവേർ, തെനാർദിയർ എന്നിവരാണ് സിംബലുകളിൽ പ്രമുഖർ.

ഹ്യൂഗോയുടെ ലെ മിസറിബിൾസ് ആദ്യം പരിഭാഷപ്പെടുത്തിയപ്പോൾ മാത്രമല്ല, മൂലകൃതി രചിച്ചപ്പോഴും അതിൻെറ ശൈലിയേയും അതിലെ മെലൊഡ്രാമയേയും, ചിലർ വിമർശിച്ചിട്ടുണ്ട്. പത്തുവർഷത്തിനിടയിൽ കഥാപാത്രങ്ങൾ ഫ്രാൻസിൻെറ പല ഭാഗങ്ങളിലും പ്രത്യക്ഷപ്പെടുന്നത് യുക്തിക്കു നിരക്കുന്നതല്ലെന്നു ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ഇതിന്നു കാരണം, സമൂഹത്തെ ഒരു പ്രത്യേക ബിന്ദുവിൽ ഇരുന്ന് ഒന്നായി നോക്കിക്കാണാനുള്ള ടെക്നിക് ഹ്യൂഗോയുടെ കാലത്ത് ആവിർഭവിച്ചു കഴിഞ്ഞിരുന്നില്ല എന്നതാണ്. തൻെറ നോവലിലൂടെ സമൂഹത്തെ ഒന്നടങ്കം പഠിപ്പിക്കുക (educate the masses) യായിരുന്നു ഹ്യൂഗോയുടെ ഉദ്ദേശം. ഈ മഹത്തായ ഉദ്ദേശമാണ് ലളിതമായും ഹൃദയാവർജ്ജകമായും ജീവിതത്തെ വരച്ചുകാട്ടുന്ന ഈ നോവലിൻെറ നീതീകരണം. അദ്ദേഹത്തിൻെറ സദാചാരപരവും തത്ത്വശാസ്ത്രപരവുമായ സമീപനം ആ യഥാതഥമായ ചിത്രത്തിലൂടെ, താൻ സൃഷ്ടിച്ച പ്രതീകങ്ങളിലൂടെ തൻെറ ഉദ്ദേശംനിറവേറ്റുന്നതിൽ അദ്ദേഹത്തിന് മാർഗ്ഗദർശകമായി.

1862 ജൂൺ 24-ാം തീയതി തൻെറ നോവൽ പ്രസിദ്ധീകരിച്ച ശേഷം അദ്ദേഹം ലാമർട്ടീന് എഴുതി. 'പാവങ്ങളുടെ അടിത്തറ സാഹോദര്യമാണ്. പുരോഗതി അതിൻെറ ശിഖരവും.' മനുഷ്യ സമത്വത്തിൻേറയും സാഹോദര്യത്തിൻേറയും ബലവത്തായ അടിത്തറമേൽ പടുത്തുയർത്തിയ സാമൂഹ്യപുരോഗതിയായിരുന്നു ഹ്യൂഗോയുടെ ലക്ഷ്യം. ഇതൊരു വെറും കഥ പറച്ചിലായിരുന്നില്ല. ആധുനിക മനുഷ്യൻെറ മതം എന്തായിരിക്കണമെന്നു തൻെറ സുചിന്തിതമായ മതം ജനങ്ങളിലെത്തിയ്ക്കാനുള്ള ഒരു

മാർഗ്ഗമായിരുന്നു. 'He intended to write a work in which everytime would be striking and profoundly meaningful to the reader, a sort of life-giving legend or epie of our time born with it and linking the present to the future. It is in this spirit that one should read the book.' (Paul Benichon) ഇതു വായിക്കുന്ന ഒരാൾക്ക്, ക്ഷണത്തിൽ ഉള്ളിൽത്തട്ടുന്ന വിധം തികച്ചും അർത്ഥവത്തായ രീതിയിൽ, ജീവദാനം തരുന്ന ഒരിതിഹാസ രൂപത്തിൽ, ഭാവിയേയും വർത്തമാനത്തേയും കൂട്ടിയിണക്കുന്ന ഒരു കണ്ണിയായി പുനർജ്ജനിക്കാതിരിക്കാൻ നിർവ്വാഹമില്ലാത്തവിധം ഹ്യൂഗോ നിർവ്വഹിച്ച ജീവിതദൗത്യമാണ് പാവങ്ങൾ. എല്ലാവരുടേയും ആനന്ദമാണ് അതിൻെറ ലക്ഷ്യം. സ്വാർത്ഥത്യാഗമാണതിൻെറ മാർഗ്ഗം. ഇപ്പോഴുള്ള സമൂഹത്തേക്കാൾ മഹത്തായ ഒരു സമൂഹത്തെ സൃഷ്ടിക്കാനുള്ള ശക്തിയാണത് വായനക്കാരന് നൽകുന്നത്. ഒരു സമൂഹത്തിലെ നിലവിലിരിക്കുന്ന ആചാരങ്ങൾ കാലക്രമേണ നിയമമായി മാറുന്നു. അത്തരം നിയമങ്ങൾക്ക്, ആചാരസംഹിതകൾക്ക്, മാനവികതയില്ല, ഹൃദയമില്ല. അവയെ ചോദ്യം ചെയ്യുന്നവരെല്ലാം അവയുടെ മുന്നിൽ എത്ര മഹാനായാലും കുറ്റവാളിയാണ്. അത്തരം സമൂഹാചാരങ്ങളുടെ കാവൽപ്പടയാളിയുടെ പ്രതീകമായി ഴാവേർ എന്ന പോലീസുകാരനുണ്ട് ഈ നോവലിൽ. യാഥാസ്ഥിതികത്വത്തിൻെറ ഈ കാവൽപ്പടയാളിയും ശുദ്ധനും സത്യസന്ധനുമാണ്. തൻെറ ധർമ്മം നിർവ്വഹിക്കുക എന്നൊരൊറ്റ വിശ്വാസത്തിലാണ് അയാൾ ചെയ്യുന്നതത്രയും. ഒരുതരം നിഷ്ക്കാമമായ മനസ്സോടും ശുദ്ധതയോടും കൂടി കർമ്മം ചെയ്യുന്ന ഈ പോലീസുകാരൻ, അയാളെ ഒരുതരം ഭയം കലർന്ന ബഹുമാനത്തോടെ നോക്കാൻ പ്രേരിപ്പിക്കുന്ന യാഥാസ്ഥികത്വമാണ്. 'ക്ലാസിസ'മാണ്. താൻ വിശ്വസിച്ചതെല്ലാം തെറ്റാണെന്നും മനസ്സാക്ഷിയാണ് ആചാരങ്ങൾക്കും നിയമങ്ങൾക്കും മുകളിൽ എന്നും മനസ്സിലാക്കുന്ന നിമിഷം ഴാവേർ ആത്മഹത്യ ചെയ്യുന്നു. ക്ലാസിസിസം അഥവാ മാമൂൽ സ്വയം നശിപ്പിക്കുന്നു.

നിയമങ്ങൾക്കു മുകളിലുള്ള മനസ്സാക്ഷി എന്ന് ഹ്യൂഗോ വിളിക്കുന്നത് 'ഈശ്വരനെ'യാണ്. അദ്ദേഹത്തിന് കള്ളനും പോലീസും പുരോഹിതനും സമൻമാരാണ്. അദ്ദേഹത്തിൻെറ പരിശുദ്ധമായ സാന്നിദ്ധ്യം സമൂഹാചാരങ്ങളെ കീഴ്മേൽ മറിയ്ക്കുന്നു. പള്ളിയ്ക്കും, പള്ളി നിയമത്തിനും മുകളിലാണദ്ദേഹം. ഈശ്വരൻെറ പ്രതീകം ഡിയിലെ മെത്രാനായ മിറിയേലാണ്. ആ ശക്തി ഈ നോവലിനെ ഉടനീളം പ്രകാശപൂരിതമാക്കുന്നു. അതിമാനുഷികമായ ആ ശക്തിയുടെ പ്രകാശത്തെ മെലോഡ്രാമയെന്നു വിളിക്കാൻ പ്രയാസമാണ്. അത് മാനവികതയുടെ സന്ദേശമാണ്. ഓരോ പരീക്ഷണഘട്ടത്തിലും ആ ശക്തി പ്രത്യക്ഷപ്പെട്ട് ഴാങ്‌വാൽഴാങിനെ സ്വാർത്ഥത്യാഗത്തിലൂടെ മറ്റുള്ളവരുടെ സന്തോഷമെന്ന ലക്ഷ്യത്തിലേക്കു നീങ്ങാൻ സഹായിക്കുന്നു. സംഘർഷാത്മകമായ മനസ്സിലൂടെ കടന്നുപോകുന്ന ഉദ്വേഗജനകമായ ചിന്തകളുടെ യഥാതഥമായ ആവിഷ്ക്കാരം ഓരോ മനുഷ്യനും കടന്നുപോന്ന ജീവിതസന്ദർഭങ്ങളെ ഓർമ്മി

പ്പിക്കുന്നു. അത് ഈ നോവലിലെ ജീവ കേന്ദ്രമാണ്. ഈശ്വരൻെറ മറുഭാഗമായ ചെകുത്താനെ തെനാർദിയർ പ്രതിനിധാനം ചെയ്യുന്നു. വിശപ്പുകൊണ്ട് കള്ളനായെങ്കിലും, ആത്മത്യാഗം കൊണ്ട് ഈശ്വരതുല്യനായ ഴാങ്വാൽഴാങ് എന്ന പുരുഷൻെറ വാമഭാഗമാണ് ജീവിക്കാൻ വേണ്ടി വേശ്യാവൃത്തി സ്വീകരിച്ചവളെങ്കിലും മനസ്സുകൊണ്ട് ദേവീ തുല്യയായ പാവം ഫൻതീൻ. ഈ സ്ത്രീപുരുഷൻമാരെ കണ്ണിൽച്ചോരയില്ലാതെ വേട്ടയാടുകയും നിന്ദിക്കുകയും ചെയ്യുന്നു, സമൂഹം.

മാറുന്ന വിശ്വാസങ്ങൾക്കും ചുറ്റുപാടുകൾക്കും മുമ്പിൽ പഴയതിനെ സ്നേഹിക്കാനും ബഹുമാനിക്കാനും ആഗ്രഹമുണ്ടെങ്കിലും, അതിനു സാധിക്കാതെ പുരോഗതിയുടെ പാതയിലേക്കും വിപ്ലവത്തിലേക്കും നീങ്ങുന്ന ആധുനികമനുഷ്യനെ മരിയുസ് പ്രതിനിധാനം ചെയ്യുന്നു. അയാൾ ഉല്പതിഷ്ണുവാണ്, പുരോഗമനാശയങ്ങളുള്ളവനാണ്. എന്നിട്ടും 'ഈശ്വര'നെ (ഴാങ്വാൽഴാങിനെ) പഴയ നിയമങ്ങളെപ്പോലെ അയാളും തെറ്റിദ്ധരിക്കുന്നു, അവഗണിക്കുന്നു; നിന്ദിക്കുന്നു. ഏതാണ് ശരി, ഏതാണ് തെറ്റ് എന്നു നിർണ്ണയിക്കാൻ ഈ വിപ്ലവകാരിക്കും സാധിക്കുന്നില്ല. അയാൾ തൻെറ മുൻതലമുറ കാണിച്ച അബദ്ധം തന്നെ ആവർത്തിക്കുന്നു. ആചാരങ്ങൾക്കും സമൂഹനിയമങ്ങൾക്കും വഴങ്ങുന്നു. ഈശ്വരനെ ഒറ്റപ്പെടുത്തുന്നു. അയാളുടെ കൂടെ മറ്റൊന്നും ചിന്തിക്കാനറിയാതെ സ്നേഹിക്കാൻ മാത്രം പഠിച്ച നിഷ്കളങ്കയായ കൊസെത്തുണ്ട്. ഈശ്വരനാൽ വളർത്തപ്പെട്ട അനാഥക്കുട്ടി. അവളുടെ സ്നേഹിക്കാനുള്ള കഴിവുതന്നെ, ഹ്യൂഗോയുടെ അഭിപ്രായത്തിൽ 'ഈശ്വര'നാണ്. അവസരങ്ങൾ ലഭിക്കാത്തതുകൊണ്ടു മാത്രം അവനവനിലെ ഈശ്വരനെ കണ്ടെത്താനാവാതെ പോയ അനേകം മനുഷ്യാത്മാക്കളെ പ്രതിനിധീകരിച്ചുകൊണ്ട് എപ്പൊനൈനും ഗവ്റോഷ്കുട്ടിയുമുണ്ട്. വ്യക്തിയുടെ മനസ്സാക്ഷിയും സമൂഹത്തിൻെറ മനസ്സാക്ഷിയും ഒരേ തലത്തിൽ ഒരേ കഥാപാത്രത്തിൽ ഘടിപ്പിക്കുന്ന വിദ്യ ഹ്യൂഗോ അനായാസം നിർവ്വഹിച്ചിരിക്കുന്നു.

കഥ പറയുന്നതിനിടയിൽ പലപ്പോഴും നോവലിസ്റ്റ് വായനക്കാരനുമായി സ്വകാര്യസംഭാഷണം നടത്തുന്ന ഒരു മാതൃക ഈ നോവലിലുടനീളം കാണാം. നോവലിസ്റ്റുമായി സംവദിക്കുന്ന വേളകളിൽ വായനക്കാരൻ താനറിയാതെ ആ കഥ നടന്ന കാലത്തേക്കും അതിലെ സൂക്ഷ്മപ്രശ്നങ്ങളിലേക്കും നോവലിസ്റ്റിൻെറ കയ്യും പിടിച്ച് കടന്നു ചെല്ലുന്നു. അതിലെ സംഭവങ്ങൾക്കു ദൃക്സാക്ഷിയാണ് താനെന്ന ഒരു വിചാരം അറിയാതെ ഉള്ളിലുണ്ടാവുന്നു. എനിക്കു ചുറ്റുമുള്ള എനിക്കു പരിചിതമായ ലോകമാണിതെന്ന വിചാരം ഉദിക്കുന്നു. നമുക്കു ചുറ്റുമുള്ള, നമ്മുടെ ലോകത്തിൻെറ കഥ മാത്രമല്ല, നമ്മുടെ ലോകത്തിന് നോവലിസ്റ്റ് തരുന്ന ഒരു വ്യാഖ്യാനം കൂടിയാണ് പാവങ്ങൾ. ലോകത്തിൽ എന്തൊക്കെയോ നമുക്കറിയാത്തതും, നമുക്ക് ഇഷ്ടമില്ലാത്തതും നമുക്ക് വേണ്ടാത്തതും ഉണ്ട്. പക്ഷെ, അതുകൊണ്ട് നിരാശയോ ദേഷ്യമോ വെറുപ്പൊ തോന്നാത്ത, ഒരമാനുഷതലത്തിലേക്ക് വായനക്കാരെ ഹ്യൂഗോ തന്നോ

ടൊപ്പം കൊണ്ടുപോകുന്നു. തൻെറ നോവൽ പ്രപഞ്ചഘടനയെ പ്രതിബിം ബിപ്പിക്കുന്നതായാൽ മാത്രം പോരാ, പ്രപഞ്ചം തന്നെയാവണമെന്ന് ഹ്യൂഗോ ആഗ്രഹിച്ചതുപോലെത്തന്നെ, ഇതിലെ ആശയങ്ങൾ ഒരനുഭൂതി പ്രപഞ്ചമാക്കി വിടരുന്നു.

ഇത്തരം ഒരനുഭൂതി പ്രപഞ്ചം സ്വന്തം മനസ്സിൽ വിടർത്തി ഹ്യൂഗോ വാൽ സ്വാധീനിക്കപ്പെട്ട രണ്ടെഴുത്തുകാരാണ് നാലപ്പാടനും ഹാർഡിയും. ഹാർഡിയുടെ നോട്ട്ബുക്കിൽ കുറിച്ചിട്ട കുറിപ്പുകളിൽനിന്ന് ലെന്നർട്ട് ജോർക്കാണ്, ഹാർഡി ഹ്യൂഗോവിനാൽ സ്വാധീനിക്കപ്പെട്ട വസ്തുത ഗവേ ഷണം ചെയ്തു പുറത്തു കൊണ്ടുവന്നത്. ചാൾസ്. ഇ. വിൽബറുടെ തർജ്ജമ 1887-ൽ അതു പുറത്തു വന്നവർഷം തന്നെ ഹാർഡി വായിച്ചു. 1889-ൽ വീണ്ടും വായിച്ചു. ഹാർഡി ഹ്യൂഗോയെ ബഹുമാനിച്ചിരുന്നു. അദ്ദേഹത്തിൻെറ ഗദ്യവും പദ്യവും വായിച്ചിരുന്നു. ഹ്യൂഗോവിൻെറ മര ണത്തിൽ അദ്ദേഹം ഒരു അനുശോചനം അയച്ചതായും, ഹ്യൂഗോ ജൻമശ താബ്ദിയിൽ അദ്ദേഹത്തെക്കുറിച്ച് ഒരു പത്രത്തിൽ ലേഖനമെഴുതിയ തായും കാണുന്നു. ഈ ലേഖനത്തിൽ ഹാർഡി എഴുതി, 'അദ്ദേഹത്തിൻെറ ഓർമ്മ അനശ്വരമാണ്. സാഹിത്യ വാസ്തുകലയുടെ പള്ളിഗോപുരങ്ങളാണ് അദ്ദേഹത്തിൻെറ കൃതികൾ. അദ്ദേഹത്തിൻെറ ഭാവന വലിയവയ്ക്ക് മഹത്ത്വം വർദ്ധിപ്പിക്കുന്നു. ചെറിയവയുടെ സൗന്ദര്യത്തിനു മാറ്റു കൂട്ടു ന്നു.'

ഹാർഡിയുടെ മേയർ ഓഫ് കാസ്റ്റർ ബ്രിഡ്ജിൽ എം എന്ന പട്ടണത്തിലെ മേയറുടെ നിഴലുണ്ടെന്നത് സർവ്വസമ്മതമാണ്. ആ മേയർ മദലിയനെപ്പോലെ കായബലമുള്ളവനും, ഒരു കുറ്റകൃത്യം ചെയ്തശേഷം മെയർപദവി ലഭിച്ചവനുമാണ്. ഴാവെർ ആത്മഹത്യ ചെയ്യാൻ പോവുന്നത് സീൽനദിക്കു മുകളിലുള്ള രണ്ടു പാലങ്ങളുടെ ഇടയിലാണ്. കാസ്റ്റർ ബ്രിഡ്ജിലെ വ്യത്യസ്തവർഗ്ഗക്കാരായ രണ്ടു 'മിസറബ്ൾസി'ൻെറ (ആ വാക്കു തന്നെ ഹാർഡി ഉപയോഗിക്കുന്നു) രണ്ടു പാലങ്ങൾ ഇതിൽനിന്നെ ടുത്തതാണ്. മദലിയൻ കൊസെത്തിനുവേണ്ടി ജീവിക്കുന്നു. അവൾ അദ്ദേ ഹത്തിൻെറ മകളല്ല. പക്ഷെ സർവ്വസ്വവുമാണ്. അയാൾക്കുള്ളതെല്ലാം അയാൾ അവൾക്കു കൊടുക്കുന്നു. ഹെൻചാർഡ് (ഹാർഡിയുടെ നോവ ലിലെ നായകൻ) പാപ്പരായപ്പോൾ അയാൾക്കായി ആകെ അവശേഷിക്കു ന്നത് ഒരിക്കൽ തൻെറ മകളെന്ന് അയാൾ കരുതിയ എലിസബത്ത് ജെയ്ൻ എന്ന പെൺകുട്ടിയാണ്. രണ്ടു കഥയിലും വിവാഹശേഷം മേയർ ഒറ്റപ്പെ ടുന്നു. അയാൾ നവവധൂവരൻമാരിൽനിന്ന് തൻെറ പഴയ കഥ മറച്ചുവെ യ്ക്കുന്നു. ഴാങ്വാൽഴാങിനെ മരിയൂസ് അവഗണിക്കുന്നു. എലിസബത്ത് ജെയിൻ തൻെറ ഭർത്താവിനോട് ഹെൻചാർഡിൻെറ അധകൃതനെപ്പോലെ ഒറ്റപ്പെട്ട ജീവിതത്തിൽനിന്ന് അയാളെ രക്ഷിക്കണമെന്ന് അപേക്ഷിക്കുന്നു. ഴാങ് മരിക്കാൻ കിടക്കുമ്പോൾ നല്ലവളായ ഒരു സ്ത്രീ മാത്രം അയാളെ സഹായിക്കാൻ എത്തുന്നു. ഏകാന്തമായ ഒരു കുടിലിൽ വിറ്റിലിൻെറ സേവനം മാത്രം ലഭിച്ച് ഹെൻചാർഡ് മരിക്കുന്നു. എങ്കിലും, ഹ്യൂഗോ

വിൻെറ കഥയിൽ ഴാങിൻെറ അന്ത്യം ശുഭാപ്തിവിശ്വാസത്തോടും കൃതാർത്ഥതയോടും കൂടിയുള്ള അന്ത്യമാണ്.

ടെസ്സ് ഓഫ് ദി ഡുബർവിൽസിൽ മെത്രാൻെറ പ്രതീകമാണ് ഏൽജൽ ക്ലെയറിൻെറ പിതാവായ വികാരി. അദ്ദേഹം ദുഷ്ടനായ അലെക്ലിനെക്കൂടി മാനസാന്തരപ്പെടുത്തുന്നു. ടെസ്സിന് ഫൻതീൻെറപോലെ, ഒരു അധഃപതിച്ച മാലാഖയുടെ പരിവേഷവും, ഏൽജൻ ക്ലെയറിന് മരിയുസ്സിനെപ്പോലെ, സംഘർഷാത്മകമായ ഒരു മനസ്സും നൽകിയിരിക്കുന്നു. വികാരിയുടെ മറ്റു രണ്ടു മക്കൾ പള്ളി, പള്ളിനിയമം, പാണ്ഡിത്യം, അന്നന്നത്തെ സമൂഹാചാരം എന്നിവയെ പ്രതിനിധാനം ചെയ്യുന്ന യാഥാസ്ഥിതികരാണ്. അവരുടെ പള്ളിയേയും ആചാരത്തേയും എതിർക്കുന്ന ഏൽജൽ ക്ലെയർ തൻെറ പിതാവിലുള്ള ഈശ്വരത്വത്തോട് അറിയാതെ എതിർക്കുന്നു. അതുപോലെ, ടെസ്സിലുള്ള ഈശ്വരത്വത്തെ നിഷേധിക്കുമ്പോൾ താൻ ചെയ്യുന്നത് തൻെറ ജ്യേഷ്ഠൻമാരെപ്പോലെ സമൂഹത്തിൻെറ വിശ്വാസത്തേയും ആചാരത്തേയും അതേപടി പകർത്തുകയാണെന്ന് അയാൾ അറിയുന്നുമില്ല. ടെസ്സ് ക്രിസ്തുവിനേയും മനുഷ്യനിലെ ഈശ്വരത്വത്തേയും പ്രതിനിധാനം ചെയ്യുന്നു. അവൾക്കു സ്നേഹിക്കാൻ മാത്രമെ അറിയൂ. എന്നിട്ടും ആ സ്നേഹത്തെ സമൂഹം തെറ്റിദ്ധരിക്കുന്നു. ഹ്യൂഗോവിൻെറ നോവൽ വായിച്ചശേഷമാണ് ഹാർഡിയുടെ നോവലുകളിൽ അതുവരെ ദൃശ്യമാകാതിരുന്ന ഒരു മാനസിക പക്വത ദൃശ്യമാവാൻ തുടങ്ങിയതെന്ന് നിരൂപകൻമാർക്ക് അഭിപ്രായമുണ്ട്.

1919-20 വർഷങ്ങളിലാണ് നാലപ്പാടൻ പാവങ്ങൾ തർജ്ജമചെയ്യാനാരംഭിക്കുന്നത്. ഹ്യൂഗോവിൻെറ നോവൽ അദ്ദേഹത്തിൽ ആദ്യമേ ഉണ്ടായിരുന്ന പാരമ്പര്യ നിരാസക്കാരനായിരുന്ന യുവകവിയെ ചിന്തിപ്പിച്ചു. ഴാവേറിൻെറ ശുദ്ധമായ ആ നിഷ്കാമകർമ്മത്തിൽ അടങ്ങിയിരിക്കുന്ന ആത്മാർത്ഥത 'തിൻമ'യിൽ പോലും നൻമയുണ്ടെന്നറിയാൻ ആ യുവാവിനെ സഹായിച്ചു. സമൂഹത്തിൻെറ തിൻമകൾക്കു മുഴുവൻ മാപ്പുകൊടുക്കാനാവുന്ന ഒരു മഹാമനസ്സായി നാലപ്പാടൻ വളർന്നു. വള്ളത്തോൾ മഹാകവിയുടെ കൂടെയുള്ള സഞ്ചാരവേളകളിലും സൗഹൃദസംഭാഷണവേളകളിലും താൻ വായിച്ച മഹദ്ഗ്രന്ഥത്തെക്കുറിച്ച് നാലപ്പാടൻ സ്വതസ്സിദ്ധമായ ശൈലിയിൽ സംസാരിച്ചു. അതുവരെ സമൂഹത്തിൻെറ പതിവു പരിപാടിയായിരുന്ന 'കവിതാനിർമ്മാണ'മെന്ന ലക്ഷ്യരഹിതമായ ഒരു കർമ്മം നിർവ്വഹിക്കുക എന്നതിൽക്കവിഞ്ഞ് മറ്റൊന്നും ചെയ്തിട്ടില്ലായിരുന്ന വള്ളത്തോളിൽ ഉറങ്ങിക്കിടന്നിരുന്ന നിസ്തൂലപ്രതിഭയ്ക്ക് തൻെറ സുഹൃത്തിൻെറ സംഭാഷണങ്ങളിലൂടെ വെളിപ്പെട്ട ഹ്യൂഗോവിൻെറ മഹാപ്രപഞ്ചം ഒരുണർത്തുപാട്ടായി. അദ്ദേഹത്തിന് അതുമുഴുവൻ വായിക്കണമെന്ന മോഹമുണ്ടായി. നാലപ്പാടനും അതു തർജ്ജമ ചെയ്യണമെന്ന മോഹം ആ ഗ്രന്ഥം വായിച്ചപ്പോൾത്തന്നെ ഉദിച്ചിരുന്നു. എന്നാൽ ദരിദ്രനായ തനിയ്ക്ക് ഈ മഹദ്ഗ്രന്ഥം തർജ്ജമചെയ്ത് പ്രസിദ്ധീകരിക്കാനുള്ള ചെലവു വഹിക്കാനാവുമോ എന്ന സംശയം അദ്ദേഹത്തിനുണ്ടായിരുന്നു.

ആ വിഷമം പരിഹരിക്കാമെന്ന് വള്ളത്തോൾ ഉറപ്പു കൊടുത്തതോടെ, സ്ഥിരോത്സാഹിയും, പരിശ്രമശാലിയും ആയ നാലപ്പാടൻ പാവങ്ങൾ തർജ്ജമ ചെയ്യാനാരംഭിച്ചു. വള്ളത്തോൾ തൻെറ വാക്കുപാലിച്ചു. ഓരോ പദവും ഓരോ വാചകവും ആസ്വദിച്ചു വായിച്ച അദ്ദേഹത്തിൻെറ കാല്പനികമനസ്സ് വളർന്നു. ഹ്യൂഗോവിൻെറ കാല്പനികതയിൽനിന്ന് മലയാളത്തിന് ശബ്ദസുന്ദരനായ ഒരു മഹാകവിയെ ലഭിച്ചു. അതുവരെ പുരോഗമനാശയങ്ങളെയെല്ലാം അപവാദംകൊണ്ടും നിന്ദകൊണ്ടും മൂടിയിരുന്ന പഴഞ്ചൻ പ്രസ്ഥാനങ്ങൾ ഒരു സ്വാഭാവികമരണത്തിൽ ചെന്നു കലാശിക്കുകയും ചെയ്തു. വെൺമണിപ്രസ്ഥാനത്തിൻേറയും തെക്കൻ കളരിയുടേയും പഴയ നിയമത്തിൻെറ ഊരാക്കുടുക്കുപൊട്ടിച്ച് പുതിയ ഒരു പ്രസ്ഥാനം മലയാള സാഹിത്യനഭസ്സിൽ ചിറകടിച്ചു പറന്നു. നാലപ്പാടനെ നിന്ദിച്ചവർക്കും ആശാനെ പരിഹസിച്ചവർക്കും വള്ളത്തോളിനെ നിന്ദിക്കാൻ കഴിയുമായിരുന്നില്ല. ക്ലാസിക്കൽ പ്രസ്ഥാനത്തിൽ നേരത്തെ ലബ്ധപ്രതിഷ്ഠനായ അദ്ദേഹത്തെ അവർ എങ്ങനെ നിന്ദിയ്ക്കും!!

വള്ളത്തോൾ ഹ്യൂഗോയുടെ കാല്പനികത ഉൾക്കൊണ്ടപ്പോൾ മലയാളികളായ ചെറുപ്പക്കാരിൽ ഒരു വിഭാഗം അദ്ദേഹത്തിൻെറ റിയലിസം ഉൾക്കൊണ്ടു വിപ്ലവപ്രസ്ഥാനത്തിലേക്ക് ആകർഷിക്കപ്പെട്ടു. അവരിൽ പ്രമുഖനായിരുന്നു ഇ.എം.ശങ്കരൻ നമ്പൂതിരിപ്പാട്.

# 4. നക്ഷത്രങ്ങൾ

**'ഈ**ശ്വരനില്ലെന്നു പറയുന്നവർ അങ്ങോട്ടു നോക്കട്ടെ' എന്ന് നക്ഷത്രങ്ങളെച്ചൂണ്ടി നാലപ്പാടൻ പറയാറുണ്ടെന്ന് കെ.കെ.രാജാവ് എഴുതിയിട്ടുണ്ട്. നക്ഷത്രങ്ങളോടുള്ള ഈ പ്രേമം എന്നാണ് നാലപ്പാടന്റെ ഉള്ളിൽ കയറിക്കൂടിയത്. വിശ്വസാഹിത്യകാരൻമാരിൽനിന്ന് അദ്ദേഹം കടംവാങ്ങിയതോ? ചക്രവാളത്തിലും പുളകാങ്കുരത്തിലും കണ്ണുനീർത്തുള്ളിയിലും ഭൂമിയും ആകാശവും ജ്യോതിർഗ്ഗോളങ്ങളും പരാമർശിക്കപ്പെടുന്നു. 1925-ൽ പ്രത്യക്ഷപ്പെട്ട പാവങ്ങളിലുമുണ്ട് നക്ഷത്രങ്ങളെക്കുറിച്ച് ഒട്ടേറെ വർണ്ണനകൾ. അപ്പോൾ, ഹ്യൂഗോവിന്റെ നക്ഷത്രങ്ങളിൽനിന്നു കടമെടുത്തിട്ടാണോ കെ.കെ.രാജ ഉദ്ധരിച്ച തത്ത്വശാസ്ത്രം (നക്ഷത്രങ്ങളെ സംബന്ധിച്ചത്) നാലപ്പാടന് ലഭിച്ചത്?

അല്ല, എന്നാണ് ഉത്തരം. കാരണം 1907-1908-ൽ വെറും 21 വയസ്സുള്ളപ്പോൾത്തന്നെ ഈ കവി 'നക്ഷത്രങ്ങൾ' എന്നൊരു കവിത എഴുതിയിട്ടുണ്ട്. ആ കവിതയുടെ ഉള്ളടക്കം നോക്കുക. കൂടിക്കൂടി വരുന്ന കുടുംബഭരണപ്രയാസക്കൊടുംചൂടിൽ പെട്ട് എരിഞ്ഞ മനസ്സോടുകൂടി രാത്രി ഉറക്കം വരാതെ ഒരാൾ മുറ്റത്തുലാത്തുന്നു. തന്റെ മനസ്സിന് ഇത്തിരിസുഖം കിട്ടുമോ എന്നു നോക്കാനാണ് അയാൾ മുറിവിട്ട് പുറത്തു വന്നത്. പൂക്കളെ തഴുകിവരുന്ന ഒരു കുളിർത്തെന്നൽ വീശി മനസ്സിന് ഒരുണർച്ചവന്ന മുഹൂർത്തത്തിൽ മുറ്റത്തിട്ട കട്ടിലിൽ ഇരുന്നുകൊണ്ട് അയാൾ അഴകുള്ളതും ആശാന്വിതവുമായ ആകാശത്തേയ്ക്ക് നോക്കി. നീലച്ച മേൽക്കട്ടിമേൽ രസക്കുടുക്കകൾ കെട്ടിത്തൂക്കിയപോലെ തന്റെ മുകളിൽ ആകാശം കണ്ട് അയാൾ ആനന്ദപുളകിതനായി. മുമ്പൊരിക്കലും തന്റെ മനസ്സിൽ ഉദിക്കാത്ത വിധത്തിലുള്ള 'ചിന്താരസം' തട്ടിയ അയാൾ തന്നോടുതന്നെ 'പുതുമയാംവണ്ണം' ഇങ്ങനെ പറഞ്ഞു. 'ഈ ലോകമാകുന്ന നാടകസമാജത്തിന്റെ അദ്ധ്യക്ഷൻ ആരാണ്? അദ്ദേഹം ഈ രാത്രിയിൽ പുതുമോടിയിൽ ഒരു നാടകം അഭിനയിക്കാൻ വിചാരിക്കുന്നുണ്ടോ? നക്ഷത്രപ്പുള്ളികളുള്ള നീലാകാശപ്പട്ടുകൊണ്ട് ഭൂമിയാകുന്ന അരങ്ങ് വിതാനിക്കപ്പെട്ടിരിക്കുന്നു. ആകാശമാകുന്ന മനോഹരമായ മരതകശ്രീയാണ്ട നീരാഴിയിൽ ചിതറിത്തെളിഞ്ഞ പുതിയ തൂവെൺനുരക്കട്ടിയാണോ അതോ ഈ നാട്ടിലുള്ളവർക്കുള്ള പലതരം പുണ്യങ്ങൾ പ്രകാശിക്കുന്നതോ? ആനന്ദത്തോടെ ഞാൻ കാണുന്ന ഈ വസ്തു മഹാനക്ഷത്രസന്ദോഹമാണോ?

രാത്രിയാകുന്ന അംഗനയ്ക്ക് അണിയാൻ മുക്താകലാപങ്ങളും നോക്കുന്നവരുടെ കണ്ണിന് ആനന്ദമരുളുന്ന അമൃതബിന്ദുക്കളും, പ്രകൃതിയാൽ ആകാശമേൽക്കട്ടിയിൽ തൂക്കപ്പെട്ട രസക്കുടുക്കകളുമായി താരങ്ങൾ പ്രകാശിക്കുന്നു. ആകാശം അലങ്കരിച്ച് ദേവൻമാർ ഉത്സാഹപൂർവ്വം കാഴ്ചവേല നടത്തുമ്പോൾ (ദേവൻമാർ ഉത്സവപ്രിയരാണല്ലൊ എന്ന് 4 വർഷത്തിനു ശേഷം ആശാൻ എഴുതിയ ഗ്രാമവൃക്ഷത്തിലെ കുയിലിൽ ഉണ്ട്) ദേവേന്ദ്രൻ തൻെറ രത്നങ്ങളെടുത്ത് നീലപ്പട്ടിൻമേൽ നിരത്തിവെച്ചതാണ് നക്ഷത്രങ്ങൾ. ലോകത്തെ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിച്ചും, നമുക്കാർക്കും ചിന്തിക്കാൻപോലും വയ്യാത്ത ലീലകളിൽ വിഹരിക്കുന്ന, നീലക്കാരൊളിവർണ്ണന് തൻെറ പ്രവൃത്തിയ്ക്കു വേണ്ടിവന്ന വിശേഷശ്രമം കൊണ്ട് പൊടിഞ്ഞ വിയർപ്പുതുള്ളികളെ, പൂർവ്വജൻമസുകൃതം കൊണ്ട് ഇപ്പോൾ നാം നക്ഷത്രങ്ങളായിക്കാണുകയാണ്.

ഒരു കൊച്ചുകവിത. 20 വയസ്സുള്ള ഒരു കുട്ടിയുടെ പ്രാരാബ്ധം കൊണ്ട് വാടിയ മനസ്സിലേക്ക്, നക്ഷത്രങ്ങളിലൂടെ ഈശ്വരൻ എത്തിച്ച അത്ഭുതാനന്ദാനുഭൂതിയുടെ കവിത. All the world is a stage എന്ന ഷേക്സ്പിയർ കവിതയിലെന്നപോലെ 'ലോകമാകുന്ന നാടകസമാജത്തിൻെറ അദ്ധ്യക്ഷൻ' എന്നു കാണുന്നു. ഇരുപതാംവയസ്സിൽ നാലപ്പാടൻെറ ഇംഗ്ലീഷുപാണ്ഡിത്യം എത്രത്തോളമായിരുന്നു? ഷേക്സ്പിയർകവിതകളുടെ മലയാളപരിഭാഷ അദ്ദേഹം വായിച്ചിരിക്കാമെന്നുവാദിച്ചാൽ തന്നെ അത് അദ്ദേഹത്തിൻെറ ജീവിതത്തെ മരണംവരെ സ്വാധീനിച്ചു എന്നു കരുതാൻ ന്യായമില്ല. ഹ്യൂഗോവിനെ അദ്ദേഹം അപ്പോൾ പരിചയപ്പെട്ടിട്ടുമില്ല.

'ലോക'ത്തിൽ അദ്ദേഹം പറയുന്നു, 'എല്ലാ ജ്യോതിസ്സുകൾക്കും മുകളിൽ അവയേക്കാൾ വലുപ്പത്തിൽ എന്തെന്നില്ലാത്ത ഉജ്ജ്വലസമ്പത്തോടെ വിലസുന്ന അസംഖ്യങ്ങളായ നക്ഷത്രങ്ങൾ തെല്ലുതെല്ലായി തെളിഞ്ഞ പനിമതിയെ കണ്ട് ഒതുങ്ങിപ്പതുങ്ങിനിന്ന് കണ്ണിമയ്ക്കാതെ അവനിയെ (ഭൂമിയെ) നോക്കുന്നതെന്തിനാണ്.' കണ്ണുനീർത്തുള്ളിയിൽ ഇരുൾക്കരിക്കട്ടകൾ കൂട്ടിയിട്ടതിടിച്ചു വൈരപ്പൊടി ചിന്നിയതാണ് നക്ഷത്രങ്ങൾ. അതു ചെയ്ത കൈ (മഹത്വം) മൃത്യുവിൽ നിന്ന് (ഇരുട്ടിൽനിന്ന്) തനിക്ക് അനശ്വരത്വത്തെ എടുത്തുകാട്ടുമെന്ന് കവി പ്രതീക്ഷിക്കുന്നു. അവ 'പീയൂഷബിന്ദു'ക്കളാണെന്ന് 21-ാം വയസ്സിലേ കവിയ്ക്കറിയാമല്ലൊ.

തൻെറ പ്രേയസിയുടെ മരണം സംഭവിച്ചപ്പോഴും കവിയുടെ ദൃഷ്ടി ആകാശത്തിലേക്കു പതിയുന്നു. ഒരല്പം ആനന്ദം ലഭിക്കുമോ എന്ന് അന്വേഷിച്ചുകൊണ്ട്. പക്ഷെ, ആകാശത്തിനും നക്ഷത്രങ്ങൾക്കുപോലും അപ്പോൾ കവിയെ സമാശ്വസിപ്പിക്കാനാവുന്നില്ല.

ഇരിപ്പിടം തീക്കനൽ, ചുറ്റുപാടും
ഗുഹപ്പിളർപ്പേകനിവൻവരാകൻ
അസ്വസ്ഥമിക്കണ്ണുമുകൾപ്പരപ്പിൻ
നേർക്കോടിയിട്ടേ, ന്തതു ദൂരദൂരം!

പ്രിയയുടെ ചിത കണ്ട കണ്ണിന് ആകാശവും ചുടലയായിത്തോന്നുന്നു. വക്കത്ത് കാറിൻ കരിക്കട്ടകൾ. അങ്ങിങ്ങ് അസ്ഥിഖണ്ഡംപോലെ നക്ഷത്രങ്ങളുടെ പ്രകാശം. ചാരനിറത്തിലുള്ള ആകാശമാകുന്ന ചുടലക്കളംപോലെയുള്ള അന്തരീക്ഷം. അരക്ഷണംകൊണ്ട് സ്വർഗ്ഗം നരകമായിത്തീർന്നു. എന്നാലും കവിയ്ക്കറിയാം,

'പൊതിഞ്ഞവെൺപാടകൾ നീങ്ങിവീണ്ടും
തെളിഞ്ഞിടും വാനിനു ദീപ്ത നേത്രം' എന്ന്.

വൃദ്ധൻമാരുടെ കണ്ണിനെ വെളുത്തപാട വന്നുമൂടുന്നു. കാഴ്ച മങ്ങുന്നു. പുതിയ ജൻമത്തിൽ പുതിയ ദീപ്തനേത്രം ലഭിക്കുന്നു. രാത്രിയുടെ പാടനീങ്ങി ആകാശം വീണ്ടും സൂര്യനാകുന്ന ദീപ്തനേത്രം തെളിയിക്കുന്നു. മുഖം കറുപ്പിച്ചുനിൽക്കുന്ന ഭൂമിയുടെ മന്ദസ്മിതധാരയായും, വൃദ്ധൻമാരുടെ കണ്ണിനെ മൂടിയ വെൺപാടയായും കവി ജ്യോതിർഗ്ഗണങ്ങളെ വിശേഷിപ്പിക്കുന്നു. മഞ്ഞു തുള്ളികളിലേയ്ക്ക് സൂര്യൻെറ പൊൻദർപ്പണം ഉയർത്തിക്കാട്ടുന്ന പ്രഭാതങ്ങളിൽ പുൽക്കൊടിയേയും താരാഗണങ്ങളേയും ഒപ്പം താലോലമാടുന്ന കൈകൾ തൃണാങ്കുരങ്ങളുടെ മാറിൽ 'അവർ കൊതിച്ച താരാമണിമാല ചാർത്തുന്നത് കണ്ണുനീർത്തുള്ളിയുടെ കവി നമുക്ക് കാട്ടിത്തന്നിട്ടുണ്ട്. പൂമ്പാറ്റയുടെ പൊൻചിറകാലും അറ്റംപെടാത്ത നക്ഷത്രപഥത്താലും സ്വന്തം ശില്പവൈദഗ്ധ്യം വിളിച്ചു പറയുന്ന പ്രപഞ്ചശില്പിക്ക് അർദ്ധോക്തിവിരാമങ്ങളില്ലെന്ന് 20-ാം വയസ്സിൽത്തന്നെ മാനം നോക്കിയിരിക്കുന്ന ഈ നക്ഷത്രപ്രേമി ഗ്രഹിച്ചുകഴിഞ്ഞിരിക്കുന്നു. നഭസ്സിലാകെ നടന്നുകൊണ്ട് തോജോഗോളങ്ങൾ പകർത്തുന്ന രാഗവിസ്താരം തന്നെയാണ് കാറ്റിലുലയുന്ന പുല്ലും പകർത്തുന്നതെന്ന് കേട്ടിരിക്കുന്നു. അദ്ദേഹം തൻെറ ജീവിതത്തെ നോക്കിക്കാണുന്നത് ഇങ്ങനെയാണ് 'ഞാനും അശ്രദ്ധമായിപ്പതിഞ്ഞ എൻെറ ചവുട്ടടിയിൽക്കിടന്നു ചതയുന്ന പുൽക്കൊടിയും അത്ഭുതം നിറഞ്ഞ എൻെറ സൂക്ഷ്മനോട്ടത്തെ ആകർഷിച്ചുനിർത്തുന്ന ആകാശത്തിലെ ജ്യോതിർഗോളങ്ങളും എന്നില്ല ബ്രഹ്മാണ്ഡവും അതിലെ ഓരോ പരമാണുവുംതന്നെ സ്വയം സമ്പാദിച്ചുകൂട്ടുന്ന അനുഭവപരമ്പരയാണ് ജീവിതം.'

ചേതനാലോകനൗത്സുക്യപ്പരപ്പും നാദബ്രഹ്മാന്തകൈവല്യവും ഭൂതലാസ്വാസ്ഥ്യവിദൂരതയുമായ ആ ജ്യോതിർഗ്ഗോളസഞ്ചാരവീഥിയിലേക്ക്, പ്രാണഞരമ്പ് മണ്ണിനെ കെട്ടിപ്പിടിക്കുമ്പോഴും, എത്തിപ്പിടിക്കാൻ ശ്രമിക്കുകയാണ് ഓരോ ജീവനും. കീഴുലകിനെ എന്തോ ധരിപ്പിക്കാനുള്ള ഉൽക്കണ്ഠയോടെ 'ഇങ്ങോട്ടു നോക്കൂ' എന്ന് ഇറങ്ങിനിന്നു തെളിയുന്ന നക്ഷത്രലിപികളുടെ ദിവ്യപദ്യ വായിക്കാൻ, വാനിൻെറ പത്മബന്ധക്കുറിപ്പ് അഴിയ്ക്കാൻ ഈ കവിയുടെ വെൺനുരവേർപ്പു നിറഞ്ഞ മുഖം എപ്പോഴും മുകളിലേക്കു തിരിയുന്നു. കാരണം നന്നെ ചെറുപ്പത്തിൽ ഏറ്റെടുക്കേണ്ടിവന്ന തറവാട്ടുഭാരവും, ദാരിദ്രവും, കടങ്ങളും, വ്യവഹാരങ്ങൾ വരുത്തിവെച്ച പ്രശ്നങ്ങളും കൊണ്ട് കലങ്ങിമറിഞ്ഞ മനസ്സിന്, തൻെറ ഇരുപതാംവയസ്സിൽത്തന്നെ ആനന്ദാനുഭൂതി നൽകിയ ദൃശ്യത്തെ അദ്ദേഹം

ഒരിക്കലും മറന്നില്ല. അതാണ് അദ്ദേഹത്തിൻെറ മനസ്സിൽ എപ്പോഴും പതിഞ്ഞുകിടന്നിട്ടുള്ള ഒരേ ഒരു ചിത്രം എന്നു പറയാം. തൻെറ നേത്രം ആ ചെറുപ്രായത്തിൽ ആനന്ദമൂർഛകൊണ്ടത് എന്തിനായിരുന്നു? 46-ാം വയസ്സിൽ പ്രസിദ്ധീകരിക്കുന്ന ചക്രവാളം അതിനൊരുത്തരം തരുന്നുണ്ട്. 'ശാശ്വതത്വത്തിൽ അപാരതയിങ്കലെൻ സാശ്ചര്യസപ്രേമചുംബനത്തെ' നക്ഷത്രമാക്കി എടുത്തു സൂക്ഷിക്കുന്ന അന്ധകാരം, പോയനാളുകളുടെ മടിതട്ടിക്കുടയുമ്പോൾ അതിൽ ഇന്നുള്ളതെല്ലാം കാണാനും, നാളെയുടെ 'പോയനാളാ'യ ഇന്നിലെന്നപോലെ നാളെയിലും ഇന്നുള്ളതൊക്കെ ഉണ്ടാവുമെന്നറിഞ്ഞ് ആനന്ദമൂർഛകൊള്ളാനും കവിയെ അപ്പോഴേക്കും പഠിപ്പിച്ചു കഴിഞ്ഞു.

പുളകാങ്കുരത്തിൽ 'പുൽകളെ പുൽകിനിന്നൂഴി' നഭസ്സണിഞ്ഞ കയ്യുകളിൽ ചേർക്കുന്ന ദീർഘനോട്ടം ഭൂമിയെ പുൽകിനിന്ന് നക്ഷത്രങ്ങളെ വീക്ഷിക്കുന്ന കവിയുടേതുതന്നെയാണ്. ആർക്കും വേണ്ടാത്ത അപ്പൂപ്പുക്കളും അഗ്ര്യതാരങ്ങളും ഒപ്പം രമിച്ച പ്രകൃതിയുടെ മടിത്തട്ടാണ് ഈ കവിയുടെ തറവാട്. അതിൻെറ കാരണവസ്ഥാനത്തിരുന്നുകൊണ്ട് നോക്കുമ്പോൾ, വലിപ്പ ചെറുപ്പങ്ങളില്ലാത്ത ഈശ്വരൻെറ കണ്ണിൽക്കൂടി അദ്ദേഹവും ലോകത്തെ കാണുന്നു. അതുകൊണ്ടാണ് 'പാവങ്ങൾ' തർജ്ജമചെയ്യാൻ ഈ നാടൻ മട്ടുകാരൻ തെരഞ്ഞെടുത്തത്.

ഞാനിച്ചവിട്ടുന്ന കല്ലിൻമുനകളാം
വാനിൻ നവരത്നരോചിസ്സുകൾ

എന്ന് – തൻെറ പാതയിലെ ദുഃഖങ്ങളാണ് ഒരിക്കൽ ആകാശത്തിലെ അമൂല്യ തേജസ്സുകളാവുക എന്ന് – പറഞ്ഞിട്ടുണ്ട്. തൻെറ വിചാരങ്ങൾ ചെന്നു പതിഞ്ഞതാണ് ദ്യോവിൽ മിന്നുന്ന പൊന്നിൽ കുറിപ്പുകൾ എന്നെഴുതിയിട്ടുണ്ട്.

താരകങ്ങളേ, നിങ്ങളിലോരോന്നും
പാരിനൊപ്പമുള്ളോരോപ്രപഞ്ചമോ?

എന്നു ശാസ്ത്രഭാഷയിലും ചോദിച്ചിട്ടുണ്ട്.

ആരുടേയോ ലീലയാൽ വെള്ളത്തിൽ വന്നുവീണ ഒരു വെള്ളാരങ്കല്ലുപോലെയുള്ള മനുഷ്യജൻമം. സൂര്യൻെറ ചുംബനമേറ്റ് തെളിമുത്തായിക്കിടന്ന ഒരു മുഗ്ധവസ്തു. അഗാധതയുടെ ആഴം അളന്നളന്ന് അതും അഗാധതയിലേക്കാണ്ടുപോയി. ഒച്ചയും അനക്കവും ഉണ്ടായില്ല. ഒറ്റക്കുമിളയും പൊന്തിയില്ല. വെള്ളാരങ്കല്ലു വീണതും താഴ്ന്നുപോയതും സാക്ഷികളായി കണ്ടുനിൽക്കുന്ന ചിലരുണ്ട്. കവിയുടെ പ്രിയപ്പെട്ട കൂട്ടുകാർ തന്നെ–നക്ഷത്രങ്ങൾ! ഒരു പക്ഷെ, ആ ദീപ്തഗോളങ്ങൾ ഈ വെള്ളാരങ്കല്ലിൻെറ രൂപാന്തരങ്ങളായിരിക്കാം. സംസാരസാഗരത്തിൽ വന്നു വീഴുകയും, ഇന്നിൻെറ പ്രകാശത്തിൽ തിളങ്ങുകയും മൃത്യുവിൻെറ ഇരുട്ടിലേക്കു താഴുകയും ചെയ്ത കവിയാണ് വെള്ളാരങ്കല്ല്. കവിയുടെ ജീവിതത്തിനു സാക്ഷിയായി ആ നക്ഷത്രങ്ങളും കവിയുടെ രൂപാന്തരങ്ങൾ തന്നെ.

മറ്റൊരു കവിയും ചെയ്യാത്തതുപോലെ തനി നാട്ടിൻപുറത്തുകാരനായ ഈ കവി, ചിലപ്പോൾ നക്ഷത്രങ്ങളെ തന്റെ 'കൽക്കടുക്ക'നാക്കി അണിയുന്നു. (എന്റെ ഊണ്) മറ്റു ചിലപ്പോൾ, 'താരകരത്നം ചുറ്റിപ്പതിഞ്ഞ മുടി ചൂടി, സ്ഫാരവർണ്ണാഭം നഭഃ പൂന്തുകിലുടുപ്പേന്തിയ പ്രപഞ്ചം ഓം തത്സത് എന്ന ശാന്ത സംഗീതത്താൽ കവിയുടെ ഉള്ളിൽ അഭൗമമായ ആനന്ദം നിറയ്ക്കുന്നു. (വാർദ്ധക്യം)

കവിയുടെ മാനം നോക്കലും നക്ഷത്രപ്രേമവും കാല്പനികത കൊണ്ട് അദ്ദേഹത്തിന്റെ കവിത്വത്തെ മനോഹരമാക്കുന്നു. ഈ മാനം നോട്ടം വെറും മാനം നോട്ടമായിരുന്നില്ല. ഒരു ജ്യോതിശ്ശാസ്ത്രജ്ഞന്റെ മാനം നോട്ടമായിരുന്നു എന്നത് അദ്ദേഹത്തെ മറ്റു കവികളിൽനിന്ന് മാറ്റിനിർത്തുന്നു. നക്ഷത്രങ്ങളെക്കുറിച്ച് ഏറെ പറഞ്ഞിട്ടുള്ള വിശ്വസാഹിത്യകാരൻമാരാരുംതന്നെ ജ്യോതിശ്ശാസ്ത്രത്തിൽ അവഗാഹമുള്ളവരും കൂടിയായിരുന്നിട്ടില്ല. ഹ്യൂഗോവിനുപോലും അതിൽ നാലപ്പാടന്റെ ഒപ്പമെത്താനാവുന്നില്ല. നക്ഷത്രങ്ങളെ കുട്ടിക്കാലം മുതലേ പ്രേമിക്കുകയും അവയെക്കുറിച്ച് ഇത്രയേറെ എഴുതുകയും ചെയ്ത നാലപ്പാടൻ കെ.കെ. രാജയോടു പറഞ്ഞ ആ ഒറ്റ വാചകത്തിൽ നിന്നുതന്നെ നാലപ്പാടന്റെ മതവും ജീവിതദർശനവും വ്യക്തമാകും. അത് ഹ്യൂഗോവിനെ പരിചയപ്പെടും മുമ്പേ കവിയുടെ മനസ്സിൽ ബീജാവസ്ഥയിൽ ഇരുന്ന ഒരു ദർശനമാണെന്ന് തെളിയിക്കാൻ അദ്ദേഹം കുട്ടിക്കാലത്തെഴുതിയ നക്ഷത്രങ്ങൾ എന്ന കവിത മതിയാവും. അദ്ദേഹം വായിച്ച ജ്യോതിശ്ശാസ്ത്രഗ്രന്ഥങ്ങളും ആർഷജ്ഞാനത്തിലെ 'ബ്രഹ്മാണ്ഡ'വർണ്ണനയും കവിയിലെ ശാസ്ത്രജ്ഞനെ നമുക്കു പരിചയപ്പെടുത്തിത്തരുന്നു.

അനന്തവും അജ്ഞാതവും അവർണ്ണനീയവുമായ സൗരയൂഥമാർഗ്ഗത്തിൽ എവിടെയോ ഒരു മൂലയിലിരുന്ന് കഥയറിയാതെ നോക്കുന്ന നാലപ്പാടനെന്ന മനുഷ്യൻ തന്റെ സ്ഥാനം കണ്ടെത്തുന്ന പാതയിൽ അപ്പപ്പോൾ കുറിച്ചിട്ട അനുഭവകഥകളാണ് അദ്ദേഹത്തിന്റെ കവിതകൾ. മൃതപത്നിയുടെ കറുത്ത മുടിപോലും അദ്ദേഹത്തിന് നിഗൂഢതേജസ്സുകളെ തെളിഞ്ഞു കാണാവതാക്കുന്ന ഇരുട്ടാണ്. ആ ഇരുട്ടു നഷ്ടപ്പെട്ടപ്പോൾ, ആ നഷ്ടബോധത്തിൽനിന്നു തന്നെ, മനുഷ്യന്റെ അനശ്വരത്വമെന്ന മഹത്ത്വത്തിന്റെ നിഗൂഢതേജസ്സ് അദ്ദേഹത്തിനു ലഭിക്കുന്നു, മരിച്ചുപോയ തന്റെ പത്നിയേയും അദ്ദേഹം അങ്ങനെ അനശ്വരയാക്കുന്നു.

ജൻമവാസന, വിദ്യാഭ്യാസം(അഭ്യാസം), കഠിനമായ ഒരു ദുഃഖാനുഭവം- ഈ മൂന്നും കൂടിയാണ് അദ്ദേഹത്തിന്റെ ആത്മാവിനെ തിളക്കം വെപ്പിച്ചത്. ഹൃത്തിനെ മിഴിനീരിൽ ഉരുക്കി അമൂല്യമായ കനകാഭരണമാക്കാൻ പ്രപഞ്ചശില്പി ഏകിയ ദുഃഖാനുഭവങ്ങളെ ഏറ്റുവാങ്ങാൻ നാലപ്പാടനെ സഹായിച്ചത് അദ്ദേഹത്തിന്റെ ജൻമവാസനയായ മാനം നോട്ടവും നക്ഷത്രപ്രേമവുമാണ്. മുക്കുപണ്ടങ്ങളുടെ പ്രഭ കാലക്രമത്തിൽ മങ്ങും. കാലത്തെ കടന്നുനിൽക്കുന്ന നക്ഷത്രഹാരങ്ങളുടെ പ്രഭ മങ്ങുകയില്ല. നക്ഷത്രങ്ങളെക്കുറിച്ചും അവയിൽ പ്രകടമാകുന്ന ഈശ്വരത്വത്തെ

ക്കുറിച്ചും ആവർത്തിച്ചാവർത്തിച്ചു പാടിയ 'മിസ്റ്റിക്' കവിയാണ് നാലപ്പാടൻ. അദ്ദേഹം കൈരളിയ്ക്കു ചാർത്തിയ നക്ഷത്രഹാരത്തിന്റെ പ്രഭയ്ക്ക് മങ്ങലേൽക്കലില്ല. ആ തിരുവേരിൽനിന്നു പൊടിച്ചുണ്ടായ താമരപ്പൂക്കൾക്ക് താരകാന്തി ലഭിക്കാതിരിക്കലുമില്ല. യോഗിയുടെ ഹൃദയത്തിൽ പെരുന്താമരപ്പൂവായി വിരിയുന്ന ജ്യോതിർഗ്ഗോളങ്ങളെ ആർഷജ്ഞാനത്തിൽ നാലപ്പാടൻ നമുക്കു വിവരിച്ചുതരുന്നു. നാലപ്പാടനെന്ന സൂര്യന്റെ തിരുവേരിൽ പൂത്ത ബാലാമണിയമ്മയെ താമരപ്പൂവെന്നു വിളിക്കുന്ന എന്റെ മനസ്സിൽ ആ താമരപ്പൂവും മറ്റൊരു നക്ഷത്രമാണ്. മറ്റൊരു ജ്യോതിർഗ്ഗോളമാണ്.

# 5. നാലപ്പാടൻെറ 'തർജ്ജമഭാവന'

ഒരു ജനതയുടെ നവോത്ഥാനചരിത്രത്തിൽ അതിൻെറ സാഹിത്യത്തിന് നല്ലൊരു പങ്കുണ്ട്. ബ്രിട്ടീഷുകോളനിയായിരുന്ന ഇന്ത്യയിൽ, ഇംഗ്ലീഷു വിദ്യാഭ്യാസം സിദ്ധിച്ച ബിരുദധാരികളും, അല്ലാത്തവരും പാശ്ചാത്യകൃതികളെ സ്വന്തം ഭാഷയിലേക്കു പകർത്താൻ ശ്രമിച്ച ഒരു കാലഘട്ടമുണ്ടായിരുന്നു. കാലഘട്ടത്തിന് അനുയോജ്യവും ഉള്ളിൽത്തട്ടുന്നതും, അവനവൻെറ ജീവിതദൗത്യത്തിന് വിപരീതമല്ലാത്തതും ആയ ഒരു കൃതി തർജ്ജമയ്ക്കായി തെരഞ്ഞെടുക്കുന്നതിലാണ് ഒരു വ്യക്തിയുടെ മാഹാത്മ്യം ഇരിക്കുന്നത്. കയ്യിൽ കിട്ടിയ ഏതു പുസ്തകവും തർജ്ജമചെയ്യുന്നതിലല്ല. ഈ വെളിച്ചത്തിൽ നോക്കിക്കാണേണ്ട രണ്ടു പുസ്തകങ്ങളാണ് പൗരസ്ത്യദീപവും പാവങ്ങളും.

1917-ലാണ് പൗരസ്ത്യദീപത്തിൻെറ പ്രകാശനം. 1920-ൽ പാവങ്ങൾ തർജ്ജമചെയ്യാൻ ആരംഭിച്ചു. 1905-ൽ പ്രകാശിപ്പിക്കയും ചെയ്തു. നാലപ്പാടനെ മുഴുവനായി മനസ്സിലാക്കണമെങ്കിൽ ഇന്ത്യയിലെ അന്നത്തെ കാലഘട്ടത്തെക്കൂടി മനസ്സിലാക്കണം. 1857 മുതൽ 1920 വരെയുള്ള ഇന്ത്യൻ സാഹിത്യചരിത്രത്തെ ആദ്ധ്യാത്മികവും രാഷ്ട്രീയവുമായ നവോത്ഥാന കാലമെന്നും 1920 മുതൽ 47 വരെയുള്ള കാലത്തെ ഗാന്ധിയൻ കാലഘട്ടമെന്നും 1947 മുതലുള്ള കാലഘട്ടത്തെ സ്വാതന്ത്ര്യാനന്തരകാലഘട്ടമെന്നും പൊതുവായി തരംതിരിക്കാം. 1857 മുതൽ 1900 വരെ ആദ്ധ്യാത്മികനവോത്ഥാനവും 1900 മുതൽ 1920 വരെ രാഷ്ട്രീയനവോത്ഥാനവും നടന്നു. രാഷ്ട്രീയനവോത്ഥാനകാലത്തെ, വന്ദേമാതരത്തിൻേറയും ഹോംറൂളിൻേറയും കാലമെന്നും വിളിക്കാറുണ്ട്. ആദ്ധ്യാത്മികനവോത്ഥാന കാലഘട്ടത്തിലാണ് നാലപ്പാടൻെറ ജനനം. രാഷ്ട്രീയനവോത്ഥാനകാലത്തെ ഏറ്റവും പ്രധാനസംഭവമായ ഹോംറൂളുമായി തിയോസഫിക്കൽ സൊസൈറ്റിയിലൂടെയും ആനിബസൻറിലൂടെയും പരിചയപ്പെടുന്ന നാലപ്പാടൻെറ സഹജവാസനയായ ആദ്ധ്യാത്മികവിചാരം ആദ്യം തർജ്ജമയായി തെരഞ്ഞെടുക്കുന്നത് എഡ്വിൻ ആർനോൾഡിൻെറ പൗരസ്ത്യദീപമാണ്. 1920-ൽ ഗാന്ധിയൻ കാലഘട്ടം സാഹിത്യചരിത്രത്തിൽ ആരംഭിച്ചു. അതിന്നുമുമ്പുതന്നെ-ഗാന്ധിയുടെ പ്രഭാവം ഇന്ത്യൻ സാഹിത്യത്തിൽ ദൃശ്യമാകുന്നതിനുമുമ്പായി, അദ്ദേഹം ഇന്ത്യയുടെ മണ്ണിൽ കാൽകുത്തിയ ഉടൻതന്നെ- ഗാന്ധിജിയുടെ വ്യക്തിവൈശിഷ്ട്യ

ത്താൽ ആകൃഷ്ടനായി കോൺഗ്രസ്സ് പ്രവർത്തനത്തിൽ സജീവമായി മുഴുകിയ വ്യക്തിയാണ് നാലപ്പാടൻ. 1908-ൽ മാതൃഭൂമി എന്ന കവിത എഴുതുമ്പോൾ ഗാന്ധി ഇന്ത്യൻ രാഷ്ട്രീയരംഗത്തില്ല. തിലകൻ മുതലായവർ ഉണ്ട്. (അവസാനത്തെവരികൾ നോക്കുക) 1920-വരെ സജീവമായി കോൺഗ്രസ്സിൽ പ്രവർത്തിച്ച ബുദ്ധിശാലിയും ചിന്തകനുമായ നാലപ്പാടൻ പൗരസ്ത്യദീപത്തിലെ സർവ്വസംഗപരിത്യാഗിയായ മഹാത്മാവിന്റെ പ്രതീകം ഗാന്ധിയിൽ ദർശിച്ചു. പാവങ്ങളിലെ മെത്രാനും ഗാന്ധിയെപ്പോലെ ഒരാളാണെന്നത് ശ്രദ്ധേയമായ ഒരു വസ്തുതയാണ്. ഗാന്ധിയുടെ ശക്തമായ തൂലിക ഇന്ത്യയിലെ സാഹിത്യകാരൻമാരുടെയെല്ലാം ശ്രദ്ധയെ ദരിദ്രരും നിരക്ഷരരും ദുഃഖിതരുമായ 'പാവങ്ങ'ളായ മനുഷ്യരിലേക്ക് തിരിച്ചുവിടുന്നത് 1920 മുതലാണ്. നാലപ്പാടൻ ആ ഇന്ത്യൻ സാഹിത്യകാരൻമാരിൽ ഒരാളാണെന്നു മാത്രം പറഞ്ഞാൽ ശരിയാവില്ല. പ്രഥമ ഗണനീയനാണ് എന്ന് മലയാളിക്ക് അഭിമാനപൂർവ്വം പറയാം. 1922-ൽ അദ്ദേഹം പാവങ്ങൾ തർജ്ജമ ചെയ്യാൻ ആരംഭിച്ച വർഷമാണ്. അതിനുമുമ്പുതന്നെ ആ ഉൽകൃഷ്ടഗ്രന്ഥം അദ്ദേഹം വായിച്ചിരുന്നു. മെത്രാനിൽ ഗാന്ധിയുടെ പ്രതീകത്തെ കാണാൻ ആ ധിഷണാശാലിക്ക് വലിയ ബുദ്ധിമുട്ടുണ്ടായില്ല.

ധരണിയിതു പരം പരോപകാര-
ത്തറയിലുറ,ച്ചിതുറയ്ക്ക നിന്നിടുന്നു.

എന്നും,

പെരുതപരനുമാത്മനിർവ്വിശേഷം
കരുതുക നൻമകൾ നമ്മളന്യരല്ലാ-

എന്നും തന്റെ ഇരുപതാം വയസ്സിൽ എഴുതിയ നാലപ്പാടൻ ഗാന്ധി സൗത്ത്ആഫ്രിക്കയിൽനിന്ന് വരും മുമ്പേ അത്തരമൊരാളുടെ ഗുണങ്ങളെ പ്രകീർത്തിച്ചിട്ടുള്ളവനാണ്. ആ ഗുണങ്ങൾ എല്ലാ പൗരൻമാരിലും വളർത്തിയാലേ മാതൃഭൂമി രക്ഷപ്പെടൂ എന്നു വിശ്വസിച്ചവനുമാണ്. 21-ാം വയസ്സിലും ആ കവി എഴുതി-

'ഉലകിനു പരമോപകാരമെന്നും
പലവിധമങ്ങിനെ ചെയ്ത യോഗ്യരില്ലേ,
അലസതയവർ പൂണ്ടിരുന്നുവെന്നാൽ
നിലയിതു പാരിനു കിട്ടുമായിരുന്നോ?' (മടി)

പരോപകാരത്തിനെ ചെറുപ്പത്തിലേ പുകഴ്ത്തിപ്പാടിയ ഈ കവി പരോപകാരിയായ മെത്രാന്റെ രൂപത്തിൽ പരോപകാരിയായ ഗാന്ധിയുടെ നിസ്വാർത്ഥചിത്രം കണ്ടില്ലെങ്കിലാണത്ഭുതം! സൂക്ഷിച്ചു നോക്കിയാൽ ഡിയിലെ മെത്രാനിലും ഴാങ്‌വാൽഴാങിലും എന്നപോലെ ഗാന്ധിയും നാലപ്പാടനിലും ലളിതജീവിതവും ഉന്നതാദർശങ്ങളുമുൾപ്പെടെ പല സാദൃശ്യങ്ങളും കാണാനാവും. ഒരുപക്ഷെ സാദൃശ്യങ്ങൾ നോക്കുമ്പോൾ വിക്ടർ ഹ്യൂഗോയുടെ സർവ്വോത്തരങ്ങളായ ആ 'ഐശ്വര' കഥാപാത്രങ്ങളിൽ നാലപ്പാടന്റെ പ്രതിബിംബമല്ലേ കൂടുതൽ കാണുക? തന്റെ ജീവിതദൗത്യം നാടാകെ പ്രചരിപ്പിക്കാൻ കവി തെരഞ്ഞെടുത്ത

ഈ ഫ്രഞ്ചുനോവലിൻെറ ഏറ്റവും വലിയ പ്രസക്തിയും അതല്ലേ? കവിതകൾ കവിയുടെ ആത്മാവിഷ്ക്കാരങ്ങളാണ്, നാലപ്പാടനെ സംബന്ധിച്ചേടത്തോളം. അദ്ദേഹത്തിൻെറ തർജ്ജമകൾ ആ ആത്മാവിഷ്ക്കാരങ്ങൾക്കുള്ള വ്യാഖ്യാനങ്ങളാണ്. തർജ്ജമകൾ മാത്രമല്ല, ആർഷജ്ഞാനവും തൻെറ ജീവിതത്തിന് ഒരു വ്യാഖ്യാനം മാത്രമാണ്. 'ഞാൻ എന്തുകൊണ്ട് ഇങ്ങനെ ഒരു കവിത എഴുതി, എന്നെ എന്തു പ്രചോദിപ്പിച്ചു 'എന്നൊക്കെ ഈ കൃതികളിലൂടെ അദ്ദേഹം നമുക്കു വെളിപ്പെടുത്തുന്നു. കവിതകളെന്നപോലെ തർജ്ജമകളും ഇപ്രകാരം ആത്മാവിഷ്ക്കാരം തന്നെയായി മാറുന്നതാണ് നാം കാണുന്നത്. പൗരസ്ത്യദീപവും പാവങ്ങളും നാലപ്പാടൻെറ ഇത്തരം 'തർജ്ജമഭാവന'യുടെ – അങ്ങനെ ഒന്നുണ്ടെങ്കിൽ – പ്രത്യക്ഷലക്ഷണങ്ങളാണ്. പാവങ്ങളിൽനിന്നുള്ള ചില ഉദ്ധരണികൾ കാണുക.

1. ഫൻതീൻ പുസ്തകം ഒന്ന്. ഒരുത്തമമനുഷ്യൻ. മൊസ്യുമിറിയേൽ:

'കാഴ്ചയിൽ ഉയരം കുറഞ്ഞ ഒരാളാണെങ്കിലും മൊസ്യുമിറിയേൽ നല്ല സൗഭാഗ്യവും അന്തസ്സുഉം തറവാടിത്തവുമുള്ള ഒരു ബുദ്ധിമാനായിരുന്നു.'

2. ലഹളയുടെ ആദ്യകാലത്ത് മൊസ്യുമിറിയേൽ ഇറ്റലിയിൽ ചെന്ന് അഭയംപ്രാപിച്ചു... അദ്ദേഹത്തിൻെറ ഭാര്യം അവിടെവെച്ചു മരിച്ചു. അദ്ദേഹത്തിനു കുട്ടികളില്ലായിരുന്നു. അതിനുശേഷം അദ്ദേഹത്തിൻെറ മനോഗതിക്ക് എന്തേ ഒരു മാറ്റം വരാൻ? പഴയ കാലത്തെ ഫ്രഞ്ചുസമുദായത്തിൻെറ നാശം, സ്വന്തം കുടുംബത്തിനു പറ്റിയ അധഃപതനം, 1793-ലെ വ്യസനകരങ്ങളായ കാഴ്ചകൾ – ഇതുകൾ സന്യാസത്തിൻേറയും വാനപ്രസ്ഥത്തിൻേറയും വിരക്തി അദ്ദേഹത്തിൽ പാകി എന്നുണ്ടോ? പൊതുവിൽ പറ്റുന്ന കഷ്ടപ്പാടുകൾ തട്ടി ഭാഗ്യത്തിനും ആയുസ്സിനുതന്നെയും ഉടവുവന്നാൽക്കൂടി കുലുങ്ങാത്ത ഒരാളെ ഹൃദയമർമ്മത്തിൽ കുത്തി ചിലപ്പോൾ മലർത്തിയിടാറുള്ള അത്തരം ഗൂഢങ്ങളും ഭയങ്കരങ്ങളുമായ ആപത്തുകളിൽ ഒന്ന് തൻെറ ജീവകാലം മുഴുവൻ മുങ്ങിക്കിടക്കുന്നു, നേരമ്പോക്കുകൾക്കിടയിൽ, ആഹ്ലാദങ്ങൾക്കുള്ളിൽ, അദ്ദേഹത്തെ കടന്നുബാധിച്ചു എന്നുണ്ടോ? ആർക്കും അതുപറയാൻ വയ്യ. ഇതുമാത്രം നിശ്ചയമുണ്ടമ്. ഇറ്റലിയിൽനിന്നു മടങ്ങിവന്നപ്പോൾ അദ്ദേഹം ഒരു മതാചാര്യനായിരുന്നു.

3. നെപ്പോളിയൻ ചക്രവർത്തി മൊസ്യുമിറിയേലിനെ കാണുന്നത് ഹ്യൂഗോ ഇങ്ങനെ വിവരിക്കുന്നു.

'നെപ്പോളിയൻ തിരിഞ്ഞുനിന്നു പെട്ടെന്നു ചോദിച്ചു. 'എന്നെ സൂക്ഷിച്ചുനോക്കുന്ന ഈ നല്ലാൾ ആരാണ്?' 'ഇവിടുന്ന് ഒരു നല്ലാളെ കാണുന്നു. ഞാൻ ഒരു വലിയാളെയും. നമ്മളിൽ ഓരോരുത്തനും ഇതുകൊണ്ടു ഗുണമുണ്ടായേക്കും.'

4. മെത്രാൻെറ സഹോദരിയായ മദാംവ്വസെല്ല് ബപ്ലിസ്റ്റീൻെറ ആകൃതിയുംസ്വഭാവവും ഹ്യൂഗോ വിവരിക്കുന്നു.

'മദാംവ്വ സെല്ല് ബപ്ലിസ്റ്റീൻ നീണ്ടും വിളർത്തുമെലിഞ്ഞു സൗമ്യപ്രകൃതിയിലുള്ള ഒരു സ്ത്രീയാണ്... വഴിക്കുവഴിയെ ഉള്ള ഓരോ വ്രതങ്ങളും നോമ്പുകളും, മാത്രമായിരുന്നു അവളുടെ ജീവിതം മുഴുവനും കൂടി ഒടുവിൽ അവളുടെ മുഖത്തിനും ദേഹത്തിനും ഒരുതരം വിളർപ്പും സ്വഛതയും സമ്മാനിച്ചു. അങ്ങനെ പ്രായം ചെന്നതോടുകൂടി സൗശീല്യത്തിൻെറ സൗന്ദര്യം എന്നു പറയാവുന്ന ഒന്ന് അവൾക്ക് ഉണ്ടായിവന്നു. ചെറുപ്പത്തിലെ ചടപ്പ് പ്രായം ചെന്നപ്പോഴേക്ക് ഒരു സ്വഛതയായി. എന്നല്ല, ആ സ്വഛത അവളുടെ ദിവ്യത്വത്തിനു പുറത്തേക്കുപ്രകാശിക്കുവാൻ ഒരു സഹായകമാവുകയും ചെയ്തു.. ആ പുണ്യവതി, ഡിയിലെ മെത്രാനെ ഒരേ സമയത്തു തൻെറ സഹോദരനായും മെത്രാനായും കരുതിപ്പോന്നു. ദേഹത്തെ സംബന്ധിച്ചേടത്തോളം തൻെറ സുഹൃത്ത്. പള്ളിയെ സംബന്ധിച്ചേടത്തോളം തൻെറ ഗുരു. അദ്ദേഹത്തെ അവൾ സ്നേഹിക്കുകയും പൂജിക്കുകയും മാത്രം ചെയ്തു പോന്നു. അദ്ദേഹം എന്തുപറഞ്ഞാലും അവൾ അത് സവിനയം സമ്മതിക്കും. അദ്ദേഹം എന്തു പ്രവർത്തിച്ചാലും അവൾ അതിനു യോജിക്കും... ആയിരത്തഞ്ഞൂറ് ഫ്രാങ്കുകൊണ്ട് ആ രണ്ടുവൃദ്ധകളും ആ വൃദ്ധനും ദിവസം കഴിച്ചു. എന്നല്ല, ഗ്രാമത്തിലെ ഒരു മതാചാര്യൻ വന്നാൽ അയാളെ സൽക്കരിക്കലും മെത്രാൻ ഇതുകൊണ്ടു കഴിച്ചിരുന്നു. മദാംമഗ്ല്വാരുടെ പിശുക്കിപ്പിടിച്ച ചെലവിടലിനും ഗൃഹഭരണത്തിൽ മദാംവ്വസേല്ല് ബപ്ലിസ്റ്റീൻെറ ബുദ്ധിപൂർവ്വമായ മേൽനോട്ടത്തിനും നാം നന്ദിപറയുക.

5. 'വരണ്ട ഭൂമിയിലെ വെള്ളംപോലെ, എത്ര പണമെങ്കിലും കിട്ടിക്കൊള്ളട്ടെ, അദ്ദേഹത്തിൻെറ കയ്യിലൊന്നുമില്ല. ഉടനെത്തന്നെ അദ്ദേഹം കൈ കമിഴ്ത്തും.

6. അദ്ദേഹം ചിരിക്കുമ്പോൾ ഒരു സ്ക്കൂൾകുട്ടിയുടെ ചിരിയാണെന്നു തോന്നും. മദാം മഗ്ല്വാർ അദ്ദേഹത്തെ മഹാത്മാവെന്നാണ് വിളിക്കാറ്. ഒരു ദിവസം തൻെറ ചാരുകസേരയിൽനിന്നെണീറ്റ് ഒരു പുസ്തകമെടുക്കാൻ അദ്ദേഹം വായനശാലയിലേക്കു പോയി. അത് ഒരു മുകൾത്തട്ടിലായിരുന്നു. മെത്രാൻ ഏതാണ്ട് ഉയരം കുറഞ്ഞ ആളായിരുന്നതുകൊണ്ട് അതെടുക്കാൻ കഴിഞ്ഞില്ല. 'മദാം മഗ്ല്വാർ', അദ്ദേഹം പറഞ്ഞു, 'ഒരു കസാല ഇങ്ങോട്ടെടുക്കു. എൻെറ മഹാത്മത ആ പുസ്തകത്തട്ടിലോളം എത്തുന്നില്ല.'

7. സന്ദർഭംപോലെ ആളുകളെ പതുക്കെ കളിയാക്കുന്നതിനും അദ്ദേഹത്തിനു സവിശേഷമായ സാമർത്ഥ്യമുണ്ട്. അതിലെല്ലാം മക്കപ്പോഴും ഒരു ഗൗരവപ്പെട്ട അർത്ഥം ഒളിച്ചുകിടക്കുന്നുണ്ടാവും.

8. ധർമ്മം കൊടുത്താൽ സ്വർഗ്ഗം കിട്ടുമെന്നും നരകം ഒഴിവാക്കാമെന്നും ഒരു പ്രസംഗം കേട്ടിട്ട് ഒരാൾ യാചകൻമാർക്ക് ഓരോ സൂ (4 പൈസ വിലയുള്ള ചെമ്പുനാണ്യം) കൊടുക്കുന്നതുകണ്ടിട്ട് മെത്രാൻ സഹോദരിയോടു പറഞ്ഞു, 'അതാ മൊസ്യൂ ഗെബൊറാങ് ഓരോ സൂ നാണ്യത്തിനുള്ള സ്വർഗ്ഗം മേടിക്കുന്നു.'

9. ഒന്നിനേയും അദ്ദേഹം അതിനെ സംബന്ധിച്ചുള്ള എല്ലാ വിവരവും മനസ്സിലാക്കാതെ കുറ്റപ്പെടുത്തുകയില്ല. അദ്ദേഹം പറയും 'തെറ്റുകൾ നടന്നുപോയ വഴി പരിശോധിക്കണം.' ഒരു പുഞ്ചിരിയോടുകൂടി താൻതന്നെ പറയാറുള്ളതുപോലെ തപോനിഷ്ഠക്കുകാണാറുള്ള ചീറ്റലുകളൊന്നും അദ്ദേഹത്തിനില്ലായിരുന്നു.

10. 'മനുഷ്യന് അവൻെറ മേൽ അവൻെറ ദേഹമുണ്ട്. അതിൻെറ അനുസരണത്തിൽക്കൂടിയും എന്തെങ്കിലും തെറ്റുണ്ടായിരിക്കാം. പക്ഷെ, ആ ചെയ്യപ്പെടുന്ന തെറ്റ് ക്ഷമിക്കത്തക്കതാണ്. അതൊരു വീഴ്ചതന്നെ. പക്ഷെ ആ വീഴ്ച കാൽമുട്ടിൻമേലത്രെ. അത് ഈശ്വരവന്ദനത്തിൽ ചെന്നവസാനിക്കാം. ഒരു ഋഷിയാവുക എന്നത് വ്യത്യസ്തതയാണ്. ഒരു സത്യവാനാവുകയാണ് നിയമം. പക്ഷേ നിങ്ങൾ സത്യവാനായിരിക്കണം. കഴിയുന്നതും കുറച്ചുപാപം ചെയ്യുക. ഇതാണ് മനുഷ്യന്നുള്ള നിയമം. പാപംതന്നെ ചെയ്യില്ല എന്നുള്ളത് ദേവൻമാരുടെ മനോരാജ്യമാണ്. ഭൗതികമായ സകലവും പാപത്തിന്നധീനമാണ്. പാപം എന്നത് ഒരു കേന്ദ്രാകർഷണമത്രെ.'

12. മനുഷ്യസമുദായത്തിൻെറ എല്ലാ ചുമതലയും തങ്ങിനിൽക്കുന്ന സ്ത്രീകളിലും സാധുക്കളിലും അദ്ദേഹം ക്ഷമാശീലനാണ്. അദ്ദേഹം ഒരിക്കൽ പറഞ്ഞു. സ്ത്രീകളുടേയും കുട്ടികളുടേയും ശക്തിയില്ലാത്തവരുടേയും ദരിദ്രരുടേയും അക്ഷരജ്ഞാനമില്ലാത്തവരുടേയും തെറ്റുകൾ വാസ്തവത്തിൽ ഭർത്താക്കൻമാർക്കും അച്ഛൻമാർക്കും എജമാനൻമാർക്കും ശക്തൻമാർക്കും ധനവാൻമാർക്കും അറിവുള്ളവർക്കുമുള്ള തെറ്റുകളാണ്. അറിവില്ലാത്തവരെ കഴിയുന്നേടത്തോളം കാര്യങ്ങൾ ഗ്രഹിപ്പിക്കുക. പ്രതിഫലമില്ലാതെ പഠിപ്പിച്ചു കൊടുക്കാത്തത് സമുദായത്തിൻെറ പക്കൽ തെറ്റാണ്. അതു ബാക്കിവെക്കുന്ന അന്ധകാരത്തിന് അതുതന്നെയാണ് ഉത്തരവാദി. ജീവാത്മാവു തികച്ചും നിഴലുകളാൽ നിറയപ്പെട്ടിരിക്കുന്നു. അതുകൊണ്ട് അത് പാപം ചെയ്തു പോകുന്നു. പാപം ചെയ്തവനല്ല തെറ്റുകാരൻ. ആ നിഴലുണ്ടാക്കിയവനാണ്.

13. ഒരു സ്ത്രീയെ പറഞ്ഞു പറ്റിച്ച് അവളിൽ സപത്നീമത്സരം ഉണ്ടാക്കി, അവളെക്കൊണ്ട് ഭർത്താവിനെതിരെ മൊഴി കൊടുപ്പിച്ച് ഭർത്താവിനെ ശിക്ഷിപ്പിച്ച ഗവർമ്മെണ്ടുവക്കീലിൻെറ സാമർത്ഥ്യത്തെക്കുറിച്ച് ആളുകൾ പുകഴ്ത്തിപ്പറയുന്നതു കേട്ട മെത്രാൻ പ്രതികരിക്കുന്നത് ഹ്യൂഗോ വരച്ചുകാട്ടുന്നു.

അദ്ദേഹം ചോദിച്ചു, 'എവിടെയാണ് അവരെ വിചാരണചെയ്യുന്നത്?'

'സെഷൻ കോടതിയിൽ.'

അദ്ദേഹം തുടർന്നു പറഞ്ഞു, 'ആട്ടെ, ആ ഗവർമ്മെണ്ടുവക്കീലിനെയോ? എവിടെ വിചാരണചെയ്യും?'

14. ഏറ്റവും വൈശിഷ്ട്യമുള്ളതാണ് മനസ്സിലാക്കുവാൻ ഏറ്റവും പ്രയാസമായിട്ടുള്ളത്. മെത്രാൻെറ ഈ പ്രവൃത്തിയെപ്പറ്റി സംസാരിക്കു

മ്പോൾ 'ഇതെല്ലാം നാട്യമാണ്' എന്നഭിപ്രായപ്പെടുവാൻ ചില പരിഷ്ക്കാരികളുണ്ടായി.

15. വിസ്മൃതികൊണ്ട് ദുഃഖത്തെ മറയ്ക്കുവാനല്ല അദ്ദേഹം നോക്കാറ്. അതിനെ പ്രത്യാശകൊണ്ട് വലുതാക്കി ഗൗരവപ്പെടുത്താനായിരുന്നു അദ്ദേഹത്തിന്റെ ശ്രമം. അദ്ദേഹം പറയുന്നു. 'മരിച്ചവരെപ്പറ്റി വിചാരിക്കുന്നതിൽ നിങ്ങൾ മനസ്സിരുത്തണം. നശിച്ചുപോകുന്ന ഭാഗത്തെക്കുറിച്ചു ചിന്തിക്കരുത്. ഇടവിടാതെ സൂക്ഷിച്ചു നോക്കുക. മരിച്ചുപോയ പ്രേമഭാജനങ്ങൾക്കുള്ള ശാശ്വതമായ തേജസ്സിനെ സ്വർഗ്ഗത്തിന്റെ അന്തഭാഗത്ത് നിങ്ങൾ കണ്ടെത്തും'

16. മൊസ്യു മിറിയേലിന്റെ ഗൃഹജീവിതം നല്ല വിചാരങ്ങളെക്കൊണ്ടു നിറഞ്ഞിരുന്നു... ചിലപ്പോൾ തോട്ടത്തിൽ കിളയ്ക്കും. പിന്നെയും എഴുതുകയോ വായിക്കുകയോ ചെയ്യും. ഈ രണ്ടിനും ഒരു പേരേ അദ്ദേഹം പറയൂ. രണ്ടിനേയും കൃഷി എന്നു വിളിക്കും. അദ്ദേഹം പറഞ്ഞിരുന്നു. 'മനസ്സ് ഒരു തോട്ടമാണ്.' തെളിവുള്ള ദിവസമാണെങ്കിൽ അദ്ദേഹം പുറത്തേയ്ക്കിറങ്ങും. പട്ടണത്തിലോ നാട്ടുംപുറത്തോ ഒന്നുലാത്തും....... തനിക്കുള്ള മനോരാജ്യങ്ങളിൽ മുഴുകി, കീഴ്പോട്ടുനോക്കി, തന്റെ നീളമുള്ള വടി കുത്തിക്കൊണ്ടു.... ചിലപ്പോൾ വല്ല തുന്നിക്കെട്ടാത്ത കടലാസുകളിലൊ വല്ല വലിയ പുസ്തകത്തിന്റെ വക്കുകളിലൊ കുറെനേരം എഴുതും. അദ്ദേഹം എഴുത്തുകാരനും ഏതാണ്ടു പണ്ഡിതനുമായിരുന്നു... അളമാറി, പുസ്തകങ്ങൾ നിറഞ്ഞു ചില്ലുവാതിലുള്ള ഒരു വലിയ ചുമർക്കൂടാണ്... പാറിപ്പരത്തിയിട്ട കടലാസുകളേയും ഒന്നിലധികം കൂറ്റൻ പുസ്തകങ്ങളേയും ചുമന്നു നില്ക്കുന്ന ഒരു വലിയ മേശയും അതിൻമേൽ ഒരു മഷിക്കുപ്പിയുമുണ്ട്. ആ മേശയ്ക്കു മുമ്പിൽ ഒരു വയ്ക്കോൽച്ചാരുക്കസേല കിടക്കുന്നു.... ആകപ്പാടെ ആ രണ്ടു സ്ത്രീകളുടെ മേൽനോട്ടത്തിലുള്ള ആ സ്ഥലം തറമുതൽ മോന്തായംവരെ ഒരുപോലെ വൃത്തിയായി കിടന്നിരുന്നു.

17. മദാം മഗ്ല്വാർ ഒരിക്കൽ അഭിപ്രായപ്പെട്ടു,'എന്തും ഒരാവശ്യത്തിലേയ്ക്കാക്കണമെന്നു നിർബ്ബന്ധമുള്ള ഇവിടുന്ന് ഏതായാലും ഉപയോഗമില്ലാത്ത ഒരു സ്ഥലം വെച്ചുവരുന്നുണ്ട്. പൂച്ചെണ്ടുകളുണ്ടാക്കുന്നതിനേക്കാൾ നല്ലതു പച്ചടിയ്ക്കുള്ള സാധനം വെച്ചുപിടിപ്പിക്കുകയാണ്.'

മെത്രാൻ മറുപടി പറഞ്ഞു. 'മദാം മഗ്ല്വാർ, നിങ്ങൾക്കു തെറ്റിപ്പോയി. ഉപയോഗമുള്ളവയെക്കൊണ്ടെന്നപോലെ ഭംഗിയുള്ളവയെക്കൊണ്ടും ഉപയോഗമുണ്ട്. ഒരു സമയം അതിലധികമുണ്ട്.'.... ഒരു തോട്ടപ്പണിക്കാരൻ ഗ്രഹിച്ചേക്കാവുന്നവിധം, അദ്ദേഹം ചെറുപ്രാണികളോടു വിരോധം കാണിക്കാറില്ല- എന്നല്ല, സസ്യശാസ്ത്രത്തിൽ തനിക്കു വലിയ അറിവുണ്ടെന്ന് അദ്ദേഹത്തിന് അഭിമാനമില്ലായിരുന്നു... അദ്ദേഹം ചെടികളെപ്പറ്റി പഠിച്ചില്ല. പുഷ്പങ്ങളെ സ്നേഹിച്ചു. അറിവുള്ളവരിൽ അദ്ദേഹത്തിനു ബഹുമാനമുണ്ട്. അറിവില്ലാത്തവരിൽ അതിലേറെ ബഹുമാനമാണ്. ഈ രണ്ടു ബഹുമാനത്തിനും കുറവുവരുത്താതെ, അദ്ദേഹം തകരംകൊണ്ടുണ്ടാക്കി

പച്ചച്ചായമിട്ടിട്ടുള്ള നനപ്പാത്രത്തിൽ വെള്ളമെടുത്തു വേനല്ക്കാലത്തു ദിവസംപ്രതി വൈകുന്നേരം തന്റെറ പൂച്ചെടിത്തടങ്ങൾ നിറയെ നനയ്ക്കും...

18. 'ഒരു പട്ടാളത്തിലെ മേലുദ്യോഗസ്ഥന്റെറ ധീരതപോലെ മതാചാര്യന്റെറ ധീരത ഒന്നുണ്ട്. പക്ഷെ, ഒന്നുമാത്രം' അദ്ദേഹം തുടർന്നുപറഞ്ഞു, 'ഞങ്ങളുടേത് കുറേക്കൂടി ശാന്തമാണ്.'

19. മെത്രാന്റെറ കിടപ്പറ വിവരിക്കുന്നതുപോലെ എളുപ്പമുള്ള പണി വേറെയില്ല. തോട്ടത്തിലേക്കഭിമുഖമായി ഒരു ചില്ലുവാതിലുണ്ട്. അതിന്റെറ എതിർഭാഗത്തായിട്ടാണ് കട്ടിൽ. പച്ചച്ചകലാസുകൊണ്ട് മേൽക്കട്ടിയുള്ള ഒരാസ്പത്രിക്കട്ടിൽ. ആ കട്ടിലിന്റെറ അടുക്കൽ ഒരു മറശ്ശീലയ്ക്കു പിന്നിലായി ചമയൽസ്സാമാനങ്ങൾ വെച്ചിരിക്കുന്നു. ഒരു പരിഷ്ക്കാരിയുടെ മോടിയും അന്തസ്സുമുള്ള സമ്പ്രദായം മുഴുവൻ വിട്ടുപോയിട്ടില്ലെന്ന് അവ സൂചിപ്പിച്ചുകളയുന്നു.

20. അദ്ദേഹത്തിന്റെറ സഹോദരി അദ്ദേഹത്തെക്കുറിച്ച് സുഹൃത്തിന് എഴുതിയത്, 'ആകപ്പാടെ എന്താണ്, ഈ വീട്ടിൽ ഞങ്ങൾക്ക് ഭയപ്പെടാനുള്ളത്!! ഞങ്ങളേക്കാൾ ശക്തിയുള്ള ഒരാൾ, എപ്പോഴും ഞങ്ങളുടെ അടുത്തുണ്ട്. പിശാചിന് ഇതിലേ കടന്നുപോവാം. പക്ഷെ ദയാലുവായ ഈശ്വരൻ ഇവിടെ താമസിക്കുന്നു.'

21. ഒരാചാര്യനിലുള്ള, വിശേഷിച്ചും മെത്രാനിലുള്ള ധർമ്മശീലത്തിന്റെറ ഒന്നാമത്തെ തെളിവ് ദാരിദ്രമാണ്.

22. മനുഷ്യർ പിന്നിൽനിന്നു പിടിച്ചുന്തിക്കിട്ടുവാൻ ആഗ്രഹിക്കുന്നു. ആത്മക്ഷേമപരിത്യാഗമാകുന്ന ഒരു രോഗമൂർഛയിൽ പെട്ടിട്ടുള്ള ഋഷി വലിയ അപകടം പിടിച്ച അയൽപക്കക്കാരനാണ്. അയാൾ സംസർഗ്ഗം കൊണ്ടുള്ള സംക്രമഗുണത്തിലൂടെ ഒരു മാറ്റിയാൽ മാറാത്ത ദാരിദ്രത്തെ, മേല്പോട്ടു കയറിക്കിട്ടുവാൻ ഉപയോഗപ്പെടുന്നവയായ സന്ധികൾ കൊടുക്കും. ഒരു മുറക്കത്തെ, ചുരുക്കിപ്പറഞ്ഞാൽ നിങ്ങൾക്കാവശ്യമുള്ളതിലധികം സന്യാസശീലത്തെ നിങ്ങൾക്കുണ്ടാക്കിത്തീർക്കുന്നു. ഈ പരന്നുപിടിക്കുന്ന മനോഗുണത്തെ ആളുകൾ ഒഴിഞ്ഞുവെക്കുന്നു. ഇങ്ങനെയാണ് മോൺസിസ്യേർ ബിയാങ് വെന്യുവിന് ഏകാന്തസ്ഥിതിയായത്.

23. 'ജയം വല്ലാത്ത ഒരു വികൃതവസ്തുവാണ്. അതിനുള്ള യോഗ്യതാഛരായ ആളുകളെ വഞ്ചിക്കുന്നു. സാധാരണൻമ്മാർക്കിടയിൽ ജയത്തിന് ഏകദേശം മഹത്ത്വത്തിന്റെറ ആകൃതിയുണ്ട്. ത്രാണിയുടെ വേഷം കെട്ടുന്ന ആ ജയത്തിന് ഒരു പൊട്ടനെ കിട്ടിയിരിക്കുന്നു. ചരിത്രം!.... ഷോടതിയിൽ ആദ്യത്തെ നറുക്കു കയ്യിലാക്കുക. അതാ നിങ്ങൾ സമർത്ഥനാകുന്നു. കാര്യം സാധിക്കുന്നവൻ വന്ദിക്കപ്പെടുന്നു. ചുണ്ടത്ത് ഒരു വെള്ളിക്കൈലുമായി ജനിക്കുക. സകലവും അതിൽ കിടക്കുന്നു. ഭാഗ്യമുണ്ടാവട്ടെ, മറ്റുള്ളതെന്തും നിങ്ങൾക്കായി. സുഖിയാവുക. ആളുകൾ നിങ്ങളെ മഹാനെന്നു കരുതും.. അതാതു കാലത്തുള്ളവരുടെ ബഹുമാനം നോട്ടക്കുറവല്ലാതെ മറ്റൊന്നുമല്ല.' [ആധാരങ്ങൾ സാക്ഷ്യപ്പെടുത്താനുള്ള ഉദ്യോ

ഗസ്ഥൻ പ്രജാസഭയിലെ അംഗമാവുകയോ, ഒരു നാടകകൃത്ത് പ്രധാനപ്പെട്ട ഒരു കൃതി രചിക്കുകയോ, ഒരു നപുംസകത്തിന് അനവധി ഭാര്യമാരെ കിട്ടുകയൊ, ഒരു പട്ടാളക്കാരൻ യുദ്ധം ജയിക്കുകയൊ, ഒരു ഡോക്ടർ നാലുലക്ഷം ഫ്രാങ്ക് ആദായമുണ്ടാക്കുകയൊ, ഉണ്ടികക്കച്ചവടക്കാരൻ 80 ലക്ഷത്തെ പ്രസവിപ്പിക്കുകയൊ, മതപ്രാസംഗികൻ മെത്രാനാവുകയോ ഒരു കലവറക്കാരൻ ധനകാര്യമന്ത്രിയാവുകയോ ചെയ്താൽ സാധാരണക്കാരൻ അതിനെയും ബുദ്ധ്യതിശയമെന്നു പേരിടും എന്ന് തുടർന്നു പറയുന്നു] ചേറ്റുകുണ്ടിലുള്ള അയഞ്ഞ ചളിയിൽ താറാവിൻെറ അടികൾകൊണ്ട് ഉണ്ടായിത്തീരുന്ന ഇരുൾക്കുഴിയിലെ നക്ഷത്രക്കുറികളെ ആളുകൾ ആകാശത്തുള്ള ജ്യോതിർഗ്ഗോളങ്ങളുമായി കൂട്ടിക്കലർത്തുന്നു.

24. ഒരു ഉത്തമ മനുഷ്യൻെറ മനസ്സാക്ഷിയെ അദ്ദേഹത്തിൻെറ പക്കൽനിന്ന് നാം സ്വീകരിക്കണം.... മനസ്സാക്ഷിക്കു സമാധാനം കൊടുക്കാൻ മതിയായതു നീ ഈശ്വരൻെറ അടുക്കലാണ് എന്ന് മനുഷ്യനോടു മന്ത്രിക്കുന്നതുമായ ഒരു തൃപ്തിയെ അദ്ദേഹം ഉത്തമങ്ങളായ ഗ്രന്ഥങ്ങളിൽനിന്ന് വാറ്റിയെടുത്തു... എന്താണ് ഈ അതിയായ സ്നേഹം? ....... ജന്തുക്കളുടെയും ചെടികളുടെയും നേർക്കുകൂടി ഒഴുകിച്ചെല്ലുന്ന ആ സത്യഗുണപ്രധാനമായ പരോപകാരശീലം. അദ്ദേഹം നിന്ദകൂടാതെ ജീവിച്ചുപോന്നു. ഈശ്വരസൃഷ്ടികളുടെ മേൽ അദ്ദേഹം ദയാലുവായിരുന്നു. ഒരുദിവസം ഒരെറുമ്പിൻെറ മേൽ കാലുകൊള്ളിക്കാതിരിക്കാൻവേണ്ടി ചാടിയതുകൊണ്ട് അദ്ദേഹത്തിനു കാലുളുക്കി... കുട്ടികളുടെ മട്ടിലുള്ള ആഹ്ലാദത്തോടുകൂടി അദ്ദേഹം സംസാരിക്കുമ്പോൾ –ഇത് അദ്ദേഹത്തിനുള്ള ഒരു സവിശേഷസൗഭാഗ്യമായിരുന്നു– അദ്ദേഹത്തിൻെറ അടുത്തുള്ളവർക്കെല്ലാം ഒരു നിർവൃതി തോന്നും. അദ്ദേഹത്തിൻെറ ഏതുഭാഗത്തുനിന്നും സന്തോഷരശ്മികൾ ഉജ്വലിക്കുന്നതുപോലെ ഒരനുഭവമുണ്ടാകും. ശുദ്ധവും രക്തപ്രസാദമുള്ളതുമായ ദേഹവർണ്ണവും— ഒരാളെ കണ്ടാൽ നല്ലൊരുത്തൻ എന്നും, ഒരു വയസ്സനെയാണെങ്കിൽ നല്ലൊരാൾ എന്നും, ജനങ്ങളെക്കൊണ്ടു പറയിക്കുന്ന ഒരു സൗഭാഗ്യത്തെയും ഒരു തറവാടിത്തത്തെയും അദ്ദേഹത്തിനുണ്ടാക്കിക്കൊടുത്തു.... ബഹുമാനം, വാചാതീതമായ ഒരു ബഹുമാനം, ഉള്ളിലേക്കു പതുക്കെപ്പതുക്കെ തുളഞ്ഞിറങ്ങി നിങ്ങളുടെ ഹൃദയത്തെ കീഴടക്കും.

25. മെത്രാൻെറ ഓരോ ദിവസവും നല്ല വിചാരങ്ങളെക്കൊണ്ടും നല്ല പ്രവർത്തികളെക്കൊണ്ടും വക്കുവരെ തികച്ചും നിറഞ്ഞിരുന്നു...... തനിച്ചു തന്നോടുതന്നെ സംസാരിച്ചുകൊണ്ട്, സമാധാനത്തോടുകൂടി, സ്നേഹപരിപൂർണ്ണനായി, ആകാശത്തിൻെറ ശാന്തതയേയും തൻെറ ഹൃദയത്തിൻെറ ശാന്തതയേയും തമ്മിൽ തട്ടിച്ചു നോക്കിക്കൊണ്ട്, അന്ധകാരത്തിൻെറ ഇടയിലുള്ള നക്ഷത്രങ്ങളുടെ ദൃശ്യമായ തേജസ്സിനാലും ഈശ്വരൻെറ അദൃശ്യമായ തേജസ്സിനാലും ഇളക്കപ്പെട്ട മനസ്സുമായി അജ്ഞാത മാഹാത്മ്യത്തിൽനിന്നു പൊഴിയുന്ന വിചാരപരമ്പരയ്ക്കു മുമ്പിൽ തൻെറ ഹൃദയത്തെ തുറന്നുവെച്ചുകൊണ്ട് അദ്ദേഹം പതുക്കെ ഉലാത്തും. ഈവക

സന്ദർഭങ്ങളിൽ–നക്ഷത്രങ്ങൾ തിളങ്ങുന്ന രാത്രിയിൽ, കൊളുത്തിവെച്ച ഒരു വിളക്കുപോലെ, പാതിരപ്പൂക്കൾ സ്വ സൗരഭ്യത്തെ അർപ്പണം ചെയ്തുകൊണ്ട് നില്ക്കുന്ന സമയത്ത്, അദ്ദേഹം തൻെറ ഹൃദയത്തെ ലോകത്തിനു സമർപ്പിക്കുമ്പോൾ- പ്രപഞ്ചം മുഴുവനും സാർവ്വത്രികമായ പ്രകാശത്തിൽ മുങ്ങിയിരിക്കുമ്പോൾ- അതിനു നടുവെ ആഹ്ലാദപരങ്ങളായ വിചാരങ്ങളിലേക്ക് അദ്ദേഹം തന്നെത്തന്നെ സമർപ്പിക്കുന്ന ചില സമയത്തു– തൻെറ ആത്മാവിനുള്ളിൽ കഴിയുന്നത് എന്തൊക്കെയാണെന്ന്, പക്ഷെ, തന്നോടുതന്നെ അദ്ദേഹത്തിനു പറയാൻ വയ്യായിരിക്കും. തന്നിൽനിന്നു ചിലതു പുറത്തേക്കു പറന്നു പോകുന്നതായും ചിലതു തന്നിലേക്കിറങ്ങിവരുന്നതായും അദ്ദേഹത്തിനു തോന്നും. ആത്മാവിൻെറ അഗാധതയും പ്രപഞ്ചത്തിൻെറ അഗാധതയും തമ്മിലുള്ള നിഗൂഢമായ കൈമാറ്റം– അറിവാൻ കഴിയാത്തതിനെ അറിയാൻ ശ്രമിക്കാതെ അദ്ദേഹം അതിനെ സൂക്ഷിച്ചു നോക്കും. താൻ ഈശ്വരനെ പഠിച്ചുനോക്കിയില്ല ഈശ്വരനെ കണ്ട് അമ്പരന്നു..... ഒരു ജീവകാലത്തിനുള്ളിൽ കയ്യിൽ കിട്ടുന്ന വിശ്രമ സമയത്തെ പകൽ തോട്ടത്തിൽ കൃഷിചെയ്യുന്നതിനും രാത്രി മനോരാജ്യം വിചാരിക്കുന്നതിനുമായി വിഭജിക്കുന്ന ഈ വയസ്സന്, പിന്നെ, ഇതിലധികം എന്തുവേണം? മേൽത്തട്ടിന്ന് ആകാശമുള്ള ഈ ചുരുങ്ങിയ വേലിയ്ക്കകം, അദ്ദേഹത്തെക്കൊണ്ട് ഈശ്വരൻെറ ദിവ്യചേഷ്ടിതങ്ങളെ വിചാരിച്ചാരാധിപ്പിക്കുന്നതിന് ധാരാളം പര്യാപ്തമല്ലയോ? വാസ്തവത്തിൽ സകലത്തേയും ഇതു പരാമർശിക്കുന്നില്ലേ? ഇതിനു മീതെ എന്തൊന്നാണ് ആഗ്രഹിക്കാൻ കിടക്കുന്നത്? നടക്കുവാൻ ഒരു ചെറിയ തോട്ടം. മനോരാജ്യം വിചാരിക്കാൻ അത്രയും അപാരത. കാൽച്ചുവട്ടിൽ കൃഷി ചെയ്തുണ്ടാക്കി പറിച്ചെടുക്കാൻ വേണ്ടത്- തലയ്ക്കു മീതെ, പഠിക്കുന്നതിനും ചിന്തിക്കുന്നതിനും ആവശ്യമുള്ളത്. ചില പുഷ്പങ്ങൾ ഭൂമിയിൽ. എല്ലാ നക്ഷത്രങ്ങളും ആകാശത്തിൽ.

ഈ മനുഷ്യനെ ജ്ഞാനിയാക്കിത്തീർത്തത് അദ്ദേഹത്തിൻെറ ഹൃദയമാണ്. അവിടെനിന്ന് പുറപ്പെടുന്ന പ്രകാശം കൊണ്ടുണ്ടായതാണ് അദ്ദേഹത്തിൻെറ അറിവ്.

26. അന്യോന്യം സ്നേഹിക്കുക. ഈ വാക്യത്തിൽ സകലവും ഒതുങ്ങിയതായി അദ്ദേഹം പറഞ്ഞു. ഇതിലധികമൊന്നും അദ്ദേഹത്തിനാവശ്യമില്ല. അദ്ദേഹത്തിൻെറ ധർമ്മശാസ്ത്രം മുഴുവൻ ഇതിലന്തർഭവിച്ചു..... 'അത് (സ്നേഹം) കഥയില്ലായ്മയാണെങ്കിൽ മുത്തുച്ചിപ്പിയിൽ മുത്തെന്നപോലെ, ആത്മാവിനെ ആ കഥയില്ലായ്മയ്ക്കുള്ളിൽ സ്വയം അടച്ചിടണം? അങ്ങനെ അദ്ദേഹം അതിൽ അവനവനെ അടച്ചിട്ടു. അദ്ദേഹം അതിൽ പാർപ്പാക്കി. അദ്ദേഹം അതുകൊണ്ടു തികച്ചും തൃപ്തിപ്പെട്ടു.

ഈ 26 ഉദ്ധാരണികളിലൂടെ ഹ്യൂഗോ വരച്ച ഡിയിലെ മെത്രാൻെറ ചിത്രം കൊണ്ട് നമുക്ക് തൃപ്തിപ്പെടുക. ഇതിൽ പറയുന്ന ശരീരപ്രകൃതി, ജീവിതരീതി, അനുഭവങ്ങൾ, തറവാട്ടിലെ എഴുത്തുമുറി, കിടപ്പു മുറിയിലെ അലങ്കാരം, നർമ്മസംഭാഷണം, പൊട്ടിച്ചിരി, അനപത്യത, വാനപ്ര

സ്ഥന്റെ വിരക്തിയിൽനിന്ന് ഈശ്വരത്വത്തിലേക്കുള്ള പ്രയാണം, മറ്റുള്ളവരിൽ ജനിപ്പിക്കുന്ന അഭിപ്രായം, കൊച്ചുവമ്മ (ബാലാമണിയമ്മയുടെ അമ്മ) യുടെ പ്രകൃതവും സ്വഭാവവുമുള്ള ഒരു സഹോദരിയുടെ ഗൃഹഭരണം, ദാരിദ്രം, നിഷ്ക്കളങ്കത, സൗമ്യമായി അർത്ഥപൂർവ്വം പറയുന്ന ഇരുത്തിച്ചിന്തിപ്പിക്കുന്ന വാക്കുകൾ, സന്യാസത്തിന്റെ പൊട്ടലും ചീറ്റലുമില്ലാത്ത മൃദുപ്രകൃതം, നല്ലവണ്ണം പഠിച്ചുമാത്രം അഭിപ്രായം പറയുന്ന രീതി, സത്യസന്ധത, സ്ത്രീകളോടും കുട്ടികളോടുമുള്ള പെരുമാറ്റം, പ്രേമഭാജനം മരിച്ചപ്പോൾ അവരുടെ ശരീരത്തെക്കുറിച്ചു ചിന്തിക്കാതെ അവരുടെ തേജസ്സിനെ കണ്ടെത്തുന്ന രീതി, കണ്ണിനു മുമ്പിൽ താൻ തന്നെ പുല്ലും പറിച്ചു ശുശ്രൂഷിച്ചു വളർത്തുന്ന കൊച്ചു പനിനീർത്തോട്ടം, ആ ശാന്തമായ ധീരത, മനസ്സിൽ എല്ലാവിധത്തിലും സന്യാസം എത്തിയിട്ടും മോടിയും അന്തസ്സുമുള്ള സമ്പ്രദായം മുഴുവൻ വിട്ടുപോയിട്ടില്ലെന്നു സൂചിപ്പിക്കുന്ന കിടപ്പറയിലെ ചമയൽ സാധനങ്ങൾ, വീട്ടിലെ സ്ത്രീകൾക്കും കുട്ടികൾക്കും ഈശ്വരനെന്നപോലെ സുരക്ഷിതത്വം നൽകുന്ന ആ സാന്നിദ്ധ്യം, ഒരു ഋഷിയുടെ ഏകാന്തത, സാധാരണക്കാർ കരുതുന്ന വിധത്തിലുള്ള ജീവിത വിജയങ്ങളോടുള്ള താല്പര്യക്കുറവ്, ആ തറവാടിത്തം, നക്ഷത്രങ്ങളെ നോക്കി മനോരാജ്യം കാണുന്ന പതിവ്, അദ്ദേഹത്തെ ജ്ഞാനിയാക്കിത്തീർത്ത ആ ഹൃദയം, സ്നേഹംകൊണ്ടു തൃപ്തിപ്പെടുന്ന സ്വഭാവം– എല്ലാ മെത്രാന്റെ മാത്രമല്ല നാലപ്പാടന്റേയും സ്വഭാവങ്ങളാണെന്നും, ആ സ്വഭാവങ്ങളാണ് ഈ രാജ്യത്തെ മനുഷ്യർ വളർത്തിയെടുക്കേണ്ടതെന്നും, അവർക്കില്ലാത്തതെന്തും ആലോചിച്ചറിയുമ്പോൾ ഗാന്ധിജിയുടെ തത്ത്വശാസ്ത്രം നാലപ്പാടനെ സ്വാധീനിച്ചത് തന്റെ ജീവിതദൗത്യം മറ്റൊരുവിധത്തിൽ ഗാന്ധിയുടെ ജീവിതദൗത്യം തന്നെയാണെന്ന അറിവാണെന്നു വ്യക്തമാകും. ഇതുതന്നെയാണ് നാലപ്പാടന്റെ 'തർജ്ജമഭാവന'യുടെ രഹസ്യമെന്നും. ഡിയിലെ മെത്രാനും പൗരസ്ത്യദീപത്തിലെ ബുദ്ധനും ഒരു നാണ്യത്തിന്റെ ഇരുവശങ്ങൾ മാത്രം. പൗരസ്ത്യമായാലും പാശ്ചാത്യമായാലും ദീപം ദീപംതന്നെ!! അങ്ങനെയൊരാളെ ജീവിതത്തിൽ കണ്ടുമുട്ടുന്നത്കൊണ്ട് നമ്മളോരോരുത്തർക്കും ഹ്യൂഗോ പറയുന്നതുപോലെ 'ഗുണമുണ്ടായേക്കും.'

# 6. വിധുര വിലാപ കാവ്യം

'ഭാരതഭൂമിയിൽ മാത്രമുണ്ടായ പത്നീ മൃത്യുവെച്ചൊല്ലിയുള്ള വിലാപകാവ്യങ്ങളെല്ലാം ഭാരതീയദാമ്പത്യത്തിന് ഒരസാധാരണപ്രശംസയാണ്. മറുനാടുകളിലെ കവിപതിമാർക്കു ലഭിക്കാത്ത ഈ മാന്യസ്ഥാനം തങ്ങളുടെ ചില സഹോദരിമാർക്കു വന്നതിൽ ഭാരതീയസ്ത്രീത്വത്തിന് തികച്ചും അഭിമാനം കൊള്ളാം.' രാജാങ്കണത്തിൽ കുട്ടിക്കൃഷ്ണമാരാർ ഇങ്ങനെ രേഖപ്പെടുത്തിയിട്ടുണ്ട്. ആംഗലേയകൃതികളിൽ വിലാപകാവ്യങ്ങൾ ഏറെയുണ്ടെങ്കിലും അവയൊന്നും വിധുരവിലാപകാവ്യങ്ങളല്ല. ഇക്കാര്യത്തിൽ കണ്ണുനീർത്തുള്ളിയുടെ കർത്താവ് തികച്ചും 'ഭാരതീയ'നാണ്.

മഹാകാവ്യങ്ങളുടെ ലക്ഷണങ്ങളിൽ ഒന്നായി ദണ്ഡി വിപ്രലംഭത്തെ പറയുന്നുണ്ട്. വിരഹംകൊണ്ടാണ് വിപ്രലംഭശൃംഗാരം ഉണ്ടാവുന്നത്. വിരഹത്തിനു ഹേതു മരണമാവുമ്പോൾ, ഇനി പുനസ്സമാഗമമുണ്ടാകയില്ല എന്ന അറിവുകൂടി അന്തർഭവിച്ചിരിക്കുന്നു. അപ്പോൾ വിപ്രലംഭശൃംഗാരജന്യമായ കരുണരസംകൂടി കാവ്യത്തിൽ ജനിയ്ക്കുന്നു.

ഇംഗ്ലണ്ടിൽ 'എലിജി' എന്ന പേരിൽ പ്രസിദ്ധമായ വിലാപകവിതകൾ ഒന്നുകിൽ പ്രശസ്തനായ കവിയോ അല്ലെങ്കിൽ സുഹൃത്തോ മരിക്കുമ്പോഴാണ് ജനിച്ചിട്ടുള്ളത്. ഇതിന്നൊരു അപവാദം തോമസ്ഹാർഡിയുടെ ഒരു ലഘുകവനം മാത്രമാണ്. തൻെറ ബന്ധുവായ ഒരു പെൺകുട്ടിയുടെ മരണത്തിനു ശേഷമാണ് അവൾ തനിക്കെത്ര വേണ്ടപ്പെട്ടവളായിരുന്നു എന്നു മനസ്സിലാകുന്ന കവി ഒരു വിധുരവിലാപകവനം രചിക്കുന്നത്. മറ്റു വിലാപകാവ്യങ്ങൾ ഇവയാണ്.

| കവി | മരിച്ച വ്യക്തി | കവിത |
|---|---|---|
| ബെൻ ജോൺസൺ | ഷേക്സ്പിയർ | To the memory |
| മിൽട്ടൺ | എഡ്വേർഡ് കിങ് | Lycidas |
| തോമസ് ഗ്രേ | വെസ്റ്റ്, താനറിയാത്ത നിരവധിപേർ | Elegy in a country church yard |
| ഷെല്ലി | കീറ്റ്സ് | Adonais |

| | | |
|---|---|---|
| ടെനിസൺ | ആർതർ ഹാലം | In momorium |
| മാത്യു ആർനോൾഡ് | ആർതർ ഹ്യൂക്ലഫ് | Thy |
| ഓഡൻ | യേറ്റ്സ് | |
| ഏഡ്രിയൻ | ഹെൻറി എലിയട്ട് | |
| തോമസ് ഹാർഡി | ബന്ധുവായ പെൺകുട്ടി | ലഘുകവിതകൾ |

## ഇന്ത്യൻസാഹിത്യത്തിൽ

| കവി | മരിച്ച വ്യക്തി | കൃതി |
|---|---|---|
| വാല്മീകി | ക്രൗഞ്ചമിഥുനത്തെച്ചൊല്ലി വാല്മീകിയും സീതയെ ചൊല്ലി ശ്രീരാമനും | രാമായണം |
| കാളിദാസൻ | ഇന്ദുമതിയെചൊല്ലി അജൻ | രഘുവംശം |
| | കാമനെച്ചൊല്ലി രതി | കുമാരസംഭവം |
| | ഉർവ്വശിയെചൊല്ലി പുരൂരവസ്സ് | വിക്രമോർവ്വശീയം |
| പൂന്താനം | മകനെച്ചൊല്ലി | ജ്ഞാനപ്പാന |
| ഉള്ളൂർ | മകളെച്ചൊല്ലി ഉമയമ്മറാണി | ഉമാകേരളം |
| സുബ്രഹ്മണ്യൻ പോറ്റി | മകളെക്കുറിച്ച് | ഒരു വിലാപം |
| വി. സി. | ഭാര്യയെച്ചൊല്ലി | ഒരു വിലാപം |
| മുണ്ടൂർ.കെ. രാഘവൻനായർ | കുമാരനാശാൻ | കണ്ണുനീര് |
| എടമന വാസുദേവൻനായർ | കുമാരനാശാൻ | സഹതാപസപ്തതി |
| ഉള്ളൂർ | വലിയ കോയിത്തമ്പുരാൻ | താരഹാരത്തിൽ വിലാപപഞ്ചവിംശതി |
| കെ.കെ.രാജാ | | ബാഷ്പാഞ്ജലി |

| | | |
|---|---|---|
| വള്ളത്തോൾ | | പൊയ്പോയ പ്രാണൻ |
| എം.ആർ.നായർ | | തിലോദകം |
| കുമാരനാശാൻ | പൂവിൻെറവീഴ്ച | വീണപൂവ് |
| കുമാരനാശാൻ | എ.ആർ.രാജരാജ വർമ്മ | പ്രരോദനം |
| ഇടപ്പള്ളി | | മണിനാദം |
| ചങ്ങമ്പുഴ | രമണനെച്ചൊല്ലി മദനൻ | രമണൻ |
| ചങ്ങമ്പുഴ | ഇടപ്പള്ളി | തകർന്ന മുരളി (സങ്കല്പകാന്തി) |
| ചങ്ങമ്പുഴ | കുമാരനാശാനെ ചൊല്ലി | കുമാരനാശാൻ |
| ഇളങ്കോവടികൾ | കോവലനെചൊല്ലി കണ്ണകി | ചിലപ്പതികാരം |
| വേദവ്യാസൻ | അനേകം യോദ്ധാക്കളെ ചൊല്ലി ഗാന്ധാരി | മഹാഭാരതം |
| ബ്രഹ്മക്കുളം നാരായണൻ നമ്പൂതിരി | പ്രേമഭാജനമായ ആശ്ലേഷയ്ക്കു വേണ്ടി (ശരിയായ പേര് ഗംഗ) | ആശ്ലേഷാശതകം |
| മുതുകുളം പാർവ്വതിയമ്മ | കുമാരനാശാൻ | ഒരു വിലാപം |
| കീഴ്കുളം രാമൻപിള്ള | കുമാരനാശാൻ | ഒരു വിലാപം |
| കെ.സി.കേശവപിള്ള | ജഗന്നാഥ പണ്ഡിതൻെറ കരുണവിലാസം തർജ്ജമ | ഒരു വിലാപം |
| നാലപ്പാടൻ | പതിയെച്ചൊല്ലി | കണ്ണുനീർത്തുള്ളി |
| വടക്കെ കുറുപ്പത്ത് രാമമേനോൻ | തോമസ്ഗ്രേയുടെ തർജ്ജമ | വിലാപഗീതം |

| | | |
|---|---|---|
| നടുവത്ത് | | |
| അച്ഛൻ | | |
| നമ്പൂതിരി | പുത്രൻ | 20 ശ്ലോകങ്ങൾ |
| **ബാലാമണിയമ്മ** | **നാലപ്പാടൻ** | **ലോകാന്തരങ്ങളിൽ** |

കാളിദാസന്റേയും, വാല്മീകിയുടേയും, വി.സി.യുടേയും, ബ്രഹ്മക്കുളം നാരായണൻ നമ്പൂതിരിയുടേയും നാലപ്പാടന്റേയും വിധുരവിലാപകാവ്യങ്ങൾ എന്നു പറയാവുന്ന ഇനത്തിലുള്ളവയാണ്. ഭാര്യ, ഭർത്താവ്, പക്ഷികൾ, പൂക്കൾ, മകൻ, മകൾ, അറിയുന്നവരും അറിയാത്തവരും ബന്ധുക്കളും അല്ലാത്തവരുമായ അനേകം യോദ്ധാക്കൾ,- എന്നിവർക്കു വേണ്ടിയുള്ള വിലാപം ഇന്ത്യൻ സാഹിത്യത്തിന്റെ പ്രത്യേകതയാണ്. പ്രസിദ്ധനായവ്യക്തി, സുഹൃത്ത് എന്നിവരെച്ചൊല്ലിയുള്ള വിലാപം ആംഗലസാഹിത്യത്തിന്റേയും (ഇതിന്ന് അപവാദം തോമസ്ഗ്രേയും തോമസ് ഹാർഡിയും മാത്രം)

സഹപ്രവർത്തകനോ സുഹൃത്തോ പ്രശസ്തവ്യക്തിയൊ മരിക്കുമ്പോൾ കവികൾ നടത്തുന്ന അനുശോചനപ്രകടനങ്ങൾ കൊടുങ്ങല്ലൂർ കളരിക്കാർ, കേരളവർമ്മ പ്രസ്ഥാനക്കാർ എന്നിവർ ഒട്ടനവധി രചിച്ചിട്ടുണ്ട്. ഉള്ളൂർ ഇത്തരം കവിതകൾ അനവധി രചിച്ചിട്ടുണ്ട്. വള്ളത്തോളിന്റെ 'പരലോകം' (1945) ഇത്തരമൊരു ഔപചാരിക ചരമഗീതകൃതിയാണ്. ബാപ്പുജി, സ്റ്റാലിൻ എന്നീ വള്ളത്തോൾ കവിതകളും ഈ ഇനത്തിൽപെട്ടവയാണ്. ഇത്തരം കവിതകൾ എണ്ണമില്ലാത്തത്ര പുറത്തുവന്നിട്ടുണ്ടം. ഇന്നും വരുന്നുമുണ്ട്. ചങ്ങമ്പുഴയുടെ വിലാപകാവ്യങ്ങൾ ഇത്തരത്തിലുള്ളവയാണ്. (അദ്ദേഹം ടെനിസന്റെ ഒരു കൃതി വിവർത്തനം ചെയ്തിട്ടുമുണ്ട്.)

ചുരുക്കിപ്പറഞ്ഞാൽ വിധുരവിലാപകാവ്യം ഇംഗ്ലണ്ടിന്റെ സംഭാവനയല്ല. ഇന്ത്യയുടേതു തന്നെയാണ്. എന്നാൽ അതുവരെ നിലവിലുണ്ടായിരുന്ന വിധുരവിലാപകാവ്യങ്ങളിൽനിന്ന് വ്യത്യസ്തമായ വിധുരവിലാപകാവ്യമെന്ന നിലയ്ക്കാണ് കണ്ണുനീർത്തുള്ളിയും വിസിയുടെ കാവ്യവും ശ്രദ്ധേയമാവുന്നത്. അജവിലാപവും ആശ്ലേഷാശതകവുമാണ് (സംസ്കൃതത്തിൽ) അതിനുമുമ്പുണ്ടായിട്ടുള്ള വിധുരവിലാപങ്ങൾ.

നാലപ്പാടൻ ചില പഴയ പതിവുകളിൽ മാറ്റം വരുത്തി അനൗപചാരികമായാണ് കണ്ണുനീർത്തുള്ളി രചിച്ചത്. അതിൽ പ്രാസദീക്ഷയില്ല. കവി നമ്മോട് (വായനക്കാരോട്) നേരിട്ടു സംവദിക്കുന്നതുപോലെയാണ് സ്വയം വിലപിക്കും പോലെയല്ല കവിതാരീതി. ഇംഗ്ലീഷിൽ Dramatic monologue എന്നു പറയുന്നതുമാതിരി ഒന്ന്. വിലാപകാവ്യങ്ങൾക്ക് പതിവുള്ള വിയോഗിനീവൃത്തം ഉപേക്ഷിച്ച് ഉപജാതിയിലാണ് രചന. ഘടനാപരമായി പ്രത്യേകതകൾ പുലർത്തുന്ന ഈ വിലാപകാവ്യത്തിന്റെ അന്തഃസത്തയും സ്ഥിരം വിലാപകാവ്യങ്ങളിൽ നിന്ന് വ്യത്യസ്തമാണ്.

നാലപ്പാടന്റെ കണ്ണുനീർത്തുള്ളിയെ ടെനിസന്റെ ഇൻ മെമ്മോറിയത്തോട് ചിലർ താരതമ്യപ്പെടുത്തിക്കണ്ടിട്ടുണ്ട്. അങ്ങിങ്ങുകാണുന്ന ചില

സാദൃശ്യങ്ങൾവെച്ചാണ് ഈ താരതമ്യം. കാവ്യത്തെ മുഴുവനായെടുത്താൽ, കാവ്യത്തിലെ കരുണരസഭാവത്തെ എടുത്താൽ, നാലപ്പാടൻ ടെനിസനിൽനിന്ന് എത്രയോ അകലെ എത്രയോ മുകളിലാണെന്നു കാണാം.

### ചില സാദൃശ്യങ്ങൾ

1. That men may rise on stepping stones
of their dead selves to higher things
നരൻ ക്രമാൽത്തൻെറ ശവം ചവിട്ടി-
പ്പോകുന്നൊരിപ്പോക്കുയരത്തിലേക്കോ?
2. It's better to have loved and lost
Than never to have loved at all.
കുറച്ചിടയ്ക്കെങ്കിലുമിങ്ങു കൈവന്നല്ലോ
പ്രമോദൈകരസം പുമർത്ഥം
3. That dies not but endures with pain
and slowly forms the former mind.
ഉരുക്കിടുന്നൂ മിഴിനീരിലിട്ടു മുക്കുന്നു മുറ്റും ഭുവനൈകശില്പി
മനുഷ്യഹൃത്താം കനകത്തെ യേതോ പണിത്തരത്തിന്നുപയുക്തമാക്കാൻ.

ഈ മൂന്ന് ഭാഗങ്ങൾഎടുത്തുദ്ധരിച്ചത് താരതമ്യപഠനത്തിനു വേണ്ടിയാണ്. സ്വന്തം ശവങ്ങളുടെ കോണിപ്പടിയേറി മുകളിലേക്കുള്ള ടെനിസൻെറ യാത്രയും നാലപ്പാടൻെറ യാത്രയും സംശയാതീതമാംവണ്ണം സദൃശമാണ്. സ്നേഹിച്ചു നഷ്ടപ്പെടുന്നതാണ്, തീരെ സ്നേഹിക്കാതിരിക്കുന്നതിനേക്കാൾ നല്ലത് എന്നുപറയുന്നതും, നഷ്ടബോധത്തോടു കൂടിയിരിക്കുന്ന കവി കുറച്ചിടയെങ്കിലും എനിക്ക് തൃതീയപുരുഷാർത്ഥം കൈവന്നുവല്ലോ എന്ന് അതിൻെറ ഓർമ്മയിൽ ആശ്വസിക്കുന്നതും വ്യത്യസ്തമാണ്. ആദ്യത്തേത് മൈതാനപ്രസംഗമാണ്. രണ്ടാമത്തേത് നീറുന്ന മനസ്സ് സ്വയം ആശ്വസിക്കാൻ ശ്രമം നടത്തലും. വേദനകൊണ്ട് ഹൃദയം മരിക്കുന്നില്ല. അത് പതുക്കെപ്പതുക്കെ ശക്തി നേടുന്നു എന്ന് പരത്തിപ്പറയുന്നതിൽ കവിതയില്ല. ടെനിസൺ വെറും പണ്ഡിതനും നാലപ്പാടൻ കവിയുമാണെന്നാണ് 'ഉരുക്കിടുന്നു മിഴിനീരിലിട്ടു' എന്ന വരികൾ കാട്ടുന്നത്. ഒരു വ്യക്തി മരിക്കുമ്പോൾ നഷ്ടബോധം വരുന്നത് അയാളുടെ അടുത്തബന്ധുക്കൾക്കും സുഹൃത്തുക്കൾക്കുമാണ്. അത്തരം ആളുകൾ ലോകത്തിൻെറ ഏതുകോണിലായാലും, ഭാഷയിലായാലും ചിന്തിക്കുന്നതിൽ ചില സാമ്യങ്ങൾ കാണും. മനുഷ്യ മനസ്സിൻെറ പ്രത്യേകതയാണത്.

Ring out, wild bells, to the wild sky
Ring out, wild bells, and let him die
എന്ന് ടെനിസൻെറ In memorium പാടുന്നു.

'മണിമുഴക്കം മരണദിനത്തിൻെറ മണിമുഴക്കം' എന്നുതന്നെയല്ലേ ചങ്ങമ്പുഴയും പാടിയത്. ഭാരതീയർക്ക് മരണദിനത്തിൽ മുഴങ്ങുന്ന പള്ളമണികളുടെ മുഴക്കം അന്യമാകയാൽ ഇത് തീർച്ചയായും ടെനിസൻെറ 'Wild bells' ആവണമല്ലൊ.

ചിന്താശകലങ്ങൾ കൊണ്ട് കണ്ണീരിൽ പിടിപ്പിച്ച് കോട്ട കെട്ടുന്ന നാലപ്പാടൻെറ 'ഞാൻ' ദുഃഖം അനുഭവിക്കുന്ന എല്ലാവരുടേയും 'ഞാനാ'ണെന്നതാണ് കണ്ണുനീർത്തുള്ളിയുടെ പ്രത്യേകത. ടെനിസൻെറ 'ഞാൻ' ടെനിസൻ മാത്രമാണ്. അതുകൊണ്ട് അദ്ദേഹം തൻെറ കവിതയിൽ 'എൻെറ ആർതർ' എന്ന് പലവട്ടം ഉപയോഗിക്കുന്നു. അദ്ദേഹത്തിൻെറ വരികളിൽ ഗ്രീക്ക് മിഥോളജി, ഭൂമുഖത്തുള്ള പട്ടണങ്ങൾ, നദികൾ - എല്ലാം അണിനിരന്നു വരുന്നു. (ലാസറസ്, ക്രൈസ്റ്റ്, അയോമെൻ, ഇന്ത്യൻ കടൽ, ഇറ്റാലിയൻ തീരം, ലെതിയൻ ജലവാഹിനി, ശവകുടീരത്തിലെ പ്രതിദ്ധ്വനി, ഷേക്സ്പിയറുടെ ആത്മാവ്, വിയന്നയുടെ മതിലുകൾ, മൈക്കൽ ആൻജലോ, സീനായിലെ കൊടുമുടി, ഇസ്രായേൽ, റൈൻനദി, ഡാന്യൂബ്, വിയന്ന, അനാക്കിം, ടൈറ്റൻെറ ഹൃദയം, ഇംഗ്ലണ്ടിലെ രാജസിംഹാസനം, സെൽട്ട് ചരിത്രം, പാർലമെൻറിൻെറ ശബ്ദം, പല്ലാസ്, പോൾ, ഹെസ്പർ - എന്നിങ്ങനെയുള്ള പാണ്ഡിത്യപ്രകടനത്തിനാവശ്യമായ പദങ്ങൾ) ഇത്തരം എക്സിബിഷനിസത്തിൻെറ ഒരു തരിപോലുമില്ല കണ്ണുനീർത്തുള്ളിയിൽ,

A time to sicken and to swoon
When science reaches forth her arms
To feel from world to world and charms
Her secret from the latest moon

ഇത്തരം കൃത്രിമദുഃഖം നാലപ്പാടൻെറ കവിതയിൽ കാണില്ല. ലളിതവും സരളവും ആത്മാർത്ഥവുമാണതിൻെറ ഭാഷ. തൻെറ സുഹൃത്തായ ആർതർഹാലം മരിച്ചശേഷം 17 വർഷക്കാലത്തിനിടയ്ക്ക് ടെനിസൺ അപ്പപ്പോൾ ആ സുഹൃത്തിനെ ഓർക്കുമ്പോൾ കുറിച്ചിട്ട വരികൾ എല്ലാം കൂട്ടിച്ചേർത്തതാണ് In Memorium. ഒരു വ്യക്തിയുടെ മരണത്തെക്കുറിച്ച വ്യഥ, അതെത്ര അടുത്ത വ്യക്തിയായാലും, 17 വർഷക്കാലം കൊണ്ട് തേഞ്ഞുമാഞ്ഞു പോകുന്ന വിധത്തിലാണ് പ്രപഞ്ചശില്പി മാനവഹൃദയത്തെ സൃഷ്ടിച്ചിരിക്കുന്നത്. അതുകൊണ്ടാണ് ടെനിസൻെറ കവിത പാണ്ഡിത്യപ്രകടനം മാത്രമായത്. അതിൽ കവിയുടെ ഹൃദയവ്യഥയുടെ ഭാവം കുറഞ്ഞിരിക്കുന്നത് കണ്ണുനീർത്തുള്ളിയുടെ കഥ മറ്റൊന്നാണ്. 1923-ൽ മരിച്ചുപോയ പത്നിയെക്കുറിച്ച് എഴുതിയ ഈ കാവ്യം 1924-ലാണ് പ്രകാശിതമായത്. കവി അപ്പോഴും തൻെറ ഹൃദയത്തിൽനിന്ന് വാർന്നൊഴുകുന്ന രക്തം നിർത്താനായി, പാടുപെടുകയാണ്. ഇവിടെ, വള്ളത്തോളിനേയും നാലപ്പാടനേയും കുറിച്ച് അവരുടെ രണ്ടുപേരുടേയും സുഹൃത്തായിരുന്ന സർദാർ കെ.എം.പണിക്കർ എഴുതിയ ഒരു തൂലികാ

ചിത്രം പരിശോധിക്കാം. രണ്ടുപേരുടേയും സ്വഭാവത്തിലുള്ള വ്യത്യാസവും നാലപ്പാടന്റെ പത്നീവിരഹത്തിലുള്ള അടങ്ങാത്ത ദുഃഖവും വരച്ചുകാട്ടുന്നതാണ് 'പങ്കീപരിണയ'ത്തിലെ ആ വരികൾ.

കള്ളം വിട്ടിതു കാൺക നിന്നരികിലായ്
നൈർമ്മല്യ മോരുന്നൊരാ-
വെള്ളപ്പുഞ്ചിരിയാൽ നിനക്കുചിതമാം
നൽ സ്വാഗതം ചൊല്ലുവോൻ
വള്ളത്തോൾക്കവിയാണു, വേശ്ക്കുകിൽ നറും
ശൃംഗാരപദ്യങ്ങളാ-
ലുള്ളം ശീതളമാക്കി നിന്നെയനുലാ-
ളിയ്ക്കും വിനാ സംശയം.
നാലപ്പാടനിതാണു, തന്നുടെ മരി-
ച്ചുള്ളോരു കാന്തയ്ക്കെഴും
ചേലൊക്കും ഗുണമൊക്കെയോർത്തൊഴുകുമ-
ക്കണ്ണീരൊതുങ്ങാത്തവൻ
നീലത്താമരയൊത്തു നീൾമിഴി, നിനക്കിന്നിഷ്ടമാണെങ്കിലീ-
മാലത്യന്തമയാൾക്കു ചേർന്നതു കുറ-
യ്ക്കാനൊട്ടു സാധിയ്ക്കു മേ.

കാന്തയുടെ ഗുണങ്ങളോർത്താണ് നാലപ്പാടന്റെ കണ്ണീരൊതുങ്ങാത്തത്. അനേകവർഷം കാത്തിരുന്നു ലഭിച്ച ആ ദാമ്പത്യം പത്തുമാസമാണ് നീണ്ടുനിന്നത്. ചെറുപ്പക്കാരനായ കവിയ്ക്ക് കാന്തയുടെ ശരീരസൗഭാഗ്യം നുകരാൻ മാത്രമെ സാധിച്ചുള്ളു. അവരുമായി കഴിഞ്ഞ ദിനങ്ങളിൽ, ആ ആത്മാവിന്റെ സൗരഭ്യം മുഴുവനായി നുകരാൻ കഴിഞ്ഞില്ല എന്നതിലാണദ്ദേഹത്തിനു ദുഃഖം.

ഉൾച്ചേർന്നു രത്നങ്ങളെടുത്തു നോക്കീ-
ലളുക്കിലെ ഭംഗിയിൽ മോഹിതൻ ഞാൻ

എന്ന് യുവത്വത്തിന് സഹജമായ തന്റെ ചാപല്യത്തിൽ ദുഃഖിതനാണദ്ദേഹം. അജവിലാപത്തിൽ അജനെ സമാധാനിപ്പിക്കാൻ വസിഷ്ഠനെപ്പോലൊരു യോഗ്യനായ മഹർഷിക്കുപോലും സാധിച്ചിട്ടില്ല. എന്താണതിനു കാരണം? ഒരാളുടെ ദുഃഖം തീർക്കാൻ മറ്റൊരാൾക്ക് -അത് ഈശ്വരനായാൽ പോലും- സാദ്ധ്യമല്ല എന്നതുതന്നെ. അവനവന്റെ ദുഃഖം മാറാൻ അവനവൻ തന്നെ പ്രയത്നിക്കണം. ആദ്യം പൊട്ടിപ്പൊട്ടിക്കരയണം. കണ്ണീരിലൂടെ ധാരധാരയായി ദുഃഖത്തെ അലിയിച്ച് ഒഴുക്കണം. തന്റെ ഹൃദയത്തിലെ വടുക്കൾ ഉണങ്ങുംവരെ വേദനകൊണ്ടു പുളയണം. ആ വ്രണങ്ങൾ ഉണക്കുവാൻ കാലത്തിന്റെ അമേയമായ കരങ്ങളുടെ തലോടൽ അനുഭവിക്കണം. അങ്ങനെ ദുഃഖം സഹിക്കുന്ന ഒരാളുടെ വാക്കുകളാണ് നാലപ്പാടന്റെ കണ്ണുനീർത്തുള്ളിയിലുള്ളത്. ഈ കവി, ഡിയിലെ മെത്രാനെപ്പോലെ ബുദ്ധിമാനും അന്തസ്സുള്ളവനുമായ ഒരു സുഭഗനായിരുന്നു. ഫ്രാൻസിലെ പഴയ വ്യവസ്ഥകൾക്കുള്ള നാശം മെത്രാനെയെന്ന

പോലെ, ഇന്ത്യയുടെ പഴയ മൂല്യങ്ങളുടെ ച്യുതി ഇദ്ദേഹത്തേയും ദുഃഖിപ്പിച്ചിരുന്നു. സ്വന്തം കുടുംബത്തിനു വന്ന ദാരിദ്രവും കടവും അതുകൊണ്ടുണ്ടായ അധഃപതനവും അദ്ദേഹത്തെ വിഷമിപ്പിച്ചിരുന്നു. ആ കഷ്ടപ്പാടിലൊന്നും കുലുങ്ങാത്ത ധീരനായ അദ്ദേഹത്തിൻെറ ആത്മാവിൽ ഒരിക്കലും ഉണങ്ങാത്ത ഒരു പാടാണ് പത്നീമരണം സൃഷ്ടിച്ചത്. ഡിയിലെ മെത്രാനെപ്പോലെയാണ് പത്നിയുടെ മരണത്തോട് അദ്ദേഹം പ്രതികരിച്ചത്. അദ്ദേഹം തൻെറ പ്രേമഭാജനത്തിൻെറ ശാശ്വതമായ ഗുണങ്ങളെ സ്വർഗ്ഗത്തിൻെറ അന്തർഭാഗത്തു കണ്ടെത്തി; അവരുടെ സഹോദരിയുടെ ആത്മാവിലൂടെ, ആ പ്രേയസിയുടെ ആത്മാവിലെ ഗുണങ്ങൾക്ക്, അവർ ജീവിച്ചിരിക്കുമ്പോൾ അവർക്ക് കൊടുക്കാൻ കഴിയാതിരുന്ന എല്ലാ സൗഭാഗ്യങ്ങൾക്കും വേണ്ടി അദ്ദേഹം തൻെറ ജീവിതത്തെ ഒരു യജ്ഞമാക്കി.

ചിലർ എഴുതിയിട്ടുണ്ട്, ഭാര്യ മരിച്ചാൽ ആളുകൾ കരയുകയാണ് ചെയ്യുക- ശുഷ്ക്കമായ തത്വചിന്ത എഴുതിവെയ്ക്കുകയല്ല എന്ന്, ശരിയാണ്. നാലപ്പാടൻെറ ഭാര്യ മരിച്ചപ്പോൾ അദ്ദേഹം ചെയ്തതിനെപ്പറ്റി ദൃക്സാക്ഷിയായിരുന്ന ബാലാമണിയമ്മ എഴുതിയത്, അദ്ദേഹം കസേരയിൽ വന്നുവീണ് പൊട്ടിപ്പൊട്ടിക്കരഞ്ഞത് പുരുഷൻമാർ കരയുകയില്ല എന്നു കരുതിയിരുന്ന തനിക്കൊരത്ഭുതമായി എന്നാണ്. അദ്ദേഹം ദുഃഖം വന്നപ്പോൾ താൻ പുരുഷനാണെന്നഭിമാനിച്ച് അത് കടിച്ചമർത്തിയില്ല. വേണ്ടുവോളം കരഞ്ഞു. മറ്റു ചിലർ എഴുതി, പത്നീവിരഹത്തിൽ കരയുമ്പോൾ, സ്വയം തത്ത്വചിന്ത ചെയ്യുന്നത് കൃത്രിമവും അപക്വവുമാണെന്നും, അതിന് പക്വമതികളും സ്ഥിതപ്രജ്ഞരുമായ, ജീവിതം കണ്ടറിഞ്ഞ വസിഷ്ഠനെപ്പോലുള്ളവർ വേണമെന്നും, അങ്ങനെയായാലേ തത്ത്വചിന്തയ്ക്ക് ആസ്വാദ്യതയും സ്വാഭാവികതയും വരൂ എന്നും. ഇത് ഒരു പ്രത്യേകതരം ചിന്താഗതിയാണ്. ഒരുപക്ഷെ, കേരളവർമ്മ കോയിത്തമ്പുരാൻെറയൊ കൊടുങ്ങല്ലൂർക്കളരിയിലെയൊ പഴയ യാഥാസ്ഥിതിക സമ്പ്രദായത്തിൻെറ ഒരു ബാക്കിപത്രം. ഭാരതീയൻെറ ജീവിതത്തിലെ ഓരോ സംഭവത്തിനും ചില നിയമങ്ങളും ആചാരങ്ങളും ഉണ്ടാക്കിയതുപോലെ കാവ്യത്തിനും ചട്ടക്കൂടുകളുണ്ടാക്കി അതിനെ പ്രവഹിക്കാൻ അനുവദിക്കാത്ത യാഥാസ്ഥിതികത്വത്തിൻെറ ബാക്കി.

മരണം ഒരു പ്രഹേളികയാണ്. അതിൻെറ മുമ്പിൽ എല്ലാവരും സമൻമാർ. 'ദുഃഖിക്കുന്നവൻ കരഞ്ഞാൽമാത്രം മതി. സമാശ്വസനത്തിനും തത്ത്വവിചിന്തനത്തിനും യോഗ്യർ വേറെയുണ്ട്' എന്നു പറയുന്നവർക്ക് മനസ്സിലാവാത്ത ചിലത് ഈ ലോകത്തിലുണ്ട്. നിയമത്തിനും ആചാരത്തിനും മുകളിലുള്ള ഒന്ന്. 'വിലാപകാവ്യത്തിന് വിയോഗിനീവൃത്തം വേണം, അതിൽ പ്രാസദീക്ഷ വേണം, വിധുരൻ അജനെപ്പോലെ അഞ്ചു ശ്ലോകത്തിൽ തൻെറ ജാഡ്യാവസ്ഥ ഒതുക്കണം, ഒരിടവേളയ്ക്കുശേഷം ശിഷ്യൻ മുഖേന വസിഷ്ഠൻ അജന് ഉപദേശം കൊടുക്കുന്നതുപോലെ ഒരു സ്ഥിതപ്രജ്ഞൻ അദ്ദേഹത്തെ ഉപദേശിക്കുന്ന ശ്ലോകങ്ങളാവണം ബാക്കി, അതിൻെറ പൂർവ്വഭാഗമായി മരിച്ച സ്ത്രീയുടെ പൂർവ്വകഥയും

ഉത്തരഭാഗമായി തത്ത്വചിന്തയും വരണം' ഈ നിയമങ്ങൾ പാലിച്ചുകൊണ്ടെഴുതുന്ന വിലാപകാവ്യത്തിൽ ആത്മാർത്ഥതയല്ല ഉണ്ടാവുക, ഉടുപ്പിന്നകത്തേയ്ക്ക് അതെത്ര ചെറുതായാലും ഒതുങ്ങിക്കൂടാൻ ശ്രമിക്കുന്ന പരിഹാസ്യരൂപമാണ്. അതുകൊണ്ടാണ് കാളിദാസന്നുശേഷം അദ്ദേഹത്തെ അനുകരിച്ചെഴുതിയ കവികൾ കാവ്യത്തെ കൊന്നു കുഴിച്ചുമൂടിയതും. ഒന്നാലോചിച്ചുനോക്കുക. നാലപ്പാടൻ തൻെറ മാനസികാവസ്ഥയെ 5 വരികളിൽ ഒതുക്കുന്നു. പിന്നെ അന്നത്തെ സ്ഥിതപ്രജ്ഞനായ ഗാന്ധിജി (നാലപ്പാടൻെറ ഗുരുസ്ഥാനീയൻ) വന്ന് ഉപദേശിക്കുന്നു. അദ്ദേഹം മാധവിയമ്മ ജനിച്ച മുതൽ മരിച്ചവരെയുള്ള ചരിത്രം പൂർവ്വഭാഗത്തിൽ ചുരുക്കിപ്പറയുന്നു. ഉത്തരഭാഗത്തിൽ സ്ഥിരം തത്ത്വചിന്ത കുത്തിക്കയറ്റുന്നു. ഇങ്ങനെ ഒരു കാവ്യം നാലപ്പാടൻ എഴുതിയിരുന്നെങ്കിൽ അദ്ദേഹം മറ്റൊരു യാഥാസ്ഥിതിക പണ്ഡിതനാവുമായിരുന്നു. നാലപ്പാടനാവുമായിരുന്നില്ല. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം അത് സാദ്ധ്യമല്ല. സ്വന്തം മനസ്സിൽ തോന്നിയത് അദ്ദേഹം നമ്മോടു പറഞ്ഞു. ഒരൊറ്റ വാക്കുമില്ല അദ്ദേഹത്തിൻെറ മനസ്സിലൂടെ കടന്നുപോകാത്തതായിട്ട്. തത്ത്വചിന്ത ചെയ്യാൻ ഒരാളുടെ യോഗ്യതയെന്ത്, അയാളുടെ സ്ഥിതപ്രജ്ഞത എത്ര എന്നു നോക്കുന്നവർക്ക് ഇത് ദഹിക്കാൻ പ്രയാസമാവും. ബിരുദമൊ, ബിരുദാനന്തബിരുദമൊ എടുത്തവനേ തത്ത്വചിന്ത ചെയ്യാവൂ എന്നില്ല. നല്ലൊരു ഹൃദയം, സ്നേഹിക്കാനറിയുന്ന ഒരു ഹൃദയമുണ്ടെങ്കിൽ അതിൽനിന്ന് പ്രകാശം പരക്കും. അതിനെ അറിവെന്നു വിളിക്കാമെങ്കിൽ അതാണ് ഏറ്റവും നല്ല അറിവ്- ഏറ്റവും നല്ല തത്ത്വചിന്തയും- വിശിഷ്ടമായ ചില പ്രവൃത്തികളും വിശിഷ്ടരായ ചില വ്യക്തികളും മനസ്സിലാക്കാൻ പ്രയാസമുള്ളതായിരിക്കും. ഡിയിലെ മെത്രാനെപ്പോലെ. ബുദ്ധനെപ്പോലെ, ജിനനെപ്പോലെ, അവരെപ്പോലെയാവാൻ പ്രയാസമാണ്. പക്ഷെ പ്രയാസമുള്ള കൃത്യങ്ങൾ ചെയ്യാൻ ഇഷ്ടപ്പെടുന്ന ചിലർ ഉണ്ടായിക്കൂടെന്നില്ല. നാലപ്പാടനെ ആ ഇനത്തിൽ പെടുത്തണം. പൗരസ്ത്യദീപം തർജ്ജമയും, സന്യാസത്തിനുള്ള മാനസികമായ തയ്യാറെടുപ്പും കഴിഞ്ഞാണ് ഈ ഹൃദയം മൃത്യുവിനെ മുഖാമുഖം കണ്ടത്. തത്ത്വചിന്ത ആ ഹൃദയത്തിൻെറ സ്വാഭാവികമായ ഒരു ശീലമായിക്കഴിഞ്ഞിരിക്കുന്നു. അത്തരമൊരാൾ അത്രയും ഗൗരവമുള്ള ഒരു ആപത്ത് തൻെറ മേൽ വന്നുവീഴുമ്പോൾ സ്വാഭാവികമായി എന്തു ചിന്തിക്കുമോ ആ ചിന്തകളാണ് കണ്ണുനീർത്തുള്ളിയിൽ കാണുക. ഒരു കൃതിയുടേയും പദാനുപദതർജ്ജമയല്ല അത്. ഏതൊരു കവിയ്ക്കും അയാൾ പരന്ന വായനാശീലമുള്ള ആളാണെങ്കിൽ പണ്ടെപ്പോഴെങ്കിലും താൻ വായിച്ചാസ്വദിച്ച ചില പുസ്തകങ്ങളിലെ ചില വരികൾ ഉള്ളിൽത്തട്ടിയിട്ടുണ്ടാവാം. ആ വരികൾ കവിയുടെ ഉള്ളിൽക്കിടന്നു വളർന്ന് അദ്ദേഹത്തിൻെറ ആത്മാവിൻെറ വളം വലിച്ചെടുത്ത് വളരെക്കാലത്തിനുശേഷം പൂവും കായുമണിയാം. ആദ്യത്തെ വിത്തിൽ നിന്നു വ്യത്യസ്തമായിരിക്കുന്നത് കവിയുടെ അനുഭവംകൊണ്ട് അതിനെ സ്വാംശീകരിച്ചതിനാലാണ്, ഇത്തരം സാദൃശ്യങ്ങൾ നോക്കി കവികളെ

കള്ളൻമാരാണെന്നു മുദ്രകുത്തുന്നതിൽ എന്തോ ഒരു പന്തികേടുണ്ട്. പദാനുപദതർജ്ജമ ചെയ്ത് അത് തർജ്ജമയാണെന്നു പറയാതിരിക്കുക, കോളറിഡ്ജിനെപ്പോലെ മറ്റുള്ളവരുടെ കവിത തൻേറതാണെന്ന മട്ടിൽ പ്രസിദ്ധീകരിക്കുക– ഇത്തരം കാര്യങ്ങളൊന്നും ഒരിക്കലും ചിന്തിക്കാൻ പോലും ആകാത്തവിധം ഋജുബുദ്ധിയും അന്തസ്സുള്ളവനും സത്യസന്ധനുമായിരുന്നു കണ്ണുനീർത്തുള്ളിയുടെ കവി. അതിന് എത്രയോ സാക്ഷ്യപത്രങ്ങൾ നമുക്കുണ്ട്. പൗരസ്ത്യദീപവും പാവങ്ങളും പദാനുപദതർജ്ജമകളാണ്. മൂലഗ്രന്ഥകാരൻെറ ആശയങ്ങൾ ചോർന്നുപോകാതെയും തൻേറതായ ഒറ്റപദംകൂടെ അധികം ചേർക്കാതെയും തർജ്ജമചെയ്യുന്നതാണ് ഏറ്റവും നല്ല തർജ്ജമയുടെ മുഖലക്ഷണം. പാവങ്ങളിലും പൗരസ്ത്യദീപത്തിലും അതു ചെയ്ത സത്യസന്ധനായ കവിയ്ക്ക് In Memorium തർജ്ജമ ചെയ്യണമെന്നുണ്ടായിരുന്നെങ്കിൽ അദ്ദേഹം അതേശൈലിയിൽ അതു നിർവ്വഹിക്കുമായിരുന്നു. അതുണ്ടാവാത്ത സ്ഥിതിക്ക്, 'നരൻ ക്രമാൽത്തൻെറ ശവം ചവുട്ടിപ്പോകുന്ന' പോക്ക് പണ്ടെപ്പോഴൊ മനസ്സിൽ പതിഞ്ഞ ഒരു പദ്യശകലത്തിൻെറ തികട്ടിവരലാവാനാണ് സാദ്ധ്യത.

അജൻ ആത്മഹത്യചെയ്തതാണ് അദ്ദേഹത്തിൻെറ ഇന്ദുമതീസ്നേഹത്തിൻെറ മാനദണ്ഡമെന്നു കരുതുന്നവരുണ്ട്. ആത്മഹത്യ ജീവിതത്തിൽ നിന്നുള്ള ഒളിച്ചോട്ടമാണ്. രഘുവംശത്തിൽ മഹാൻമാരായ രാജർഷികളുണ്ടായിട്ടുണ്ട്. എന്നാൽ അജൻ ആ രാജർഷിമാരെപ്പോലെ മഹാനായ ഒരാളാണെന്ന് കാളിദാസൻ പോലും സമ്മതിച്ചിട്ടില്ല. പത്നീവിരഹം താങ്ങുന്ന ശ്രീരാമനെ, അതു താങ്ങാതെ ആത്മഹത്യചെയ്ത അജനേക്കാൾ, ഉയർന്നസ്ഥാനത്തിരുത്തുന്നത് ശ്രീരാമഹൃദയത്തിൻെറ സ്ഥിതപ്രജ്ഞത കൊണ്ടാണ്. അവനവൻെറ ഹൃദയത്തിൻെറ അപക്വമായ നിലയാണ് അജൻെറ ആത്മഹത്യയിൽ കാണുന്നത്. ഇന്ദുമതിയോടുള്ള സ്നേഹമല്ല. സ്നേഹമായിരുന്നെങ്കിൽ, ചിലപ്പതികാരത്തിൽ പാണ്ഡ്യരാജാവിൻെറ പത്നിക്കുസംഭവിച്ചപോലെ ഇന്ദുമതി മരിച്ച ഉടനെ അജനും ഹൃദയംപൊട്ടി മരിച്ചേനെ. അത്തരം സംഗതികൾ അസംഭാവ്യങ്ങളാണ്. വിയോഗം സംഭവിക്കുമ്പോൾ ദുഃഖിക്കുക, സ്വഹൃദയത്തെ വിചാരധാരകൾകൊണ്ട് ഏകാന്തതയിൽ സ്വയം സാന്ത്വനിപ്പിക്കുക, വീണ്ടും മറ്റുള്ളവരുടെ മുമ്പിൽ പ്രസന്നവദനരായി 'പ്രത്യക്ഷപ്പെടാനു'ള്ള ശക്തി സംഭരിക്കുക – ഇതാണ് സാധാരണ ഒരാൾ ചെയ്യുക. കണ്ണുനീർത്തുള്ളിയുടെ കർത്താവും അതു തന്നെ ചെയ്തു. അദ്ദേഹം ബുദ്ധമതതത്ത്വങ്ങളാലും ആർഷസംസ്ക്കാരത്താലും നേരത്തെ സ്വാധീനിക്കപ്പെട്ട വ്യക്തിയാകയാലും ആ ഹൃദയം അത്രമേൽ സ്നേഹസമ്പന്നമാകയാലും ആ പ്രക്രിയയിൽ അദ്ദേഹത്തിന്നൊരു മാറ്റം സംഭവിച്ചു. അദ്ദേഹം മൈത്രാനെപ്പോലെ മറ്റൊരാളായി വളർന്നു. തന്നെ ചുറ്റിയിരിക്കുന്ന എല്ലാവർക്കും സ്നേഹത്തിൻേറയും സുരക്ഷിതത്വത്തിൻേറയും അനുഭവം ഉണ്ടാക്കിക്കൊടുക്കുന്ന ഒരാളായി മാറി.

ഇന്ന് ഒറ്റപ്പെട്ട ചില നിരൂപകർ നാലപ്പാടൻെറ തർജ്ജമഭാവനയെ കളിയാക്കുന്നുണ്ട്. ചങ്ങമ്പുഴയുടെ 'ജീനിയസ്സി'നെ പ്രകീർത്തിക്കുന്നുമുണ്ട്.

ഒരാളെ ഉയർത്താൻ മറ്റൊരാളെ താഴ്ത്തിപ്പറയേണ്ടതില്ല. എന്നാലും ഇതൊരു പതിവായിരിക്കുന്നു. ചങ്ങമ്പുഴ നാലപ്പാടനിൽനിന്ന് രാത്രിയും പകലുമെന്നപോലെ വ്യത്യസ്തനായ ഒരു കവിയും ഒരു വ്യക്തിയുമാണെന്നാണ് എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞിരിക്കുന്നത്. രാത്രിയെ പുകഴ്ത്താൻ പകലിനെ താഴ്ത്തിപ്പറയേണ്ടതില്ല. എന്നാലും ചങ്ങമ്പുഴയെ പുകഴ്ത്താൻ നിരൂപകർ നാലപ്പാടനെ താഴ്ത്തിക്കെട്ടുന്നു. രാത്രിയും പകലും ഭൂമിക്കാവശ്യമാണ്. അവ തമ്മിൽ വ്യത്യാസങ്ങളുമുണ്ട്. അങ്ങനെ ചില വ്യത്യാസങ്ങൾ ഇവിടെ ചങ്ങമ്പുഴയും നാലപ്പാടനും തമ്മിലുള്ളത്, ചങ്ങമ്പുഴയെ കുറ്റം പറയാതെതന്നെ ചൂണ്ടിക്കാട്ടാനാണ് എന്റെ ശ്രമം.

പ്രത്യേകിച്ചൊരു ലക്ഷ്യവുമില്ലാതെ ഒഴുകുന്ന വാക്ധോരണിയാണ് ചങ്ങമ്പുഴയുടേത്. അതിൽ വസിഷ്ഠനെപ്പോലെ ഒരു സ്ഥിതപ്രജ്ഞനെ അന്വേഷിക്കേണ്ടതില്ല. ബുദ്ധനെപ്പോലെ ഒരാത്മാർത്ഥഹൃദയവും അന്വേഷിക്കേണ്ടതില്ല. ഭോഗാലാലസതകൊണ്ടും, തനിയ്ക്കു ചുറ്റുമുള്ളവരും തന്നെ ആശ്രയിച്ചിരിക്കുന്നവരും തന്നെച്ചൊല്ലി ദുഃഖിക്കുന്നതിൽ ഉദാസീനനായും, തന്റെ മാത്രം സുഖത്തിൽ കേന്ദ്രീകരിച്ച ഭാവനയോടുകൂടി,

കപടലോകത്തിലാത്മാർത്ഥമായൊരു
ഹൃദയമുണ്ടായതാണെൻ പരാജയം

എന്ന് ലോകത്തെ മുഴുവൻ കുറ്റപ്പെടുത്തി സ്വയം നല്ല കുട്ടിയാവാനും മടി കാണിക്കാത്ത ഒരേ ഒരു കവി എന്ന നിലയിൽ ചങ്ങമ്പുഴ വിശ്വസാഹിത്യത്തിൽ കോളറിഡ്ജിനു സമാനമാണ്. കോളറിഡ്ജിന്റെ സ്വഭാവത്തിലുള്ള എല്ലാ പ്രത്യേകതകളും ചങ്ങമ്പുഴയ്ക്കുണ്ടായിരുന്നു. ഇംഗ്ലീഷു സാഹിത്യനിരൂപണം കോളറിഡ്ജിനെ അടിതെറ്റിവീണ മാലാഖ (Damaged archangel) എന്നു വിളിച്ചിരുന്നു. ആ സാമ്യം ചങ്ങമ്പുഴയും കണ്ടെത്തിയിരിക്കണം. 'പാടുന്ന പിശാചാ'ണ് അദ്ദേഹത്തിലെ കവി. വിദ്യാർത്ഥിയായിരുന്നപ്പോഴും അല്ലാത്തപ്പോഴും എല്ലാ ഇംഗ്ലീഷുകവിതകളും വായിച്ച് ഇഷ്ടപ്പെട്ട ഭാഗങ്ങൾ പകർത്തിയെടുക്കുന്ന ഒരു പതിവ് ചങ്ങമ്പുഴയ്ക്കുണ്ടായിരുന്നു. അവയെല്ലാം അദ്ദേഹം മലയാളത്തിലേക്കു തർജ്ജമ ചെയ്തിട്ടുമുണ്ട്. ജയദേവന്റെ ഗീതഗോവിന്ദം (ദേവഗീത) ബൈബിളിലെ സോളമന്റെ ഗീതം (ദിവ്യഗീതം) കാളിദാസശാകുന്തളത്തിലെ പദ്യങ്ങൾ, ഗോവിന്ദദാസന്റെ വൈഷ്ണവഭക്തിഗാനങ്ങൾ, ഇംഗ്ലീഷ്, ഫ്രഞ്ച്, റഷ്യൻ, ജർമ്മൻ, ഫ്ലെമിഷ്, തുർക്കി, ചൈനീസ്, ജാപ്പാനീസ് ഭാഷകളിലുള്ള നിരവധി കാവ്യഖണ്ഡങ്ങൾ അദ്ദേഹത്തിന്റെ തൂലിക ഭാഷാന്തരംചെയ്തു കൈരളിയ്ക്കു തന്നു. 'യവനിക' ടാഗോറിന്റെ Victory യും, മയൂഖമാല Anantholog yofworldpoetryയും ആണ്. 1949-ൽ പുറത്തുവന്ന മഞ്ഞക്കിളികൾ ചൈനീസ് കവിതകളുടെ സമാഹാരമാണ്. 1937-ലെ സുധാംഗദ ടെനിസന്റെ De none ആണ്. അമൃതവീചിയിലെ 'ഏകാന്തതയിൽ' ഷെല്ലിയുടെ കവിതയുടെ വിവർത്തനമാണ്. ആകെയുള്ള 57 പുസ്തകങ്ങളിൽ എത്ര മൗലികകൃതി, എത്ര വിവർത്തനമെന്നു പറയാൻ ആവാത്ത വിധം വിവിധ ഭാഷകളിൽ വിവിധ കവികളുടെ പദ്യങ്ങൾ

ചങ്ങമ്പുഴ വിവർത്തനം ചെയ്തിട്ടുണ്ട്. അതിന് പ്രത്യേകിച്ചൊരു മാനദണ്ഡമൊന്നും അദ്ദേഹം ദീക്ഷിച്ചിട്ടില്ല. തനിക്ക് എന്തെഴുതണമെന്നോ, അത് തൻെറ വരും തലമുറയെ എങ്ങനെ സ്വാധീനിക്കുമെന്നൊ പ്രത്യേകിച്ചൊരു ദർശനവും ഉണ്ടായിരുന്നില്ല. എന്നാലും, വശ്യവചസ്സായ ആ കവിയുടെ വാക്കുകൾ വർത്തമാനകാലത്തിൻെറ ശ്രദ്ധ പിടിച്ചുപറ്റുന്നതായിരുന്നു. ഞാൻതന്നെ കുട്ടിക്കാലത്ത് അദ്ദേഹത്തിൻെറ രമണൻ കാണാപ്പാഠം പഠിച്ചുവെച്ച് പാടിയിരുന്നു. കൗമാരപ്രായക്കാർക്കും യൗവനത്തിൻെറ തിളപ്പിൽ സ്വന്തം സുഖമല്ലാതെ മറ്റൊന്നും ആലോചിക്കാത്തവർക്കുമുള്ള കവിതകളാണദ്ദേഹത്തിൻേറത്. ലോകത്തിൽ എല്ലാവരും എന്നെ ഒറ്റപ്പെടുത്തുന്നവർ, കപടനാട്യക്കാർ, ഞാൻ മാത്രം ഏകനായ, ആത്മാർത്ഥതയുള്ള ഗായകൻ. ഞാൻ ദിവ്യൻ എന്ന ഒരു ധ്വനിപോലും ഉള്ള കവിതകളാണവ. നാലപ്പാടനാണെങ്കിൽ ആ ദിവ്യത്വപരിവേഷമില്ല. കുഗ്രാമത്തിലെ മുറ്റത്ത്, തറവാട്ടുകാര്യം നോക്കിയിരിക്കുന്ന ഒരു സാധാരണ നാടൻ കാരണവരെപ്പോലെ അദ്ദേഹം തൻെറ സാഹിത്യത്തറവാട്ടിലെ മക്കളും മരുമക്കളും ആദർശശുദ്ധിയുള്ള, മനസ്സാക്ഷിയെ മാനിക്കുന്ന, കവികളും എഴുത്തുകാരും ആകണമെന്ന് വിചാരിച്ചു. അതിന് അവർക്കൊരു മാതൃക സൃഷ്ടിച്ചുകൊടുത്തു, സ്വന്തം ജീവിതത്തിലൂടെ. അതിനവർക്കൊരു വഴി വെട്ടിക്കൊടുത്തു, താൻ കടന്നുപോന്ന വഴിയിൽ തന്നെ സ്വാധീനിച്ച ഗ്രന്ഥങ്ങളുടെ തർജ്ജമയിലൂടെ, അദ്ദേഹം ലോകത്തിൽ നൻമയെന്നപോലെ തിൻമയുമുണ്ടെന്ന് അറിഞ്ഞു. ആരെയും കുറ്റപ്പെടുത്താതെ എല്ലാവരേയും സ്നേഹിച്ചുകൊണ്ട് ഒരു ഗ്രാമീണനായി, ഏറെ പ്രശസ്തി മോഹിക്കാതെ ഒതുങ്ങിക്കൂടി. അദ്ദേഹത്തിൻെറ ജീവിതം ഒരു തുറന്ന പുസ്തകമാണ്. ആർക്കും അതിൽ രഹസ്യക്കലവറകളൊന്നും കാണാനാവില്ല. എല്ലാത്തിനുമുണ്ട് ഒരു സത്യസന്ധമായ പ്രകാശം. ചങ്ങമ്പുഴയുടെ ജനനമരണത്തീയതികളിൽപ്പോലുമുണ്ട് രഹസ്യം. രണ്ടു ജനനത്തീയതിയും രണ്ടു മരണത്തീയതിയുമുണ്ട് അദ്ദേഹത്തിന്. (സാഹിത്യ പ്രവർത്തനസംഘം ചങ്ങമ്പുഴക്കൃതികൾ- ജനനത്തീയതി. 1911-ഒക്ടോബർ 11. കേരളസാഹിത്യഅക്കാദമി സാഹിത്യകാര ഡയറക്ടറി 1913 ഒക്ടോബർ 10. 1948 ജൂൺ 17-ന് മരണം സംഭവിച്ചു. സാഹിത്യകാരഡയറക്ടറിയിൽ 18-6-47.) അദ്ദേഹത്തിൻെറ കുറ്റമല്ലെങ്കിലും!

കോളറിഡ്ജ് എത്രയെത്ര കവിതകളാണ് Morning Post-ൽ പ്രസിദ്ധപ്പെടുത്തിയിരുന്നത്!! Akenside-ൻെറ An elegy വാച്ച്മാൻ എന്ന പത്രത്തിൽ കോളറിഡ്ജിൻേറതായി പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. 'കൊറിയറി'ൽ 1811-ൽ Mutual passion എന്ന പേരിൽ വന്നത് ബെൻജോൺസൺെറ A nymph passion ആണ്. തെറ്റായ തീയതികൾ, അറിയാതെ വന്ന അബദ്ധങ്ങൾ, ചോദിക്കാതെയുള്ള കടമെടുപ്പുകൾ, പണത്തിൻെറ ബുദ്ധിമുട്ടു വരുമ്പോഴൊക്കെ പണംകിട്ടാൻ ആരുടെയെങ്കിലും കവിത തൻേറതായി പ്രസിദ്ധീകരിക്കുന്ന പതിവ് ഇതൊക്കെ കോളറിഡ്ജിനുണ്ടായിരുന്നുവത്രെ. 1797-ൽ മൗലികമായ കവിത ഓരോ ആഴ്ചയും ഉണ്ടാക്കിത്തരാമെങ്കിൽ ഓരോ

ഗിനി വീതം പ്രതിഫലം തരാമെന്ന് Morning post-ന്റെ പത്രാധിപർ കോളറിഡ്ജിനോടു പറഞ്ഞപ്പോഴാണ് മറ്റുള്ളവരുടെ കവിതകൾ കടംവാങ്ങുന്ന സ്വഭാവം കോളറിഡ്ജിൽ രൂഢമൂലമായത്. അന്ന് കോളറിഡ്ജിന്റെ ആത്മമിത്രമായിരുന്ന വെർഡ്സ്‌വർത്തിനോട് അദ്ദേഹം ഇക്കാര്യം പറഞ്ഞു. വേർഡ്സ്‌വർത്തിന്റെ ഒട്ടനവധി കവിതകൾ പ്രതിവാരം കോളറിഡ്ജിന്റേതായി പുറത്തുവന്നു. (Alcause to sappho, Beauty and moonlight, To Lesbia, Death of the starling, Morcierti superstiti, Inscriptions foraseat എന്നിവ അവയിൽ ചിലതുമാത്രം) പിന്നീട് വേർഡ്സ്‌വർത്തുമായി തെറ്റാനും കോളറിഡ്ജിന്റെ ധൈഷണികമായ അസത്യസന്ധതയായിരുന്നു കാരണമായത്. എന്തായിരുന്നു ഈ കള്ളക്കവിതകളുടെ പിന്നിൽ. നിരൂപകൻമാർ കണ്ടെത്തി – 'The Overmastering needs, Compulsive acquisition of reputation and from it money.' ലഹരി പദാർത്ഥങ്ങൾ ഉപയോഗിക്കാനും സുഖലോലുപമായ ജീവിതം നയിക്കാനും പണം വേണം. ധാരാളം പണംകിട്ടുന്ന കവിയാവണമെങ്കിൽ പ്രശസ്തനായ കവിയാവണം. കോളറിഡ്ജിന്റെ സ്വഭാവത്തിന്റെ കാരണം അതായിരുന്നു. ചങ്ങമ്പുഴയുടെ കാര്യത്തിലും ഇത് ഏറെക്കുറെ ശരിയാണ്. എല്ലാ കാപട്യവും മറച്ചുവെച്ച് കോളറിഡ്ജ് താനൊരു ശിശുവെപ്പോലെ നിഷ്ക്കളങ്കനായി നടിച്ചിരുന്നു. (Pretend Childlike innocence) അദ്ദേഹം സ്വപ്നജീവിയും എല്ലാ പുസ്തകവും വായിക്കുന്ന സ്വഭാവക്കാരനുമായിരുന്നു. (day dreamer, appetite for books) വേർഡ്സ്‌വർത്ത് അദ്ദേഹത്തെക്കുറിച്ചു പറഞ്ഞു, 'He has no voluntary power of mind, nor capable of acting under any constraint of duty or moral obligation.' ഹാസ്‌ലിറ്റിന്റെ അഭിപ്രായവും Aman without a will എന്നായിരുന്നു. അദ്ദേഹത്തിന്റെ ശവക്കല്ലറമേൽ എഴുതിവെച്ച കവിതാശകലംകൂടി ചങ്ങമ്പുഴ മോഷ്ടിച്ചിട്ടുണ്ട്.

'Stop -- Christian passerby, stop child of god
And read with gentle breast
Beneath this god
A poet lies, or that which once seemed he.'

ഹൃദയമുള്ളവരാരും ആ കുഴിമാടത്തിനു മുന്നിൽ ഒരു നിമിഷം നിൽക്കാതിരിക്കയില്ല. പാവം, കഴിവുകളുണ്ടായിട്ടും അവയെ നശിപ്പിച്ച ഒരാൾ എന്നു പറയാതിരിക്കില്ല.

Mercy for praise to be forgiven for fame
He asked and hoped through christ.

പ്രശസ്തിക്കും നൈമിഷികമായ സുഖങ്ങൾക്കും മോഹിച്ച് എന്തൊക്കെയോ കാട്ടിക്കൂട്ടിയ ഒരു ചെറുപ്പക്കാരന്റെ ഓർമ്മമേൽ ഇത്തിരി കണ്ണുനീർ തൂകാതിരിക്കയുമില്ല. നാലപ്പാടൻ അപ്രകാരം സഹതാപം അർഹിക്കുന്ന ഒരു കവിയല്ല. നിരാശയും വിഷാദാത്മകത്വവും ഏശാതെ, ജീവിതഭാരങ്ങളെ ഒറ്റക്കു നേരിട്ട് നിരാശയിലും വിജയം കണ്ട ആളാണ്.

ലോകസാഹിത്യത്തിലെ എല്ലാ മഹാരഥൻമാരും ആ മനസ്സിന്റെ തെക്കിനിയിൽ അതിഥികളായി വന്നിട്ടുണ്ട്. അവരുടെയെല്ലാം പല ഗുണങ്ങൾ അദ്ദേഹത്തിൽ സ്വാംശീകരിക്കപ്പെട്ടിട്ടുമുണ്ട്. എന്നാൽ ആതിഥേയനായ നാലപ്പാടൻ എപ്പോഴും സ്വന്തം വ്യക്തിത്വം കാത്തു സൂക്ഷിച്ചുകൊണ്ടു ജീവിച്ചു. അതിനുള്ള പക്വത കാണിച്ചു. ചങ്ങമ്പുഴയുടെ തർജ്ജമഭാവനയും നാലപ്പാടന്റെ തർജ്ജമഭാവനയും തമ്മിൽ ഉള്ള അന്തരം അതാണ്. ഒരാൾ ഒരു കണ്ണാടിത്തരിയാണ്, ഒരു കുപ്പിവളപ്പൊട്ട്. അതിൽ നിറങ്ങൾ പ്രതിഫലിക്കുമ്പോൾ മനോഹരം.. കുട്ടികൾ അതിനെ കാലിഡോസ്കോപ്പിലിട്ടു കളിക്കുന്നു. യുവതികൾ അതിനെ വളയാക്കി ധരിക്കുന്നു. യുവാക്കൾ അതിനെ യുവത്വത്തിന്റെ ചൂടിൽ കാമിനിമാർക്കു സമ്മാനിക്കുന്നു. കുട്ടികളും യുവാക്കളും യുവതികളും അതിനെ പെട്ടെന്നു മറക്കുന്നു. മറക്കാതിരുന്നാൽ ജീവിതം ആത്മഹത്യയിലൊ ഭ്രാന്താശുപത്രിയിലൊ കലാശിക്കുന്നു. മറ്റെയാൾ ഒരുതുള്ളി വെള്ളമാണ്. കണ്ടാൽ സൗന്ദര്യമില്ല. ആരും അതിനാൽ ആകർഷിക്കപ്പെടുന്നുമില്ല. പക്ഷെ ജനിച്ചനാൾ മുതൽ ദേഹിദേഹവുമായി പിരിയുന്നനാൾ വരെ, എല്ലാ കാലത്തും എല്ലാ രാജ്യത്തുമുള്ള എല്ലാ പ്രായക്കാർക്കും ആവശ്യമുള്ള വസ്തുവാണത്. അതിനെ മറന്ന് ഒരാൾക്കും ജീവിക്കാൻ വയ്യ. കാവ്യപ്രതിഭയാകുന്ന സവിതാവിന്റെ കരങ്ങൾ കണ്ണാടിത്തരിയേയും വെള്ളത്തുള്ളിയേയും തൊട്ടു തഴുകി അവയിൽ വർണ്ണക്കൂട്ടു ചാർത്തി. വർത്തമാനകാലം കണ്ണാടിത്തരിയെ തിലകത്തിൽ ചാർത്തി അതിന്റെ സൗന്ദര്യത്തെക്കുറിച്ച് സ്തുതിപാടുമ്പോഴും, ആ വെള്ളത്തുള്ളിയാണ് അതിന്റെ തൊണ്ടയ്ക്ക് ഇത്തിരി കുളിരും സ്തുതിപാടാനുള്ള ശക്തിയും നൽകുന്നത്. ചങ്ങമ്പുഴ സ്വന്തം ജീവിതത്തെ വിലാസകാവ്യമാക്കാൻ തന്റെ കുടുംബാംഗങ്ങളെക്കൊണ്ട് വിലാപഗീതം പാടിച്ചു. നാലപ്പാടൻ വിലാപഗാനമായ സ്വന്തം ജീവിതം കൊണ്ട് സ്വന്തം കുടുംബാംഗങ്ങൾക്ക് വിലാസജീവിതം പടുത്തുയർത്താനുള്ള അടിത്തറ കെട്ടി.

# 7. ബുദ്ധജൈനമത സ്വാധീനം -- നാലപ്പാടനിൽ

നന്നെ ചെറുപ്പത്തിൽത്തന്നെ പൗരസ്ത്യദീപം തർജ്ജമചെയ്ത നാലപ്പാടൻ ബുദ്ധമതതത്വങ്ങളാൽ സ്വാധീനിക്കപ്പെട്ടിരുന്നു എന്നതിൽ തർക്കമില്ല. തിയോസഫിക്കൽ സൊസൈറ്റിയുമായുള്ള അദ്ദേഹത്തിന്റെ പരിചയവും മദാം ബ്ലവാട്സ്ക്കിയുടെ 'നിഗൂഢ തത്ത്വ'ത്തിലുള്ള അദ്ദേഹത്തിന്റെ അവഗാഹവും ഇതിന്നുപോൽബലകമായ തെളിവുകളാണ്. എങ്കിലും ഇന്നർ ഇസോട്ടറിക് സർക്കിളിലേക്കുള്ള അംഗത്വം അദ്ദേഹം നിരസിച്ചു. ബുദ്ധമതത്തിൽ ചേരാൻ അദ്ദേഹം വിസമ്മതിച്ചു. പൗരസ്ത്യദീപത്തെ മുഴുവനായി ഒഴിച്ചുനിർത്തിയാൽ അദ്ദേഹത്തിന്റെ കൃതികളിൽ **ഏതിലെല്ലാം** ജൈനബുദ്ധമതസ്വാധീനം കാണുന്നുണ്ട് എന്നു നോക്കാം.

**കൗമുദിയിൽ** പ്രസിദ്ധീകരിച്ച ഹിതകാരിത്വം, വാനപ്രസ്ഥന്റെ **വിരക്തി** എന്നിവയും ഞാൻ കണ്ട കുരുക്ഷേത്രം എന്ന കവിതയും, ഏതാനും മുക്തകങ്ങളും പുളകാങ്കുരത്തിൽ കാണാം. ഈ കവിതകൾ കണ്ണുനീർത്തുള്ളിക്കുമുമ്പ് രചിക്കപ്പെട്ട കവിതകളാണ്. ഗാർഹസ്ഥ്യം ഉപേക്ഷിച്ച് വനത്തിലേക്കു പോകാൻ ആഗ്രഹിക്കുന്നതാണ് വാനപ്രസ്ഥന്റെ വിരക്തി.

ധനം, മാനം, നാനാലളിതവതിയായ മാനിനി, പുകഴ് എന്നിവയിൽ ഉണ്ടാകുന്ന കൊതികൊണ്ട് ഉഴലുന്ന മനസ്സ് എതനർത്ഥത്തിലാവും ചെന്നു ചാടുക എന്ന് വാനപ്രസ്ഥത്തിനു പോകാനാഗ്രഹിക്കുന്ന വ്യക്തി ശങ്കിക്കുന്നു. കാമവശഗനായി നാടുനീളെ മൃഗങ്ങളെപ്പോലെ നടന്നിട്ടും പണക്കാരുടെ കാലടിയിൽ കിടന്നിട്ടും ദുരമൂത്ത് പലേ അശുഭകാര്യങ്ങൾ ചെയ്തിട്ടും, സഹിക്കാൻ വയ്യാത്ത അപവാദങ്ങൾ പലതും കേട്ടിട്ടും, ശത്രുവിന്റെ മുമ്പിൽ കൈകൂപ്പി നിന്നിട്ടും, പരഗൃഹത്തിൽ കഴിയേണ്ടിവന്നിട്ടും ഒരാൾക്കും ചേരാത്ത ഇപ്പണികളൊക്കെ ചെയ്തിട്ടും മനുഷ്യന്റെ ദുരാശയ്ക്ക് തൃപ്തിവരുന്നില്ല. സുന്ദരിമാരുടെ സ്തനവും, വിത്തവിഭവമുള്ള മൂർഖന്റെ കാലടിയും ശരണം എന്നു രണ്ടു കടുപ്പമായ കൃത്യങ്ങൾ ചെയ്തുകൊണ്ട് പൂർവ്വപുണ്യഫലമായി ലഭിച്ച ഈ ജീവിതം ഒടുക്കിക്കളയേണ്ടിവരുന്നത് നിയതിയുടെ ദുഷ്ടതതന്നെ. 'മായ' എന്തെല്ലാം പറഞ്ഞുവോ അതെല്ലാം ചെയ്ത് രാത്രിയും പകലും മനുഷ്യൻ പാടുപെട്ടിട്ടും

അവനു കിട്ടുന്നത് വെറും താപം മാത്രം. അതിനാൽ 'മായ'യുടെ മട്ട് അറച്ചു കഴിഞ്ഞു, ഈ വ്യക്തിയ്ക്ക്. ദുഃഖങ്ങളോടു പടവെട്ടിപ്പടവെട്ടി കാലം പോയി. ഇങ്ങനെ അലയുന്നതാണാ ജനങ്ങൾ സംസാരജീവിതത്തിൽ സുഖമായി കരുതുന്നത്! മറ്റുള്ളവരുടെ മുമ്പിൽ കിഴിഞ്ഞു പറയേണ്ടിവരിക, കണ്ടവരുടെ കാൽ ഉഴിയേണ്ടിവരിക, സുന്ദരിമാർക്ക് ആത്മാവടിയറവെയ്ക്കുക – അങ്ങനെയുള്ള സുഖം എനിക്കു കിട്ടേണ്ട. മായയുടെ തിരിപ്പുകളും കളികളുമൊക്കെ തനിക്കു മനസ്സിലായിക്കഴിഞ്ഞു. ഉടഞ്ഞുപോകുന്ന ഈ ഉടലിനുവേണ്ടി, കഠിനഹൃദയരുടെ മുമ്പിൽ ഓഛാനിച്ചും തൊഴുതും വെറുതെ ഉഴലുന്നതെന്തിന്? കൂറ്റൻ കടലു പോലെ അതാ വനം പരന്നുകിടക്കുന്നു. അതിൽ കടന്നാൽ ആർക്കാണ് എന്താണ് അസുലഭമായിട്ടുള്ളത്. ഇനിമുതൽ വനമാണ് എന്റെ നാട്. ബഹുസുഖമായി കായ്കൾ പറിച്ചുതിന്നാം. സ്വാദുള്ള കുളിർജലം കുടിക്കാം. ഇളം തെന്നൽ പുണരാം. ആരോടും വണക്കം നടിക്കേണ്ടതില്ല. വള്ളിക്കുടിലിൽ കൂടാം. എനിക്കു പുലരുവാൻ കാടു മതി. കണ്ടാൽ പിടിച്ചുതിന്നുന്ന കാട്ടുമൃഗങ്ങളുണ്ടാവാം. ഞാൻ അവയുടെ നടുക്കിലും ജീവിച്ചുകൊള്ളും. പറഞ്ഞുകൊണ്ടിരിക്കെ തലയും കൊണ്ടുപോവുന്ന നാട്ടിലെ ദുഷ്ടൻമാർക്കിടയിലിരിക്കാനാണ് വിഷമം. കാട്ടിൽ പുരികം കൊണ്ട് ഏതു മനുഷ്യനെയും മയക്കുന്ന മതിമുഖികളില്ല. അവിടെ അതുകൊണ്ട് സംസാരജന്യമായ ദുഃഖക്കെടുതിയെ പേടിക്കേണ്ടതില്ല. മരത്തോൽ വസ്ത്രമാക്കാം. കായും കനിയും തിന്നാം. ഉരിയരി യാചിച്ചെങ്കിലും ഉണ്ണാം. ഗുഹയിലോ പാറയിലോ കിടന്നുറങ്ങാം. അപ്പോൾ പിന്നെ വിഷയസുഖങ്ങളെ പേടിക്കാനില്ല. എന്റെ അഹങ്കാരം മാറാൻ ഏറ്റവും നല്ല വഴിയും ഗൃഹത്തിലെ പൂമച്ചിൽ പ്രിയജനങ്ങളുമായി വാഴുന്ന മഹത്തായ സൗഖ്യത്തെ തൃണസദൃശം ത്യജിച്ച് ഗുഹയ്ക്കുള്ളിൽ വാഴുന്നതുതന്നെ. പരംജ്യോതിസ്സിനെ ഉള്ളിലുറപ്പിച്ചതുപോലെ ഉറപ്പുള്ള വൻവൃക്ഷങ്ങൾ ചുറ്റും കാണാം. പക്ഷിക്കൂട്ടങ്ങൾ ചുറ്റും ഈശ്വരമഹിമ പാടും. ഏതൊരാൾക്കും ആരണ്യത്തിൽ ചെന്നാൽ വിഷയരതി കുറയും. അഹങ്കാരം ത്യജിച്ച് അനുപമചിദാനന്ദഭരമായ മഹസ്സിനെ ധ്യാനിച്ച് അമലതരമായ ഉൾത്തളിരോടെ മഹർഷിമാർ മരുവുന്നതിനാൽ മഹത്തരമായ പുണ്യാരണ്യം എന്റെ ഭവനമായാൽ ഞാൻ സുകൃതിയായി. കുളർകുന്നിൻമേൽ നിന്ന് ഒഴുകിവരുന്ന സ്വർഗ്ഗനദിയിൽ കുളിച്ചും കൈവല്യലീലാനിലയമായ ഈശ്വരപദം തെളിഞ്ഞുള്ളിൽ ചേർത്തും ഞാൻ മരുവുമ്പോൾ 'മായ'യ്ക്ക് എന്നെ കളിപ്പിക്കാനാവില്ല. പരമാനന്ദമയവും യോഗികൾ തിരയുന്നതുമായ അഖിലൈശ്വര്യനിലയമായ കപർദ്ദിയുടെ തൃപ്പാദം കരളിൽ വിലസുമ്പോൾ പ്രപഞ്ചത്തെപ്പറ്റി കൊതിവരാൻ ഒരു വഴിയും കാണുന്നില്ല. ഇങ്ങനെ വിഷയവിഷമഭ്രാന്തുതീർന്ന് അനുനിമിഷം ആത്മൈകമനനം ചെയ്ത് അമൂല്യമായ വിബുധ തടിനീ പുണ്യപുളിനസ്ഥലത്തിൽ കഴിഞ്ഞുകൂടാൻ എനിക്കെന്നാണാവോ സാദ്ധ്യമാവുക?

വിഷയസുഖങ്ങളോടുള്ള വിരക്തിയും, ഗാർഹികക്ലേശങ്ങളോടുള്ള വെറുപ്പും, ലോകത്തിൽ മറ്റൊരാൾക്കു വഴങ്ങേണ്ടിവരുന്നതിൽ തോന്നുന്ന അഭിമാനവും, സ്വന്തം അഹങ്കാരം മാറ്റാൻ ആ കാനനവാസം കൂടിയേ തീരൂ എന്ന് സന്യാസത്തിലേക്കുള്ള ചായ്‌വും ഇതിലുണ്ട്. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്യാസം ഇങ്ങനെയാണ് വർണ്ണാശ്രമധർമ്മ ക്രമം. നാലപ്പാടന്റെ ജീവിതത്തിൽ ബ്രഹ്മചര്യം, വാനപ്രസ്ഥം, സന്യാസം, ഗാർഹസ്ഥ്യമെന്നാണ്. ഇതിൽ അവസാനത്തെ ആശ്രമമായി വരുന്ന ഗാർഹസ്ഥ്യത്തിലാണദ്ദേഹത്തിന്റെ സന്യാസം. വിദ്യാരണ്യൻ സന്യാസത്തെ വിദ്വൽസന്യാസം, വിവിദിഷാ സന്യാസമെന്നു തിരിച്ചിട്ടുണ്ട്. വിദ്വൽസന്യാസത്തിൽ മഹത്തായ ഒരു ദർശനത്തിലൂടെ ബ്രഹ്മനിർവ്വാണം ലഭിച്ച വ്യക്തി ജീവിതത്തിൽ ഏതാശ്രമത്തിൽ തുടർന്നാലും ഉള്ളുകൊണ്ട് സന്യാസിയായിരിക്കും. വിവിദിഷാസന്യാസം ബ്രഹ്മാനന്ദം കാംക്ഷിക്കുന്ന ജിജ്ഞാസു അതിനായി സ്വീകരിക്കുന്ന ഒരു മാർഗ്ഗമാണ്. വാനപ്രസ്ഥന്റെ വിരക്തിയിൽ വിവിദിഷാ,ന്യാസത്തിന് ഇച്ഛിക്കുന്ന ഒരു മനസ്സിനെ നാം കാണുന്നു. പില്ക്കാലകവിതകളിൽ (പുളകാങ്കുരത്തിലെ 'കണ്ണുനീർത്തുള്ളി'ക്കു ശേഷമെഴുതിയത് ചക്രവാളം) വിദ്വൽസന്യാസിയേയും കാണാം. ബുദ്ധദേവന്റെ ജീവിതത്തിൽ വീടുവിട്ടുപോകുന്ന വേളയിൽ അദ്ദേഹം വിവിദിഷാ സന്യാസിയായിരുന്നു. നിർവ്വാണലബ്ധിയിലാണ് വിദ്വൽസന്യാസം നേടുന്നത്. വാനപ്രസ്ഥന്റെ വിരക്തിയോടെ സന്യസിക്കാൻ പോയിട്ട്, തിരിച്ചുവരികയും മാധവിയമ്മയെ വിവാഹം കഴിക്കുകയും, എല്ലാവരും വിലക്കിയിട്ടും ആ വിവാഹം കഴിച്ച് സുഖാനുഭൂതിരസം പൂർണ്ണമായി നുകരുംമുമ്പേ അനുഭവിക്കേണ്ടിവന്ന ഹൃദയവ്യഥയാൽ നിർവ്വേദംവരെ എത്തിപ്പെടുകയും ചെയ്ത നാലപ്പാടൻ നിർവ്വേദിയെന്ന് പേരെടുത്ത ബുദ്ധന്നു ലഭിച്ച നിർവ്വാണം നേടിയോ? അത് പറയാൻ ആർക്കാവും. ദുഃഖത്തിന്റെ മുന്നിലെത്തുമ്പോഴാണ് ഹൃദയത്തിൽ നിർവ്വാണത്താമരമൊട്ടു വിരിയുന്നതെന്നദ്ദേഹം മനസ്സിലാക്കിയത് കണ്ണുനീർത്തുള്ളിയ്ക്കു ശേഷമാണ്. ദാരിദ്രത്തേക്കാൾ, ഗാർഹികക്ലേശങ്ങളേക്കാൾ കൊടിയ ഒരു ദുഃഖം തട്ടിയപ്പോൾ – സ്നേഹിക്കുന്ന ഒരാൾ ഇനിയൊരിക്കലും തിരിച്ചുവരില്ലെന്നായപ്പോൾ – സ്ത്രീ മനുഷ്യരെ മയക്കാൻ വരുന്ന മോഹിനിയോ പിശാചോ അല്ല, അവൾ മനുഷ്യന്റെ ആത്മാവ് ആരുടെ മുന്നിൽ അടിയറ വെക്കപ്പെടണമോ ആ വിശ്വമാതാവിൻെ രൂപമാണെന്നും, താൻ ബ്രഹ്മമാണെങ്കിൽ തന്റെ പ്രിയതമ തന്റെ പ്രകൃതിയാണെന്നുമുള്ള ആരോഗ്യകരമായ ആശയം ഉണ്ടായപ്പോൾ സ്ത്രീ പുരുഷബന്ധം രണ്ട് മനുഷ്യാത്മാക്കൾ തമ്മിലുള്ള പരിപൂർണ്ണമായ സംയോഗമായി. ശരീരത്തിന്റെ കെട്ടുകളേക്കാൾ മനസ്സിന്റെ കെട്ടുകൾ ദൃഢമായി. ഇക്കാര്യത്തിൽ മാത്രമാണ് നാലപ്പാടൻ ബുദ്ധനോടു വിയോജിക്കുന്നത്. അദ്ദേഹം തന്റെ 49-ാം വയസ്സിൽ, തന്നെ മാത്രമെ വിവാഹം കഴിയ്ക്കു എന്നു ശാഠ്യം പിടിച്ചിരിക്കുന്ന തന്റെ ഭാര്യയുടെ സഹോദരിയെ (അവർക്കന്നു 37 വയസ്സാണ്) ശരീരത്തിൽ ആസകലം ബാധിച്ച വെള്ളപ്പാ

ണ്ടോടുകൂടിയ കാളിപുറയത്തു ബാലാമണിയമ്മയെ, വിവാഹം കഴിക്കുന്നത് ഈ പക്വതയോടുകൂടിയാണ്. ആ വിവാഹത്തിനു മുമ്പ് ജ്യോത്സ്യൻമാർ പറഞ്ഞതനുസരിച്ച് ബാലാമണിയമ്മയുടെ വീട്ടുകാർ അദ്ദേഹത്തോടു പറഞ്ഞു, കുട്ടികളുണ്ടാവണമെങ്കിൽ വിവാഹത്തിനുമുമ്പ് ഒരു പ്രായശ്ചിത്തം ചെയ്യണമെന്ന്. നാലപ്പാടൻ ദൃഢസ്വരത്തിൽ പറഞ്ഞു, 'കുറ്റം ചെയ്തവരാണ് പ്രായശ്ചിത്തം ചെയ്യുക. ഞാൻ അതിനു തയ്യാറല്ല. എനിയ്ക്ക് അനുഭവിക്കാനുള്ളത് എന്റെ പൂർവ്വജൻമഫലമാണ്. അത് ഈ ജൻമത്തിൽ അനുഭവിച്ചുതീർത്തില്ലെങ്കിൽ മറ്റൊരുജൻമംകൂടി ഞാൻ എടുക്കേണ്ടിവരും. അതിനു ഞാൻ തയ്യാറല്ല. ഈ പൂർവ്വജൻമഫലം എന്നോടൊപ്പം അനുഭവിക്കാൻ തയ്യാറുണ്ടെങ്കിൽമാത്രം വിവാഹം നടത്തിയാൽ മതി.' ധീരമായ ആ പ്രഖ്യാപനം വീട്ടുകാരെയും ജ്യോത്സൻമാരെയും നടുക്കി. പക്ഷെ പ്രതിശ്രുത വധുവിനെ നടുക്കിയില്ല. അവർ സസന്തോഷം ആ വിവാഹം കഴിച്ചു. കെ. എം. പണിക്കരുടെ പങ്കീപരിണയത്തിലെ ശ്ലോകം പലതവണ കുട്ടിയോപ്പു (കാളിപുറയത്തു ബാലാമണിയമ്മ) എനിക്കു പാടിത്തന്നിട്ടുള്ളതോർക്കുമ്പോൾ, തന്റെ വെള്ളപ്പാണ്ടുകൊണ്ടുണ്ടായ അവിവാഹിതയായിക്കഴിയാനുള്ള നിർഭാഗ്യം നാലപ്പാടൻ തീർത്തു തന്നതുപോലെ, അദ്ദേഹത്തിന്റെ പൂർവ്വപത്നിയായ തന്റെ ജ്യേഷ്ഠത്തിയുടെ മരണം വരുത്തിവെച്ച ഒടുങ്ങാത്ത കണ്ണീരും ഹൃദയവ്യഥയും കുറയ്ക്കാൻ അവരും സഹായകമായിരുന്നിട്ടുണ്ടാവാമെന്നു തോന്നുന്നു. അവരെ തത്ത്വവിചാരത്തിലേക്കു തിരിക്കാനും അവർക്കുവേണ്ടി സംഗീതം ആസ്വദിക്കാനും അമ്മാമൻ ശ്രമിക്കയുണ്ടായി എന്ന് നാലപ്പാട്ടു ബാലാമണിയമ്മ എഴുതുന്നു. പരസ്പരം അറിഞ്ഞുകൊണ്ടുള്ള ഒരുത്തമദാമ്പത്യം നയിക്കാൻ അവർക്കു സാധിച്ചു. ഗാർഹസ്ഥ്യത്തിലിരുന്നുകൊണ്ടാണ് നാലപ്പാടൻ വിദ്വൽസന്ന്യാസിയായത്.

ദുഃഖമേ നീയെങ്ങു തൃക്കഴൽ ചേർപ്പത-
ങ്ങൊക്കെയും ശ്രീകോവിൽതന്നെയല്ലൊ
നിമ്മുന്നിലെത്തിയ നെഞ്ചിൽ പതിയുന്നു
നിർവ്വാണത്താമരമൊട്ടുനീളെ

ദുഃഖത്തിന്റെ മുമ്പിലെത്തിയ തന്റെ നെഞ്ചിൽ പതിഞ്ഞ നിർവ്വാണത്താമരമൊട്ടിനെ അദ്ദേഹവും അനുഭവിച്ചറിഞ്ഞിരിക്കണം. സ്വന്തം ഹൃദയം മഹാവിഷ്ണുവിന്റെ പാദം പതിഞ്ഞതിനാൽ പുണ്യതീർത്ഥമാക്കിയ നാരദനെപ്പോലെ, ദുഃഖത്തിന്റെ പാദം പതിഞ്ഞ തൃക്കോവിലാക്കി നാലപ്പാടൻ. ഞാൻ കണ്ട കുരുക്ഷേത്രവും നാലപ്പാടന്റെ ഒരാദികാലകവിതയാണ്. ഒന്നാം ലോക മഹായുദ്ധം ലോകത്തെമ്പാടുമുള്ള കവികളെ യുദ്ധക്കെടുതികളെക്കുറിച്ചു ചിന്തിപ്പിച്ചിരുന്നു. നാലപ്പാടനും അതിൽ നിന്നു വിഭിന്നനായിരുന്നില്ല. ഒരിക്കൽ അദ്ദേഹം മഹാഭാരതത്തിലെ കുരുക്ഷേത്രയുദ്ധത്തെക്കുറിച്ചും അതിലെ മഹാരഥൻമാരെക്കുറിച്ചും ചിന്തിച്ചുകൊണ്ട് ഉറങ്ങാൻ കിടന്നു. ഉറങ്ങി അല്പം കഴിഞ്ഞതേയുള്ളു. മനോഹരമായ ഒരു വിമാനത്തിൽ ഒരു മഹർഷിയോടൊത്ത് ഭാരതഭൂമിയുടെ

മുകളിലൂടെ താൻ സഞ്ചരിക്കയായി, 'തങ്കത്തുടുപ്പാർന്ന നിറം, വിരിമാർ വിരിപ്പായി പൊൻ കമ്പിപോലെ നീണ്ട താടി, ഒത്ത ദേഹം, കവിയിൽ ത്തെളിഞ്ഞ മുഖം– അങ്ങനെ കൺമുന്നിൽ മൗനിയായിരിക്കുന്ന ഒരു മഹാപുരുഷൻ.' അതാരെന്നോ, നഭസ്സിലോടുന്ന രഥം ആരുടേതെന്നൊ കവിയ്ക്ക് മനസ്സിലാവുന്നില്ല. ഏതു രാജ്യത്തേക്കാണ് താൻ പോകുന്ന തെന്നും അറിയുന്നില്ല. മഹർഷി തൻെറ കൈയിൽ തൊട്ട് 'വരിക' എന്ന് ആംഗ്യം കാട്ടി. മനുഷ്യരെല്ലാവരും ദൈവത്തെ പിൻതുടർന്നു പോകു മ്പോലെ കവി അദ്ദേഹത്തെ പാവപോലെ പിൻതുടർന്നു. തേർ വിട്ടിറങ്ങി യപ്പോൾ ഭീകരമായ കുരുക്ഷേത്രഭൂമിയിലാണ് താനെന്ന് കവി മനസ്സിലാ ക്കി. വിയർപ്പ് ഒപ്പി തെല്ലിട അമ്പരന്നുനിന്ന കവി, ഭൂമിയുടെ അലങ്കാരങ്ങ ളായി, സൽഗുണരത്നങ്ങൾ നിറഞ്ഞ ചെപ്പുകളായി, ജഗത്തിൽ കീർത്തി കേട്ടവരായി നമുക്കു മഹേശ്വരൻമാരായിത്തീർന്ന പുരുഷാഗ്ര്യൻമാർ കി ടക്കുന്ന കിടപ്പു കാണുന്നു. പിന്നെ, ഈ കാഴ്ച കാണാനുള്ള ആഗ്രഹ ത്തോടെ അവിടെ ചുറ്റി നടക്കുന്നു. യുദ്ധക്കളത്തെ മുട്ടുന്നതുപോലെ പൂർണ്ണചന്ദ്രൻ തൂകിയ നിലാവ് നഭസ്സിനെ ചുറ്റിനിൽക്കുന്നു. വിണ്ണ് ആ മൃതശരീരങ്ങൾ കാണരുതെന്നു കരുതി, ഒരു വെള്ളിക്കിണ്ണം കൊണ്ട് ഈശ്വരൻ അതിനെ അടച്ചുവെച്ചതുപോലെ. (ദേവൻമാർ ദുഃഖം അനുഭ വിക്കാറില്ല. അതു ഭൂമിയിലുള്ളവർക്കുള്ളതാണ്) മൃതശരീരങ്ങളുടേതായ ഒരു കടൽ- അറ്റമില്ലാത്ത ആ കടൽ ചന്ദ്രികയിൽ വിജൃംഭിക്കുന്നതു കണ്ടാൽ അത് കടക്കാൻ കഴിയില്ലെന്നു തോന്നും. തനിക്കുമുമ്പു മൃതരായ പൂർവ്വീകരുടെ ചരിത്രം പഠിച്ചിട്ടുള്ള ആർക്കും ഈ സ്വപ്നത്തിൻെറ അർത്ഥം വ്യക്തമാകും. ലക്ഷക്കണക്കിനു മനുഷ്യർ മരിച്ചുപോയി. അവ രുടെയെല്ലാം മൃതിയിൽനിന്ന് അനശ്വരത്വം ഉണ്ടായി. മൃത്യുവിൽനിന്ന് അമൃതത്വം- ഇതൊരു സ്വപ്നരൂപത്തിൽ നേരത്തെ കവി കാണുന്നു. പിന്നീ ടാണ്, പ്രിയപത്നിയുടെ മൃത്യു അദ്ദേഹത്തെക്കൊണ്ട്,

'മഹത്വമേ മൃത്യുവിൽ നിന്നെനിക്കെ-
ന്നനശ്വരത്വത്തെയെടുത്തുകാട്ടും.'

എന്നു ചോദിപ്പിക്കുന്നത്. ഒരുപക്ഷെ അദ്ദേഹത്തിനു വരാനിരി ക്കുന്ന ആ ദുർവ്വിധി നേരത്തെ കണ്ടിട്ടാവാം, യോഗ്യനായ ആ മഹർഷി നീ മാത്രമല്ല, നിൻെറ ഉറ്റവർ മാത്രവുമല്ല, ലോകത്തിൽ മഹാൻമാരായ എല്ലാവരും മരണസമുദ്രത്തിൽ കടന്നു ചെന്നേ പറ്റു എന്ന് നേരത്തെ സ്വപ്നദർശനം നൽകിയത്. ബുദ്ധനെ ബുദ്ധനാക്കിയത് ദാരിദ്രം, രോഗം, മരണം എന്നിവയെക്കുറിച്ച നിരന്തരചിന്തയാണ്. നാലപ്പാടൻ ദാരിദ്ര്യവും മരണദുഃഖവും അനുഭവിച്ചു. രോഗം അദ്ദേഹത്തെ വാർദ്ധക്യത്തിലാണ് പിടികൂടിയത്. അതിനുമുമ്പുതന്നെ നിരന്തരമായ ചിന്തനം കൊണ്ട് അദ്ദേഹം മഹത്വമാർജ്ജിച്ചുകഴിഞ്ഞിരുന്നു. ആനകളും കുതിരകളും അവ രുടെ യജമാനൻമാരും മേൽക്കുമേൽ കിടക്കുന്ന ആ യുദ്ധക്കളം 'ഒന്നാ ണുനാമഖില' മെന്ന അദ്വൈതമന്ത്രം പാടുന്നു. മൃത്യുവിൻെറ മുമ്പിൽ ആർക്കാണ് ഭേദഭാവന? എല്ലാവരും 'നാമാകെ ഏകദിശിചെന്നണവോർ

കൾ' എന്ന പ്രേമംകൊണ്ട് ഒരുമയോടിരിക്കുന്നു. ആയുധങ്ങളും അവയവങ്ങളും ചിന്നിച്ചിതറി, വികൃതമായും, നിണം വാർന്നൊലിച്ചും, എല്ലുകളും മാംസപിണ്ഡവും ചിന്നിയും കാണാൻവയ്യാത്ത ഭീകരമായ ദൃശ്യം.

ആ കൂട്ടത്തിൽ കവി മനോഹരമായ മുഖത്ത് ഒരു സൂര്യപ്രകാശം ഇപ്പോഴും ഉജ്ജ്വലിക്കുന്ന ഒരു രാജാവിനെ കാണുന്നു. ഉടൽമൂടിയ കട്ടികൂടിയ മാർച്ചട്ടമേൽ ചാർത്തിയ രത്നം, 'പുല്ലാണു പൂരുഷനു പോർമൃതി' എന്നു പറയുന്ന ഉല്ലാസകാരിയായ മൃദു പുഞ്ചിരി ചുണ്ടിൽ, അടുത്തുതന്നെ ധനുസ്സ്. ഇതാരാണെന്നു ചിന്തിക്കുന്ന കവിയോട് മുനി 'കർണ്ണനിതെ'ന്നു പറഞ്ഞു. കവിയുടെ ഉള്ളിൽ നിന്ന് 'ഹാ' എന്നൊരാർത്തനാദം വരുന്നു. കർണ്ണനിൽ കവിയ്ക്കുള്ള ഭക്തിബഹുമാനങ്ങൾക്കതിരില്ല.

'ഹാ, രാജമാനസുയശസ്സെഴുമപ്പുമാനിൽ–
ത്തീരാത്ത ഭക്തിബഹുമാന മെഴുന്നവൻ ഞാൻ.'

'വീരർക്കു വീരൻ, ഉദാരശീലൻ, പൗരുഷപയോനിധി, സത്യസന്ധൻ, ധർമ്മപഥത്തിൽനിന്നു ഒരിക്കലും കാൽ പതറാത്ത പുരുഷൻ– ആരാണ് അങ്ങയ്ക്ക് നേർക്കുനേർ നിർത്താൻ യോഗ്യനായി മറ്റൊരാളുള്ളത്- എങ്കിലും ആളുകൾ പറയുന്നു, ഭവാന് അഭിമാനമേറും എന്ന്. അതിലത്ഭുതമെന്ത്? അഭിമാനമെന്ന പേരുതന്നെ മറന്ന് അടിമത്തം നല്ലതെന്ന് പറഞ്ഞ സാധുജനങ്ങളാണല്ലൊ ഭവാന്റെ അനുജൻമാർ.' ലോകത്തിൽ ഇന്ന് ഭാരതം കിഴിഞ്ഞനിലയിലാണ്, അസ്വതന്ത്രയാണ്. ധർമ്മപഥത്തിൽ ചരിച്ച് സ്വന്തം സ്വഭാവം കൈവിടാതെ, ഭവാനെ ഉള്ളിൽ വെച്ചുകൊണ്ട് വിശ്വവന്ദ്യമായ പദത്തിലേക്കുയരാൻ ദൈവം കനിയട്ടെ എന്നു കവി പറയുന്നു.

സ്വപ്നത്തിൽ കാണുന്ന കർണ്ണൻ കവിയുടെതന്നെ പ്രതീകമാണ്. തനിക്കുണ്ടായതും തന്റെ കുറ്റം കൊണ്ടല്ലാത്തതുമായ എല്ലാവിധ നിർഭാഗ്യങ്ങളോടും പടവെട്ടി, 'ധർമ്മപഥ'ത്തിൽ പതറാതെ, സത്യസന്ധനായി, അഭിമാനിയായി, ധീരനായി, ഉദാരമതിയായി മുന്നേറിയ പുരുഷൻ. അടിമത്തത്തെക്കാൾ സ്വാതന്ത്ര്യം കാംക്ഷിക്കുന്നവൻ. അതിൽ ആളുകൾ അപവാദം പുലമ്പിയാലും കൂസാത്തവൻ. വീരമൃത്യു വരിക്കുന്നതിൽ 'പുല്ലുപോലെ' ആനന്ദിക്കുന്നവൻ. ഇവിടെ ധർമ്മപഥം, സത്യസന്ധത, അഭിമാനം ഇവകൾക്കുള്ള പ്രാധാന്യം സുപ്രധാനമാണ്. ബുദ്ധന്റെ പാതയ്ക്കും ധർമ്മപഥമെന്നാണ് പേര്. കർണ്ണനോട് നാലപ്പാടന് ചെറുപ്പകാലം മുതലേയുള്ള ഈ ആത്മബന്ധമാണ് അദ്ദേഹം കുട്ടിക്കൃഷ്ണമാരാരിലേക്ക് പിന്നീട് സംക്രമിപ്പിച്ചത്. ഓരോ മനുഷ്യാത്മാവും ഓരോ കർണ്ണനാണ്.

യുദ്ധക്കളത്തിലെ കെടുതികൾ കണ്ട് അശോകൻ ബുദ്ധമതം സ്വീകരിച്ചു. സ്വപ്നത്തിലായാലും ഉണർച്ചയിലായാലും യുദ്ധം മനുഷ്യനെ അഹിംസയിലേക്കു തിരിയ്ക്കുന്നു. യുദ്ധത്തിനെതിരെ സമാധാനസന്ദേശം പാടാൻ നിർബ്ബന്ധിക്കുന്നു, ആദ്യമായി യുദ്ധം കണ്ടെത്തിയ മനുഷ്യന്റെ -അതാരായാലും- ജൻമത്തെ, ഹൃദയമുള്ളവർ ശപിച്ചുപോകുന്നു.

ഹാ, മന്നിലാരിതടരെന്നൊരു വസ്തു തീർത്തു?

നാമപ്പുമാൻെറ ജനിയെത്ര ശപിയ്ക്കിലാവും!!

'ഹിതകാരിത്വ'മെന്ന കവിതയിൽ ബുദ്ധമതസ്വാധീനം ഏറെക്കാണാം.

ഇതരൻെറ ഉയിർ ഞാനെടുക്കയോ എന്ന ചോദ്യത്തോടെ കവിത ആരംഭിക്കുന്നു. എത്രസുഖം കിട്ടിയാലും മതിയാവാത്തവൻ, മറ്റൊരാൾക്കു ദുഃഖം അധികരിപ്പിക്കാൻ യുദ്ധം ചെയ്യുന്നത് വിരോധാഭാസമാണ്. കവി പറയുന്നു.

'മതി യുദ്ധം: ഇതേവരെപ്പരൻ
ക്ഷതിയേൽക്കുന്നതിനായ്ക്കൊതിച്ചു നാം
ഗതികെട്ടു കഴിഞ്ഞു: മുറ്റുമു-
ന്നതിയിങ്ങന്യഹിതൈഷികൾക്കു താൻ.'

മറ്റൊരാൾക്ക് ഇടരുണ്ടാക്കാൻ കാട്ടുമൃഗങ്ങൾ മതി. മനുഷ്യൻെറ ഗുണമെന്നു പറയുന്നത് ഹിതകാരിത്തത്തെയാണ്. ലോകം മുഴുവൻ ഒന്നാണ്. 'ഒന്നല്ല' എന്നത് തോന്നൽ മാത്രം. മറ്റുള്ളവർക്കു പീഢചേർക്കുന്നതിൻെറ ഫലം നാം തന്നെ അനുഭവിക്കുന്നു. മനുഷ്യർക്കു മുക്തി കിട്ടാൻ വേണ്ടി സ്വയം അസ്വാതന്ത്ര്യം വരിച്ചവനാണ് പരമാത്മാവ്. അങ്ങനെയുള്ള പരമേശ്വരൻ പരപീഡനതൽപ്പരനിൽ ഭാവുകം ചേർക്കുകയില്ല. ശരീരത്തിൻെറ എല്ലാ അവയവങ്ങളും അന്യോന്യഹിതൈകവർത്തികളാണ്. അങ്ങനെയുള്ള അവയവങ്ങളുള്ള മനുഷ്യർ, അവ തന്ന പാഠം പഠിക്കാതെ, അന്യരെ ദുഃഖിപ്പിക്കുന്നു. അവനവൻെറ ആഗ്രഹങ്ങൾ നിർത്തിവെച്ച് ഏതൊരു രാജാവ് ലോകഹിതം നടത്തുന്നുവോ അവനാണ് ജനതയ്ക്ക് ഈശ്വരൻ. കനകം ചാർത്തി വെറുതെ ഇരിക്കുന്നവൻ പേരിൽ മാത്രമാണ് രാജാവ്. പരനൻമയിലുദ്യമിപ്പവന്ന് വേദോക്തമായ പദം കൈവരുമെന്ന കാഴ്ചയാണ് പുണ്യശാലിനിയായ ഭാരതഭൂമി നമുക്ക് കാട്ടിത്തരുന്നത്. ശ്രീരാമ ദേവനേയും ശ്രീരാമവംശത്തിൽ പിറന്ന് 'പരജനസുഖായ' ജീവിതം ഉഴിഞ്ഞുവെച്ച ബുദ്ധനേയുമാണ് കവി ഈ വരികളിൽ സൂചിപ്പിക്കുന്നത്. അടുത്ത വരികളിൽ അദ്ദേഹം ബുദ്ധനെ പേരെടുത്തു പറയുന്നു.

ഒരു കാട്ടുപുലിയ്ക്കു താങ്ങുവാ-
നരുതാതുള്ള വിശപ്പു കാൺകയാൽ
തിരുമെയ്യതി നാരശിപ്പതി-
ന്നരുളീ, ബുദ്ധനവൻ ജയിപ്പുതേ.

അത്തരം മഹർഷിമാർ ജനിച്ച പുണ്യഭൂമിയുടെ കണ്ണുനിറയ്ക്കുവാൻ ഇന്ന്, ഒരുവന്നും ഉപകാരമില്ലാത്ത ഉടലിൻെറ കൂട്ടും പേറി, നാം മരുവുന്നു. നമ്മുടെ പൂർവ്വീകർ ഭുവനൈകഹിതത്തെ നോക്കി പൂജ്യൻമാരായി. നമ്മളോ സ്വാർത്ഥപരത്വമേറിയിട്ട് പരദാസൻമാരായി- (ബ്രിട്ടീഷുകാരുടെ ദാസൻമാരായി)

പണമെന്തിനു, വിദ്യയെന്തിനുൽ-
ബണമൂക്കെന്തിനു മൂർഖ'നോക്കുകിൽ

ഗുണമന്യഹിതപ്രവൃത്തനാ
വണമെന്നേ ഫലഹേതുവായ് വരൂ.

പണമോ, വിദ്യയോ, ഊക്കോ(ശക്തി) അല്ല അന്യഹിതപ്രവൃത്തനായിരിക്കലാണ് ഉത്തമം. ഇതിൻെറ ആദ്യത്തെ വരി വായിക്കുമ്പോഴൊക്കെ

'വിത്തമെന്തിനു വിദ്യയെന്തിനാ
വിദ്യുതാംഗനു വേറിനി'

എന്ന് പിൽക്കാലത്ത് ചങ്ങമ്പുഴ എഴുതിയ വരികൾ ഓർമ്മവരും.

രണ്ടിൻേറയും സന്ദർഭങ്ങൾ വേറെയാണ്. ശൈലിയും വ്യത്യസ്തമാണ്, എന്നാലും 'പണമെന്തിനു വിദ്യയെന്തിനു' എന്നതിനെ വിത്തമെന്തിനു വിദ്യയെന്തിന് എന്ന് തിരിച്ചിട്ടതുതന്നെയല്ലേ അത്?

ജീവിതം സ്ഥിരമല്ല. മരണം ദൃഢമാണ്. ജീവിച്ചിരിക്കുന്ന കാലത്ത് 'പരഹിതമനുഷ്ഠിച്ച്, പരസുഖത്തെ വർദ്ധിപ്പിച്ച്' (പരജനഹിതായ പരജനസുഖായ എന്ന ബുദ്ധമതം) ദിവസം നീക്കുക എന്നാണ് ചെറുപ്പക്കാരനായ ഈ കവി ഉപദേശിച്ചിട്ടുള്ളത്. അവസാനശ്ലോകത്തിൽ അദ്ദേഹം ഭാരതഭൂമിക്കു വിജയമാശംസിക്കുന്നതിങ്ങനെയാണ്. 'പരനുടെ ഹിതം ഏതൊന്നോ അത് ആവുംവണ്ണം, പരമസുഖത്തോടെ അനുഷ്ഠിച്ച് ഉത്തമസ്ഥാനമേറിയ വരമുനികൾ പിറന്ന ഇന്ത്യേ, നിൻെറ ലോകോത്തരമായ ആ മഹിമ വളർത്തിക്കാണിച്ച് വീണ്ടും വിജയിക്കൂ.' ഈ പ്രാർത്ഥനയുടെ ഫലംപോലെ ആവിർഭവിച്ച ഗാന്ധിജിയിൽ നാലപ്പാടൻ ആകൃഷ്ടനായതിൽ എന്തത്ഭുതം!! ഒരുറുമ്പിന് വേദന പറ്റാതിരിക്കാൻ ചാടിയതുകൊണ്ട് കാൽ ഉളുക്കിപ്പോയ പാവങ്ങളിലെ മെത്രാനെ അദ്ദേഹം സ്നേഹിച്ചുപോയതിലും മലയാളിക്കു പരിചയപ്പെടുത്തിത്തന്നതിലും എന്തത്ഭുതം!!

വാർദ്ധക്യകാലത്ത് അദ്ദേഹമെഴുതിയ വാർദ്ധക്യം എന്ന കവിതയിൽ താൻ എന്തൊക്കെ ആഗ്രഹിച്ചുവോ അതൊക്കെ ആയിത്തീർന്നോ എന്ന ചോദ്യം ഉയരുന്നു.

താരകരത്നം മുറ്റിപ്പതിഞ്ഞ മുടിചൂടി
സ്ഫാരവർണ്ണാഭം നഭഃപൂന്തുകിലുടുപ്പേന്തി
ആന്തരാനന്ദം നിറഞ്ഞേന്തലായ് തിര്യഗ്ലോകം
ഓം തത്സത്തെന്നായ് മൂളും. ശാന്തസംഗീതം പാടി
ഉത്സുകമിലച്ചാർത്തിൽ കൂത്താടും മണിത്തെന്ന-
ലുച്ഛ്വസിച്ചീടുന്തോറുമാത്മാവു ചാടിത്തുള്ളി
ആർക്കുമുള്ളുലുകത്തിന്നുറ്റ ശാശ്വതച്ചെങ്കോൽ
കൈയ്ക്കുള്ളിലടക്കിയോ, സർവ്വർക്കും സമർപ്പിക്കാൻ?
'ജീവിച്ചു ഭവാനെന്നാൽ'- എന്നോടു ഞാൻ ചോദിച്ചേൻ
'ജീവിയിലേതൊന്നിലു മാത്മാവെപ്പകർത്തിയോ?
പുല്ലിറപ്പിലും മാതൃത്വോചിത മീറ്റുനോവിൻ
ദുർഭരഭാവമനുഭവിച്ചു മന്യൂനമായ്
പട്ടിണിയുടെ മുമ്പിൽ സാദരം നിജ സർവ്വോൽ-
ക്കൃഷ്ട നേട്ടവും കാഴ്ച വെക്കുവാൻ വെമ്പിക്കൊണ്ടും

മൂർത്തമാം ക്രൗര്യത്തിൻെറ വായ്ത്തല മറ്റൊന്നിലും
ചേർത്തിടാതതിനോടു തൻമാർത്തട്ടടുപ്പിച്ചും
അന്യർ തന്നഴൽ എല്ലാം താൻപേർത്തും നുകർന്നാത്മാ-
വിന്നില്ല ദുഃഖ ബോധമെന്നതു കൈവന്നുവോ'

ഇതൊക്കെ ആവാനുള്ള ഒരു യജ്ഞമാണ് ജീവിതം എന്നദ്ദേഹം കരുതി. ഓരോ അനുഭവും അദ്ദേഹത്തെ ആ ലക്ഷ്യത്തോടടുപ്പിച്ചു കൊണ്ടിരുന്നു. എല്ലാവർക്കും സമർപ്പിക്കാനായി അനശ്വരതത്വത്തിൻെറ ചെങ്കോലേന്തിയ 'ജിനനാ'യി, ഏതൊരാത്മാവിലും സ്വന്തം ആത്മാവിനെ പകർത്തുന്ന അദ്വൈതിയായ അഹിംസാവാദിയായി, 'പട്ടിണി'യുടെ മുമ്പിൽ സർവ്വസ്വവും കാഴ്ചവെക്കാൻ വെമ്പി, അന്യരുടെ ദുഃഖമെല്ലാം തൻേറതാക്കിയതിനാൽ ദുഃഖബോധമില്ലാത്ത 'നിർവ്വാണ'സുഖം നേടിയ ബുദ്ധനായിത്തീരാൻ മോഹിക്കുകയും അതിന്നായി ജീവിതകാലം മുഴുവൻ യത്നിക്കുകയും ചെയ്ത ഒരു മനുഷ്യാത്മാവായിരുന്നു നാലപ്പാടൻേറത്.

# 8. പുളകാങ്കുരത്തിലെ സപ്തർഷികൾ

**കണ്ണുനീർത്തുള്ളിയ്ക്കുശേഷം** എഴുതിയ ഏഴു കവിതകളാണ് 1928-ൽ പ്രസിദ്ധീകരിച്ച പുളകാങ്കുരത്തിലുള്ളത്. മിസ്റ്റിസിസത്തിന്റെ ഏറ്റവും മനോഹരമായ ഏഴുദാഹരണങ്ങൾ. അനന്തവും അപരിചിതവുമായ ഒരു സത്തയുടെ ഉൺമയെക്കുറിച്ച് ആവർത്തിച്ചാവർത്തിച്ചു പറയുന്ന ഏഴ് കാല്പനിക കവിതകൾ. ഭാരതത്തിന്റെ പുരാതനമായ മിത്തോളജിയിലും ദർശനങ്ങളിലും അടിത്തറയിട്ടാണ് ആ മിസ്റ്റിക് കവിതകൾ പടുത്തുയർത്തപ്പെടുന്നത്. എന്നാൽ അവയ്ക്കതീതമായ ഒരനുഭൂതിരസമുണ്ട് ഈ കവിതകളിൽ.

അനന്തമായ, ലിംഗഭേദമില്ലാത്ത ബ്രഹ്മത്തിൽനിന്നാദ്യമുണ്ടായത് സ്ത്രീയോ പുരുഷനോ? ബൈബിളിൽ പുരുഷനാണ്. പക്ഷേ ഭാരതത്തിൽ മൂലപ്രകൃതിയായ സ്ത്രീയാണ്. സപ്തമാതാക്കളാണ് ആദ്യത്തെ ഋഷിമാർ. മോഹഞ്ജദാരോവിലും ഹാരപ്പായിലും ഉള്ള സീലുകളിൽനിന്ന് ഏഴു ജലദേവതകളെ(സപ്തസൈന്ധവ)ക്കുറിക്കുന്ന ചിത്രങ്ങൾ ചരിത്രകാരൻമാർ കണ്ടെടുത്തിട്ടുണ്ട്. ആദ്യത്തെ മനുഷ്യൻ അച്ഛനല്ല അമ്മയാണെന്ന് 'മെറ്റോക്കോൺട്രിയൽ ആർ.എൻ.എ'യുടെ പഠനംകൊണ്ട് ശാസ്ത്രം തെളിയിക്കുന്നു. മനുഷ്യൻ ആദ്യം പറയാൻ പഠിക്കുന്നത് 'അമ്മ' എന്നാണ്. അവൻ ആദ്യം കണ്ടറിയുന്നതും അമ്മയെത്തന്നെ. പുളകാങ്കുരത്തിലും സപ്തർഷികളിൽ ആദ്യം വരുന്നത് 'ഇന്നത്തെ അമ്മ'യാണ്. എത്ര ഹൃദ്യമായ ജീവിതഗന്ധിയായി ദൃശ്യം. കാലത്തുണർന്നുകിടന്നു കളിക്കുന്ന തന്റെ കുഞ്ഞിനെ താലോലിച്ചുകൊണ്ട് അമ്മ അവന്ന് മംഗളം നേരുന്നു. അമ്മയുടെ മുഖത്തുനോക്കി ആനന്ദിച്ചു ചിരിക്കുന്ന ആ കുഞ്ഞിന് ഈ ജീവിതത്തെക്കുറിച്ചെന്തറിയാം? പൂപോലുള്ള അവന്റെ മേനിയിൽ തൊടുന്നതുപോലും അവനു നോവുമോ എന്നു കരുതി സൂക്ഷിച്ചുകൊണ്ടാണ്. ഈ പ്രപഞ്ചം അതൊന്നും നോക്കില്ല. ആർക്കു നൊന്താലും പ്രപഞ്ചത്തിനൊന്നുമില്ല. ഉള്ളിൽ കള്ളത്തരവും ചതിയും നിറച്ച് പുറത്ത് വെള്ളപ്പുറംപൂച്ചണിഞ്ഞ ലോകം അവനു നോവേൽക്കുമോ എന്നതിനെക്കുറിച്ച് ആലോചിക്കുക കൂടിയില്ല. അത് അമ്മയ്ക്കു നന്നായറിയാം. എന്നാലും ഈ പ്രപഞ്ചത്തിലുമുണ്ട് ഋജുവായ ഒരു നേർവഴി- ഒരു ധർമ്മപഥം. പൂർവ്വീകൻമാരുടെ

പുണ്യപദങ്ങൾ പതിഞ്ഞ ഒരു പാവനമാർഗ്ഗം. വല്ലതും കാണിച്ചു ശീലിക്കാത്തവരുടെ വംശത്തിൻെറ അങ്കുരമായ തൻെറ മകൻ ആ വഴിയിലൂടെ നടന്ന് പൂർവ്വീകരേക്കാൾ ഉന്നതസ്ഥാനത്തെത്തണമെന്നാണ് അമ്മയുടെ ആശ. അമ്മയുടെ പ്രാർത്ഥനയ്ക്കു ശക്തിയുണ്ടെങ്കിൽ മകൻെറ യാത്രയിൽ ഈശ്വരൻ അവന്നു തുണയുണ്ടാവും. ജീവിതയാത്രയിൽ പലതരക്കാരെയും പലതരം അനുഭവങ്ങളേയും അവൻ കണ്ടുമുട്ടിയേക്കാം. പേടിപ്പെടുത്തുന്നവരുണ്ടാവാം. പക്ഷെ ഒരിക്കലും പേടിച്ചു പിന്തിരിയരുത്. പ്രലോഭനങ്ങൾ മാടി വിളിച്ചേക്കാം. അവയെ മാനിക്കരുത്. പട്ടു കിട്ടിയാലും വെട്ടു കിട്ടിയാലും, നിന്ദിച്ചാലും പുകഴ്ത്തിയാലും അവയിൽ ഉദാസീനമായി മുന്നോട്ടു പോകണം. ആകാശം ഇടിഞ്ഞു വീണാൽ പോലും ആകാത്ത കർമ്മത്തിൽ കൈ ചെല്ലരുത്. അമ്മിഞ്ഞപ്പാലിനെ ദുഷിപ്പിക്കാതെ, അമ്മയുടെ ഓമനമകൻ എത്തേണ്ട ലക്ഷ്യത്തിൽ എത്തിച്ചേരണം. ഞാൻ ദരിദ്രമായ ഈ കുടുംബത്തിലാണല്ലൊ വന്നു ജനിച്ചത് എന്നോർത്ത് ഒട്ടും ദുഃഖിക്കരുത്. കേവലാത്മാവായ ഈശ്വരൻ നിന്നിലും മഹർഷിയിലും രാജാവിലും ഒരുപോലെ പൂജ്യനായി പ്രവർത്തിക്കുന്നു. സർവ്വവിജ്ഞാനവും സർവ്വ മഹത്ത്വവും സർവ്വഥാ തിങ്ങുന്ന ഈശ്വരചൈതന്യം കൈവശംവെച്ചുകൊണ്ട് 'ആവൂ ഞാൻ പാവം' എന്നാവലാതിപ്പെടുന്നതാണ് പാപം. അല്ലെങ്കിൽത്തന്നെ നമ്മൾ ഐശ്വര്യവസ്തുക്കളെയല്ലല്ലോ പണ്ടേ ഭജിച്ചു പോരുന്നത്? ആനത്തോലുടുത്ത്, അഭിമാനം കൂടാതെ പിച്ചതെണ്ടി, മലമുകളിലിരിക്കുന്ന മഹാദേവനല്ലേ നമ്മുടെ ദൈവം? നമുക്ക് ജീവിതമാതൃക കാണിച്ചുതന്ന മുനിമാരോ? കായും കനിയും പറിച്ചുതിന്ന് വനത്തിൽ കഴിഞ്ഞിരുന്നവർ. അങ്ങിനെയുള്ള നല്ല വംശത്തിൻെറ കണ്ണികളായ നമ്മുടെ ഇച്ഛാശക്തി ദാരിദ്രംകൊണ്ട് താണു പോകുമോ?

പിച്ചവാങ്ങിയ കൈകൊണ്ട് മുനിമാർ സ്വർഗ്ഗം ചമച്ചുകൊടുത്ത കഥയുണ്ട്. ഭൃഗുവിൻെറ കല്ലിൽച്ചവിട്ടി പതംവന്ന കാൽച്ചവിട്ട് കൊണ്ട് ഐശ്വരദേവതയായ ലക്ഷ്മിയുടെ നാഥനായ വിഷ്ണുവിൻെറ മാറിൽ വത്സചിഹ്നമുണ്ടായി. ദരിദ്രൻ ധനികനെക്കാൾ വലുതായ കഥകൾ എത്രയെത്ര! വേണമെന്നുണ്ടെങ്കിൽ മഹാമേരുപോലും കയ്യിൽ വരുത്താമെന്നു കാട്ടിത്തരുന്ന കഥകൾ. മുന്നിലേക്കു നീങ്ങുന്ന മനുഷ്യൻ ഇടയ്ക്കൊന്നു പിന്നിലേക്ക് (പഴയ ചരിത്രത്തിലേക്ക്) നോക്കിയാൽ യാത്രയ്ക്കു വേണ്ട ആത്മവിശ്വാസം ലഭിക്കും. തള്ളവിരലോളം പോന്ന അഗസ്ത്യമുനിക്ക് വിന്ധ്യപർവ്വതം അടിച്ചമർത്താനും അറ്റമില്ലാത്ത സമുദ്രങ്ങൾ കുടിച്ചുവറ്റിക്കാനും കഴിയുന്നു. ഗോവർദ്ധനഗിരി പൊക്കി മഴക്കുട പിടിച്ചത് കോമളമായ കുഞ്ഞിക്കരങ്ങളാണ്. ഒരു നിവൃത്തിയുമില്ല, ചാടിയേതീരൂ എന്നു വന്നാൽ ഒറ്റച്ചാട്ടം കൊണ്ട് നൂറുകാതം പിന്നിടാനും സാധിക്കും (ഹനുമാൻെറ കഥ) അങ്ങനെയുള്ള പൂർവ്വീകരുടെ പരാക്രമങ്ങൾക്ക് എണ്ണിയാൽ അവസാനമുണ്ടോ? വിണ്ണിലിരിക്കുന്ന ആ വിശിഷ്ടാത്മാക്കൾ എൻെറ

കുഞ്ഞിനെ അനുഗ്രഹിച്ച് ശ്രേയസ്സു നൽകട്ടെ എന്നാണമ്മയുടെ അനുഗ്ര

അന്യധർമ്മത്തിലും അന്യജനങ്ങളിലും അന്യായമായി ഭ്രമിക്കാതെ, ൱ന്യാസ ശീലരായ പണ്ടുള്ളവരുടെ ധന്യസ്മരണ ഉള്ളിൽ നിർത്തിയാർ

'അമ്മതന്നോമനക്കൊച്ചു മിടുക്കനു
നൻമയല്ലാതെ കണ്ടില്ലയല്ലൊ.'

കുഞ്ഞിക്കുരുന്നു കരങ്ങൾ കുടഞ്ഞ് ഇളംമഞ്ജുളപ്പുഞ്ചിരി തൂകുന്ന കുഞ്ഞിനെ മാറിലണച്ചു പുണർന്നു പുണർന്ന് അമ്മ നീറുന്ന ഉള്ളം കുളിർപ്പിക്കുന്നു. അമ്മ പാടുകയാണ്:

'ഇമ്മലർപ്പേലവപ്പാടലച്ചുണ്ടിനാ-
ലമ്മയ്ക്കൊരായിരമുമ്മനൽകൂ.
നിർമ്മലവായ് മലർത്തേനിലാറാടിയെൻ
ജൻമസാഫല്യം വരുത്തട്ടെ ഞാൻ.'

ഒരമ്മയുടെ ഹൃദത്തിലല്ലാതെ, ഒരാളുടെ ഹൃദയത്തിലും ഉദിക്കാത്ത മൃദുലമായ ഭാവങ്ങളാണീ കവിതയിലുള്ളത്. ഒരിക്കലും ഒരച്ഛൻപോലുമാകാൻ ഭാഗ്യം ചെയ്യാത്ത ഈ കവിയുടെ ഉള്ളിൽ എത്ര ആർദ്രമായ ഒരു മാതൃഹൃദയമാണ് ഇരിക്കുന്നത്. ഈ സവിശേഷത കണ്ടെത്തിയ നിരൂപകന്നു മാത്രമെ നാലപ്പാടനെ മുഴുവനായി മനസ്സിലായി എന്നവകാശപ്പെടാനാവൂ. നന്നെ കുട്ടിയായിരിക്കുമ്പോൾത്തന്നെ കുട്ടിക്കൃഷ്ണമാരാർ ഈ കവിത വായിച്ചു അതിനാൽ സ്വാധീനിക്കപ്പെട്ടു. നാലപ്പാടൻെറ മിത്രവും ശിഷ്യനും ആയി. നാലപ്പാടൻെറ പദ്യകൃതികൾക്കുള്ള അവതാരികയിൽ എം.ലീലാവതി ഇക്കാര്യം എടുത്തുദ്ധരിച്ചിട്ടുണ്ട്. ഘ്രെസ്ലണമായ, 'മാതൃനിർവ്വിശേഷമായ ഒരാർദ്രത'– 'വിസ്മയവും വിനയവും പ്രണയവും കൂടിച്ചേർന്ന ഒരു വൈകാരികാവസ്ഥ'യാണ് നാലപ്പാടൻ കവിതകളുടെ അന്തർന്നാദത്തിൽ ഉള്ളത്. ഗഹനമായ ദാർശനികതത്വം കൂടി ആ മൃദുലഭാവത്തിൽ തട്ടുമ്പോൾ സരളവും മധുരവും ആയിത്തീരുന്നു.

ഇന്നത്തെ അമ്മ എന്നത്തെയും അമ്മതന്നെയാണെന്നതാണ് മറ്റൊരു സവിശേഷത. ദരിദ്രരാഷ്ട്രമായ ഇന്ത്യയുടെ ആത്മതേജസ്സിനും ആത്മാഭിമാനത്തിനും ഉടവുതട്ടാതെ ഇച്ഛാശക്തിയുള്ള ഋജുബുദ്ധികളായ പൗരൻമാരെ വാർത്തെടുക്കാൻ ഇത്തരം അമ്മമാർ കൂടിയേ തീരൂ എന്നത് ഒരാവശ്യവുമാണ്. ദരിദ്രമായ നാലപ്പാട്ട് തറവാട്ടിലിരുന്നുകൊണ്ട് ധൈഷണികമായ മാനങ്ങളെ കയ്യടക്കിയ ആ നാടൻ കാരണവരുടെ 'അമ്മ' ഭാഗ്യവതിയാണ്. അദ്ദേഹം അമ്മ ആഗ്രഹിച്ചതുപോലെ വളർന്നു, അമ്മയ്ക്ക് ജൻമസാഫല്യം വരുത്തി. ഓരോ പുത്രനും ഓരോ പുത്രിയ്ക്കും ആത്മപരിശോധന നടത്താനുള്ള ഒരവസരം കൂടിയാണ് ചിന്താദ്യോതകമായ ഈ കവിത. വാത്സല്യമല്ലാതെ മറ്റൊന്നും ഈ വരികളിലില്ല. ഉപദേശത്തിൻെറ ഭാരം, ഉപദേശമായിട്ടുപോലും, ഈ കവിത താങ്ങുന്നില്ല. ഇത് പാഠപുസ്തകങ്ങളിൽ ചേർക്കണമെന്നും ഇന്ത്യയിലെ മലയാളമറിയാവുന്ന ഓരോ പൗരനേയും പഠിപ്പിക്കണമെന്നും നമ്മുടെ നിരൂപകർ

എഴുതിവെച്ചത് ഇതിലെ ലക്ഷ്യബോധം കണ്ടിട്ടാണ്. അതിന് മനുഷ്യമനസ്സുകളെ കീഴടക്കാനുള്ള വശ്യശക്തി കണ്ടിട്ടാണ്. ഒരിക്കൽ ഇതു വായിച്ച് പഠിച്ച ഒരു കുട്ടി നേരായ മാർഗ്ഗംവിട്ടു സഞ്ചരിക്കാൻ മടികാണിക്കും.

ബ്രഹ്മവും പ്രകൃതിയും ഭാരതീയദാർശനികൻമാർക്ക് വർണ്ണിച്ചാലും വർണ്ണിച്ചാലും കൊതിതീരലില്ല. അനിർവ്വചനീയമായ അവയെ നിർവ്വചിക്കാൻ ശ്രമിക്കാത്ത ദാർശനികൻമാരില്ല. നാലപ്പാടന്റെ കാല്പനികത അവയെ കാണുന്നത് എത്ര സരളവും മധുരവുമായാണ്. ആർക്കും മനസ്സിലാവുന്ന ഭാഷയിൽ. ശബ്ദസൗകുമാര്യം കൊണ്ടോ ഘടനകൊണ്ടോ 'ദുർഗ്രാഹ്യ'മെന്നോ, 'ശൈലീഭംഗ'മെന്നോ ആർക്കും വിളിച്ചു പറയാനാവാത്തത്ര ലളിതമായിട്ടാണ് ഈ ഗഹനദർശനം ആ തൂലികത്തുമ്പിലൂടെ ഊർന്നുവീഴുന്നത്. ബ്രഹ്മം കവിയും പ്രകൃതി കവിപത്നിയും അവരുടെ പ്രേമവികാസം 'ഉഷസ്സു'മാണിവിടെ.

ആനന്ദപൂർണ്ണമാമാദിമ ബ്രഹ്മത്തി-
ന്നാദി പ്രകൃതിയാം തൻ പ്രിയയിൽ
ഈ മട്ടനുദിനമെന്നു മുദിയ്ക്കു മുൾ-
പ്രേമ വികാസമേ, വെൽവൂതാക!
ഉച്ച 'മുഷസ്സു, ഷ' സ്സെന്നു വേദോക്തികൾ
വെച്ചു പുകഴ്ത്തുമസ്സൗഭഗമേ
നിന്നെത്തൊഴുന്നു ഞാൻ, നിന്നെത്തൊഴുന്നു ഞാൻ
നിന്നിൽ നിൽക്കുന്നു പുമർത്ഥസിദ്ധി.

കവിയ്ക്ക് കവിപത്നിയിൽ അനുദിനമുദിയ്ക്കുന്ന പ്രേമവികാസത്തിലാണ് പുമർത്ഥസിദ്ധി. കണ്ണുനീർത്തുള്ളി പ്രകാശനം ചെയ്ത് നാലു വർഷം കഴിഞ്ഞാണ് പുളകാങ്കുരം പുറത്തുവരുന്നത്.

ആവട്ടെ, യാവട്ടെ, യെനിക്കുനിത്യാ-
നിത്യങ്ങളെന്തെന്നറിയേണ്ടതില്ല
കുറച്ചിടയ്ക്കെങ്കിലുമിങ്ങു കൈവ-
ന്നല്ലോ പ്രമോദൈകരസം പുമർത്ഥം

എന്ന് പത്നി മരിച്ചപ്പോൾ 'നിത്യാനിത്യവിവേകത്തെ തള്ളിപ്പറഞ്ഞതിന് നിർവ്വേദിയെന്ന് ഈ കവിയെ പുച്ഛിച്ച പണ്ഡിതൻമാർ എന്തേ ഒരു നിമിഷം നിൽക്കാത്തത്!! തൃതീയ പുരുഷാർത്ഥമായ കാമം വെറും ശരീരജന്യമായ കാമം മാത്രമാണെന്ന ധാരണ മാറ്റാൻ ഈ കവിയുടെ വരികൾ നമ്മെ സഹായിക്കുന്നില്ലേ. നിത്യവും അനിത്യവും തമ്മിലുള്ള പ്രേമത്തിന്റെ – ദേഹിയും ദേഹവും തമ്മിലുള്ള സംയോഗത്തിന്റെ – വികാസമാണ് ഓരോ ഉഷസ്സും ഓരോ ജീവനും. അതുതന്നെയാണ് പുമർത്ഥം. ജീവൻ 'പുമർത്ഥ'മാണെങ്കിൽ, ജീവൻ ദേഹവും ദേഹിയും തമ്മിലുള്ള സംയോഗമാണെങ്കിൽ, ജീവന്നാധാരമായ രതിയെ ഒഴിച്ചുനിർത്താൻ ആർക്കെങ്കിലും കഴിയുമോ? പ്രകൃതിയെ ഒഴിച്ചുനിർത്തി ഒരു ബ്രഹ്മത്തെ സങ്കല്പിക്കാൻ ആർക്കെങ്കിലും കഴിയുമോ? വേദങ്ങളിൽ 'ഉ

ഷസ്സി'നെ വാഴ്ത്തുമ്പോൾ ഈ അദ്വൈതചിന്ത മുഴങ്ങിക്കേൾക്കുന്നു. കവിയുടെ മിസ്റ്റിക് ഭാവന അതിനെ തൻെറ ദാമ്പത്യത്തിൽ കണ്ടുകഴിഞ്ഞു.

ഉഷസ്സിൻെറ സന്നിധിയിൽ തമസ്സിന്നുപോലും കരിമുഖം പോവുന്നു. പരസ്പരം എന്തോ കഥിച്ചു കൺചിമ്മുന്ന താരകൾ ആ രഹസ്യം പറച്ചിൽ നിർത്തി താനേ മങ്ങുന്നു. പുറത്ത് വെള്ളച്ചിരിയും അകത്ത് കളങ്കവുമുള്ള വസ്തുക്കൾക്ക് എത്രനേരം നിലനില്പുണ്ടാവും!! കരിമുഖം കാണിച്ച് രഹസ്യം പറയുകയും, അകത്ത് നീരുവെച്ച് പുറത്തേക്കു ചിരിച്ചു കാണിക്കുകയും ചെയ്യുന്ന ഭൗതിക ലോകവും പുതിയ പ്രഭാതത്തിനു മുന്നിൽ മങ്ങുന്നു; കവിയുടെ പുതിയ പിറപ്പിൽ അവയ്ക്ക് ഒരു പ്രസക്തിയുമില്ലാതാവുന്നു. ബ്രഹ്മനിർവ്വാണലബ്ധിയ്ക്കു ശേഷം 'ബ്രാഹ്മണ്യം' നേടിയ ദ്വിജൻെറ മുമ്പിൽ ഭൗതികങ്ങളായ എന്തിനെങ്കിലും നിലനില്പുണ്ടോ? കവി തൻെറ പ്രിയപത്നിയുടെ വേർപാടുണ്ടാക്കിയ തമസ്സിൽ നിന്ന് പതുക്കെ ഉയർത്തെണീറ്റ് ഒരു പുതിയ ജീവിതത്തെ കാണുകയാണിവിടെ. ഈ ജിവിതത്തിലും അദ്ദേഹത്തിൻെറ കൂടെ തൻെറ പ്രിയതമയുണ്ട്. ദേഹമായിട്ടല്ല, ദേഹിയായിട്ട്.

ലോകത്തിൽ ശ്ശാന്തഗംഭീരത പരമരുളും
ലോകബന്ധുപ്രഭാവോ-
ദ്രേകത്താലാണു തന്നുത്ഭവ, മതു മുനിവീ-
രർക്കു നല്കണ്ണിലുണ്ണി
ഹാ, കണ്ടാൽ വിപ്രർ കൂപ്പും: തദപിവിരഹസ-
ന്താപദം ധർമ്മപത്ന്യാ
സാകം വാഴുന്നവന്നും ഹഹഹ, നിശയുമായ്
ചേർന്ന സൗമ്യപ്രഭാതം

രാത്രിയോടു ചേർന്ന പ്രഭാതത്തെ ധർമ്മപത്നിയുമായി സമ്മേളിച്ച പുരുഷനായിക്കണ്ട് ഒരു കാലത്ത് ഈ കവി വിരഹവേദന അനുഭവിച്ചിട്ടുണ്ട്. അത് പ്രേമിച്ച യുവതിയെ വിവാഹം കഴിക്കാൻ സാധിക്കാതിരുന്ന കാലത്താണ്. ഇന്നിപ്പോൾ കയ്യിൽക്കിട്ടിയിട്ടും ധർമ്മപത്നിയോടൊത്തു ജീവിക്കാനാവാത്ത ദുഃഖത്തിൽ നിന്നദ്ദേഹം കരകയറുന്നത്, തൻെറ പ്രേമം ഇന്നും ആ ഉഷസ്സിൽ അനശ്വരമായി സൂക്ഷിക്കപ്പെട്ടിരിക്കുന്നു എന്നു ചാരിതാർത്ഥ്യത്തോടെയാണ്. ലോകത്തെ മുഴുവൻ പരിശുദ്ധമാക്കുന്ന ആ തേജസ്സ്, ജീവിതയുദ്ധത്തിൽ അങ്ങുമിങ്ങും ചെന്നു മുട്ടി പരവശനായി പലയിടത്തും ചെന്ന് ഒട്ടകപ്പക്ഷിയെപ്പോലെ കണ്ണും പൂഴ്ത്തിയിരുന്ന കവിയുടെ മുമ്പിൽ വന്നുനിന്ന് മൃദുസ്മിതം തൂകുന്നു. പരാജിതനായി ഒളിച്ചോടിയ കവിയുടെ മുമ്പിൽ ആശ്വാസത്തിൻേറയും ആത്മവിശ്വാസത്തിൻേറയും പ്രകാശം നിറയ്ക്കുന്ന ഉഷസ്സിൻെറ വാത്സല്യം എത്ര മനോഹരം. ഓരോ ആത്മാവിനും അത് ഉത്സവംതന്നെ. ഉള്ളിലമർത്തിയ നിശ്വാസങ്ങളിൽ സൗരഭ്യം നിറയുന്നു. വീർത്ത മുഖങ്ങൾ പുഞ്ചിരി ചാർത്തുന്നു. (കാറ്റും പൂമൊട്ടും– മനുഷ്യരും ഇതിനാൽ വിവക്ഷിക്കപ്പെടുന്നു) മാത്രമോ–

ഗീരടങ്ങിക്കിടന്നേടത്തതാ ജീവ-
സാരസംഗീതങ്ങളുദ്ഗളിപ്പൂ
കണ്ണുനീർത്തുള്ളികൾ പോലുമണിവൈര-
ക്കല്ലുകളായല്ലികാണാകുന്നു.

കവിയുടെ മൗനത്തിൽനിന്ന് ജീവസാരസംഗീതം ഒഴുകുന്നു. അദ്ദേഹംത്തിൻെറ 'കണ്ണുനീർത്തുള്ളി'കൾ പോലും അണിവൈരക്കല്ലുകളായി മാറിക്കഴിഞ്ഞു. (കണ്ണിൽനിന്നൊഴുകിയതും തൂലികയിൽനിന്നു വിനിർഗ്ഗളിച്ചതും 'കണ്ണുനീർത്തുള്ളി'യാണല്ലൊ ഈ കവിയ്ക്ക്.)

എല്ലാ ലൗകിക ദുഃഖങ്ങളുമേൽക്കുന്ന കവിയുടെ ഉള്ളിൽ, പ്രഭാതത്തിൻെറ കമ്രരൂപം എപ്പോഴും വിജയിക്കുന്നു. അതിൻെറ പ്രസന്നമായ വദനം കണ്ട് ലോകം ആഹ്ലാദിക്കുന്നു.

കരളെരിഞ്ഞാലും തലപുകഞ്ഞാലും
ചിരിക്കണമതേ വിദൂഷകധർമ്മം

എന്ന് സഞ്ജയൻ പാടിയിട്ടുണ്ട്. പക്ഷെ അദ്ദേഹത്തിന് നാലപ്പാടനെന്ന ഒന്നാംക്ലാസ് വ്യക്തിയിലെ ഒന്നാം ക്ലാസ് കവിയെ ഈ വരികളിലൊന്നും കണ്ടെത്താനായില്ല. നാലപ്പാടൻ പ്രസാദാത്മകനായിരുന്നു എന്ന് ഒട്ടേറെ പരിചയക്കാർ രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിൻെറ ഉള്ളിൽ, ലൗകികദുഃഖങ്ങളുടെ ഒരു കാട്ടുതീ തന്നെ ഉണ്ടായിരുന്നു. എന്നിട്ടും ആ മുഖം പ്രസാദാത്മകത്വം കൈവെടിഞ്ഞില്ല. എന്തുകൊണ്ട്? അദ്ദേഹത്തിൻെറ ഉള്ളിൽ എപ്പോഴും ഒരുഷസ്സുണ്ടായിരുന്നതുകൊണ്ട്. അതിൻെറ പ്രകാശം അദ്ദേഹത്തിൻെറ മുഖത്തു വിടർത്തിയ ആനന്ദത്തൂമലർകണ്ട് മറ്റുള്ളവരും ആനന്ദിച്ചു. അദ്ദേഹം ഞങ്ങളുടെ -നമ്മുടെ- കണ്ണിനു മുന്നിൽ വന്നുനിന്ന് ആ മൃദുസ്മിതം പൊഴിയ്ക്കുമ്പോൾ, നമ്മൾ അറിഞ്ഞുവോ, അത് പാരിടമൊക്കെ ശുദ്ധമാക്കുന്നതും, വേദോക്തികൾ പാടിപ്പുകഴ്ത്തുന്നതുമായ പ്രേമവികാസത്തിൻെറ മൃദുസ്മിതം തന്നെയാണെന്ന്! തികച്ചും ദാർശനികവും തികച്ചും വ്യക്തിപരവുമായ രണ്ടർത്ഥങ്ങളുള്ള ഈ കവിതാശകലം എത്ര മനോഹരം!

ഓമൽപ്രഭാതമേ, നിൻ പ്രസന്നാനന-
ത്തൂമലർ കണ്ടുലകാഹ്ലാദിപ്പൂ
ലൗകിക ദുഃഖങ്ങളേൽക്കുമെന്നുള്ളിൽനി-
ന്നാകമ്രരൂപം ജയിപ്പൂതാക.

ഒട്ടകപ്പക്ഷിയെപ്പോലെ തന്നിൽനിന്നൊളിച്ചോടുന്ന കുട്ടിക്കാലത്തെ 'വാനപ്രസ്ഥൻെറ വിരക്തി'യിൽ നിന്ന്, ദുഃഖങ്ങളോടേറ്റുമുട്ടി പൊരുതി 'പുല്ലാണു പൂരുഷനു പോർമൃതി'യെന്ന് പ്രഖ്യാപിച്ച ഈ ധീരാത്മാവ് എത്രയേറെ വളർന്നു!!

ഈ ഭൂമി -നമ്മുടെ അമ്മ- എത്ര നാളായി ജനിച്ചിട്ട്! ഇവിടെ അവൾ എന്തൊക്കെ കണ്ടു, കേട്ടു, അനുഭവിച്ചു! എന്നിട്ടും ഓരോ പ്രഭാതത്തിലും സൂര്യൻ അവളെ തഴുകി നിൽക്കുമ്പോൾ അവൾ ഇന്നും പുതുമ തേടുന്നു. അവളുടെ കൂരിരുൾ പൂങ്കുഴലിനുപിന്നിൽ മുഖപ്രസാദം തഴയ്ക്കുന്നു.

ഓരോ പ്രദേശത്തും ആരോഗ്യസാമ്രാജ്യച്ചെങ്കൊടികൾ പാറുന്നു. എന്തൊരുണർച്ചയാണ് എന്തിലും!! ആഹ്ലാദംകൊണ്ട് മാറിടങ്ങൾ പൊന്തിത്തുളുമ്പുന്നു. പ്രായമായ ഭൂമിയുടെ ഈ നവതാരുണ്യം എന്താണ് നമ്മോടു പറയുന്നത്? പ്രായം മനസ്സിനാണ്. ശരീരത്തിനല്ല എന്നോ?

പ്രായമില്ലൊന്നിനും, പ്രായം മനസ്സിനെ–
ന്നായല്ലീ ചൊൽവൂ വിഭാതമേ, നീ!

മരിച്ചുപോയ പത്നിയുടെ ശരീരത്തിന് ഇനി ജരാനര ബാധിക്കയില്ല. അവളുടെ നെറ്റിയിൽ ചാലുകീറുവാൻ കാലം ഇനി ചെല്ലുകയില്ല. വിഭാതം തൻെറ ആത്മാവായ അമൃതത്തെ, അനശ്വരത്വത്തെ അവളിലാണല്ലൊ പൊഴിച്ചത്!! ഇവിടെ കവിയും സൂര്യനും ബ്രഹ്മവും ഒന്നാകുന്നു. കവിപത്നിയും ഭൂമിയും പ്രകൃതിയും ഒന്നാകുന്നു. ഈ മൂന്നു ദമ്പതിമാരുടേയും പ്രേമവികാസമായ ഉഷസ്സിൽ കവി പ്രേമം മാത്രം ദർശിച്ച് അതിന് അഭിവാദ്യമേകുന്നു.

കാലമെന്നോമനത്തയ്യൽതൻ നെറ്റിയിൽ-
ച്ചാലു കീറീടുവാൻ ചെല്ലലുണ്ടോ?
ആവതും നീ തവാത്മാവാമമൃതത്തെ-
യായതിലല്ലോ പൊഴിച്ചിരിപ്പൂ.

അനുഭവത്തിൻെറ പരകോടിയിലെത്തിയ ഒരാളുടെ വാക്കുകളാണിവ. അതുകൊണ്ടുതന്നെ അതിൻെറ ദാർശനികതയിൽ ഒരണുപോലും ചുക്കിച്ചുളിഞ്ഞ തത്ത്വവിചാരമില്ല. കൃത്രിമത്വവുമില്ല.

അദ്വൈതവിചാരത്തിലേക്ക് കവിയുടെ 'മിസ്റ്റിക്' ഭാവന വീണ്ടും ചെന്നെത്തുന്നത് 'പ്രാണന്നും പ്രാണ'നിൽ കാണുക. 1950-ൽ എഴുതിത്തുടങ്ങി 1954-ൽ പ്രസിദ്ധീകരിച്ച ആർഷജ്ഞാനം പുളകാങ്കുരത്തിലും ചക്രവാളത്തിലും കാണുന്ന സ്വാനുഭൂതിയിലെത്തിച്ചേരാൻ കവി കടന്നുപോയ വിചാരങ്ങളുടെ ഒരു വ്യാഖ്യാനം മാത്രമാണെന്ന് മനസ്സിലാക്കണം. വ്യാഖ്യാനം എപ്പോഴും പദബാഹുല്യംകൊണ്ട് ദുർഗ്രഹമാവുകയാണ് ചെയ്യുക. സ്വാനുഭൂതി കവിതാരൂപത്തിൽ വിനിർഗ്ഗളിക്കുമ്പോഴുള്ള സ്വച്ഛതയും സാരള്യവും വ്യാഖ്യാനത്തിൽ നഷ്ടപ്പെടുന്നു.

എൻ കൊച്ചു കൈപ്പിടിയ്ക്കുള്ളിലടങ്ങുമീ
തങ്കക്കുടത്തെ, ബ്രഹ്മാണ്ഡമാക്കി
വീണ്ടുമെൻ കയ്യിലൊതുക്കിത്തരുന്നു, ഹാ,
നീണ്ടുനിൽക്കുന്ന നിന്നിന്ദ്രജാലം

എന്ന വരികൾ മനസ്സിലുണ്ടാക്കുന്ന 'ഇന്ദ്രജാല'ത്തെ ആർഷജ്ഞാനത്തിലെ പിണ്ഡാണ്ഡവും ബ്രഹ്മാണ്ഡവും ഒന്നിച്ചു ശ്രമിച്ചാലും ഉളവാക്കാൻ സാദ്ധ്യമല്ല. സ്വാനുഭൂതിയും താർക്കികചിന്തയും തമ്മിലുള്ള വ്യത്യാസമാണിത്. കലയും ശാസ്ത്രവും തമ്മിലുള്ള വ്യത്യാസമാണത്. കലയും ശാസ്ത്രവും സമ്മേളിച്ച ഒരു ഹൃദയത്തിന് ഇപ്പറഞ്ഞതിൻെറ സ്വാരസ്യം മനസ്സിലാവും. ഓരോ നിമിഷവും വൈദിക ഋഷി പ്രാർത്ഥിക്കുന്നത് ഹിരണ്യപാത്രം കൊണ്ടുമൂടിയ സത്യത്തിൻെറ മുഖം ദർശിക്കാറാ

വണമെന്നാണ്. ബുദ്ധൻെറ നിർവ്വാണവേളയിൽ 'അവൻെറ കണ്ണിനെ മൂടിയിരുന്ന മറ പോയി' എന്നു പറയുന്നതും ഇതിനെയാണ്. തൻെറ ഉള്ളങ്കയ്യിൽ 'കരതലാമലക'മായി ബ്രഹ്മാണ്ഡങ്ങളെ വെച്ചുതരുന്ന മഹാശക്തിയുടെ ഇന്ദ്രജാലത്തിന്നുമുമ്പിൽ, തൻെറ മനസ്സിൽ പെരുന്താമരപ്പൂവായി ബ്രഹ്മാണ്ഡങ്ങളെ ഉദിപ്പിച്ച അപ്രമേയശക്തിക്കുമുമ്പിൽ – ആദിശങ്കരനും യോഗീന്ദ്രൻമാരും എന്താണ് പ്രാർത്ഥിച്ചിട്ടുണ്ടാവുക!! നാലപ്പാടനും അതു പ്രാർത്ഥിക്കുന്നു.

ഇമ്മറ നീങ്ങിയൊന്നങ്ങയെക്കാൺമനോ
നിർമ്മലനിഷ്ക്കള പ്രേമമേ,ഞാൻ.

ഭൂമിയിലെ എല്ലാ മനോജ്ഞപദാർത്ഥത്തിലും കവി ആ നിർമ്മലനിഷ്ക്കള പ്രേമത്തിൻെറ തൂനിഴൽ കാണുന്നു. പുൽകളെ പുൽകിനിന്ന് ഭൂമി നഭസ്സണിക്കൽകളിൽ ചേർക്കുന്ന ദീർഘനോട്ടത്തിൽ; വെൺതലപ്പാവൊത്ത കുന്നിനെപ്പാർത്ത് ആഴിത്തിരയ്ക്കോലുന്ന മന്ദഹാസത്തിൽ; ദിങ്മുഖത്തിലെ മൂടൽകണ്ട് ആർദ്രമായ അംബുജം തേടുന്ന വിവർണ്ണഭാവത്തിൽ; വാനിൽ പറന്ന് ഇന്ദ്രനീലപ്പൊടികളെ വാരിക്കൂട്ടുന്ന കാറ്റുതന്നെ മുക്കിലെ മുൾച്ചെടിയുടെ മുടിയെങ്ങാനും ചിക്കുമ്പോൾ കൈക്കൊള്ളുന്ന മൃദുലഭാവത്തിൽ; മൂടുന്ന കരിമ്പടം നീങ്ങി തെളിഞ്ഞു ചാഞ്ചാടുന്ന പൂവിൻെറ പൊൻകുമ്പിളിൽ, ഓമൽത്തേൻ തൂകുന്ന ഉല്ലാസലക്ഷ്മിയുടെ കോമളമായ കവിളിൻെറ തുടുപ്പുവർണ്ണത്തിൽ; നിഷ്ഠൂരവെയിലിന് നേരിട്ടു കാണിക്കുന്ന നിമ്നഗാനെഞ്ചിൻെറ നിശ്ചലത്വത്തിൽ– എല്ലാറ്റിലും അതേ പ്രേമത്തിൻെറ നിഴൽ.... അതിനാൽ കവി കൊതിച്ചുപോകുന്നു.

പൂഴിത്തരിയെച്ചവിട്ടുമ്പോൾ പ്പോലുമ–
പ്പൂർണ്ണസൗഭാഗ്യത്തെപ്പൂണ്മനോ ഞാൻ.

ഒരല്പമെങ്കിലും പ്രേമപ്രകാശമുണ്ടെങ്കിൽ എന്തെല്ലാം സംഭവിക്കുന്നു. ആപത്തുക്കളെക്കൊണ്ട് ഇരുട്ടുണ്ടാക്കുന്ന കോപത്തിൻെറ കരുവാളിപ്പും, ഉള്ളിൽ ദുഃഖത്തിൻെറ കരിഞ്ചേറ് കട്ടപിടിച്ച വാർദ്ധക്യത്തിൻെറ കുഴിഞ്ഞ കണ്ണും, അതിൻെറ നാളംകൊണ്ട് തെളിയുന്നു. ആനന്ദം കൊണ്ടു ദീപ്തമാകുന്നു. പ്രേമം ആനന്ദദീപ്തമൂർത്തിയാണല്ലൊ. കൊച്ചുതൃണങ്ങളെ പൊൻകുറി ചാർത്തിക്കുന്ന സ്വച്ഛമായ കരങ്ങൾ (സൂര്യകിരണങ്ങൾ) നിൻെറ മനോഹരരൂപത്തെ എഴുതിയും മായ്ച്ചും എഴുതിയും മായ്ച്ചും 'നേതി നേതി' എന്ന ഉപനിഷദവാക്യാർത്ഥത്തെ കാണിക്കുന്നു. രാത്രിയും പകലും മാറിമാറി വരുന്നു. ഇതല്ല, ഇതല്ല എന്നാവർത്തിക്കുന്നു. രാത്രിയുടെ ഇരുട്ടും പകലിൻെറ വെളിച്ചവും നിർമ്മല നിഷ്ക്കള പ്രേമത്തിൻെറ തിരുമെയ്യാണെന്നറിഞ്ഞ് കവി പുളകാങ്കുരമണിയുന്നു.

അന്ധതമിസ്രവും നിൻതിരുമെയ്യായ്ക്ക–
ണ്ടന്തരാകോൾമയിർ ക്കൊൾവനോ ഞാൻ!

ആ മഹദ് ശക്തിയുടെ ലോകസംഗ്രഹകാരികളായ ലീലാവിലാസങ്ങൾ ശാശ്വതങ്ങളാണ്. പാഴ്മരക്കൂട്ടങ്ങളെ പട്ടാടയുടുപ്പിക്കുന്നു; പാറപ്പുറങ്ങളെ ചുംബിക്കുന്നു, വാനിനെ പൊൻകുങ്കുമം ചാർത്തിക്കുന്നു, വാടുന്ന

ലതകളെ താലോലിക്കുന്നു, കാറ്റു കടക്കാത്ത തുറുങ്കിലും കടന്നുചെല്ലു ന്നു, ചീറുന്ന ഖഡ്ഗത്തിൻെറ മുന്നിൽ നില്ക്കുന്നു. ചൂളുന്ന നദികളെ തള്ളലുണ്ടാക്കി ഒഴുക്കുന്നു. ചൂടുള്ള വെയിലിൻെറ ചുണ കെടുത്തുന്നു. ആ മഹാശക്തിക്കു മുമ്പിൽ താനനുഷ്ഠിക്കുന്ന ഓരോ കർമ്മവും, ഓരോ ശ്വാസവും പൂജനമാകണമെന്ന അനുഭവമാണ് കവി ആഗ്രഹിക്കുന്നത്.

രാവും പകലുമാം ശ്വാസനിശ്വാസങ്ങൾ
താവുമിപ്പാരിൽ ഞാൻ ചെയ്‌വതെല്ലാം
പ്രാണന്നും പ്രാണനാമങ്ങേയ്ക്കു പൂജന-
മാണെന്നനുഭവം തോന്നാവൂമേ.

ഇതേ അർത്ഥം വരുന്ന വരികൾ ആർഷജ്ഞാനത്തിൻെറ തുടക്ക ത്തിൽ ചേർത്തു കാണാം. ഇതിനെ ശങ്കരാചാര്യരുടെ ശ്ലോകവുമായി താരതമ്യം ചെയ്ത് പി.സി.കുട്ടിക്കൃഷ്ണനും അക്കിത്തവും തമ്മിൽ നടന്ന ഒരു സംഭാഷണം അക്കിത്തം രേഖപ്പെടുത്തിയിട്ടുമുണ്ട്. 'നിർവ്വേദി'യെന്ന് വിളിക്കപ്പെട്ട ഈ 'നിരീശ്വരവാദി'യെപ്പോലെ, ഈശ്വരനെ അടുത്തറിഞ്ഞ ഈ ശ്വരവാദികളുണ്ടോ? എനിക്കു സംശയമാണ്. ഒരാളെ അടുത്തറിയാ നാണ് വിഷമം. എന്തെങ്കിലുമൊരു പേരിട്ടു വിളിക്കാൻ എത്ര എളുപ്പം!!

കേരളത്തിൻെറ ദേശീയോത്സവമായ ഓണത്തെപ്പറ്റി പാടാത്ത, കേരളീയ കവികളുണ്ടാവില്ല. ഈ ഗ്രാമീണകവിയും എഴുതി 'ഓണക്കാഴ്ച' എന്നൊരു കവിത. സൂര്യൻ ഉദിക്കുന്നത് എന്തിനാണ്! നാം പാടുന്ന കീർത്തനം കേൾക്കാനാണോ? അല്ലെന്നറിയാം. എന്നാലും നാം ഗായത്രി പാടുന്നു. എല്ലാം ആവർത്തിക്കണമെന്നതാണ് ലോകനിയമം. അതു കൊണ്ട് സൂര്യൻ വീണ്ടും വീണ്ടും ഉദിക്കുന്നു. ഓണം വീണ്ടും വീണ്ടും 'കാലച്ചുരുളിൽ' പ്രത്യക്ഷപ്പെടുന്നു.

ഓണമായോണമായെന്ന പഴമൊഴി
കാണുന്നു കാലച്ചുരുളിൽ വീണ്ടും

കർക്കിടകത്തിലെ മഴക്കാറു പോയി. ചിങ്ങനിലാവൊളി പരന്നു. നക്ഷത്രാവൃതമായ ആകാശം കാണാറായി. അതിനെ കവി വർണ്ണിക്കുന്നു.

മണ്ണിൻെറ പച്ചപ്പുല്പട്ടുകണ്ടുണ്ടായ
വിണ്ണിൻ കരിമുഖമെങ്ങുപോയി?
നേരെ മറിച്ച, തിൻ പ്രേമപ്രകാശങ്ങൾ
താരങ്ങളായി മുളച്ചു രാവിൽ
ചുംബനം ചെയ്കയായുൻമുഖീഭൂതമാം
നമ്മുടെ യാമ്പലപ്പൂ നിരയെ

ഈ വരികളിൽ ലളിതവും സരളവുമല്ലാതെ എന്തെങ്കിലുമുണ്ടോ? ഭൂമിയുടെ പച്ചപ്പുൽപ്പട്ടുകണ്ട് അസൂയാകലുഷിതമായ കർക്കിടകമാസ ത്തിൻെറ 'കരിമുഖം' ഒരു സ്ത്രീയുടേതായി തുലനം ചെയ്തു നോക്കുക. പകൽ വേളയിൽ അടുത്ത വീട്ടിലെ പെണ്ണിൻെറ പട്ടുസാരി കണ്ട് കരി മുഖം കാട്ടുന്ന ഭാര്യ. ആ 'വിണ്ണിൻെറ' പ്രേമപ്രകാശം (പുഞ്ചിരി) രാത്രി യിൽ താരങ്ങളായി മുളച്ച് മുഖമുയർത്തിനില്ക്കുന്ന ആമ്പൽപ്പൂനിരയെ

ഉമ്മ വെയ്ക്കുന്നു. സന്ധ്യയെ പലരും പലമാതിരി വർണ്ണിച്ചിട്ടുണ്ട്. പക്ഷെ, നാട്ടിൻപുറത്തിൻെറ മണമുള്ള ഈ വരികൾ നാലപ്പാടനല്ലാതെ മറ്റാരും രചിച്ചിട്ടുണ്ടാവില്ല.

വാഴപ്പഴങ്ങൾ തൻ വർണ്ണമെടുത്തെത്ര
വാഴ്ത്തുന്നു വാസരം സന്ധ്യതോറും

ഓണക്കാലത്തെ സന്ധ്യയ്ക്ക് വാഴപ്പഴത്തിൻെറ വർണ്ണം!! ആകാശത്തിൽ പരത്തിയ മേഘമോ? പുന്നെല്ല് മുറ്റത്തുണക്കാനിട്ടതു തന്നെ! 'മാറി നിൽക്കു' എന്നാർത്ത് കയർത്ത പുഴ, അതാ തീരത്തെ തൊട്ടു തലോടുന്നു. എന്തൊരു മാറ്റം!!

ചെറ്റക്കുടിലിലും കൊട്ടാരക്കെട്ടിലും
ഒറ്റപ്പരി ചോടെ വാണരുളി
നിഷ്ക്കാമപൂജനമേൽക്കുന്നു വിശ്വേശൻ
തൃക്കാക്കരെയപ്പനെന്ന പേരിൽ.

കേരളമാകെ ആഹ്ലാദത്തിൽ ആറാടി നിൽക്കുന്ന നൈസർഗ്ഗികാഖണ്ഡസൗഭാഗ്യം നന്നായ് നുകരുവാൻ കണ്ണെവിടെ?

മുറ്റുമപാരതയേയും താനിട്ടൊരു
ചുറ്റി ലൊതുങ്ങിത്താൻ കണ്ടകണ്ണേ
വേലി വരമ്പാൽപ്പകുത്തനിലത്തല്ലോ
വേണ്ടൂ കൃഷിപ്പണി നിൻ നോട്ടത്തിൽ

അപാരതയെപ്പോലും താൻ കേന്ദ്രമായി വർത്തിക്കുന്ന ഒരു ചുറ്റിൽ ഒതുക്കിയാണ് മനുഷ്യൻെറ കണ്ണ് പഠിക്കുന്നത്. 'എൻെറ' അനുഭവം കൂടാതെ അതിനെ അറിയാവതല്ല. അപാരതയെ ഒരു രാശി ചക്രത്തിനകത്ത് അടച്ചുവെച്ചല്ലാതെ പഠനവിധേയമാക്കാൻ സാദ്ധ്യമല്ല. അതേ പ്രക്രിയതന്നെ വേലിവരമ്പിട്ട് ഭൂമിയെപ്പകുത്ത് 'എൻെറ കൃഷിഭൂമി' എന്നു പറഞ്ഞ് കൃഷിപ്പണി നടത്തുമ്പോഴും നാം ചെയ്യുന്നു. തൻെറ കൈപ്പിടിയിൽ സ്വത്തുക്കൾ ഒതുങ്ങിയാലേ മനുഷ്യൻ അതാസ്വദിക്കുന്നുള്ളു. കൃഷിഭൂമിയായാലും ബ്രഹ്മാണ്ഡമായാലും അതിന്നു പിന്നിലെ മനസ്ഥിതി ഒന്നാണ്. തൻേറതെന്ന മുദ്ര വെച്ചാൽ അവനേതു ദുഃഖവും സഹിക്കാം. തൻെറ വിരൽപ്പാട് എവിടെയുണ്ടോ അതാണവൻെറ വൈകുണ്ഠം.

തൻപിടിയ്ക്കുള്ളിലൊതുങ്ങണം ബ്രഹ്മാണ്ഡം
സമ്പൂർണ്ണ കാമനാണന്നു മർത്ത്യൻ
അക്കൈ വിരൽപ്പാടെങ്ങു, ണ്ടതു വൈകുണ്ഠം
ദുഃഖവും സഹ്യമാമുദ്രവെച്ചാൽ.

ഈ സ്വഭാവം തന്നെയാണ് നാം മതങ്ങളിലും കാണുന്നത്. മതമൈത്രിക്കു വേണ്ടി ഇന്ന് ഒട്ടനവധിപേർ ശ്രമിക്കുന്നുണ്ട്. മതത്തിൻെറ പേരു പറഞ്ഞ് ഒട്ടനവധി പേർ കലഹിക്കുന്നുമുണ്ട്. 1928-ൽ പ്രകാശനം ചെയ്ത ഈ വരികൾ ഇന്നത്തേയ്ക്കെന്നപോലെ എന്നത്തേയ്ക്കും പ്രസക്തമായ വരികളാണ്. അതുതന്നെയാണ് നാലപ്പാടൻെറ മഹത്ത്വവും.

എൻെറയാണീശ്വരൻ– ആധ്യാത്മികാഗമ-

മെന്തുമിപ്പൊൻ ചെപ്പിലിട്ടുപൂട്ടി
കാവലായ് നിൽക്കുന്ന മാനുഷബുദ്ധിയെ-
ക്കേവലത്വത്തിനും തൊട്ടുകൂടാ.
അപ്പതൻ പൂക്കളുമഗ്ര്യതാരങ്ങളും
ഒപ്പം രമിച്ച മടിത്തടമേ
ഏകത്വമാനന്ദമെന്ന തത്ത്വത്തിനു-
ള്ളേക ദൃഷ്ടാന്തമാ മോണനാളേ
അങ്ങയ്ക്കനുഗ്രഹ പാത്രങ്ങളോ, ഹന്ത,
ഞങ്ങൾ വിഭിന്നതാരാധകൻമാർ.

മനുഷ്യബുദ്ധിയുടെ പരിമിതി നോക്കൂ. ആദ്ധ്യാത്മികാഗമങ്ങളെ ഓരോരോ പൊൻചെപ്പിലിട്ടടച്ചുപൂട്ടി, അവയിൽ എൻേറതെന്നു മുദ്ര വെക്കുന്നു. എന്നിട്ട് എൻെറയാണീശ്വരൻ എന്നു പറഞ്ഞ് ആ ചെപ്പിന് കാവൽനിൽക്കുന്നു. ആ പരിമിതമായ മനുഷ്യബുദ്ധിയെ സ്പർശിക്കാൻ അപരിമിതമായ കേവലത്വത്തിനുപോലും സാദ്ധ്യമല്ല. വിവിധമതക്കാരായ മനുഷ്യർ 'വിഭിന്നതാരാധക'രാണ്. എങ്കിലും ഏകത്വമാണ് ആനന്ദമെന്ന അദ്വൈതസിദ്ധാന്തത്തിന് ഒരേ ഒരു ദൃഷ്ടാന്തമായ ഓണനാളിൻെറ അനുഗ്രഹപാത്രങ്ങളുമാണ്. എല്ലാവരേയും അനുഗ്രഹിക്കാൻ 'അദ്വൈത'ത്തിനേ കഴിയൂ. കാരണം അതിൻെറ മടിത്തടത്തിൽ നിസ്സാരമായ അപ്പപ്പൂവിനും ശ്രേഷ്ഠമായ നക്ഷത്രത്തിനും ഒപ്പം കളിയ്ക്കാം. രണ്ടും അതിൻെറ മക്കളാണ്. ഇരുട്ടിനെ ആദിത്യനാക്കി മാറ്റുന്ന ചാക്രികമായ ഒരു സംവിധാനത്തിലാണ് നാം ജീവിക്കുന്നത്. ഒരൊറ്റ മൺതരി ഇളകിപ്പോയാൽ ബ്രഹ്മാണ്ഡമാകെ ഇളകിപ്പോകുന്ന ഒരു സംവിധാനം. ഈ സംവിധാനത്തിൻെറ മറ്റൊരു രൂപം മാത്രമല്ലേ സ്വാർത്ഥത്തിൻെറ സ്വർഗ്ഗത്തിൽ മനുഷ്യരെ എത്തിച്ച കാൽവിലങ്ങും എന്ന് കവി ചോദിക്കുമ്പോൾ അവിടെ വിസ്മയവും വിനയവും പ്രേമവും ചേർന്ന് ആർദ്രമായ ഒരു നാദമുണ്ട്. തിൻമയിൽപോലും നൻമ കണ്ടെത്തുന്ന ഒരമ്മയുടെ വാത്സല്യഭാവം. സ്വന്തം മക്കൾ തെറ്റുചെയ്താലും അമ്മ അവരെ ഉപേക്ഷിക്കാറില്ല. സ്വാർത്ഥികളായി, വിഭിന്നതാരാധകരായി കലഹിക്കുന്ന മക്കളെ അപ്രമേയമായ ആ ശക്തി അനുഗ്രഹിക്കുന്നതുപോലെത്തന്നെ, ഈ കവിയും അനുഗ്രഹിക്കുകയല്ലാതെ ശപിക്കുന്നില്ല. ഈ പ്രവണത ബാലാമണിയമ്മക്ക് നാലപ്പാടനിൽനിന്ന് നേരിട്ടു പകർന്നു കിട്ടിയിരിക്കുന്നത് അവരുടെ കവിതകളിൽ കാണാം.

'എങ്കിലും' എന്ന കവിതയിൽ കവി തൻെറ ശൈശവത്തിലേക്ക് തിരിഞ്ഞുനോക്കുന്നു. എത്ര മനോഹരമായ കാലം!

അമ്മ മടിയിൽവെച്ചൊന്നു ചിരിക്കുകെ-
ന്നുമ്മവെച്ചെത്രയും കൊഞ്ചിക്കൊഞ്ചി
പിഞ്ചുകരങ്ങളാൽ തപ്പുകൊട്ടിച്ചതു-
ണ്ടെൻ ചരിത്രത്തിലൊരദ്ധ്യായത്തിൽ

ആ അദ്ധ്യായം കഴിഞ്ഞു. തന്നെ ആശ്വസിപ്പിക്കാവുന്ന അനുഭവങ്ങളൊന്നുമില്ലാത്ത കാലഘട്ടം വന്നു. ഇപ്പോഴും ഈ കവിയുടെ മുഖം 'മാന'ത്തേക്കു നോക്കുന്നു. അവിടെ 'അമ്പിളിമാമ'നില്ല, 'എന്തോ വെറും മൂടലാ'യ ആ മുകൾഭാഗം തന്റെ നേർക്ക് വെറുതെ ഇളിച്ചുകാട്ടുന്നു. കവിയുടെ മനസ്സിന്റെ നിലയനുസരിച്ച് രൂപവും ഭാവവും മാറുന്ന ആകാശം നാലപ്പാടന്റെ കവിതകളിലെ ഒരു പ്രധാന കഥാപാത്രമാണ്. തന്റെ ജീവിതനാടകരംഗത്തിലെ കറുത്ത അദ്ധ്യായത്തിലെത്തുമ്പോൾ കവി ചിന്തിച്ചുപോകുന്നു.

കുട്ടികളാദ്യമായ് പെറ്റു വീഴുമ്പൊഴേ
പൊട്ടിക്കരയുവതെത്രസാർത്ഥം
ആ രോദനമല്ലേ, ജീവിതനാടകത്തിന്റെ നാന്ദീ ഗാനം?

എങ്കിലും, കവി ആശ കൈവിടുന്നില്ല. ഈ ദുഃഖം തനിയ്ക്ക് നൻമ വരുത്താനായിരിക്കാം. ശോകമാകുന്ന വളംവെച്ചു കിട്ടിയിട്ടുവേണം ലോകത്തിന്റെ വളർച്ച.

ഞാനിച്ചവിട്ടുന്ന കല്ലിൻ മൂനകളാം
വാനിൻ നവരത്നരോചിസ്സുകൾ
ജീവിതച്ചൂളയിലാളിടും തീജ്വാല
യാവാമമരത്വമുദ്ര നമ്മിൽ

ഭാവിയിൽ ഉഷസ്സുണ്ട് എന്നു വരികിലും കൂരിരുട്ട് ഘോരമാണ്. ദുഃഖാനുഭവങ്ങൾ അസഹനീയം തന്നെയാണ്. ഭാരതീയതത്ത്വശാസ്ത്രപ്രകാരം വസ്തുക്കളിലുള്ള മമതയാണ് ദുഃഖത്തിന് ഹേതു. ബുദ്ധമതവും ഇതുതന്നെ പറയുന്നു. കവിയ്ക്കും അതറിയാം. തന്റെ ദുഃഖഹേതു നശ്വരമെന്ന് താനറിയുന്ന വസ്തുക്കളോടുള്ള തന്റെ പ്രേമമാണ്. പ്രിയപത്നിയുടെ മരണം തന്നെ ദുഃഖിപ്പിച്ചത് അവരോടുള്ള മമത കൊണ്ടാണല്ലൊ. എന്നാലും കവി ആ മമതാബന്ധം ഉപേക്ഷിക്കുന്നില്ല.

എങ്കിലു മിങ്ങൊരു പൂഴിത്തരിയുമി-
ല്ലെൻ കരളൊട്ടിപ്പിടിച്ചിടാതെ,
പേമുറയിട്ടും ഞാൻ കെട്ടിപ്പുണരാതി-
ല്ലീമന്നിലിന്നു നിഴൽപ്പാടൊന്നും

ഇത് നാലപ്പാടന്നുള്ള പ്രത്യേകതയാണ്. അദ്ദേഹം ശുഷ്ക്കമായ തത്വജ്ഞാനത്തിന്റെ കവിയല്ല. അദ്ദേഹം ദുഃഖസമ്മിശ്രമായ ഈ മണ്ണിനെ സ്നേഹിച്ച് അതിനോടൊട്ടിനിന്ന്, പേമുറയിട്ട് അതിനെ കെട്ടിപ്പുണരുന്ന ഒരു കവിയാണ്. ആ സ്നേഹമാണദ്ദേഹത്തിന്റെ ജീവിതദർശനം. സ്നേഹം, സ്നേഹം തന്ന ദുഃഖം, അതിന്റെ തീജ്വാലയിൽ ഉരുക്കിയെടുത്ത ഹൃദയത്തിൽ അമരത്വമുദ്ര.

കാലം വീണ്ടും മാറുന്നു. കാലഭേദങ്ങളുടെ കളിത്തല്ലിൽ (ഋതുഭേദങ്ങൾ) കവിയുടെ സൂര്യചന്ദ്രൻമാർ തെറിച്ചുപോകുന്നു. ഉത്തമസ്സായ കവിയുടെ മനസ്സിന്റെ പകർപ്പുപോലെ അസ്തമിക്കാത്ത സന്ധ്യ എല്ലായിടത്തും പരക്കുന്നു. ലോകത്താൽ നിരാകരിക്കപ്പെട്ട കവി തന്നിൽത്തന്നെ

തിരിച്ചു വന്നെത്തുന്നു. ഇപ്പോൾ അദ്ദേഹത്തിന് കഷ്ടപ്പാടും ദുഃഖവും നിറഞ്ഞ തൻെറ ഭൂതകാലത്തിലേക്കു തിരിഞ്ഞുനോക്കാമെന്നായി. ദുഃഖത്തിൻെറ തൃപ്പാദം പതിഞ്ഞ മനസ്സ് വിഷ്ണുപാദം പതിഞ്ഞ പുണ്യശ്രീകോവിലാണ് എന്നദ്ദേഹത്തിനു മനസ്സിലായിക്കഴിഞ്ഞു. ദുഃഖത്തിൻെറ മുന്നിലെത്തിയ നെഞ്ചിലാണ് 'നിർവ്വാണത്താമരമൊട്ടു' താനേ വിരിയുന്നതെന്ന് അദ്ദേഹം അനുഭവിച്ചറിഞ്ഞുകഴിഞ്ഞു.

എൻ ചുടു ചോര പേർത്തിറ്റിറ്റു വീണൊരു-
സ്സഞ്ചാര മാർഗ്ഗത്തെ സ്സംസ്മരിക്കെ
ഓരോ കരിങ്കൽ നുറുങ്ങുമെൻ കണ്ണുകൾ-
ക്കോരോ മഹേശ്വരലിംഗമായി
പുല്ലിൻ കൊടികളോരോന്നു മെന്നുള്ളില-
ക്കല്യാണകൃഷ്ണൻെറ മെയ്‌വടിവായ്.
ദുഃഖമേനിയ്യെങ്ങു തൃക്കഴൽ ചേർപ്പത-
ങ്ങൊക്കെയും ശ്രീകോവിൽ തന്നെയല്ലൊ
നിൻമുന്നിലെത്തിയ നെഞ്ചിൽപ്പതിയുന്നു
നിർവ്വാണത്താമരമൊട്ടു താനേ.

കവിയുടെ മനസ്സിൽ ഭക്തിഭാവത്തിൻെറ ഏറ്റവും ഉദാത്തമായ നില ഉദിച്ചുകഴിഞ്ഞു. കല്ലിലെല്ലാം മഹേശ്വരലിംഗവും പുല്ലിലെല്ലാം കല്യാണകൃഷ്ണൻെറ മെയ് വടിവും!! പക്ഷേ, ആ ഭക്തിഭാവം കവിയെ അമ്പലത്തിൽ സ്ഥിരതാമസക്കാരനാക്കിയിട്ടില്ല. ആവണമെന്ന് തോന്നിച്ചിട്ടുമില്ല. ഈശ്വരൻ എല്ലായിടത്തുമുണ്ടെങ്കിൽ തേവിടിപ്പെണ്ണിലുമുണ്ടാവണം. അതുകൊണ്ട്, അവളുടെ മെത്തയിൽ പോയി കിടന്നാലും മനസ്സിൽ രതിഭാവം തോന്നരുത്. വിലാസവതിയായ ഒരു തേവിടിപ്പെണ്ണിൻെറ മെത്ത വെയ്‌ലെരിപ്പാഴ് വെൺമണൽപ്പരപ്പായി തോന്നാനുള്ള മാനസികാവസ്ഥ തനിക്കെത്തിയോ എന്ന് സ്വയം ചോദിച്ചു നോക്കേണ്ട ഒന്നാണ്. ഗാന്ധിജിയെപ്പോലുള്ളവർ സ്വയം പരീക്ഷിക്കാനായി പെൺകുട്ടികളുടെ കൂടെ പോയി കിടന്നതായി കേട്ടിട്ടുണ്ട്. സ്വന്തം മനസ്സിനെ അറിയാവുന്ന ഒരാൾ സത്യസന്ധനാണെങ്കിൽ അത് തുറന്നു പറയുകയും ചെയ്യും. അദ്വൈതാനുഭൂതിയുടെ പാരമ്യത്തിൽ ചെന്നു തൊട്ട നാലപ്പാടൻെറ വാക്കുകൾ നോക്കുക.

എങ്കിലു മമ്പലം തന്നിലേ താമസ-
മെന്നാക്കുവാൻ മമ തോന്നുന്നില്ല
തേവടിപ്പെണ്ണിൻെറ മെത്തയും വെയ്‌ലെരി-
പ്പാഴ് വെൺമണല്പരപ്പായിട്ടില്ല.

ഒരുപക്ഷെ, 1928-ൽ പ്രകാശിതമായ ഈ വരികൾ എന്തുകൊണ്ട് നാലപ്പാടൻ ഇന്നർ ഇസോട്ടറിക് സർക്കിളിലെ അംഗത്വത്തിനാവശ്യമായ പ്രതിജ്ഞകളിൽ ഒന്നു ചെയ്യാൻ വിസമ്മതിച്ചു എന്നതിന് നമുക്കുത്തരം തന്നേയ്ക്കാം. തൻെറ മനസ്സിനെ അപഗ്രഥിക്കുന്ന ഈ കവിയ്ക്ക്, സത്യത്തിൻെറ പാതയിൽ നിന്നു വ്യതിചലിക്കാത്ത ഈ കവിയ്ക്ക്, ഒരിക്കൽ സത്യം ചെയ്ത് തൻെറ മനസ്സ് എപ്പോഴെങ്കിലും വ്യതിചലിച്ചുപോവുക,

താൻ അസത്യവാനാകുക എന്നത് ആലോചിക്കാൻപോലും ആവാത്ത ഒന്നാണ്. 'നാരായണമേനോൻ, ഒന്നു ചടങ്ങിനു സത്യം ചെയ്യുന്നന്നതിനെന്താണ്! പിന്നെ ഉണ്ടാവുന്നത് ആരറിയുന്നു' എന്ന് ചിലർ പറഞ്ഞുനോക്കുകയുണ്ടായെന്ന് ശ്രീ. വി.എം.നായർ പറഞ്ഞ കഥ ഓർമ്മ വരുന്നു. മറ്റുള്ളവരും നാലപ്പാടനും തമ്മിലുള്ള വ്യത്യാസമാണ് വി.എം.നായരെ നാലപ്പാടന്റെ ആരാധകനും സുഹൃത്തുമാക്കിയത്. നാലപ്പാടൻ ഒരിക്കലും അത്തരം അസാൻമാർഗ്ഗികപ്രവർത്തനങ്ങളിൽ ഏർപ്പെട്ട ആളോ ഏർപ്പെട്ടേക്കാവുന്ന ആളോ ആയിരുന്നില്ല. എന്നിട്ടും, യൗവനയുക്തനായ ഒരാളിൽ സന്ദർഭങ്ങൾ എന്തെന്തു വികാരങ്ങൾ വരുത്തിക്കൂടായ്കയില്ല എന്ന ഒറ്റ വിചാരത്താലും, തന്റെ ഹൃദയം തേവടിപ്പെണ്ണിന്റെ മെത്തയെ വെയ്‌ലെരിപ്പാഴ്‌വെൺമണൽപ്പരപ്പായി കാണാവുന്നത്ര അദ്വൈതത്തിന്റെ പാതയിലെത്തിയിട്ടില്ല എന്ന മാനസികാപഗ്രഥനത്താലും ലോകാപവാദത്തെ പുല്ലുപോലെ കരുതി നിറഞ്ഞ സദസ്സിൽ വെച്ച് അത്തരമൊരു ശപഥം ചെയ്യാൻ വിസമ്മതിച്ച നാലപ്പാടന്റെ ധീരതയെ പുകഴ്ത്തി വി.എം.നായർ എത്രയെത്ര തവണ സംസാരിക്കുന്നത് ഞാൻ കേട്ടിരിക്കുന്നു.

ഇപ്പോൾ കവിയുടെ കാലിൽ അദ്ദേഹത്തിന്റെ തത്ത്വചിന്ത ഒരു പൊൻചെരിപ്പിടീച്ചിരിക്കുന്നു. ഇനി കാലിൽ മുള്ളു കൊള്ളുകയില്ല എന്ന ധാരണ തെറ്റി. ജീവിതയാത്രയിൽ മറിച്ചാണ് സംഭവം.

നഗ്നങ്ങളായാലും പൊൻചെരിപ്പിട്ടാലും
വെയ്ക്കുന്ന കാൽകളിൽ മുള്ളു കൊൾകെ
ഉന്തുന്നു പിന്നെയും പിന്നെയും പിന്നിൽനി-
ന്നെന്തോ വിമോഹമൊന്നിജ്ജനത്തെ.

പണ്ടുകൊണ്ട കല്ലുകളൊക്കെ മഹേശ്വരലിംഗമായിത്തോന്നാവുന്ന മനസ്ഥിതിയിലെത്തിയിട്ടും പുതിയ ജീവിതാനുഭവങ്ങളുടെ കല്ല് കവിയുടെ കാലിൽ തറയ്ക്കുന്നു. എന്നാലും ഏതോ അദൃശ്യഹസ്തങ്ങൾ മുന്നിലേക്ക് ഉന്തുന്നു. തന്റെ കണ്ണീരുവീണു കുതിർന്ന കാൽപ്പാടുകൾ കാലം മറവിയുടെ മണ്ണിൽ പൂഴ്ത്തിക്കഴിഞ്ഞു. അപ്പോഴും മുന്നിൽ ഏതോ മഹാമേരു കീഴടക്കാനായി, പിന്നിലേക്കു നോക്കാതെ മനുഷ്യൻ പാഞ്ഞുപോകുന്നു. ആരംഭം ഒരു പൊട്ടിക്കരച്ചിലിന്റെ നാന്ദിവാക്യത്തിൽ. അവസാനം ഒരു വീർപ്പുമുട്ടലിലും. ഇങ്ങനെ ചെന്നേടത്തുതന്നെ വീണ്ടും ചെല്ലുന്ന ഒരു ദീർഘസഞ്ചാരം. കവിയ്ക്ക് ആ സഞ്ചാരത്തിൻമേൽ പ്രത്യേകിച്ചൊരു നിയന്ത്രണമില്ല. ജനനമൊ മരണമൊ മാറ്റാൻ ആർക്കു സാധിക്കും. അനുഭവിക്കുകയല്ലാതെ മറ്റു മാർഗ്ഗമൊന്നുമില്ലാത്ത ഈ ജീവിതയാത്ര അദ്ദേഹം എങ്ങനെ നടത്തി? അദ്ദേഹം അതിൽ നിന്നെന്തുപഠിച്ചു?

അദ്ദേഹം ഇക്കണ്ട നാളൊക്കെ ദീർഘയാനം നടത്തിയത് 'ചക്രവാളാന്തരത്തമ്പുമടിച്ചുകൊണ്ടാണ്.' (യാത്രയിൽ തമ്പു കൊട്ടുന്ന ഒരു സഞ്ചാരിയുടെ ചിത്രം മനോഹരം. ഈ കവിയുടെ തമ്പ് ചക്രവാളാന്തരത്തമ്പാണ്. അതിന്റെ സ്വാരസ്യം ഗദ്യത്തിലാക്കിയാൽ ചോർന്നുപോകുമെന്നതിനാൽ ആ സാഹസത്തിനു മുതിരുന്നില്ല.)

പഠിച്ചത്

'പൊട്ടിച്ചിരിയൊട്ടു കൂടിയാൽ കണ്ണുനീർ
പൊട്ടിയിട്ടല്ലാതെ കണ്ടിട്ടില്ല
തങ്കത്തുടുപ്പു തെളിയുന്ന സന്ധ്യപോയ്
പങ്കിലമാകാതിരിക്കയില്ല'

എന്നും. അല്പകാലം മാത്രം നീണ്ടുനിന്ന തന്റെ ആനന്ദമയമായ ദാമ്പത്യമാണ് അദ്ദേഹത്തിന്റെ ഈ തത്ത്വശാസ്ത്രത്തിനു പിന്നിൽ. യാഥാസ്ഥിതികമായ തത്ത്വശാസ്ത്രങ്ങളെയെല്ലാം കണ്ണടച്ചു വിശ്വസിക്കുന്നവൻ തത്ത്വജ്ഞാനിയാവുന്നില്ല. തർക്കമാണ് മനുഷ്യബുദ്ധിയെ മാറ്റുരച്ചു നോക്കുന്ന ചാണ. നാലപ്പാടനെ തർക്കത്തിൽ ജയിക്കാൻ സാദ്ധ്യമല്ലെന്ന് പലരും എഴുതിയിട്ടുണ്ട്. അദ്ദേഹം മനുഷ്യരോടു മാത്രമല്ല കാലത്തോടും തർക്കിക്കുന്നു.

എങ്കിലും കാലത്തോടെന്നുടെ വാദമ-
ത്തിങ്കളീ യല്ലിലാണെന്നു തന്നെ
എപ്പോഴായാലും വിണ്ണിങ്ങുതാനിട്ടേച്ചാ-
ണുൽപ്പതിച്ചീടുകെന്നന്ത്യശ്വാസം.

ഭാരതീയദർശനത്തിൽ ഡോക്ടർ രാധാകൃഷ്ണൻ പറയുന്നു: 'മഹാൻമാരായ ബൗദ്ധചിന്തകരെ സംബന്ധിച്ചേടത്തോളം സർവ്വവ്യാപകമായ ഖണ്ഡനനവിമർശനങ്ങൾക്കാവശ്യമായ തീവ്രായുധങ്ങളുടെ നിർമ്മാണശാലയായിരുന്നു തർക്കശാസ്ത്രം. ബുദ്ധമതം മനുഷ്യമനസ്സിൽ പറ്റിക്കൂടിയ ജീർണ്ണബാധകളെക്കൊണ്ടുണ്ടായ സ്തംഭനാവസ്ഥയെ നീക്കുന്നതിൽ ഒരു ശോധനൗഷധമായി പ്രയോജനപ്പെട്ടു.... വേദങ്ങളെ അംഗീകരിക്കുന്നതിൽനിന്ന് യഥാർത്ഥത്തിൽ അർത്ഥമാക്കുന്നത് ബൗദ്ധികമായ തർക്കവാദത്തേക്കാൾ ഇത്തരം കാര്യങ്ങളിൽ ആത്മീയാനുഭവമാണ് അധികം വെളിച്ചം വീശുക എന്നതാണ്. ഇതുകൊണ്ടു വൈദികമായ എല്ലാ സിദ്ധാന്തങ്ങളോടും പൂർണ്ണമായി യോജിക്കുന്നു എന്നോ ഈശ്വരസത്തയിൽ ഏതെങ്കിലും തരത്തിൽ വിശ്വാസമുണ്ടെന്നു സമ്മതിക്കുന്നുവെന്നോ അർത്ഥമാക്കുന്നില്ല. ജീവിതത്തിന്റെ പരമരഹസ്യത്തിനൊരു പരിഹാരം കാണാൻ കാര്യമായി പരിശ്രമിക്കുക എന്നു മാത്രമെ ഇതിനർത്ഥമുള്ളു.'

തന്റെ ജീവിതത്തിന്റെ രഹസ്യത്തിനൊരു പരിഹാരം കാണാൻ കാര്യമായി ശ്രമിക്കുന്ന നാലപ്പാടന്റെ ആത്മീയാനുഭവത്തിൽനിന്നാണ് അദ്ദേഹത്തിന്റെ തർക്കശാസ്ത്രം ജനിക്കുന്നത്. അതുകൊണ്ടാണ് അതിന്റെ മുമ്പിൽ വെറും പാണ്ഡിത്യപ്രകടനം മാത്രമായ തർക്കശാസ്ത്രങ്ങൾക്കു നിലനില്പില്ലാത്തത്. ഈ 'അല്ലി'ലാണ് (അല്ല്- രാത്രി എന്നും ദുഃഖം എന്നും) തിങ്കൾ- മനോഹാരിതയും സുഖവും ഈ ദുഃഖത്തിലാണ് എന്നദ്ദേഹത്തിനറിയാം. താൻ മരിക്കുന്നത് എപ്പോഴായാലും, തന്റെ അന്ത്യശ്വാസം വിണ്ണിനെ ഈ മണ്ണിലിട്ടേച്ചാണ് പോവുക എന്നും. തന്റെ സ്വർഗ്ഗം മണ്ണിലായിരുന്നു. എല്ലാ ദുഃഖവും താൻ സഹിച്ച ഈ ഭൂമിയുടെ മാറിൽ.

ആ സ്വർഗ്ഗത്തെ ഈ ഭൂമിയിൽ ഉപേക്ഷിച്ചാണ് താൻ പോവുക എന്നറിയാം അദ്ദേഹത്തിന്. അതാണദ്ദേഹത്തിന്റെ ജീവിതദർശനം തന്നെ.

ദുഃഖിക്കുന്നവൻ സുഖിക്കുന്നുണ്ടോ? ഉണ്ടെന്നാണ് നാലപ്പാടന്റെ മതം. എന്റെ സുഖം എന്ന കവിതയിൽ നമുക്കതു കാണാം. മനുഷ്യൻ തന്റെ ദീനനേത്രങ്ങൾകൊണ്ട് കണ്ടുപിടിക്കുന്നത് 'ഞാനൊരാളുണ്ടുനിർഭാഗ്യൻ' എന്നാണ്. കാലചക്രം തിരിയുന്നതു തന്നെ ഈ ഒരൊറ്റ കണ്ടുപിടുത്തത്തിനാണ് എന്നു തോന്നും മനുഷ്യന് അവനവനെക്കുറിച്ചുള്ള ഈ അമിതമായ വിചാരം കണ്ടാൽ. 'മതിമതി, ഇതും വിചാരിച്ചിരുന്നത്' എന്ന് ഒരു കളിയാക്കിച്ചിരിപോലെ അപ്പോഴതാ അവന്റെ തലരോമം നരയ്ക്കുന്നു. ഒരു നർമ്മഭാവനയോടെ അവനവന്റെ മനസ്സിനെ അപഗ്രഥിക്കുന്ന കവി എല്ലാ മനുഷ്യരുടെ മനസ്സിനേയും അപഗ്രഥിക്കുകയാണിവിടെ.

പോരും പോരുമതെന്നൊരു പുഞ്ചിരി
പോലെയെൻ തല രോമം നരയ്ക്കുന്നു.

ശാശ്വതത്ത്വത്തെ ഓരോ ക്ഷണത്തിലും ചേർത്തടക്കിപ്പിടിക്കുന്ന വേല കൊണ്ട് കവിയുടെ കൈപ്പടങ്ങൾ ചുക്കിച്ചുളിഞ്ഞു. കവി വൃദ്ധനായി. ശാശ്വതത്ത്വത്തെ അടക്കിപ്പിടിക്കാനാണ് കൈത്തലം ചുളിച്ചത്. ഇത്രകാലവും ശ്രമിച്ചത്. എന്നിട്ടുണ്ടായതോ? ശാശ്വതമല്ലാത്ത ഈ പ്രപഞ്ചത്തിൻ മേലുള്ള പിടുത്തമാണ് മുറുകിയത്. കൈ ചുളിഞ്ഞതുമാത്രം ലാഭം. എന്റെ ആലിംഗനം (കവിയുടെ മനസ്സിലെ സ്നേഹം) ഏറ്റെടുക്കാത്തതായി ഇനി ലോകത്തിൽ ആരുമില്ല എന്നായി. അതോടെ 'എന്റെ' എന്ന ആ പിടിമുറുക്കം വിസ്മൃതമായി വിസ്മൃതമായി വരുന്നു. ത്രിഭുവനവും എന്റേതെന്ന നിലവരുന്നു. ഓരോ നാളുകൾക്കും എന്താണ് ജോലി. കണ്ണിന്റെ മുമ്പിൽ കൊണ്ടുവന്നു ചൊരിയുന്ന പൊൻപണം (സൂര്യകിരണങ്ങൾ) കൊണ്ടുനടക്കൽ തന്നെ. കവിയുടെ കാഴ്ച ഓരോ നാൾ ചെല്ലുന്തോറും ദീർഘിച്ചുദീർഘിച്ചു വരുന്നു. (ആയുസ്സും) എന്തിനേറെപ്പറയുന്നു. തനിയ്ക്കുണ്ടായ ദുർവ്വിധിയാണ് തന്റെ ഏറ്റവും വലിയ ബന്ധു എന്നുപോലും തോന്നാൻ തുടങ്ങുന്നു. പിന്തിരിഞ്ഞു നോക്കുമ്പോൾ അതിനെ ശപിക്കുവാൻപോലും കവിയുടെ നാവ് പൊന്തുന്നില്ല. പത്നീമരണം സംഭവിച്ചപ്പോൾ 'വിധിയെൻ തലയ്ക്കിട്ടടിച്ച' ആ അടി താങ്ങാതെ കരയുകയും നിലത്തുകിടന്നുരുളുകയും ചെയ്ത കവി, നാലുവർഷത്തിനു ശേഷം തന്നിലുണ്ടായ മാറ്റം നോക്കിക്കാണുന്നു. മണ്ണടിഞ്ഞ ഒരു വിത്ത് മുളച്ചു വരുന്നു. കൂട്ടിമുട്ടുന്ന തമസ്സിൽനിന്ന് നക്ഷത്രങ്ങൾ ജനിക്കുന്നു. പകൽ എത്രയ്ക്കെത്രയ്ക്ക് അകന്നുപോകുന്നുവോ അത്രയ്ക്കത്രക്ക് വന്നടുക്കുകയും ചെയ്യുന്നു. മണ്ണടിഞ്ഞ ഒരു ശരീരത്തിൽനിന്ന് ആ ആത്മാവ് കവിയുടെ മനസ്സിൽ പുനർജ്ജനിക്കുന്നു. സംഘർഷാത്മകമായ ആ മനസ്സിൽനിന്ന് അനശ്വരത്വം നക്ഷത്രങ്ങളെ ജനിപ്പിക്കുന്നു. ശരീരം എത്രയേറെ അകന്നുപോയോ അത്രത്തോളം തന്റെ പത്നിയുടെ ആത്മാവ് തന്റെ ആത്മാവിനോടടുത്ത് വരുന്നു. ഈ വിചാരങ്ങൾ ആകാശത്തിൽ

ചെന്നു പതിയുമ്പോൾ അവിടെ സ്വർണ്ണലിപികളാൽ ചിലതെഴുതപ്പെടു ന്നു.

ഈ വിചാരങ്ങൾ ചെന്നുപതിഞ്ഞതോ
ദ്യോവിൽ മിന്നുന്ന പൊന്നിൽ കുറിപ്പുകൾ

പകലിൻെറ വെള്ളപ്പുറംപൂച്ചിൽ മയങ്ങിയവർ അറിയാത്ത ഒരു പ്രഭാവം രാത്രിയിലുണ്ട്. സുഖിക്കുന്നവർ ഒരിക്കലും ദർശിക്കാത്ത ഒരു സുഖം ദുഃഖത്തിലുണ്ട്.

ഗാനകേളികളെന്തിനല്ലിന്നെഴും
മൗനശീലമേ പൂർണ്ണതതൻഗുണം.

സുഖിതരെന്നഭിമാനിക്കുന്നവർ ഗാനകേളികൾ നടത്തുന്നു. ശബ്ദായമാനമായ പകൽ വെളിച്ചത്തിൽ കഴിയുന്നു. പക്ഷെ ആ പുറം മോടികളെന്തിന്? അവ പൂർണ്ണതയല്ല. അവയിൽ കൃത്രിമത്വമുണ്ട്. അല്ലിന്ന് (രാത്രിക്ക്, ദുഃഖത്തിന്) മൗനശീലമാണ്. മൗനത്തിലാണ് സംഗീതം മുഴുവൻ അടങ്ങിയിരിക്കുന്നത്. മൗനം പൂർണ്ണതയുടെ ഗുണമാണ്. മൗനിയായവൻ മുനിയാണ്. മൗനത്തിൻെറ ശാന്തതയാണ് കവി ഇവിടെ കാണിക്കുന്നത്. ദുഃഖിതനു മാത്രമെ മൗനിയാവാൻ കഴിയൂ. മൗനത്തിൻെറ സംഗീതം ശ്രവിക്കാൻ കഴിയൂ. ആ പൂർണ്ണതയുടെ സംഗീതത്തിലേക്ക് വീണ്ടും വീണ്ടും ആഴ്ന്നിറങ്ങുന്ന കവിയുടെ കർണ്ണം ഇതും കേൾക്കുന്നു.

'എത്ര കണ്ടിരുൾക്കൊള്ളാമൊരല്ലിലെ-
ന്നദ്ദിഗന്തത്തെ നേർക്കറിയിക്കണം
കാലചക്രം തിരിയുന്ന തീയൊരു
കാര്യസിദ്ധിക്കു വേണ്ടിയാണെങ്കിലോ
പോരും പോരുമതന്നൊരു പുഞ്ചിരി-
പോലെ വെൺമപ്പെടുന്നിതു വാനിടം.'

ഇപ്പോൾ ചിരിക്കുന്നതു നരച്ച മുടിയല്ല. നരച്ച ഒരു പ്രഭാതമാണ്. അതു ചോദിക്കുന്നു. എത്രത്തോളം ഇരുട്ട് ഒരു അല്ലിൽ കൊള്ളും? ആ മൃദുഹാസത്തിലുമുണ്ട് ഒരു കളിയാക്കൽ. അപ്പോൾ കവി മനസ്സിലാക്കുന്നു.

സത്യമെന്നതിൻ മംഗളരൂപമു-
ണ്ടിദ്ധരയിലും പാഴ്നിഴലെന്നിയേ
കൂരിരുട്ടിന്നുദിക്കും പ്രസാദമി-
ങ്ങേറിയേറി പ്രഭാതമായ്ത്തീരുന്നു.

ഇരുട്ടും വെളിച്ചവും തമ്മിൽ അളവിലല്ലാതെ വ്യത്യാസമില്ല. കൂരിരുട്ടിൽ പ്രസാദം ഉദിക്കുന്നു. അത് ഏറിയേറി വരുമ്പോൾ പ്രഭാതമാവുന്നു. ഒരു നിഴലുമില്ലാത്ത സത്യത്തിൻെറ മംഗളരൂപം നാം വാഴുന്ന ഈ ഭൂമിയിൽത്തന്നെയുണ്ട്.

ഒരാൾ എങ്ങനെ തത്ത്വചിന്ത പഠിക്കുന്നു? പുസ്തകത്തിൽനിന്നാണോ? അനുഭവത്തിൽ നിന്നാണോ? ആളുകളെ ബോധിപ്പിക്കാനാണോ? അവനവൻെറ ആത്മരക്ഷയ്ക്കാണോ? സ്വന്തം രക്ഷയ്ക്കുപ

യോഗിച്ച തത്ത്വചിന്തയുടെ ആയുധം മറ്റൊരാൾക്കുപയോഗിക്കാനായി മനുഷ്യൻ പകർത്തി വെക്കേണ്ടതല്ലേ? മനുഷ്യജീവിതത്തിൽ മാത്രമല്ലേ തത്ത്വചിന്തകൾ ഉള്ളൂ? അതാണോ മനുഷ്യന് മറ്റു ജീവികളിൽ നിന്നുള്ള ദിവ്യത്വം? അത് നേടിയവനാണ് സുഖിതനെങ്കിൽ, ദുഃഖങ്ങൾ ഏറ്റവും സഹിച്ചവനല്ലേ സുഖിതൻ? ഈ ചോദ്യങ്ങൾ നമുക്കു ചോദിക്കാനുള്ളവ യാണ്. കവി ഇതിനൊക്കെ സ്വാനുഭവത്തിൽ നിന്ന് ഉത്തരം തരുന്നു.

ചാട്ടുകുന്തങ്ങൾ ചുറ്റും നിരന്നവ-
ന്നാട്ടവിദ്യകൾ താനേ പഠിയുന്നു
മർത്ത്യജൻമത്തിനുള്ളിൽക്കിടപ്പുണ്ടീ
സ്തുത്യദിവ്യതയെങ്കിൽ സുഖിതൻ ഞാൻ

ചാട്ടുകുന്തങ്ങൾ ചുറ്റും നിരന്നു നിൽക്കുന്നു. അവയുടെ മൂർച്ച യേറിയ മുന കുത്തിക്കുത്തി വ്രണിതമായ മനസ്സുമായി ഒരാൾ അവയിൽ നിന്ന് വേദനയേൽക്കാത്തവിധം, അവയുടെ മുനയേൽക്കാത്തവിധം ചാടി ച്ചാടി പുതിയ ഒരാട്ടവിദ്യ, ഒരു നൃത്തം, താനേ പഠിക്കുന്നു. താൻ പഠിച്ച വിദ്യ അയാൾ കാണിച്ചത് ആരും കാണാനല്ല. ആ ആട്ടവിദ്യ ആരെങ്കിലും അഭ്യസിച്ചാൽ അവർക്കു നല്ലത്. അതിനെ 'അഭ്യാസ'മെന്നും 'കോമാളി ക്കളി' എന്നും വിളിച്ചാലും ആട്ടക്കാരന് കുഴപ്പമൊന്നും വരാനുമില്ല. സൂര്യനെ നോക്കി പല്ലിളിച്ച് 'ഈ അഭ്യാസമൊന്നു നിർത്തിക്കൂടേ' എന്നു ചോദിച്ചാൽ സൂര്യനെന്തു പറ്റാനാണ്!! ജീവിതായോധനത്തിൽ സുഖം മനുഷ്യൻ പ്രയത്നിച്ചു നേടേണ്ട ഒന്നാണ്. ആ പ്രയത്നമാണ് ഏതു മ ഹാൻെറ ജീവിതത്തേയും മഹത്താക്കുന്നത്. നാലപ്പാടൻെറ സുഖം നേടാ നുള്ള പ്രയത്നത്തിൽ, ദുഃഖങ്ങളിൽ നിന്നൊളിച്ചോടാതെ അതിനെ മുഖാ മുഖം നോക്കിനിന്ന് അതിനോട് വാഗ്വാദം ചെയ്തും മല്ലടിച്ചും അതിനെ കീഴ്പ്പെടുത്തി നേടുന്ന സുഖത്തിൽ, ആ സുഖം നേടിക്കഴിഞ്ഞുചെയ്യുന്ന പിന്തിരിഞ്ഞുനോക്കലിൽ, അതിനെ തൻെറ 'ആട്ടവിദ്യ'യെന്നു വിളിക്കാ നുള്ള നർമ്മബോധത്തിൽ ഒരു സ്തുത്യദിവ്യത കാണാനാണ് എൻെറ അനുഭവം എന്നെ പഠിപ്പിച്ചത്. താൻ ദിവ്യനാണെന്നദ്ദേഹം പറഞ്ഞി ട്ടുണ്ടോ? എപ്പോഴെങ്കിലും എവിടെയെങ്കിലും? ഇല്ല, അദ്ദേഹം, മറ്റെല്ലാ മനുഷ്യരേയുംപോലെ ഈ സംസാരസാഗരത്തിൽ ആരുടെ ലീലയാലോ വന്നുവീണ ഒരു വെള്ളാരങ്കല്ല്. അതേ അദ്ദേഹം കരുതിയുള്ളു.

കല്ലോലമാലയിൽ–ആരുടെ ലീലയോ?-
വെള്ളാരങ്കല്ലൊന്നു വന്നുവീണു
വാരുറ്റ തൃക്കൈ താൻ മറ്റുള്ളവയൊത്തു
വാരി, ക്കരയ്ക്കിട്ടുള്ളൊന്നാണിതും.

സൂര്യൻെറ ചുംബനമേറ്റ് തെളിമുത്തായി കിടന്ന ഈ മുഗ്ധവസ്തു വിനൊരു മോഹം. ഒരു മുത്തുച്ചിപ്പിക്കകത്തെ അന്ധതമിസ്രത്തിൽ എത്ത ണമെന്ന്. അത് വീണ്ടും വീണ്ടും ആഴമളന്നളന്ന് അഗാധതയിലേക്ക് ആണ്ടു പോയി. മുത്തായി ജനിക്കാനുള്ള ആഗ്രഹമാണ് വെള്ളാരങ്കൽത്തരിയെ, മനുഷ്യഹൃദയത്തിനെയെന്നപോലെ, തത്ത്വചിന്താസാഗരത്തിൻെറ അഗാ

ധതയിലേക്ക് ആഴ്ത്തുന്നത്. ഇതിനൊന്നും മോഹമില്ലാതെ, നിസ്സംഗരായി സ്വസ്ഥാനത്തു നിൽക്കുന്ന താരങ്ങൾ ആ വെള്ളാരങ്കല്ലിൻെറ ജനനത്തിനും, വീഴ്ചക്കും, ആഴത്തിലേക്കുള്ള പ്രയാണത്തിനും സാക്ഷികളായി അനങ്ങാതെ നിൽക്കുന്നു. ഇങ്ങനെ, ആഴത്തിലേക്കുപോയ പണ്ടത്തെ വെള്ളാരങ്കല്ലുകളുടെ രൂപാന്തരങ്ങളാവുമോ ആ താരങ്ങൾ? കവിയെ സൂക്ഷിച്ചുനോക്കുന്ന അവർ തങ്ങളുടെ ഭൂതകാലത്തെ സൂക്ഷിച്ചുനോക്കുകയാവുമോ? എല്ലാറ്റിനേയും ഭക്ഷിക്കുന്ന ശൂന്യതയിലേക്ക് ഇത്തരം സംശയങ്ങൾ വെറുതെ വലിച്ചെറിഞ്ഞുകൊണ്ട് ശാഠ്യക്കാരനായ ഒരു കുട്ടിയെപ്പോലെ കവി 'വിശ്വരൂപിണി'യായ അമ്മയുടെ സാരിത്തുമ്പിൽ പിന്നെയും പിന്നെയും പിടിച്ചുതൂങ്ങുന്നു.

ബാലകൻ ഞാൻ വിശ്വരൂപിണിതന്നുടു-
ചേലയിൽ വീണ്ടും പിടിച്ചു തൂങ്ങി

ഇത്തരം സംശയങ്ങൾക്ക് മറുപടിയുണ്ടോ? ആ വെള്ളാരങ്കല്ല് 'സർവ്വം വിഴുങ്ങിയായ ശൂന്യത'യിൽ വല്ല ചലനവും ഉണ്ടാക്കുന്നുണ്ടോ? ഇല്ല. കവിയെപ്പോലെ കവിയുടെ ചിന്തയും ഏതോ 'തൃക്കൈ' തൻെറ കളിയിൽ വലിച്ചെറിഞ്ഞ ഒരു കല്ലായി ആ അപാരതയുടെ മാറിൽ താഴുന്നു.

ഒച്ചയുണ്ടായില്ല,നക്കമുണ്ടായില്ലൊ–
രൊറ്റക്കുമിളയും പൊങ്ങിയില്ല.
ഇപ്പരമാണുവെ സ്വാഗതം ചെയ്യുവാൻ
നിൽപ്പതാരാണി, ങ്ങപാരതയോ?

തെന്നലിനു താരാട്ടാൻ ഒരു കൊച്ചലപോലും ജനിപ്പിക്കാതെ, കണ്ണിൽ പെടാവുന്ന ഒരു കാന്തികമണ്ഡലമില്ലാതെ, സ്വർഗ്ഗവും നരകവും ഉൾച്ചേരാതെ, ഒരു പുല്ക്കൊടിയ്ക്കുപോലും വേണ്ടാതെ, കൊടുംകാറ്റിൽ പെടാതെ, എവിടെനിന്നാണെന്നോ എങ്ങോട്ടെന്നോ എന്തിനാണെന്നോ അറിയാതെ നിസ്സാര ജീവിതാവസ്ഥയെ കാട്ടിക്കൊണ്ട് കീഴ്പ്പോട്ടു കീഴ്പ്പോട്ടു പോകുന്ന 'സാധു'വിൽ വെള്ളാരങ്കല്ലിനെ കാണാം, പുതിയ ശരീരമെടുത്ത് പുതിയ ജൻമമെടുത്ത് താഴേക്കു വരുന്ന ആത്മാവിനെക്കാണാം, അഗാധമായ തത്ത്വചിന്തയിൽ മുങ്ങുന്ന കവിയേയും.

എല്ലാ മേൻമകൾക്കും ആധാരം നിസ്സാരഭാവമാണ്. നഗ്നതയുള്ളതുകൊണ്ടല്ലേ പട്ടുടുപ്പ് വിലപ്പെട്ടതായത്? അജ്ഞാനത്തിൻെറ കൈവേലമുണ്ടെങ്കിലല്ലേ വിജ്ഞാനത്തിന് വിശിഷ്ടത കിട്ടുന്നത്? പിന്നിൽ അന്ധകാരമുണ്ടെങ്കിലല്ലേ പ്രകാശം മിന്നിക്കാണുകയുള്ളു. വെളിച്ചം ഇരുട്ടിലാണ് പ്രകാശിക്കുന്നതെന്ന് Book of Dzan ഉദ്ധരിച്ച് ബ്ലാവട്സ്ക്കി സ്ഥാപിച്ചിരിക്കാം. ബുദ്ധമതത്തിലും മറ്റനേകം തത്വശാസ്ത്രഗ്രന്ഥങ്ങളിലും നാമിത് കണ്ടിരിക്കാം. പക്ഷെ, നിസ്സാരമായ ഒരു വെള്ളാരങ്കല്ലിലൂടെ ആരെങ്കിലും ഈ തത്വം കലാത്മകമായി ആവിഷ്ക്കരിച്ചിട്ടുണ്ടോ മലയാള സാഹിത്യത്തിൽ? നമ്മളൊക്കെ വെള്ളാരങ്കല്ലെടുത്ത് കുളത്തിലിട്ട് അതുണ്ടാക്കുന്ന നേർത്ത ചലനവും ശബ്ദവും കണ്ടു രസിച്ചിട്ടുണ്ട്. ആരെങ്കിലും ആലോ

ചിച്ചിട്ടുണ്ടോ അത് കുളത്തിന്റെ ആഴത്തിൽ മുങ്ങിക്കിടന്ന് എന്തു ചെയ്യുകയാവുമെന്ന്? അതിനെ നമ്മളായി നാം സങ്കൽപിച്ചു നോക്കുകയുണ്ടായിട്ടുണ്ടോ? ഏറ്റവും നിസ്സാരമായ ഒരു ചിന്തയും, ഏറ്റവും നിസ്സാരമായ വസ്തുവും കൂടിച്ചേർന്ന ബ്രഹ്മാണ്ഡത്തിൽ നമ്മുടേതായ സ്ഥാനമെന്താണെന്ന് നാമെപ്പോഴെങ്കിലും ആലോചിച്ചിട്ടുണ്ടോ? ഇല്ലെങ്കിൽ, നമുക്കെല്ലാവർക്കും വേണ്ടി നാലപ്പാടൻ അതാലോചിച്ചിട്ടുണ്ട്.

അല്ലെങ്കിലീയൊരു മൺതരി ചേർന്നു നി-
ന്നില്ലെങ്കിലെങ്ങുവാൻ ബ്രഹ്മാണ്ഡവും?
കെല്പറ്റതെങ്കിലു മെൻകയ്യും ചെല്ലായ്കി-
ലപ്പൊഴേ നിശ്ചലം കാലചക്രം.

# 9. അന്യാപദേശകവിതകളും മുക്തകങ്ങളും

പറയുന്നത് ഒന്ന്. മനസ്സിലാക്കേണ്ടത് മറ്റൊന്ന്. ഇങ്ങനെ എഴുതുന്ന കവിതയെയാണ് അന്യാപദേശം എന്നു പറയുന്നത്. ഉപമേയസ്യാനുക്താവന്യാപദേശം എന്ന് അലങ്കാരശാസ്ത്രപ്രകാരം നിർവ്വചനം. അപ്രകൃതമായ ഒന്ന് പറയുക. ഉപമേയം അല്ലാതെ, അന്യമായ മറ്റൊന്നു പറയുക. ദൃഷ്ടാന്തങ്ങളിൽക്കൂടി തത്ത്വങ്ങളേയും അനുഭൂതികളേയും വ്യംഗ്യമായി ധരിപ്പിക്കാൻ ഉള്ള ഈ രീതി തന്നെയാണ് സിംബോളിസം, അലിഗറി മുതലായ പ്രകാശനങ്ങളിലുള്ളത്. നീലകണ്ഠദീക്ഷിതരുടെ അന്യാപദേശശതകത്തിന്റെ അനുകരണങ്ങളായി മലയാളഭാഷയിൽ ഒട്ടേറെ അന്യാപദേശകൃതികൾ ഉണ്ടായിട്ടുണ്ട്. ഇങ്ങനെ പ്രയോഗിക്കാൻ കഴിയുക എന്നുവെച്ചാൽ പണ്ട്, കവിയുടെ കഴിവിന് വലിയൊരു അംഗീകാരമാണ്. പുളകാങ്കുരത്തിൽ പലപ്പോഴും ഈ രീതി പ്രയോഗിച്ചു നാം കണ്ടു. അന്യാപദേശം പ്രയോഗിച്ചു പ്രയോഗിച്ച് അതിൽ സ്പെഷ്യലൈസ് ചെയ്ത ശേഷമെഴുതിയ പുളകാങ്കുരവും ചക്രവാളവും യാഥാസ്ഥിതികതയുടെ ചട്ടക്കൂട്ടിൽനിന്ന് വിട്ടുപോന്ന് സ്വന്തം മാനങ്ങൾ നേടിയ കാല്പനികകവിതകളാണ്. ഈ ചിത്രശലഭങ്ങൾ പറന്നുപോകും മുമ്പ് കവി തന്റെ അന്യാപദേശപ്രാവീണ്യം പഠിച്ചുപയറ്റിയ ഏതാനും കവിതകൾ നമുക്ക് 'ലോക'ത്തിൽ' കാണാം. പുസ്തകരൂപത്തിൽ പ്രകാശിപ്പിച്ചത് കണ്ണുനീർത്തുള്ളിക്കു ശേഷമാണെങ്കിലും അതിനു മുമ്പെഴുതിയ കൃതിയാണ് ലോകം. അതുകൊണ്ടു തന്നെ കെട്ടിലും മട്ടിലും കഴിയുന്നത്ര പഴയ ചട്ടക്കൂടിൽ ഇതിനെ ഒതുക്കിയിരിക്കുന്നതും കാണാം.

കണ്ണുനീർത്തുള്ളിയ്ക്കുമുമ്പ്, മാധവിയമ്മയുമായുണ്ടായ ഹ്രസ്വകാല ദാമ്പത്യജീവിതകാലത്ത് നാലപ്പാടൻ രചിച്ച ഏതാനും മുക്തകങ്ങൾ പുളകാങ്കുരത്തിലുണ്ട്. അന്യാപദേശകവിതയും മുക്തകങ്ങളും കവിയുടെ അക്കാലത്തെ മനസ്സിന്റെ അവസ്ഥയെ നമുക്ക് ഏതാണ്ട് മനസ്സിലാക്കിത്തരുന്നു. ആദ്യം മുക്തകങ്ങളെ നോക്കാം. മങ്കത്തയ്യിന്റെ ഒളിമെയ്മിനുപ്പെഴുന്ന പത്രപ്പടർപ്പിൽ, തനിത്തങ്കത്തൂലികകൊണ്ട്, പുഷ്പങ്ങളുടെ സുഗന്ധം ചേർന്ന വർണ്ണക്കൂട്ടുകൊണ്ട്, നോക്കുന്നവന്റെ കൺകക്കുംവിധം, അഭ്രമറകൾക്കുള്ളിലിരുന്നുകൊണ്ട് ഒരു ആദികലാകാരൻ (സൂര്യൻ) തന്റെ പ്രിയതമയായ മായാമയി സങ്കല്പത്തെ വരയ്ക്കുന്നുണ്ട്. ആ

ചിത്രകാരൻെറ ആദിമ കലാകൗതൂഹലത്തിന് കവി തൻെറ തൊഴുകൈ അർപ്പിക്കുകയാണാദ്യം.

ആരെങ്കിലും ഒരാളുടെ കൺമുന കൊണ്ടാൽ ലജ്ജിച്ചു കുനിയുന്ന കണ്ഠനാളത്തിലും, വാരിരുൾ കുന്തളച്ചുരുളിൽ തണുത്ത വിരൽത്തുമ്പിലും, കുഞ്ഞിനെ വാരിയെടുത്ത് ആനന്ദത്തോടെ ചുംബിക്കുന്ന ചുണ്ടിലും, പെൺകൊടി ഒരവാച്യമായ കവിതാശൈലി സൂക്ഷിച്ചുവെച്ചിട്ടുണ്ട്. ആ കവിതാശൈലിക്കും കവി കൂപ്പുകൈ അർപ്പിക്കുന്നു. തങ്കത്താരുപോലുള്ള കൈകൊണ്ട് സാമർത്ഥ്യത്തോടെ (വിരുതോടെ) പെട്ടെന്ന് കാർകൂന്തലഴിച്ചിട്ട്, കൊങ്കച്ചെപ്പിൽ കുവലയമാലചാർത്തി, തന്നിൽച്ചാഞ്ഞ കടാക്ഷത്തോടെ ഉടുകവിളിൽ തൂവേർപ്പും പൊടിഞ്ഞ് തൻെറ പ്രിയതമ ഇരുന്ന അകമലിയിക്കുന്ന ഇരുപ്പിനെയും കവി ഉപാസിക്കുന്നു. താമരപ്പൂവിന് എത്രയെത്ര ഗുണങ്ങൾ! പൂമങ്കയുടെ ഇരിപ്പിടം. അഴകിന്ന് അലങ്കാരം. ലോകത്തെ അടക്കിഭരിക്കുന്ന കാമൻെറ ഉൽകൃഷ്ടബാണം. കീർത്തികേട്ട സദ്വാസനകളുടെ ഇരിപ്പിടം. വിബുധജനാരാദ്ധ്യമായ രാജഹംസത്താൽ ആഗ്രഹിക്കപ്പെട്ടത്. അങ്ങനെയുള്ള ഒന്നിൽ ഒരു വെറും വണ്ടിന് ഭ്രമം തോന്നിയത് അതിൻെറ പ്രണയ ലഹരിതന്നെ. ആ വിമുഗ്ധാക്ഷി കാലത്ത് തിരുവാതിരക്കുളി കഴിഞ്ഞെത്തുമ്പോൾ അവളുടെ പൂമേനിയിൽ, പരിമളമുള്ള കുറിക്കൂട്ടുകൊണ്ട് മനോഹരമായ 'പുളകാങ്കുരാംബര' മണച്ച്, ആത്മേശ്വരൻ അങ്ങിങ്ങ് തൻെറ കരത്തിനാൽ കുറിയ്ക്കുന്ന ചിത്രരചനോത്സാഹം ജയിക്കട്ടെ. 'കാടത്തത്തോട് എതിർത്തു തോറ്റവൻ മാത്രമെ ഗീതാർത്ഥസാരം ഗ്രഹിക്കുന്നതിന് യോഗ്യനാവൂ. ഈ തത്ത്വം മനുഷ്യർ അറിയട്ടെ എന്നു കരുതി കനിവോടുകൂടി പാർത്ഥനുമായി യുദ്ധത്തിനെത്തിയ വേടൻ കൂടകിരാതമൂർത്തി നമുക്കെപ്പോഴും തുണനൽകട്ടെ.'

ഈ ആറുശ്ലോകങ്ങളിൽ ഒരു പ്രത്യേകക്രമം കാണാം. ആദ്യത്തേത് സൂര്യൻ പൂക്കളുടെ നിറവും സൗരഭ്യവും ചാലിച്ച് തൻെറ രശ്മികളാൽ പ്രകൃതിയുടെ പൂമേനിയിൽ വരയ്ക്കുന്ന ചിത്രമാണ്. ആതതാഭ്രമറയിൽ താൻ നിന്നുകൊണ്ടാണ് ആ ആദികലാകൗതുഹലത്തിൻെറ ചിത്രരചന. മറഞ്ഞ് അവ്യക്തമായി നിന്നുകൊണ്ട് പ്രകൃതിയാകുന്ന ചിത്രത്തിലൂടെ തന്നെ വ്യക്തമാക്കുന്ന ആദിബ്രഹ്മമാണത്. വരയ്ക്കുന്നത് പ്രിയയായ മായാമയിയുടെ ചിത്രം. അതുകൊണ്ടാണ് ആതതാഭ്രമറയിൽ നിൽക്കുന്നത്. 'അഭ്രാമു' എന്നാൽ മാതാംഗമുനിയുടെ പേരാണ്. മാതംഗകന്യകയാണ് സരസ്വതി. മാതംഗപുത്രിയാണല്ലൊ ആദിമകലകൾക്കും മൂലസ്രോതസ്സ്. രണ്ടാമത്തെ ശ്ലോകത്തിൽ മായമയിയുടെ ചൈതന്യം ഭൂമുഖത്തെ സ്ത്രീകളിൽ അവരുടെ ഭാവഹാവാദ്രി സൗന്ദര്യ സൗശീല്യങ്ങളായി ഒരവാച്യകവിതാശൈലിയായി വിടരുന്നത് കാണാം. മൂന്നാം ശ്ലോകത്തിൽ ഭൂലോകത്തിലെ സുന്ദരിമാരിൽ ഒരാളായ തൻെറ ധർമ്മപത്നിയുടെ ഇരുപ്പിലും നോട്ടത്തിലും ഭാവത്തിലും കവി ആ കവിത കണ്ടെത്തി അതിനെ ഉപാസിക്കുന്നു. നാലാമത്തെ ശ്ലോകത്തിൽ ആരും കൊതിക്കുന്നതും സർവ്വഗുണങ്ങൾക്കും ഇരിപ്പിടവും ആയ ആ ഓമനപ്പൂവിനെ താൻ ഭ്രമി

ച്ചത് തൻെറ പ്രണയലഹരി ഒന്നുകൊണ്ടു മാത്രമാണെന്ന് കവി പറയുന്നു. ആ സൗന്ദര്യം 'വണ്ടായ' കവിയുടെ തലയ്ക്കു പ്രണയത്തിൻെറ മത്തു പിടിപ്പിച്ചുകഴിഞ്ഞു. അഞ്ചാമത്തെ ശ്ലോകമായപ്പോഴേക്കും സൂര്യൻെറ സ്ഥാനം കവിയ്ക്കായി. സൂര്യൻ ചെയ്തതുതന്നെ ,കവിയും ചെയ്യുന്നു. ചിത്രരചന. മങ്കത്തയ്യൊളി മെയ് മിനുപ്പെഴുമിളം പത്രപ്പടർപ്പിൽ സൂര്യനും, വിമുഗ്ധാക്ഷിതൻ ബാലപ്പൂമൃദുമേനിയിൽ കവിയും ചിത്രം വരയ്ക്കുന്നു. സൂര്യകിരണമാകുന്ന തങ്കത്തൂലികകൊണ്ട് സൂര്യൻ. തൻ കരത്താൽ ആത്മേശ്വരൻ. കരം എന്നാൽ കിരണവുമാണല്ലൊ. സൂര്യൻ കാലാത്മാവാകയാൽ എല്ലാ ആത്മാക്കൾക്കും ആത്മേശ്വരനാണ്. താരണി മണം കൂട്ടും നിറക്കൂട്ടു പ്രകൃതിയുടെ മെയ്യിൽ. പരിമളം കൂട്ടും കുറിക്കൂട്ടു കവിപത്നിയുടെ മെയ്യിൽ. സൂര്യൻെറ ആദിമകലാകൗതൂഹലം കവിയുടെ ചിത്രരചനോത്സാഹം തന്നെ.

കവി തൻെറ പത്നിയുടെ ശരീരഭംഗിയിൽ സ്വയം മറന്നു. താൻ അതുവരെ കരുതിവെച്ച വിരക്തിയും സന്യാസവുമൊക്കെ പോയി.

'അളുക്കിലെ ഭംഗിയിൽ മോഹിത'നായി. ആത്മാവിൻെറ സൗന്ദര്യമാണ് വലുതെന്നും ശരീരത്തിൻെറ സൗന്ദര്യത്തിൽ മോഹിക്കുന്നത് കാടത്തമാണെന്നും അറിയാതെയല്ല ഈ അവസ്ഥ. അത് താരുണ്യത്തിൻെറ സഹജസ്വഭാവമാണ്. അതിനാൽ കവി അവസാനശ്ലോകത്തിൽ പറയുന്നു ഈ 'കാടത്ത'ത്തെ, ശരീരപ്രേമത്തെ എതിർത്തുതോല്പിക്കാൻ (രതിയോടു തോൽക്കാൻ) ഒരവസരം നൽകാനായി കരുണാമയനായ കിരാതമൂർത്തി അർജ്ജുനനായ തൻെറ കൂടെ വന്നിരിക്കുകയാണെന്ന്. രതിഭാവത്തെ അറിഞ്ഞ് ആസ്വദിച്ച് അതിനെ തോല്പിക്കാനുള്ള ശ്രമമാണിവിടെ. അതിൽ നിന്ന് പിന്തിരിഞ്ഞോടുന്നില്ല. അതിനെ കണ്ടില്ലെന്ന് ഭാവിക്കുന്നുമില്ല. അതിനോടെതിർത്തു ജയിക്കാൻ അതിനെത്തന്നെ കൂട്ടുപിടിച്ച് ഉപാസിച്ച് സ്വന്തമാക്കി എടുക്കുകയാണ്. ഈ ഉപാസനയുടെ പരമലക്ഷ്യം ഗീതാർത്ഥസാരം ഗ്രഹിച്ച് പരമാത്മാവിൻെറ സഖിയാവാൻ തന്നെ സന്നദ്ധമാക്കൽതന്നെ.

'കല' എന്നതിന് വാത്സ്യായനത്തിൽ വിവരിക്കപ്പെട്ട 'കാമകല' എന്നുകൂടി അർത്ഥമുണ്ട്. സൂര്യൻെറ 'ആദിമകലാകൗതൂഹല' ത്തിൽ അതിൻെറ സ്പർശം കൂടിയുണ്ട്. അതേ അർത്ഥത്തിൽ 'ലോക'ത്തിൻെറ ആദ്യ ശ്ലോകത്തിൽ കവിതയെ 'കലകൾക്കൊക്കെയും റാണി' എന്നുവിളിക്കുന്നു. നല്ല ആളുകളെ ഉപദ്രവിക്കുന്നത് ലോകത്തിന് വലിയ ഒരു 'കലാവിദ്യ'യാണെന്ന കേമത്തസ്വഭാവമാണ് എന്നു സൂചിപ്പിക്കാൻ കൊടുത്ത 13-ാം ശ്ലോകത്തിലും ഇതേ അർത്ഥത്തിൽ കലാവിദ്യ പ്രത്യക്ഷപ്പെടുന്നു.

സ്വാഭാവികമായി, സഹജമായി തന്നിലുള്ള അനുരാഗത്താൽ (രാഗം-ചുവപ്പ്) നല്ല ആളുകൾ തങ്ങളിൽ നിർല്ലീനമായ ദുഷ്ടഗുണങ്ങളെ (പല്ലുകളുടെ മൂർച്ചയെ) ഇല്ലാതാക്കുന്നു. (മറച്ചുവെക്കുന്നു) മറ്റു മനുഷ്യ

രുടെ മനസ്സിൽനിന്ന് ദുഃഖത്തെ ചുംബിച്ചെടുക്കലാണ് അധരത്തെപ്പോലെ നല്ല മനുഷ്യരുടെ തൊഴിൽ. (കണ്ണുനീർത്തുള്ളിയിൽ പറയുമ്പോലെ,

**കണ്ണീർക്കണത്തെക്കരളിങ്കൽനിന്നു**
**ചുംബിച്ചെടുക്കും** മധുരാധരോഷ്ഠം)

**ആ സജ്ജനങ്ങളുടേയും** അധരത്തിന്റേയും (ഹൃദയ) മാർദ്ദവം വിശ്രുതം. പ്രപഞ്ചത്തിൽ എന്നും നിലനിൽക്കുന്നത് (അമൃത്) അത്തരം ഈശ്വരത്വമുള്ള മനുഷ്യരാണ്. സ്നേഹമുള്ള അവരിൽ മാത്രമാണ് സൗന്ദര്യം ഇരിക്കുന്നത്. എന്നിട്ടും അത്തരം സജ്ജനങ്ങളെ പീഡിപ്പിക്കുന്നത് ലോകനിയമമാണ്.

തന്നെത്താൻ ചേർന്ന രാഗത്തൊടുരദനിശിത-
ത്വത്തെ നീ മൂടിടുന്നു,
പിന്നെച്ചുംബിപ്പതല്ലോ തൊഴിലു; മധരമേ,
മാർദ്ദവം വിശ്രുതം തേ
മന്നെങ്ങും നോക്കിൽ നീ താനമൃതു, തവവശ-
ത്താണു സൗന്ദര്യവായ്പ്പു
നിന്നെപ്പീഡപ്പെടുത്തുന്നതൊരരിയ കലാ-
വിദ്യയെന്നല്ലിവന്നു.

ഒറ്റ നോട്ടത്തിൽ നോക്കിയാൽ ചുംബനകലയെക്കുറിച്ചുള്ളതാണെന്നു തോന്നിക്കുന്ന ഈ വരികളിലാണ് നാലപ്പാടന്റെ രതിഭാവത്തിന്റെ സവിശേഷത കാണുന്നത്. മറ്റുള്ള കവികൾ ശൃംഗാരശ്ലോകങ്ങൾ കൊണ്ട് സ്ത്രീത്വത്തെ അംഗപ്രത്യംഗവർണ്ണനചെയ്ത് അപമാനിക്കുന്നു. നാലപ്പാടന്റെ ഈ ശ്ലോകമാകട്ടെ സ്ത്രീത്വത്തിന് ഉൽക്കർഷമേകി അതിനെ ബഹുമാനിക്കുന്നു. ഇതേ പ്രവണത നമുക്കു കണ്ണുനീർത്തുള്ളിയിൽ പൂർണ്ണവികാസം പ്രകടിപ്പിച്ചുകാണാം. പതിയുടെ അധരം, മുഖം, വാർമുടി, കെട്ടിപ്പുണരുന്നകൈകൾ, കടാക്ഷപാശം,- എല്ലാം കണ്ണുനീർത്തുള്ളിയിൽ പരാമർശിക്കുന്നുണ്ട്. പക്ഷെ, എങ്ങനെ? ഒരു തരിപോലും കാമസ്പർശമില്ലാതെ. ഉള്ളിന്റെ ഉള്ളിൽ നിന്നൂറിയ പവിത്രമായ പ്രേമത്തിന്റെ ഭാഷയിൽ.

കണ്ണീർക്കണത്തെക്കരളിങ്കൽ നിന്നു ചുംബിച്ചെടുക്കുന്ന മധുരാധരങ്ങൾ, കത്തിജ്വലിക്കുന്ന തന്റെ കടുസാഹസത്തിൽ തണുപ്പു തൂകുന്ന മുഖചന്ദ്രബിംബം, നിഗൂഢതേജസ്സുകളെ തെളിഞ്ഞു കാണാവതാക്കുന്ന ഇരുൾവാർമുടി, ജരാനരക്കാറ്റിന് ഒന്നനക്കാൻകൂടി കഴിയാത്ത ഓമൽ ഭുജവല്ലി ബന്ധം, പിടഞ്ഞു പാഞ്ഞുചെന്ന് അന്ധതയിൽ വീഴാതിരിക്കാനായി അടക്കിനിർത്തുന്ന കടാക്ഷപാശം,- കവി ചോദിക്കുന്നു,

'വാഴ്ത്താവതോ വാക്കുകൾ കൊണ്ടൊരാൾക്കു
വരിഷ്ഠ പത്നീ പ്രണയപ്രഭാവം?'

'നാമറിയാതെ നമ്മിൽ ഒളിച്ചുകിടക്കുന്ന, നിഗൂഢ തേജസ്സുകളെ നക്ഷത്രങ്ങളെപ്പോലെ തെളിയിക്കാനും, നമ്മുടെ കരളിലെ ദുഃഖത്തെ പതുക്കെ ഒപ്പിയെടുക്കാനും, നമ്മുടെ സാഹസികതയെ ഒട്ടൊന്നു തണുപ്പി

ക്കാനും, ജരാനരകൾക്ക് അനക്കാൻ കഴിയാത്ത പവിത്രമായ ഒരു സൗഹൃദബന്ധം കെട്ടിപ്പടുക്കാനും, അക്ഷമരായി ഓരോന്നു പ്രവർത്തിച്ച് അന്ധകാരത്തിൽ ചെന്നു ചാടാതിരിക്കാനുമാണ് 'ധർമ്മപത്നി'യെന്ന് അവളുടെ ഓരോ അവയവവും പുരുഷൻമാരോടു പറഞ്ഞിരുന്നുവെങ്കിൽ ഇന്നു ലോകത്തിൽ കാണുന്ന പല പ്രശ്നങ്ങളും ഒഴിവാക്കാമായിരുന്നു. നാലപ്പാടനു മുമ്പു ജീവിച്ചിരുന്ന ഒരു കവിയും ഈ വെളിച്ചത്തിൽ സ്ത്രീസൗന്ദര്യത്തെ നോക്കിക്കണ്ടിട്ടില്ല. അദ്ദേഹത്തിൻെറ ഓർമ്മയിൽ തെളിയുന്ന ഒന്നിലും വൃത്തികെട്ട കാമമില്ല. ശുദ്ധമായ രതിഭാവമുണ്ടുതാനും.

വിടർന്നിടും പങ്കജകുഡ്മളത്തി-
ലൊളിച്ചു മന്ത്രിപ്പൊരു വണ്ടുപോലെ
നിഗൂഢ ചിന്താശതമോമലാളിൻ
മാറിൽപ്പകർത്തേനരനാശ്വസിപ്പൂ.

പ്രാണേശിതൻ ബാഹുലതോപധാനം
തൽപ്രേക്ഷണ പ്രേമ ഘനപ്പുതപ്പും
കൈവന്നിരിപ്പോനൊരനുഗ്രഹം താൻ
കരാളമാമാമയബാധപോലും

നാനാത്വമാർന്ന ഈ സംസൃതിയിൽ മറ്റെന്തെല്ലാം സുഖങ്ങൾ നമുക്കുണ്ടായാലും കുടുംബിനിയുടെ സുസ്മിതം ഒന്നുമാത്രമാണ് നരകത്തെപ്പോലും നാകമാക്കി മാറ്റുന്നത് എന്നദ്ദേഹം കരുതി. തൻെറ പത്നിയായിരുന്ന മഹതിയ്ക്ക് ഈ വിശിഷ്ടമായ പ്രണയത്താൽ അദ്ദേഹം ബഹുമതി നൽകി. കണ്ണുനീർത്തുള്ളിയെ വാക്കുകൾ കൊണ്ട് നിർമ്മിച്ച ഒരു ടാജ്മഹാളായി നിരൂപകർ കണ്ടിട്ടുണ്ട്. പവിത്രമായ ഒരു ഹൃദയത്തിൽ നിന്ന് ഊറിയ പ്രേമത്തേനിൽ ആറാടാൻ അല്പ കാലത്തേയ്ക്കെങ്കിലും ഭാഗ്യം സിദ്ധിച്ച കവിപത്നി ഭാഗ്യവതിതന്നെ. ആ ഭാഗ്യം കാംക്ഷിച്ച് അദ്ദേഹത്തിൽ അനുരക്തയായ കവിപത്നിയുടെ ഇളയ സഹോദരിയുടെ ജീവിതവും നാലപ്പാടൻെറ പ്രേമത്താൽ ബഹുമാനിതമായിത്തീർന്നു. രതിഭാവം സ്ത്രീപുരുഷൻമാർക്ക് പരസ്പരം സ്നേഹിക്കാനും ബഹുമാനിക്കാനുമാണ്. കലഹിക്കാനും അപമാനിക്കാനുമല്ല. ഇതറിയുകയും ലോകത്തെ സ്വർഗ്ഗമാക്കുകയും ചെയ്യുന്ന പുരുഷൻമാരും സ്ത്രീകളും നമുക്കെത്രവിരളം!! നാലാളുകൂടുന്നേടത്തൊക്കെ, കളിയാക്കിപ്പറയാനും ആഭാസമായി ചിരിക്കാനുമുള്ള ഒരു വൈകൃതം മാത്രമായി സ്ത്രീപുരുഷബന്ധം ചിത്രീകരിക്കപ്പെടുന്നു; ഈ പ്രവണതയ്ക്കെതിരെ ഒരു വെല്ലുവിളിയാണ് നാലപ്പാടൻെറ രതിഭാവം. അദ്ദേഹത്തിൻെറ കവിതകളിൽ കാണുന്ന ആത്മജന്യമായ ഈ രതിഭാവത്തെ ശരിയ്ക്കറിഞ്ഞു കഴിഞ്ഞാൽ ഈ മഹർഷി എന്തുകൊണ്ട് രതിസാമ്രാജ്യം പോലൊരു പുസ്തകമെഴുതി എന്നു വ്യക്തമാകും. നിസ്സംഗനായി ശാസ്ത്രജ്ഞനെപ്പോലെ ഈ വിഷയത്തെ കൈകാര്യം ചെയ്യാൻ അത്തരമൊരു വ്യക്തിയ്ക്കല്ലാതെ ആർക്കു കഴിയും!

തലമുടി, കുന്നിക്കുരു, കാറ്റ്, പുളിങ്ങ, നദി, ഉരലിലിട്ടിടിക്കുന്ന അരിമണി, തൊട്ടാൽ വാടി, കാഞ്ഞിരക്കായ, പേരാല്, തെങ്ങ്, നാളികേരക്കുല, അധരം, നെല്ല്, സന്ധ്യ, വെയിലത്തു തലയിൽ മുണ്ടിട്ട് നിൽക്കുന്ന ഒരാൾ, സൂര്യൻ, തടാകം, പെരുച്ചാഴി, താമര, നാളികേരം, ഗംഗാനദി, പരുത്തിക്കുരു, ചക്രവാളം, പൂച്ച, കാട്ടുപയ്യ്, പട്ടുവസ്ത്രം, കുയിൽക്കുഞ്ഞ്, വാഴ, കാർമേഘം, തുളസീപത്രവും പുകയിലയും, വാലിട്ടിളക്കുന്ന അണ്ണാറക്കണ്ണൻ, വിളക്കിൻെറ തിരി, കൊല്ലൻെറ ആയുധമായ കൂടം, ഓടച്ചെടി, രാകപ്പൂഞ്ചന്ദ്രൻ, വൃക്ഷം, കയ്പക്ക, നായ, കൊന്നപ്പൂവ്, സൗമ്യപ്രഭാതം, നായ്ക്കരണക്കായ്, നക്ഷത്രങ്ങൾ, എഴുത്താണി, പാമ്പ്, വാള്, കാട്ടുപോത്ത്, നിഴൽ, ചക്ക, കൊള്ളിക്കിഴങ്ങ്, ആന, സമുദ്രത്തിലേക്ക് ചേരുന്ന നദി, ചൂട്ടിൻ കെട്ട്, ചങ്ങാടം, മഴു, തീപ്പെട്ടിക്കോൽ, താനെ മുളച്ചുവരുന്ന പാഴ്‌വള്ളി– ഇവയൊക്കെയാണ് അന്യാപദേശകൃതിയിൽ നാലപ്പാടൻ ഉപയോഗിക്കുന്ന ഉപമാനങ്ങൾ. വലിയ തത്ത്വം പറയാൻ ഈ ഗ്രാമീണനായ കവി കൂട്ടുപിടിക്കുന്നത് തനിക്കു ചുറ്റും താൻ എന്നും കണ്ടുകൊണ്ടിരിക്കുന്ന സാധാരണ വസ്തുക്കളെത്ത നയാണ്. ഇതിൽ പറഞ്ഞ പല വസ്തുക്കളും ഒരിക്കലും മറ്റൊരു കവിയുടേയും കണ്ണിൽ കവിതാവിഷയമായോ, തത്ത്വചിന്തയെ പ്രചോദിപ്പിക്കുന്ന വിഷയമായോ പ്രത്യക്ഷപ്പെടാത്തവയാണ്. എല്ലാം നാലപ്പാട്ടെ പൂമുഖത്തും പുന്നയൂർക്കുളത്തിൻെറ പരിസരത്തിലും ഗ്രാമാന്തരങ്ങളിലും ഇരുന്നു കാണാവുന്ന സാധാരണങ്ങളിൽ സാധാരണങ്ങളായ ദൃശ്യങ്ങൾ. സ്ഥിരം കവിസങ്കേതമെന്നു വിളിക്കാവുന്നതായി ഒരു കോകപ്പക്ഷി മാത്രമുണ്ട് കൂട്ടത്തിൽ. നാലപ്പാടൻെറ കവിത എന്നും എപ്പോഴും തനിക്കുചുറ്റും കാണുന്ന നിസ്സാരസംഗതികളിൽനിന്ന് പ്രചോദനം ഉൾക്കൊണ്ടാണ് തത്ത്വശാസ്ത്രത്തിൻെറ 'മാനം നോക്കി' പോകുന്നതെന്നത് ചിന്താർഹമായ വിഷയമാണ്. ജീവിതഗന്ധിയല്ലാത്ത യാതൊന്നും, താൻ കാണുകയൊ അനുഭവിക്കുകയൊ ചെയ്യാത്തതൊന്നും, അദ്ദേഹത്തിൻെറ ചിന്താവിഷയമായിട്ടില്ല. അതുകൊണ്ട് ഒരേസമയം കാല്പനികവും റിയലിസവുമാണ് അദ്ദേഹത്തിൻെറ തത്ത്വശാസ്ത്രം.

ഉദാഹരണമായി രണ്ടു ശ്ലോകങ്ങൾമാത്രം ഇവിടെ എടുത്തുപറയാം. നാട്ടിൻ പുറങ്ങളിൽ ഒരു സാധാരണ ദൃശ്യമാണ് പുളിങ്ങ തൊണ്ടുകളഞ്ഞ്, മുള്ളുകൊണ്ട് കുരു ചൂന്നെടുത്തുകളഞ്ഞശേഷം ഉരലിലിട്ട് ഇടിച്ച് അതിനെ ഉരുളകളാക്കി കാറ്റു കടക്കാത്ത വലിയ ഭരണികളിലിട്ട് അടച്ചു വെക്കുന്നത്. നാലപ്പാട്ടും ഇത് ഒരു സ്ഥിരം പരിപാടിയായിരുന്നു. ഈ ഒരു സാധാരണദൃശ്യം കവി എങ്ങനെ കാണുന്നു. ഈ ദിവസംവരെ തനിയ്ക്കുവേണ്ടി ശരീരം തന്ന വസ്തുവിനെ വെറും പുറന്തൊണ്ട് എന്നു പറഞ്ഞ് തൊട്ടുകൂടാത്ത വസ്തുവാക്കി അകറ്റി നിർത്തുക, എന്നിട്ട് തൻെറ വംശബീജത്തെ ചൂന്നെടുക്കുന്ന കൈകളിൽ ഒട്ടിപ്പിടിക്കുക. അഥവാ ഉപദ്രവം ചെയ്യുന്നവരോട് ചങ്ങാത്തം ഭാവിക്കുക. ഇതിൻെറ ഫലമെന്താണ്. ഉപദ്രവം ചെയ്ത ആ കൈകളോട് 'നീ എത്ര ഒട്ടിപ്പിടിച്ചാലും അവ നിന്നെ

ഉരലിലിട്ടു ചതയ്ക്കുകയേ ചെയ്യൂ.' നമുക്കായി സർവ്വസ്വവും ത്യജിച്ചവരെ തള്ളിപ്പറയുകയും, നമുക്കു ദ്രോഹം കരുതുന്നവരുടെ സേവക്ക് അവരോടടുത്തുകൂടുകയും ചെയ്യുന്നത് ആപത്താണ്.

ഇന്നാളോളം നിനക്കായുടലുതകിയതാം
സാധനത്തെപ്പുറം തൊ-
ണ്ടെന്നാക്കിത്തൊട്ടുകൂടെന്നൊരു നിലയിൽ നിറു-
ത്തിച്ചുവല്ലൊ, പുളിങ്ങേ!
ഇന്നാ നീ വംശബീജങ്ങളെ യുടനുടനേ
ചൂന്നെടുക്കുന്ന കൈമേൽ
നന്നായ്പ്പറ്റിപ്പിടിച്ചോ! പരമതുരലിലി-
ട്ടിന്നി നിന്നെച്ചതയ്ക്കും.

കേരളം 'തൊട്ടുകൂടായ്മ'യുടെ നാടായ കാലത്താണ് ഇതെഴുതുന്നത്. നമ്മുടെ സമ്പദ് വ്യവസ്ഥയ്ക്കും സംസ്ക്കാരത്തിനും വളർച്ചയുണ്ടാവാൻ സ്വന്തം 'ഉടലുതകിയ'വരെ തൊട്ടുകൂടാത്തവരാക്കി മാറ്റി നിർത്തി, നമ്മുടെ വംശബീജങ്ങളായ ചെറുപ്പക്കാരെ (വിപ്ലവകാരികളായ അന്നത്തെ യുവതലമുറയെ) ചൂന്നെടുക്കുന്ന ബ്രിട്ടീഷുകാരുടെ കൈമേൽ പറ്റിപ്പിടിക്കുന്ന യാഥാസ്ഥിതികരായ ഭരണാധികാരികളോടും സവർണ്ണരോടുമുള്ള ഒരു മുന്നറിയിപ്പു കൂടിയാണിത്.

ഉരൽപ്പുരയിൽ സ്ത്രീകൾ നെല്ലുകുത്തി ഉമിയും അരിയും വേർതിരിക്കുന്നു. സർവ്വസാധാരണമായ കാഴ്ച. ഉമി അലക്ഷ്മി പിടിച്ചതാണ്. അത് തന്നോടു ചേർന്നിരുന്നതുകൊണ്ടല്ലേ ഈ ഉലക്കകൊണ്ടുള്ള അടി ഞാനും കൊള്ളേണ്ടിവന്നതെന്ന് ഉമിയോട് ശണ്ഠകൂടുന്നു ശ്രീത്വമുള്ള അരിമണി. കവി പറയുന്നു, അതരുതെന്ന്. അരിയും ഉമിയും ശണ്ഠകൂടി ഭാഗംവെച്ച് ഇനി ഞങ്ങൾ ഒപ്പം നിൽക്കില്ലെന്ന് തീരുമാനിച്ചാൽ പിന്നെ 'നെല്ലി'ന്റെ പുണ്യവംശം കുറ്റിയറ്റുപോവും.

'ആപത്തായ് തീർന്നിതെന്താ, ണുമിയിതു മമമേൽ-
പ്പറ്റി നിൽക്കാ-? നതല്ലീ
കോപം കൊണ്ടെന്നെലും പെണ്ണിവളുരലിനക-
ത്തിട്ടിടിക്കുന്നതയ്യോ!
നീ പണ്ടും ചേട്ടയാണെ'ന്നരുതരിമണി, ഹേ
ശണ്ഠകൂടായ്ക, ശാന്തം
പാപം, നിൻ പുണ്യവംശത്തിനൊരറുതി വരും
നിങ്ങൾ ഭിന്നിച്ചകന്നാൽ.

കുടുംബത്തിൽ ഛിദ്രമുണ്ടായാൽ വംശനാശം വരും. അതുണ്ടാകരുതെന്ന് കുടുംബാംഗങ്ങളെ ഓർമ്മിപ്പിക്കുന്ന ഒരു നാടൻ തറവാട്ടുകാരണവരാണ് ഇവിടെ കവി. നല്ലതും ചീത്തയും ഒരിടത്തുതന്നെ കാണും. നൻമയെന്നതുപോലെ തിൻമയും ലോകത്തറവാട്ടിന്റെ നിലനില്പിനാവശ്യമാണെന്ന് തറവാട്ടുകാരണവരായ ഈ 'അമ്മാമൻ' കരുതുന്നു. നാലപ്പാട്ടുള്ളവരുടെ മാത്രമല്ല, ലോകത്തിന്റേയും 'അമ്മാമ'നാവുകയാണോ

ഇവിടെ കവി എന്നു തോന്നും. ഇത്തരം എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും 'ലോക'ത്തിലുണ്ട്. ഗ്രാമജീവിതത്തിന്റെ നുള്ളുനുറുങ്ങുകളിൽ നിന്ന് ഏതു മനുഷ്യർക്കും, ഏതു രാജ്യക്കാർക്കും സ്വീകരിക്കാവുന്ന സന്ദേശങ്ങൾ കണ്ടെടുക്കുന്ന ഈ അതികായൻ പുന്നയൂർക്കുളത്തിന്റെ ഇത്തിരി വട്ടത്തെയാണ് തന്റെ വളർച്ചയുടെ ചരിത്രം രേഖപ്പെടുത്തുന്ന കാൻവാസാക്കിയതെന്നതിൽ ആ നാട്ടിലെ ആളുകൾക്ക് അഭിമാനിക്കാം.

# 10. അപ്രകാശിത കവിതകൾ

കവി തന്റെ വാർദ്ധക്യകാലത്തെഴുതിയ ഏതാനും കവിതകൾ അദ്ദേഹത്തിന്റെ മരണശേഷം 'നാലപ്പാടന്റെ പദ്യകൃതിക'ളിൽ (1979-മാതൃഭൂമി) അപ്രകാശിത കവിതകൾ എന്ന പേരിൽ പ്രസിദ്ധീകരിച്ചുവന്നു. ആ കവിതകളെക്കുറിച്ചാണ് ഇവിടെ പരാമർശം. കവിയുടെ ജീവിതകാലവും, കവിയുടെ കാവ്യജീവിതത്തിന്റെ വളർച്ചയും പരിശോധിക്കുമ്പോൾ, അവ തമ്മിലുള്ള ബന്ധം ഇതുവരെയുള്ള അദ്ധ്യായങ്ങളിൽ വ്യക്തമാക്കുകയുണ്ടായി. മനുഷ്യന്റെ പ്രായവും കവിമനസ്സിന്റെ പ്രായവും ഒന്നല്ല. അമ്മയുടെ വയറ്റിൽനിന്ന് പോന്ന ദിനം മുതൽ ദേഹവും ദേഹിയും വേർപെടുന്ന മുഹൂർത്തംവരെയാണ് ഒരാളുടെ ജീവിതകാലം. കാവ്യജീവിതം ആരംഭിക്കുന്നത് ആദ്യത്തെ സൃഷ്ടിയോടുകൂടിയാണ്. അപ്പോൾ വ്യക്തി രണ്ടാമതൊരു ജൻമമെടുക്കുന്നു. നാലപ്പാട്ടുനാരായണമേനോൻ എന്ന വ്യക്തിയുടെ ജീവിതകാലത്തെ 1887 മുതൽ 1914 വരെയുള്ള ഒന്നാംഭാഗം, 1914 മുതൽ 1924 വരെയുള്ള രണ്ടാംഭാഗം 1924 മുതൽ 1954 വരെയുള്ള മൂന്നാം ഭാഗം എന്നിങ്ങനെ മൂന്നായി തിരിച്ച് അവയെ ഒരു പിരിമിഡുപോലെ വരയ്ക്കുക. 1907-ൽ കൈതപ്പൂവ് എന്ന ലഘുകവിത മുതൽ 1933-ൽ പ്രകാശനം ചെയ്തു ചക്രവാളം വരെയുള്ള 26 വർഷത്തിലാണ് 'കവി'യുടെ വളർച്ച സംഭവിച്ചിട്ടുള്ളത്.

ജനനം മുതൽ 20 വയസ്സുവരെ നാലപ്പാടന്റെ ജീവിതത്തിൽ ഒരു ശരാശരി വ്യക്തിയുടെ അക്കാലത്തെ ജീവിതത്തിൽ കവിഞ്ഞ് അസാധാരണമായ ഒന്നും നാം കാണുന്നില്ല. പാരമ്പര്യമനുസരിച്ച് സംസ്കൃതത്തിലും മലയാളത്തിലും ലഭിച്ച വിദ്യാഭ്യാസമൊഴിച്ചാൽ എടുത്തു പറയത്തക്കതായി, പാരമ്പര്യനിരാസത്തിന്റെ ബീജവും, സ്ഥിരോത്സാഹവും പ്രയത്നശീലവും തന്റെ ഇംഗ്ലീഷു ഭാഷാപഠനത്തിൽ കാണാം. അദ്ദേഹത്തിന്റെ സ്വാശ്രയശീലവും അക്കാലത്തുതന്നെ പ്രകടമാകുന്നുണ്ട്. 1907-ൽ കൈതപ്പൂവും നക്ഷത്രങ്ങളും അദ്ദേഹത്തിലെ സ്വഭാവജന്യമായ കാല്പനികതയുടെ അടയാളങ്ങളായി പുറത്തുവന്നു. അവയിൽ ദാർശനികതയുടെ ബീജവും കാണാം. അവിടെ 'കവി' വ്യക്തിയിൽ ജനിക്കുന്നു. ദൈവഗതി മുതലായ കവിതകൾ രചിക്കാനുള്ള ധൈര്യം, പുകയില മാഹാത്മ്യം പോലൊരു കൃതി രചിക്കാൻ വേണ്ട പാരമ്പര്യനിരാസപ്രവണത, ജെ. കൃഷ്ണമൂർത്തിയെപ്പോലൊരു വ്യക്തിയുടെ ആദ്യ കൃതിയായ 'ഗുരുപാദ

ങ്ങളിൽ'നിന്നുതന്നെ അദ്ദേഹത്തിൻെറ മൂല്യം അളക്കാനുള്ള Intuition, അടങ്ങാത്ത ജിജ്ഞാസ എന്നിവ ഇക്കാലത്ത് ദർശിക്കാം. ഇത്രയുംകാലം പാരമ്പര്യവും പാരമ്പര്യനിരാസവുമാണ് കവിയെ മാനസികസംഘർഷത്തിന്ന് ആളാക്കുന്നത്. ദാരിദ്രദുഃഖത്തിൻേറയും കാലമാണത്.

1914 മുതൽ 24 വരെയുള്ള കാലഘട്ടത്തിൽ സന്യാസവും ഗാർഹസ്ഥ്യവുമാണ് കവിഹൃദയത്തിൻെറ പ്രശ്നങ്ങൾ. രതിയും വിരക്തിയും തമ്മിലാണ് സംഘർഷം. ഈ കാലത്ത് അദ്ദേഹത്തിൻെറ വിദ്യാഭ്യാസം അതിൻെറ പാരമ്യത്തിലെത്തുന്നു. സംസ്കൃതത്തിലും ഇംഗ്ലീഷിലുമുള്ള എല്ലാ പുസ്തകങ്ങളും വായിക്കുന്നതും തിയോസഫിക്കൽ സൊസൈറ്റി അംഗമാകുന്നതും, ഗ്രാമോദ്ധാരണത്തിലും മറ്റും പങ്കെടുക്കുന്നതും ഇക്കാലത്താണ്. പുളകാങ്കുരത്തിലെ മുക്തകങ്ങൾ, ഹിതകാരിത്വം, ഞാൻ കണ്ട കുരുക്ഷേത്രം, ഒരു വാനപ്രസ്ഥൻെറ വിരക്തി എന്നിവയും ലോകവുമാണ് ഇക്കാലത്തെഴുതപ്പെടുന്ന കൃതികൾ. ശൈലിയിൽ ക്ലാസിക്കലിനോടും ആശയങ്ങളിൽ കാല്പനികതയോടും സാമ്യമുള്ളവയാണ് ഇവ. രതി, വിരക്തി എന്നിവയാണ് മുഖ്യധാരകൾ. രതി ഒടുവിൽ വിജയിക്കുന്നു. നാലപ്പാടൻ വിവാഹിതനാകുന്നു. പിന്നെ നാം കാണുന്നത് പത്നി മരിച്ച നാലപ്പാടൻെറ 'കണ്ണുനീർത്തുള്ളി'യാണ്. സ്വഭാവജന്യമായ കഴിവുകളെ നിരന്തരമായ അഭ്യാസംകൊണ്ട് ചാണയ്ക്കുവെച്ച് ചന്തം വരുത്തിക്കഴിഞ്ഞ കവിഹൃദയത്തെ ദുഃഖാനുഭവത്തിൻെറ ചൂളയിലിട്ട് ഉരുക്കി പുതിയ ഒരു പണിത്തരമാക്കി കാലം എടുത്തു കഴിഞ്ഞു. 1924 മുതൽ 1933 വരെയുള്ള 9 വർഷം കവിയുടെ കാവ്യജീവിതത്തിൻെറ ഉത്തുംഗശൃംഗമാണ്. അവിടെ അദ്ദേഹത്തിൻെറ നവനവോൻമേഷ ശാലിനിയായ പ്രജ്ഞ 'പ്രതിഭ'- അതിൻെറ പൂർണ്ണത കാണുന്നു. 1933 മുതൽ 1954 വരെയുള്ള 20-21 കൊല്ലം അവിടെ നിന്നങ്ങോട്ട് ഒരു വളർച്ച സാദ്ധ്യമല്ലാത്ത അവസ്ഥ വരികയാൽ താൻ കടന്നുവന്ന പാതയിലേക്കു നോക്കി, തന്നെത്തന്നെ അപഗ്രഥിക്കാൻ ശ്രമിക്കുന്ന കവിയെ കാണാം. ഇക്കാലത്തു ജനിക്കുന്ന അദ്ദേഹത്തിൻെറ പ്രധാനപ്പെട്ട രണ്ടു ഗദ്യകൃതികളും താൻ കടന്നുപോന്ന പാതയെ നിസ്സംഗം കാണുന്ന ഒരു ഋഷിയുടെ വിവരണം മാത്രമാണ്. രതിസാമ്രാജ്യം മനുഷ്യനിൽ നിർല്ലീനമായ രതിയുടേയും ആർഷജ്ഞാനം അതിനെ ശമിപ്പിക്കുന്ന വിരക്തിജന്യമായ അന്വേഷണത്തിൻേറയും ഒരേകദേശരൂപം മാത്രമാണ്. തൻെറ ജീവിതമാർഗ്ഗത്തിലെ പ്രബലങ്ങളായ രണ്ട് മുഖ്യധാരകളെ, നിസ്സംഗനായി നോക്കിക്കാണുന്ന നിരീക്ഷകൻെറ കുതൂഹലമേ അവയിലുള്ളു. താൻ ധരിച്ചത് മറ്റൊരാളെ ധരിപ്പിക്കാൻ ഒരുങ്ങുന്ന ഗുരുവിൻെറ കർമ്മബോധവും. ഈ ഘട്ടത്തിലാണ് അപ്രകാശിതകവിതകളെന്ന പേരിൽ പദ്യകൃതികളിൽ പ്രത്യക്ഷപ്പെട്ട കവിതകളുടെ ജനനം. സ്വാഭാവികമായും ഈ കവിതകളും ഒരു നിരൂപകനായി നിന്നുകൊണ്ട് സ്വജീവിതത്തിലേക്കു തിരിഞ്ഞുനോക്കുന്ന ഒരു ദാർശനികൻെറ വിചാരങ്ങളാണ്. അഞ്ചു കവിതകളാണ് ഈ വിഭാഗത്തിൽപെടുന്നത്.

## തെറ്റി

കാലത്തിൻെറ കരിംതൂവൽ കവിയുടെ ചുറ്റും രണ്ടു പതിവക്ഷരങ്ങളെ വീണ്ടും കുറിച്ചിടുന്നു. പ്രപഞ്ചത്തോടേറ്റുമുട്ടി തീപ്പൊരിപോലെ തിളങ്ങുന്ന കവിയുടെ ആത്മാവിൽ 'തെറ്റി' എന്ന രണ്ടക്ഷരമാണ് കാലം കുറിക്കുന്നത്. ആ ചോദ്യത്തിനൊരുത്തരമേയുള്ളു. തൻെറ ചോരത്തിളപ്പ് പിന്നെയും മാലിന്യത്തെതേടി എന്നുമാത്രം.

ഓരോ നാളും തർക്കിക്കുന്നു, 'ആദിത്യനല്ല അമ്പിളിയാണ് വേണ്ടത്' 'അല്ല. ആദിത്യൻ മതി' എന്ന്. ഇങ്ങനെ തെറ്റിയും തിരുത്തിയും ശാശ്വതത്ത്വത്തിൻെറ നെറ്റിയിലെ വിയർപ്പിലാറാടൽ ആവർത്തിക്കുന്നു. മലയുള്ള സ്ഥലത്ത് കടലും കടൽതൂർത്ത് മലയും ഉണ്ടാക്കി, ഭൂമിയുടെ മാറിടം പിടയ്ക്കുമ്പോൾ- മേൽക്കുമേൽ ഓളങ്ങളേയും ചുഴിയെയും പതയേയും മായ്ക്കലും കുറിയ്ക്കലുംകൊണ്ട് നദി നീളംവെയ്ക്കുമ്പോൾ,- കാറ്റുകളെ ഉരുക്കൂട്ടിയും പിരിച്ചും, മാറിമാറി മേച്ചും ആകാശം നരയ്ക്കുമ്പോൾ- കവിയുടെ മുറ്റത്തെ മാവ് എത്രാമത്തെ പ്രാവശ്യമാണാവോ തളിച്ചാർത്തിനെ കരിച്ച്, ഇലയും പൂവും പൂണ്ടു. ഇതെന്തുകൊണ്ടാണ് എന്നൊരു ചോദ്യത്തിന് എൻെറ ചോരത്തിളപ്പ് വീണ്ടും മാലിന്യം തേടി എന്നല്ലാതെ ഒന്നും ന്യായം പറയാനില്ല.

കവി വൃദ്ധനായി. അദ്ദേഹത്തിൻെറ മുടി നരച്ചു. ആയുസ്സിന് നീളം കൂടി. അദ്ദേഹത്തിൻെറ ജീവിതത്തിൽ ഒന്നിനുപകരം മറ്റൊന്നു വന്നു. വാർദ്ധക്യത്തിൽ (50-ാം വയസ്സിൽ) വീണ്ടും വിവാഹിതനായ കവി വീണ്ടും താൻ രതി തേടിപ്പോയി എന്നു പറയുന്നു. അത് തെറ്റോ ശരിയോ എന്നതല്ല പ്രശ്നം. തൻെറ ഉള്ളിൻെറ ഉള്ളിൽ രതിഭാവം ഇപ്പോഴും ഉണ്ടോ എന്നതാണ്.

ഒരു കാലത്ത് അമ്മയുടെ ഉടുചേലത്തുമ്പിൽ പ്രപഞ്ചത്തിൻെറ നൻമകൾ മുഴുവനും ഉൾച്ചേർന്നു നിന്നിരുന്നു. അക്കാലത്ത് ആകാശത്തിൻെറ വൈരക്കല്ലുകൊണ്ട് (നക്ഷത്രം) മാല കോർക്കാൻ ലോകർ വാശിയിൽ എവിടെയും പായുന്നപാച്ചിലിൽ, കവിയുടെ പുരുഷാർത്ഥം തേടൽ ഒരു ദുഃഖത്തിൽ കലാശിച്ചു. അന്നത്തെ അത്യാശയുടെ ഫലമായിട്ട് അളവില്ലാത്ത അശ്രുധാര ഒഴുക്കാൻ താൻ വിധിക്കപ്പെട്ടു. (പ്രഥമപത്നിയുടെ മരണം സൂചിതം) ആ അശ്രുധാര തന്നെ പിറ്റേന്ന് നെടുവീർപ്പുകളെണ്ണുന്നതിനുള്ള സ്ഫടികാക്ഷമാലയായി. ഏതൊരടിവെപ്പാണ് പശ്ചാത്താപംകൊണ്ട് ഇടറാത്തതായി ലോകത്തിലുള്ളത്? ഏതു കാല്പാടാണ് കവിയുടെ കൗതുകം വളർത്താതെയുള്ളത്. ഒരുപക്ഷെ താൻ ആശിച്ചു വിവാഹം കഴിക്കുകയും ഗർഭവതിയാവുകയും ചെയ്തില്ലെങ്കിൽ തൻെറ പത്നി ഇപ്പോഴും ജീവിച്ചിരുന്നേനെ എന്ന ചിന്ത കവിയെ പശ്ചാത്താപത്തിനിരയാക്കുന്നു. ലോകത്തിൽ ഏതു ചിന്തകൻെറ കാല്പാടാണ് തൻെറ കൗതുകം വളർത്താതെ കടന്നുപോയതെന്നദ്ദേഹം അത്ഭുതം കൂറുന്നു.

ആ കാലഘട്ടങ്ങളിൽ ആരെല്ലാം തൻെറ ഉൽഗമേച്ഛയുടെ ഊക്കുകൊണ്ട് ഔന്നത്യം നേടിയില്ലയോ അവരെല്ലാം ഇന്ന് അപാരതയിൽ

മുങ്ങിപ്പോയി. എന്തിത് എന്ന ചോദ്യത്തിന് കവിയ്ക്കൊരുത്തരമേയുള്ളു. എൻെറ ചോരത്തിളപ്പ് വീണ്ടും മാലിന്യം തേടി. പ്രഥമപത്നിയുടെ ആത്മാവിന് തൻെറ ഉൾഗമേച്ഛയുടെ ഊക്കാൽ ഔന്നത്യമണയ്ക്കാനാവാഞ്ഞത് ഞാൻ അന്ന് 'അളുക്കിലെ ഭംഗിയിൽ മോഹിത'നാകയാലാണ്. അന്നത്തെ തെറ്റിനു പ്രായശ്ചിത്തം ചെയ്യാനും 'ഉൾചേർന്ന രത്നങ്ങളെടുത്തുനോക്കാനും' വാർദ്ധകൃത്തിൽ രണ്ടാംവിവാഹം ചെയ്യുന്ന കവിയുടെ വാക്കുകളാണിവ.

## എൻെറ ഊണ്

എല്ലാവരും ഊണുകഴിക്കുന്നു. എനിയ്ക്കോർമ്മ വെച്ചനാൾതൊട്ട് അമ്മാമൻ കഴിച്ചിരുന്നത് ഗോതമ്പുചോറാണ്. ഒരു കൊച്ചുപാത്രത്തിൽ നിന്ന് തളികയിലേയ്ക്ക് ചിരട്ടയപ്പം ചുടുംപോലെ അതു കമിഴ്ത്തിവെയ്ക്കുന്നു. ആ അപ്പത്തിൽ നിന്നൊരുപങ്ക് എനിയ്ക്കെന്ന് ഞാൻ വാശിപിടിയ്ക്കും. എനിയ്ക്കതപ്പോൾ തന്നെ കിട്ടുകയും ചെയ്യും. കുട്ടികളെ ശാഠ്യം പിടിപ്പിക്കുന്നത് അദ്ദേഹത്തിനിഷ്ടമായിരുന്നില്ല. പക്ഷെ, ഇവിടത്തെ ' എൻെറ ഊണ് ആ ഇത്തിരിപ്പോന്ന ഗോതമ്പപ്പമല്ല. 66 വർഷത്തെ ജീവിതം തന്നെയാണ്.

കവി എങ്ങനെയാണ് പിറന്നുവീണത്! കവിയെന്നല്ല, ഓരോ മനുഷ്യനും എങ്ങനെയാണ് പിറന്നുവീഴുന്നത്? മുറുക്കിപ്പിടിച്ച ഒരിത്തിരിക്കുഞ്ഞിക്കയ്യുമായി.

ഈ പ്രപഞ്ചത്തെസ്സർവ്വമുണ്ടൊതുക്കിയിട്ടെന്ന
കൈപ്പിടിമുറുക്കത്തോടൊത്തു വന്നവനീ ഞാൻ

ആ കൈപ്പിടിയ്ക്കകത്തെ കേവലശൂന്യതയിൽ ചലിക്കുന്ന എന്തു വസ്തുതയേയും ഉൾക്കൊള്ളിക്കാനുള്ള 'എൻെറ' പ്രയത്നം ചിലപ്പോൾ അതു കിട്ടാത്തതിൽ പൊട്ടിക്കരച്ചിലിൽ അവസാനിക്കുന്നു. അപ്പോഴൊക്കെ തൻെറ പുരുഷാർത്ഥലബ്ധിയിൽ കൃതാർത്ഥതയോടെ എൻെറ അമ്മ ആഹ്ലാദിച്ചു. കുഞ്ഞിൻെറ കളി കണ്ട് ആനന്ദിക്കുന്ന അമ്മ. എന്തു കയ്യിൽ വെച്ചുകൊടുത്താലും മുറുക്കിപ്പിടിക്കുന്ന കുഞ്ഞ്. അതിൽ മറ്റൊരർത്ഥം കൂടിയുണ്ട്. എന്തുകണ്ടാലും മുറുക്കിപ്പിടിക്കാനൂന്നുകയും കിട്ടാഞ്ഞാൽ കരയുകയും ചെയ്യുന്ന മർത്ത്യൻ. അതുകണ്ടാനന്ദിക്കുന്ന മായാമയിയായ പ്രപഞ്ചമാതാവ്. ചഞ്ചലാത്മികയായ പ്രപഞ്ചത്തെ കൈപ്പിടിയിലൊതുക്കാൻ കവിയെന്ന കുട്ടി ശ്രമിക്കുന്നു. തൻെറ പരന്ന വായനയിലൂടെ, പാണ്ഡിത്യത്തിലൂടെ, അനുഭവത്തിലൂടെ. ശൂന്യാകാശത്തിൽ പ്രപഞ്ചത്തെ ഒതുക്കാനുള്ള വിധാതാവിൻെറ ശ്രമം കുട്ടികളും അനുകരിക്കുന്നു, കവിയും.

പിന്നെ 'ഞാൻ' വളർന്നു. ചരാചരങ്ങളിൽ ഓരോന്നിലും ആത്മസമർപ്പണം ചെയ്തുകൊണ്ട് സൂര്യൻ സഞ്ചരിക്കവെ, കൂരിരുട്ടിനോടും വെളിച്ചത്തോടും പ്രിയം കൂടിക്കൂടി അമ്പിളി അതുരണ്ടുമായി മാറി മാറിക്കളിക്കവെ, കവി വളർന്നു. കവിയുടെ വളർച്ചയിലുമുണ്ട് ഈ രണ്ടു

പ്രക്രിയകൾ. ഒരു മൺതരിയിൽപോലും കവി തന്നത്താൻ സമർപ്പിക്കുന്നു. നൻമയും തിൻമയും ലോകത്തിനാവശ്യമെന്നു കണ്ടെത്തുന്നു. ആ വളർച്ചയിൽ എന്തു കണ്ടാലും അതിൻെറ നേർക്കു കൈനീട്ടിക്കരയുന്ന കുട്ടിയായി മനുഷ്യശിശു രൂപം പ്രാപിക്കുന്നു. ചെന്തീയാണെങ്കിലും ശരി അതു കിട്ടില്ലെന്നുവന്നാൽ തേങ്ങിക്കരയുന്ന കുട്ടി. തോട്ടത്തിൽ കിളിർത്തുവരുന്ന പാഴ്ചെടിത്തഴപ്പുകളോട് കൂട്ടുകൂടി അതിന്നായി തൻെറ ആത്മാവിനെ പകുത്തിട്ടു. പുല്ലുപായ വളച്ചുവെച്ച് ഇരുട്ടിൻെറ ഒരു ഗുഹ നിർമ്മിച്ച് അതിൽ ഏതോ പൊയ്പോയ ജൻമത്തിൻെറ സ്മരണയെത്തഴുകി പതുങ്ങിയിരുന്നു. അമ്മയുടെ സിന്ദൂരക്കൊച്ചളുക്കിൽ കയ്യിട്ട് ഏതോ നൻമയെക്കൊതിച്ച് ഇളംനെറ്റിയിൽ കോലം കുത്തി. ചൂരൽക്കോലു കൊണ്ട് വീണ്ടും വീണ്ടും തല്ലി കുഴിമടിയനായ തൂണിനെ പാഠങ്ങൾ പഠിപ്പിച്ചു. വേണ്ടപ്പെട്ടവർക്ക് 'എൻെറ' ഈ മനോവിഭ്രാന്തികൾ ഹർഷവും അമർഷവും മാറിമാറിയുണ്ടാക്കി. കുട്ടികൾ വികൃതികാട്ടുമ്പോൾ മുതിർന്നവർ ഹർഷവും അമർഷവും പ്രകടിപ്പിക്കുമല്ലൊ. കവിയുടെ കുട്ടിക്കാലത്തെ ലീലകൾ നമുക്കെല്ലാം സുപരിചിതങ്ങൾ. പാഴ്ചെടിപ്പടർപ്പോടുള്ള പ്രേമം സാർവ്വലൗകികസ്നേഹമാണ്. പുല്പായയുടെ ഇരുൾ ഗുഹയിൽ പതുങ്ങൽ നിഗൂഢതത്ത്വശാസ്ത്രങ്ങളിൽ താല്പര്യത്തോടെ പൂർവ്വീകരുടെ ദാർശനികചിന്തകളിലേക്ക് ഒതുങ്ങിക്കൂടൽ. സിന്ദൂരക്കൊച്ചളുക്കിൽക്കയ്യിട്ട് നൻമയെ കൊതിച്ചു കോലംകുത്തൽ കാല്പനികത. ഞങ്ങൾ പുതിയതൊന്നും പഠിക്കുകയില്ലെന്നു ശഠിച്ച് തൂണുപോലെ നിൽക്കുന്ന യാഥാസ്ഥിതികരെ പഠിപ്പിക്കാനുള്ള ശ്രമം ആക്ഷേപഹാസ്യകവിതകൾ. അപ്പോൾ ആത്മനിരൂപണാത്മകമായ ഈ കവിതയിൽ കവി എന്ന വ്യക്തിയുടെ മാത്രമല്ല, അദ്ദേഹത്തിൻെറ കാവ്യജീവിതത്തിൻെറ ബാല്യവും കാണാം.

പിന്നെയും ഇരുട്ടിൻെറ അടുത്തുവന്നുനിന്ന് ഓരോ സന്ധ്യയിലും ആദിത്യൻ തൻെറ വലുപ്പത്തെ വളർത്തിക്കാണിച്ചുതന്നു. തന്നിലില്ലാത്ത തേജസ്സ് സൂര്യനിൽനിന്നു കടംവാങ്ങി അമ്പിളി 'കുളിരർക്ക'നായി അഭിനയിച്ചു. എന്തിനെയും പാകപ്പെടുത്തിയെടുക്കാൻ എനിക്കാവുമെന്ന ഊറ്റത്തിൽ ഓരോ തുടുരക്തത്തുള്ളിയും തിളയ്ക്കുന്ന യുവത്വത്തിലേക്ക് കവി എത്തിച്ചേർന്നു. വാനിൻെറ തെളിരത്നം എൻെറ കൽക്കടുക്കനാണ് എന്നു വരുംവിധം, വാശിയിൽ, ഞാൻ ശിരസ്സുയർത്തിപ്പിടിച്ചു. സർവ്വഭോഷത്വങ്ങളും അന്യർക്കാണെന്നും എനിക്കുള്ളതല്ലെന്നും വിചാരിച്ചുറച്ചതിനാൽ ഹൃദയഭാരം കുറഞ്ഞു. ദുഃഖത്തെ ഗാഢമായി കെട്ടിപ്പുണർന്നു ഞെരിയ്ക്കുവാനുള്ള ഉൾക്കട്ടി കൂടുന്നതായി എൻെറ മജ്ജയിലെ തന്തുക്കൾ. ഭാവി അന്ധകാരാവൃതമാണെങ്കിൽപോലും അതിനെ എന്തിനു പേടിയ്ക്കണമെന്നറിഞ്ഞപ്പോൾ എൻെറ കാൽവെപ്പുകൾക്ക് ഉറപ്പുകൂടി. മറ്റുള്ളവർക്ക് എൻെറ മനോവിഭ്രാന്തികൾ അരിശമാണ് വരുത്തിയത്. സുലോചനയും പൗരസ്ത്യദീപവും മുതൽ കണ്ണുനീർത്തുള്ളിവരെയുള്ള കാലഘട്ടമാണിത്. നാടുനന്നാക്കാൻ കോൺഗ്രസ്പ്രവർത്തനവും ഖാദിയും ചർക്കയും നൂൽനൂല്പും സർവ്വോദയവുമായി നടക്കുന്ന കാലം. ക്ലാസിക്കൽ ശൈലിയെ

തികച്ചും ഗ്രാമ്യമായ ഉപമാനങ്ങളിലൂടെ പുതിയൊരു മേഖലയിലെത്തിക്കാൻ ശ്രമിച്ച കാലം. അറിവിൻെറ ഉന്നതഗോപുരങ്ങളിലേറിയ കാലം. ആർഷജ്ഞാനവും രതിസാമ്രാജ്യവും പുസ്തകരൂപത്തിൽ പുറത്തുവരുന്നത് പിന്നെയും ഏറെക്കാലം കഴിഞ്ഞാണെങ്കിലും അവ കവിയുടെ മനസ്സിൻെറ പടിപ്പുര കയറി വന്നതും അവിടെ ഇരിപ്പുറപ്പിച്ചതും ഇക്കാലത്താണ്.

ഇതുവരെ സൂര്യചന്ദ്രൻമാർ ചെയ്യുന്നത് ഓരോ ഘട്ടത്തിലും കവി ചെയ്യുന്നതെന്തോ അതിന്നനുരൂപമായ പ്രവൃത്തികളാണെന്നത് ശ്രദ്ധേയം. തൻെറ മനസ്സിൻെറ ഗതി പ്രപഞ്ചവസ്തുക്കളിൽ അദ്ധ്യാരോപം ചെയ്യുകയാണ് മനുഷ്യൻ. വാർദ്ധക്യമായപ്പോൾ ഇതേ പതിവ് കവി ആവർത്തിക്കുന്നു. വാർദ്ധക്യമായപ്പോൾ കവി തൻെറ 'തെക്കുവടക്കു' നടക്കൽ നിർത്തി നേർവഴി പൂകി. എനിക്ക് മറ്റാരും ആവേണ്ടതില്ല, ഞാനായി ജീവിച്ചാൽ മതി എന്ന് ആത്മാവിലേക്ക് ഒതുങ്ങിക്കൂടി. സമൂഹപരിഷ്ക്കരണത്തിനുള്ള ഓട്ടപ്പാച്ചിലും പഴമയോടുള്ള വിപ്ലവങ്ങളും നിർത്തിയ കവി വാർദ്ധക്യത്തിൽ തൻെറ തറവാട്ടിൽ 'സ്വസ്ഥം' ഇരിപ്പു തുടങ്ങി. ഇന്ത്യയിലങ്ങോളം തെക്കുവടക്കു സഞ്ചരിച്ചിട്ടുള്ള അദ്ദേഹം, പാശ്ചാത്യപൗരസ്ത്യ ഗ്രന്ഥശേഖരങ്ങളിൽ തെക്കുവടക്കു ചിന്ത വ്യാപരിപ്പിച്ചിട്ടുള്ള അദ്ദേഹം അതൊക്കെ നിർത്തിവെച്ച് തന്നിലേക്കുതന്നെ ചുഴിഞ്ഞു ചുഴിഞ്ഞുനോക്കി സർവ്വവും തന്നിൽ ഒതുക്കുന്ന പണി തുടങ്ങി. പക്ഷെ തന്നിലൊതുങ്ങാതെ പുറത്തേക്കു വളരുന്ന തലരോമത്തിനപ്പോഴും കവിയെ നോക്കി ഒരു നേർത്ത പരിഹാസപ്പുഞ്ചിരി. എന്നെ നിന്നിലൊതുക്കാനാവുന്നില്ല, എന്നിട്ടാണോ പ്രപഞ്ചത്തെ?

കുട്ടിക്കാലത്തും യൗവനത്തിലും തുരുതുരെ പൊന്തിയ ദുരാശകളെല്ലാം ഇപ്പോൾ ഉൾവലിഞ്ഞു. അസ്തമിച്ചു. അവ ഉപേക്ഷിച്ചുപോയ മുറിപ്പാടുകൾ മാത്രം ദേഹത്തിൽ അവശേഷിക്കുന്നു. തൻെറ പ്രമേഹക്കുരുക്കളെ കവി കാണുന്നതങ്ങനെയാണ്. കൂടുതൽ മധുരം തിന്നവനാണ് പ്രമേഹമുണ്ടാവുക എന്നൊരു ചൊല്ലുണ്ട്. കവിയുടെ ഇതുവരെയുള്ള ദുരാശയോടുകൂടിയ 'ഊണി'ൻെറ ഫലമായിട്ട് തൻെറ രോഗത്തെ കവി ഇവിടെ വരച്ചുകാട്ടുന്നു. ഇപ്പോൾ കവിയുടെ നോട്ടം തൻെറ പാദങ്ങളിലാണ്. മുകളിലേക്കുള്ള സഞ്ചാരത്തിന് സ്വന്തം കാലുകൾ മതി. ഉൽഗതിയുടെ അതിരുകൾ അവയാണ് എന്ന ആത്മനിർവൃതി വന്നു. ഇപ്പോൾ കാൽകൾ ഒന്നും തേടിച്ചെല്ലുന്നില്ല. 'നിൽക്കലായ് കാൽകൾക്കിഷ്ടം'. എന്നാൽ ആരെങ്കിലും ആ കാലടികളിൽ അർഘ്യവും പാദ്യവും പൂജാപുഷ്പവും അർപ്പിച്ചാൽ അതു സ്വീകരിക്കില്ല എന്നായതുമില്ല. അങ്ങനെ ഒരാൾവന്ന് അർത്ഥിച്ചപ്പോൾ ആ വാർദ്ധക്യത്തിലും കവി ലൗകികസുഖങ്ങളെ സ്വീകരിച്ചു. 'ലൗകിക സുഖങ്ങളെസ്സൽക്കരിക്കില്ലെന്നില്ല വന്നു കേറുകിലെന്നായ്.' കണ്ടവരാവാനുള്ള ആഗ്രഹം നിലച്ചപ്പോൾ മറ്റുള്ളവരുടെ മനോഭാവമെന്താണെന്ന് താൻ കാണാതായി, ശ്രദ്ധിക്കാതായി. മറ്റുള്ളവർക്ക് അരിശമോ ഹർഷമോ തോന്നിയാലും അത് അറിയാനാവാത്ത

വിധം കവി മാറിപ്പോയി. ഈ കാലഘട്ടത്തിലെ കൃതികളാണ് പുളകാങ്കുരവും ചക്രവാളവും. തനിയ്ക്ക് ഒന്നും ആവശ്യമില്ലെന്നായപ്പോൾ ഐശ്വര്യവും സുഖവും കീർത്തിയും കവിയുടെ കാലടികളിലെത്തി.

ഈ പ്രപഞ്ചത്തെസ്സർവ്വമുണ്ടൊതുക്കിയിട്ടെന്ന
കൈപ്പിടി മുറുക്കത്തോടൊത്തു വന്നുവനീ ഞാൻ
അന്തിമപ്രയത്നത്തിലെന്നോ വാ തുറന്നീടു-
മെന്തിനെ പ്പോലു മൊറ്റയിറക്കിലിറക്കുവാൻ.

ഇതുവരെ താൻ വാരിക്കൂട്ടി കൈപ്പിടിയിലാക്കിയ അറിവും അനുഭവവും എല്ലാം കൂടി വിഴുങ്ങുവാൻ അവസാനശ്വാസം പോകുന്ന വേളയിൽ ഒരന്തിമ പ്രയത്നമായി വാ തുറക്കും എന്ന് കവി മരണത്തെ ഊണിൻെറ പരിസമാപ്തിയായി കാണുന്നു. ഓരോ ചരാചരവും സ്വജീവിതത്തെ ഭുജിക്കുന്ന ഞാൻ തന്നെയാണെന്നറിയുന്നു. അതുകൊണ്ടാണല്ലോ അവ തന്നിൽ ആർത്തി ജനിപ്പിച്ചത്. മനുഷ്യൻ എപ്പോഴും പ്രേമിക്കുന്നത് അവനെത്തന്നെയാണ് എന്ന് പറയപ്പെടുന്നു. അവനവനെ അറിയുക, അവനവനെ സുഖിപ്പിക്കുക ഇതിനൊക്കെയാണ് മനുഷ്യന് ആർത്തി. കവിക്ക് ചരാചരങ്ങളെല്ലാം ആർത്തി തോന്നിച്ചിട്ടുണ്ടെങ്കിൽ അതിന്നു കാരണം അവയെല്ലാം 'ഞാ'നാണെന്നതാണ്. 'സർവ്വം വിഴുങ്ങി'യായ ശൂന്യതയെന്നു വിളിക്കപ്പെടുന്നതും 'സർവ്വമഹത്വവും സർവ്വവിജ്ഞാനവും സർവ്വഥാ തിങ്ങുന്ന' സച്ചൈതന്യവുമായ ബ്രഹ്മത്തെ തന്നിൽത്തന്നെ സാക്ഷാത്ക്കരിച്ച കവിയാണ് പാടുന്നത്.

'അല്ലെങ്കിലെനിക്കാർത്തി തോന്നിച്ച ചരാചര-
മെല്ലാമേ സ്വജീവിതഭോക്താവാം ഞാനായ് വരും.'

വാർദ്ധക്യം:- 'ഭവാൻ ജീവിച്ചു. ശരിതന്നെ. പക്ഷേ ഈ വിശ്വം മുഴുവൻ ആത്മാവിൽ ഉൾച്ചേർന്നു എന്നായോ' കവി സ്വയം ആ ചോദ്യം ചോദിക്കുകയാണ് വീണ്ടും. 'നക്ഷത്ര രത്നങ്ങൾ മുറ്റിപ്പതിഞ്ഞ മുടി ചൂടി, സ്ഫാരവർണ്ണമുള്ള നഭസ്സാകുന്ന പൂന്തുകിലുടുപ്പേന്തി, ഉള്ളിൽ ആനന്ദം നിറഞ്ഞു വഴിയുന്ന ഏന്തലായി, തിര്യഗ്ലോകം മൂളുന്ന 'ഓം തത്സത്' എന്ന ശാന്തഗീതം പാടി, ഇലച്ചാർത്തിൽ ഉത്സാഹത്തോടെ കൂത്താടുന്ന മണിത്തെന്നൽ ഉച്ഛ്വസിക്കുമ്പോൾപോലും ആത്മാവ് ചാടിത്തുള്ളി, എല്ലാവർക്കും സ്വന്തമായ ശാശ്വതത്വത്തിൻെറ ചെങ്കോൽ എല്ലാവർക്കും സമർപ്പിക്കാൻവേണ്ടി കൈയ്ക്കുള്ളിലടക്കുവാൻ നിനക്കു സാധിച്ചുവോ?' വീണ്ടും സ്വയം ചോദ്യം ചോദിക്കുകയാണദ്ദേഹം, 'നീ ജിവിച്ചു. പക്ഷെ, ഓരോ ജീവിയിലും നിൻെറ ആത്മാവിനെ പകർത്തിയോ? ഒരു പുല്ലിൻെറ പിറവിയിൽപോലും മാതൃത്വത്തിൻെറ ഈറ്റുനോവ് ഈ ഭൂമിയെപ്പോലെ നീ അനുഭവിക്കുകയുണ്ടായോ? നിൻെറ സർവ്വോൽകൃഷ്ടമായ നേട്ടങ്ങൾ പോലും പട്ടിണിയുടെ മുമ്പിൽ സാദരം കാഴ്ചവെക്കാനുള്ള വെമ്പൽ നിനക്കുണ്ടായോ? മൂർത്തമായ ക്രൗര്യത്തിൻെറ മൂർച്ചയേറിയ വായ്ത്തല മറ്റുള്ളവരിൽ കൊള്ളാതിരിക്കാൻ തൻെറ മാർത്തട്ടിനോട് അടുപ്പിച്ചു വെച്ചിട്ട്, മറ്റുള്ളവരുടെ ദുഃഖമൊക്കെ തന്നത്താൻ നുകർന്നുനുകർന്ന്

ആത്മാവിന് ദുഃഖബോധമില്ല എന്ന അവസ്ഥ വന്നു ചേർന്നുവോ? വാർദ്ധക്യം കൂടുമ്പോൾ തെളിഞ്ഞുവരുന്ന ഈ ചോദ്യങ്ങൾക്ക് എന്തുത്തരമാണ് കവിക്കു പറയാനുള്ളത്? ഇനിയും എത്രയോ വാർദ്ധക്യങ്ങൾ വരാനുണ്ടെന്ന് അർത്ഥവത്തായ ഒരു ദീർഘനിശ്വാസം മാത്രം!

ഈ ജൻമത്തിൽ തന്റെ ലക്ഷ്യങ്ങൾ മുഴുവൻ സാധിക്കാത്ത ആത്മാവ് മറ്റു ജൻമത്തിൽ അതു സാധിക്കുമെന്ന് കരുതപ്പെടുന്നു. പട്ടിണിയുടെ മുന്നിൽ തന്റെ സർവ്വോൽക്കൃഷ്ടനേട്ടം കാഴ്ചവെക്കുവാനുള്ള വെമ്പൽ ഗൃഹസ്ഥനെ സംബന്ധിച്ചേടത്തോളം പൂർത്തീകരിക്കാനാവാത്ത ഒരു ലക്ഷ്യമാണ്. സന്യാസത്തിന്റെ പാതയിൽനിന്ന് ഗാർഹസ്ഥ്യത്തിന്റെ പാതയിലേക്കു സഞ്ചരിച്ച നാലപ്പാടന് സർവ്വസ്വദാനം സാദ്ധ്യമല്ല. അത് ഗൃഹസ്ഥാശ്രമധർമ്മത്തിനു വിരുദ്ധമാണ്. സ്ത്രീകൾക്കും കുട്ടികൾക്കും തന്നെ ആശ്രയിച്ചിരിക്കുന്നവർക്കും രക്ഷിതാവായ ഗൃഹസ്ഥന് സന്യാസിയെപ്പോലെ പട്ടിണിയുടെ മുമ്പിൽ സാദരം നിജസർവ്വോൽക്കൃഷ്ടനേട്ടവും കാഴ്ചവെക്കാൻ വെമ്പലുണ്ടെങ്കിലും സാദ്ധ്യമല്ല. അതിന്നായി ഇനിയൊരു ജൻമവും ഒരു വാർദ്ധക്യവും വരണമെന്നാണ് അർത്ഥവത്തായ ആ ദീർഘനിശ്വാസത്തിന്റെ സാരം.

## പ്രയാസം

മനുഷ്യൻ ചെറിയ ഒരു കർമ്മത്തെപ്പോലും 'എത്ര പ്രയാസമേറിയ കർമ്മം' എന്ന് ആവലാതിപ്പെട്ടുകൊണ്ട് ചെയ്യുന്ന 'ഉൽക്കൃഷ്ടജീവി'യാണ്. അത്തരം ഉൽകൃഷ്ടജീവിയെ ഒരു 'നികൃഷ്ടജീവി' എത്തിനോക്കുന്നു. എത്രയോ ഞെരുങ്ങി, കൻമതിലിന്റെ വിള്ളലിലൂടെ വളർന്ന് പുറത്തെ വെളിച്ചത്തിലേക്ക് തലകാട്ടുന്ന ഒരു പാഴ്ചെടിത്തലപ്പ്.

'ഞാനെന്തു ചെയ്യണം?' ക്ഷണംതോറും പൊന്തിവരുന്ന ഈ ചോദ്യവും അതിന്റെ ഉത്തരവും കൂടിയാൽ ജീവിതമായി. എന്നിട്ടും ഒരു സംശയം പുതിയ വേഷം ധരിച്ചു വന്നു നിന്നാൽ നാം അതിന്റെ മുമ്പിൽ നിലം പൊത്തുകയായി. കരഞ്ഞുകൊണ്ടാണ് പിറന്നത്; പകൽ കാണാത്ത ഇരവിലാണ് ജനനം, പിറന്നുവീണതോ മൃത്യുവക്ത്രത്തിലേയ്ക്ക്. ജനിച്ചാൽ മരിക്കണമല്ലൊ. എന്നിട്ടും 'എനിയ്ക്ക്' 'എന്റേത്' എന്നീ വാക്കുകൾ കൊണ്ട് സ്നേഹത്തിൻമേൽ അതിനെ കുഴിയ്ക്കുന്ന വിധം പോറലുകൾ ഉണ്ടാക്കിവെക്കലാണ് മനുഷ്യന്റെ പണി. ഏതോ പാഴ്ക്കുഴികളിൽ പൂഴ്ന്നുകിടന്നിരുന്ന ശസ്ത്രങ്ങളെപ്പോലും, ഉൽക്കർഷേച്ഛുവായ മനുഷ്യൻ തന്നിലേയ്ക്ക് ആകർഷിക്കുന്നു. വിമർശനത്തെ ആകർഷിക്കലും നേരിടലുമാണല്ലൊ വളർച്ചക്കു ഹേതു. മഹത്തായ പ്രേമവാത്സല്യങ്ങളെ സ്വാർത്ഥബുദ്ധിയുടെ ഇടുങ്ങിയ അറകളിൽ ഉൾക്കൊള്ളിക്കാനാണ് മനുഷ്യന്റെ ആർത്തി. പ്രപഞ്ചാത്മാവായി വളരാനുള്ള കാൽവെയ്പിൽ മനുഷ്യജീവിതാത്മാവിനു ലഭിക്കുന്ന മാർഗ്ഗം ദുർഗ്ഗമമാണ്. കരുത്ത് വർദ്ധിച്ചുവരണമെങ്കിൽ ദുർഗ്ഗമമാർഗ്ഗങ്ങളിലൂടെ സഞ്ചരിച്ചേ തീരൂ.

ഈ ചിന്ത പരന്നപ്പോൾ അതിൽ, കാലം നേടിവെച്ച തൻെറ പാഠക്കുറിപ്പിൻെറ ചുരുൾ താനേ നിവർന്നതു കവി കാണുന്നു. ഭാവിപ്പിറപ്പിനുവേണ്ട വിത്തിനങ്ങളെ ഒന്നൊഴിയാതെ ഉൾക്കൊണ്ട നിയതിച്ചുമൽ ഭാണ്ഡം അതോടെ അഴിയുകയായി. നേടിവെച്ചതെല്ലാം അഴിച്ചിട്ട് മറ്റുള്ളവർക്കായി നൽകുന്ന ഭാവിയുടെ കൃഷിക്കാരനായ കവി അത്ഭുതത്തോടെ മനുഷ്യജീവിതത്തെ വിലയിരുത്തുന്നു.

'ആർക്കും ആവശ്യങ്ങളാണ് എന്ന് ആരാനും നിശ്ചയിച്ചുവെച്ചതെല്ലാം ആർത്തിയോടെ അകത്താക്കാനുള്ള കൈച്ചാക്കാണോ ബാല്യം? രസം തോന്നിക്കുന്ന സാധനം എന്തായാലും എവിടെക്കണ്ടാലും ചെന്നെടുക്കാനുള്ള പിടയലാണോ യുവത്വം?' എന്നാണിതാരംഭിച്ചത് എന്നുമുതൽ, ആത്മായത്തമായ ആയുസ്സെടുത്ത് എവിടെ കൊണ്ടുചെന്നെറിയണമെന്നതു വരെ എത്രയേറെ സന്ദേഹപരമ്പരകൾ! ഓരോന്നും തൻെറ തുടുരക്തം തെള്ളിക്കുമാറ് ആഴത്തിൽ കുഴിഞ്ഞുപോയ സംശയങ്ങൾ!! ജീവിതത്തിലെ ജയവും പരാജയവും ആ മുറിവുകളുടെ വടുക്കൾ മാത്രം. ആ വടുക്കളെ അന്യൻെറ വടുക്കളെ നോക്കിക്കാണുന്നവനെന്നപോലെ നോക്കിക്കാണാനുള്ള നിസ്സംഗത വാർദ്ധക്യത്തിൽ കവി ആർജ്ജിച്ചിരിക്കുന്നു. അങ്ങനെ സ്വന്തം ജീവിതത്തെ നോക്കിക്കാണുന്ന ഉൽകൃഷ്ടജീവിയായ മനുഷ്യനെയാണ് കൻമതിലിലെ വിള്ളലിലൂടെ വളർന്നുവരുന്ന പാഴ്ച്ചെടിത്തലപ്പ് സൂക്ഷിച്ചു നോക്കുന്നത്. ആ നോട്ടത്തിൽനിന്ന് കവി ഒരു തത്ത്വം പഠിക്കുന്നു, പഠിപ്പിക്കുന്നു. ദൗർബ്ബല്യമാണ് മഹാപാപം.

'എന്തൊന്നോ പ്രയാസമായ് ത്തോന്നുന്നതതേ ചെയ്യു-
വെങ്കിൽ നാം അധർമ്മത്തിൻ ഫലങ്ങളറിയേണ്ടാ.'

### അരുത്

നാലപ്പാടൻെറ തൂലികയിൽ നിന്നു പുറത്തുവന്ന അവസാനത്തെ കവിതയാണ് 'അരുത്'.

'അരുതെ'ന്നൊരമ്മയുണ്ടെറ്റുന്നുപേർത്തും ഞ്ഞൊന-
നുറങ്ങാൽത്തൻ പൈതലിൻ ജീവിതാസ്വാദനത്തിൻമേൽ.

നാലപ്പാടൻെറ വാർദ്ധക്യത്തിൽ അദ്ദേഹത്തിൻെറകൂടെ തറവാട്ടിൽ ഉണ്ടായിരുന്ന ഒരേ ഒരു പൈതൽ ഞാനാണ്. വികൃതിയും വാശിക്കാരിയുമായ ഞാൻ 'അരുത്' എന്ന സ്വരം എന്നെ അമ്മയെപ്പോലെ വളർത്തിയ അമ്മമ്മയിൽനിന്നും, അമ്മയിൽനിന്നും, അമ്മാമനൊഴികെയുള്ള എല്ലാ മുതിർന്നവരിൽനിന്നും കേട്ടാണ് വളർന്നത്. അമ്മാമൻ മാത്രം ഒരിക്കലും അരുതെന്നു പറഞ്ഞിട്ടില്ല. എൻെറ എല്ലാ വികൃതിയ്ക്കും അദ്ദേഹം കൂട്ടുനിന്നു. അതുകൊണ്ട് അദ്ദേഹത്തിൻെറ അവസാനം കവിതയെ പ്രചോദിപ്പിച്ചത് ഞാനാണെന്നാണ് എൻെറ വിശ്വാസം.

ഞ്ഞൊനനുറുങ്ങുകൊണ്ട് അമ്മമാർ കുട്ടിയുടെ ജീവിതാസ്വാദനത്തിൻമേൽ അരുത് എന്ന് ഏറ്റുന്നു. കവി പറയുകയാണ്: 'ആരറിഞ്ഞു, പുൽത്തുമ്പുലയുന്നതിലാണ് ബ്രഹ്മാണ്ഡത്തിൻെറ ആകൃതിമാറ്റം സംഭ

വിക്കുന്നതെന്ന്.' അധൃഷ്ടമായ സർവ്വശക്തതയിൻമേൽ നില്ല് നില്ല് എന്ന് പാവം മുഗ്ധത തിരുപ്പിടിച്ചാലുണ്ടോ അതിൻെറ പ്രവർത്തനം നിൽക്കുന്നു. അതുപോലെ നിരങ്കുശനായ കുട്ടിയും 'അരുത്' എന്ന തിരുപ്പിടിക്കൽ അശേഷം ഗൗനിക്കാതെ, തനിക്ക് അപ്പപ്പോൾ തോന്നുന്നതു ചെയ്യുമെന്ന ധർമ്മം അനുഷ്ഠിക്കുകതന്നെ ചെയ്യുന്നു.

സമുദ്രത്തിൻെറ തിരത്തല്ലിനുള്ളിലേക്ക് ഭൂമിയുടെ അന്തഃക്ഷോഭം ഏതു കൊടുമുടിയേയും അടിച്ചാഴ്ത്തുന്നു. അസ്വാതന്ത്ര്യമാകുന്ന ഗർഭത്തിൽ ഇരുന്നിട്ടുവേണം സ്വാതന്ത്ര്യം ജനിക്കുവാൻ. കുഞ്ഞിനു വല്ലതും സംഭവിക്കുമോ എന്ന അന്തഃക്ഷോഭമാണ് ഭൂമിമാതാവിന്. ആ ക്ഷോഭത്താൽ അവൾ ഉയരാൻ കൊതിക്കുന്നതിനെ അടിച്ചമർത്തുന്നു. ആ അസ്വാതന്ത്ര്യ ഗർഭത്തിൽ കിടന്ന് അന്തഃക്ഷോഭം അനുഭവിച്ചിട്ടു വേണം സ്വാതന്ത്ര്യം സ്വർഗ്ഗത്തിലേയ്ക്കുയരാൻ.

ചാട്ടുകുന്താഗ്രങ്ങൾ പോലെയുള്ള 'അരുത്' എന്ന ആജ്ഞകൾ തന്നെയും ഒരുകാലത്ത് അസ്വതന്ത്രനാക്കിയിരുന്നത് കവി ഓർക്കുന്നു. ഒരുപക്ഷേ ആ അരുതുകളിൽ ഏറ്റവും വലുത് പ്രഥമപത്നിയുമായുള്ള വിവാഹത്തിനുള്ള എതിർപ്പായിരുന്നു. ആ ആജ്ഞ ലംഘിച്ചതിന്ന് താൻ അനുഭവിക്കേണ്ടിവന്ന ദുഃഖവും പശ്ചാത്താപവുമാണ് കവിക്ക് പുതിയ ഒരു 'ഉയിർ' നൽകിയതുതന്നെ. അങ്ങനെ പുനർജ്ജനിച്ച കവി

'എന്നെ ഞാനാക്കിത്തന്നെ നിർത്തിയ കവചാഗ്ര-
ത്തിന്നകം പുറം മറിഞ്ഞതിനാൽ സ്സുഭാ ബദ്ധൻ.'

എന്നെ ഞാനാക്കി നിർത്തിയ രക്ഷാകവചം ഇപ്പോൾ അകംപുറം മറിഞ്ഞത് കവി കാണുന്നു. ആ 'അരുത്' ഇപ്പോൾ പുറത്തുനിന്നല്ല, അകത്തുനിന്നാണ് വരുന്നത്. അകത്തുനിന്നുള്ള 'അരുതി'നാൽ ബദ്ധനായ കവിയ്ക്ക് അറിയാം, തൻെറ മനസ്സാക്ഷിയുടെ അരുത് എന്ന ആജ്ഞയ്ക്ക് അടിപെടുംതോറും സർവ്വസ്വാതന്ത്ര്യോത്ഥിതമായ സൗഖ്യം പെരുകിക്കാണുന്നു എന്ന്.

'ഞാൻ' തന്നെയാണ് 'നീ'യുടെ നിർമ്മാതാവ്. ചെയ്യുക, ചെയ്യാതിരിക്കുക എന്നീ മന്ത്രങ്ങൾ ഉരുവിടുന്നതും ഞാൻതന്നെ.

നീ അതു ചെയ്യുക. ഞാൻ അതു ചെയ്യും.

നീ ഇതു ചെയ്യരുത്. ഞാൻ ഇതു ചെയ്യുകയില്ല.

സ്വയം നിയന്ത്രിക്കാനായി ഞാൻ ഇന്നയിന്ന കാര്യങ്ങൾ ചെയ്യുകയില്ല, വളരാനായി ഞാൻ ഏറ്റവും പ്രയാസമായ കാര്യം ചെയ്തുതീർക്കും എന്നു നിശ്ചയിക്കുന്ന സ്വതന്ത്രബുദ്ധിയായ കവിയെ നാം കാണുന്നു. എന്തുകൊണ്ട് ആ കവി 'നീ അതു ചെയ്യരുതെന്നും, നീ ഇതു ചെയ്യണ' മെന്നും ഉപദേശിക്കാതെ, തൻെറ ജീവിതമാതൃക കാട്ടിത്തന്നിട്ട് അന്തർദ്ധാനം ചെയ്യാൻ ഇഷ്ടപ്പെട്ടു എന്ന് നമുക്ക് മനസ്സിലാവുകയും ചെയ്യുന്നു. അദ്ദേഹം നീ, ഞാൻ എന്നിവയുടെ സ്രഷ്ടാവും, ചെയ്ക, ചെയ്യായ്ക എന്ന മന്ത്രത്തിൻെറ ദ്രഷ്ടാവായ ഋഷിയും ദേവതയും ആയി നമ്മുടെ മുമ്പിൽ

നിൽക്കുമ്പോൾ ആ ഋഷിയുടെ മാനസപുത്രിയായി ജനിക്കാൻ ഭാഗ്യം ചെയ്യണമെന്ന തോന്നലുണ്ടാവുന്നു.

നിയ്യെന്നുള്ളതിൻ നിർമ്മാതാവായ ഞാൻ താൻ 'ചെയ്ക,
ചെയ്യായ്ക' ഈ മന്ത്രത്തിന്നൃഷി, ദേവത – രണ്ടും.

നാലപ്പാടൻെറ അകംപുറം മറിഞ്ഞ ആ 'കവചം' മന്ത്രദേവതയെ മൂടിനിൽക്കുന്ന ആവരണ കഞ്ചുകമാണ്. മായ, കാലം, നിയതി, രാഗം, വിദ്യ, കല എന്നിങ്ങനെ ആറു കഞ്ചുകങ്ങളുണ്ട്. ഇവ 'ശക്തി'യെ സങ്കോചിപ്പിക്കുന്നു. അവ ആത്മാവിനെ പരിമിതപ്പെടുത്തുന്നു. നശ്വരമായ ശരീരത്തിനകത്തിരിക്കുന്ന ആത്മാവിനെ അസ്വാതന്ത്ര്യത്തിൻെറ കെട്ടിൽ കുടുക്കുന്നു. മനുഷ്യൻെറ ബോധം ആനന്ദത്തിൻെറ ലോകങ്ങളിലേക്ക് പ്രയാണം ആരംഭിക്കുമ്പോൾ ഈ കഞ്ചുകങ്ങളാൽ സ്വാധീനിക്കപ്പെട്ട് അശുദ്ധമാകുന്നു. ലോകാനുഭവങ്ങൾ 'ഞാൻ' 'നീ' എന്ന് സബ്ജക്റ്റും ഒബജക്റ്റുമായി വേർതിരിക്കാൻ അവനെ പ്രേരിപ്പിക്കുന്നതിനാലാണ് ഈ അശുദ്ധി.

എങ്കിലും അനന്തമായ ബോധംതന്നെയാണ് സ്വസ്വരൂപം നഷ്ടപ്പെടുത്താതെത്തന്നെ നമ്മിൽ ഭൗതികാനുഭവങ്ങളിലൂടെ ബോധത്തെ വളർത്തിയെടുക്കുന്നത്. തന്ത്രകാരൻമാർ ഇതിനെ തലകീഴായി വെച്ച രണ്ടു ത്രികോണങ്ങളിലൂടെ വരച്ചു കാട്ടുന്നു. ഇവ തമ്മിലുള്ള സംയോഗബിന്ദുവാണ് മായ. മായയിൽ പ്രതിബിംബിക്കുമ്പോഴാണ് സത്യം തലകീഴായി കാണുന്നത്. മായയിലൂടെ, കഞ്ചുകരൂപത്തിൽ, ശക്തിതത്ത്വം മനുഷ്യനിൽ സങ്കോചരൂപത്തിലിരിക്കുന്നു. ആ 'സങ്കോച'ത്തിൻെറ ഭേദബുദ്ധി നീ, ഞാൻ എന്നു മനുഷ്യനെക്കൊണ്ടു പറയിക്കുന്നു. അത് നീങ്ങിക്കിട്ടിയാൽ, മായയുടെ കാൽത്തളപ്പ് അഴിച്ചാൽ, ഒരിക്കൽക്കൂടി സർവ്വവും കീഴ്മേൽ മറിയിച്ചാൽ നീയും ഞാനും ഭേദമില്ല. എല്ലാം ഞാൻ മാത്രം. മായയുടെ കെട്ട് പൂർണ്ണമായി അഴിഞ്ഞുകിട്ടുന്നത് എപ്പോഴാണ്? ശരീരത്തിൻെറ ബന്ധനം അവസാനമായി പൂർണ്ണമായി നീങ്ങിക്കിട്ടുന്നതെപ്പോഴാണ്? മരണത്തോടുകൂടി. മരണത്തിനു തൊട്ടു മുമ്പായി തൻെറ ജീവിതമാകുന്ന മന്ത്രസാധനകൊണ്ട് കവി ദർശിച്ച മന്ത്രദേവതയെ അദ്ദേഹം നമുക്കു തരികയാണ്. മന്ത്രം എന്നാൽ എന്താണ്? ഒരു ജീവാത്മാവ് മനനംകൊണ്ട്, പാപപുണ്യങ്ങളിൽനിന്ന് നേടുന്ന മുക്തിയാണത്, അതുകൊണ്ടു വേണം ജീവാത്മാവിന് ചതുർവർഗ്ഗങ്ങൾ നേടാൻ. മനനം ചെയ്യുന്നതിനാൽ 'മ', ത്രാണനം ചെയ്യുന്നതിനാൽ 'ത്ര'. അതുരണ്ടും ചേർന്നതാണ് മന്ത്രം. മന്ത്രം 'ആമന്ത്രണം' ചെയ്ത് ഒരാളിലേക്ക് നാലുലക്ഷ്യങ്ങളെയും കൊണ്ടുവരുന്നു. (ചതുർവർഗ്ഗങ്ങളെ)

വർണ്ണം, നാദം, ബിന്ദു, സ്വരവ്യഞ്ജനങ്ങൾ എന്നിവയാണ് ഒരു മന്ത്രത്തിലെ ദേവതയെ സൃഷ്ടിക്കുന്നത്. സാധകൻെറ ബോധത്തിൽ ദേവതയെ വ്യക്തമാക്കുന്ന 'അക്ഷര'ങ്ങളിലാണ് ഈ ദേവത കുടിയിരിക്കുന്നത്. മന്ത്രം ഒരു പ്രാർത്ഥനയല്ല. ഒരാത്മനിവേദനമല്ല. അത് 'അക്ഷര'ങ്ങളിൽ ഇരിയ്ക്കുന്ന ദേവതാരൂപത്തെ ദർശിക്കലാണ്. ദർശനമാണ്. ശ

ബ്ദത്തിലുള്ള ശക്തിയെ, ശബ്ദബ്രഹ്മത്തെ ദർശിക്കലാണ്. നാദമായും പ്രാണനായും ധ്വനിയായും ബ്രഹ്മാണ്ഡമാകെ നിറഞ്ഞുനിൽക്കുന്ന ശക്തിയെ മുഖത്തോടുമുഖം കാണലാണ്. ആവരണങ്ങളെ, കവചങ്ങളെ, അകംപുറം തിരിച്ചിട്ട് ദേവതയെ മുഖത്തോടുമുഖം ദർശിച്ചവന്റെ പേരാണ് ഋഷി. ഋഷിയും ദേവതയും മന്ത്രവും തമ്മിൽ വാസ്തവത്തിൽ ഭേദമില്ലാതായിത്തീരുന്നു. അക്ഷരങ്ങളിലാണ് ദേവത ഇരിക്കുന്നതെങ്കിലും ലിപിയും ഭാഷയുമല്ല ദേവത. വാക്കുകളുടെ വെറും ഒരു സമാഹാരമല്ല മന്ത്രം. അത് സാധകന്റെ തേജസ്സാണ്. ഊർജമാണ്. ഋഷിയുടെ തേജസ്സാണ് ദേവത. അതിന്റെ സ്ഥൂലസ്വരൂപമാണ് മന്ത്രശരീരത്തിലെ അക്ഷരങ്ങൾ. കവിയുടെ വാക്കുകൾ മറ്റുള്ളവർക്ക് അറിവും ഉപദേശവും പ്രദാനം ചെയ്യുന്നുണ്ടാവാം. ദർശകന്റെ മന്ത്രം, 'ശക്തി'യെ ഉണർത്തുന്നു. വെറുംവാക്കും മന്ത്രവും തമ്മിൽ ഈ ഒരു വ്യത്യാസമുണ്ട്. വെറും വാക്കുകളും ഉപദേശങ്ങളും 'ജീവനെ'പ്പോലെയാണ്. അവയ്ക്ക് ജനനമരണങ്ങളുണ്ട്. മന്ത്രമാകട്ടെ നാദരൂപിയായ ബ്രഹ്മമാണ്. അതിന് നാശമില്ല. ആരംഭവുമില്ല. മുഖശോധനയും ജിഹ്വാശോധനയും ചെയ്ത് ശുദ്ധമായി അവയവങ്ങളോടും അന്തഃകരണത്തോടും കൂടി, മന്ത്രത്തിന്റെ 'നിദ്രാഭംഗം' ചെയ്ത് അതിന് 'മന്ത്രചൈതന്യം' നൽകി, ആ ചൈതന്യത്തിന് മന്ത്രാർത്ഥഭാവനകൊണ്ട് രൂപംനൽകി 'ദേവത'യാക്കുന്ന ഋഷിയുടെ മനസ്സിൽ താനും ദേവതയും മന്ത്രവും വിഭിന്നരല്ല. അദ്വൈതത്തിന്റെ പരകോടിയിലെത്തിയ ആ ഋഷിക്ക് ഞാനും നീയുമില്ല. ഞാൻ മാത്രമേയുള്ളു. അതുകൊണ്ട് പുൽത്തുമ്പുലയുന്നതിനു തുല്യമായി, വികൃതികാട്ടുന്ന കുട്ടിയിലും താരാസമൂഹപഥമായ ബ്രഹ്മാണ്ഡത്തെ കാണാനും അതിനെ 'ഞാ'നായിക്കരുതാനും കഴിയുന്നു. അവന്റെ ജീവിതാസ്വാദനത്തിൻമേൽ കൈവിരൽകൊണ്ട് 'അരുത്' എന്നെറ്റാൻ കവി മുതിരാത്തത് അതുകൊണ്ടാണ്. നാലപ്പാടന്റെ ഈ ദർശനം മറ്റൊരു വിധത്തിലും പ്രാധാന്യമർഹിക്കുന്നു. സൃഷ്ടി, സ്ഥിതി, സംഹാരം– മൂന്നു പ്രക്രിയകളുണ്ട് ലോകത്തിൽ. സ്ഥിതിയും സംഹാരവും ഭരണാധികാരികളുടെ കയ്യിലാണ് ഏതുകാലത്തും ഏതുരാജ്യത്തും എന്നു കരുതപ്പെടുന്നു. സൃഷ്ടി കവിയുടെ കയ്യിലാണ്. ലോകങ്ങളെ സൃഷ്ടിച്ചു നൽകുന്ന ബ്രഹ്മാവ് കവിയാണ്. അതിന്റെ 'സ്ഥിതി' വിഷ്ണുവിന്റെ കയ്യിൽ. സംഹാരം ശിവന്റേയും. നമുക്ക് വിഷ്ണുവിന്റേയും ശിവന്റേയും ക്ഷേത്രങ്ങളുണ്ട്. സ്ഥിതിയേയും സംഹാരത്തേയും നമുക്ക് ബഹുമാനമാണ്. നാം അവയെ പൂജിക്കുന്നു. സൃഷ്ടികർത്താവായ ബ്രഹ്മാവിനേയോ? അദ്ദേഹം ഒരു കാലത്ത് ഭാരതഭൂമിയിലെ അനിഷേധ്യനായ പ്രചോദനകേന്ദ്രമായിരുന്നു. ഇന്നദ്ദേഹത്തിന്റെ പേരിൽ അമ്പലങ്ങൾ എത്ര വിരളം!! ഒരു കാലത്ത് വിക്രമാദിത്യനേക്കാൾ കാളിദാസൻ ബഹുമാനിക്കപ്പെട്ടിരുന്നു. ഇന്ന് ഭരണാധികാരികളുടെ മുമ്പിൽ കവികൾക്കെന്തു വിലയാണ് ബഹുജനം കല്പിക്കുന്നത്!! അതിന്നൊരു കാരണം പറയുന്നുണ്ട്, പുരാണങ്ങൾ. സ്രഷ്ടാവായ ബ്രഹ്മാവ് ഒരിക്കൽ ഒരു നുണ –അല്ലെങ്കിൽ, പൊതു

ജനത്തിനു നുണയെന്നുതോന്നുന്ന ഒരു സത്യം– പറഞ്ഞു. അത് ഞാൻ 'ഈശ്വരനെ പൂർണ്ണമായറിഞ്ഞു' എന്നതാണ്. അതിനദ്ദേഹം കൂട്ടുപിടിച്ചതോ ശിവന്റെ നെറുകയിൽ നിന്നു വീണ കേതകീ പുഷ്പത്തെ. ഒരു കൈതപ്പൂവിനെ. ബ്രഹ്മാവും കൈതപ്പൂവും ക്ഷേത്രങ്ങളിൽനിന്നു ബഹിഷ്ക്കരിക്കപ്പെട്ടു.

യാദൃശ്ചികമെന്നു പറയട്ടെ! നാലപ്പാടൻ 20-ാം വയസ്സിൽ ആദ്യമെഴുതിയ വരികൾ കൈതപ്പൂവിനെക്കുറിച്ചാണ്. മരണത്തിനു തൊട്ടുമുമ്പെഴുതിയ വരികൾ മന്ത്രഭ്രഷ്ടാവും സ്രഷ്ടാവുമായ ഋഷിയെക്കുറിച്ചും. ഇത് ബോധപൂർവ്വം കവി ചെയ്തതാണെന്നു കരുതാൻ ന്യായമില്ല. ചുരുങ്ങിയ പക്ഷം ഇരുപതാം വയസ്സിൽ 'കൈതപ്പൂ'വിനെക്കുറിച്ച് കവിതയെഴുതുമ്പോൾ താൻ 'സ്രഷ്ടാവാ'യ ബ്രഹ്മമാണെന്ന അഹം ബ്രഹ്മാസ്മി ബോധം അദ്ദേഹത്തിനുണ്ടാവാൻ വഴിയില്ല. ഞാൻ ഈശ്വരനെ അറിഞ്ഞു എന്ന് പുരാണത്തിലെ ബ്രഹ്മാവിനെപ്പോലെ നാലപ്പാടൻ പറഞ്ഞിട്ടുമില്ല.

അനന്തമജ്ഞാതമവർണ്ണനീയം
ഈ ലോകഗോളം തിരിയുന്ന മാർഗ്ഗം

അതിങ്കലെങ്ങാണ്ടൊരിടത്തിരുന്നു നോക്കുന്ന മർത്ത്യൻ' മാത്രമാണദ്ദേഹം എന്ന് കവി ഒരുനാളും മറക്കുന്നുമില്ല. എന്നാലും, അദ്ദേഹം താനറിയാതെ ബ്രഹ്മാവും, ബ്രഹ്മവുമായിത്തീരുന്നു. അനേകം മാനസപുത്രൻമാരേയും മാനസപുത്രിമാരേയും 'സൃഷ്ടി'ക്കുവേണ്ടി പ്രചോദിപ്പിച്ച് 'പ്രജാപതി'യായിത്തീരുന്നു. എന്നിട്ടും ആരാലും പൂജിക്കപ്പെടാത്ത, അമ്പലവും പൂജാരിയും പൂജാപുഷ്പവും നിഷേധിക്കപ്പെട്ട, ദേവനായിത്തീരുന്നു. അദ്ദേഹത്തിന് വള്ളത്തോളിനേയും ആശാനേയും പ്രതിഷ്ഠിച്ച സാഹിത്യ ക്കോവിലിന്റെ ഉള്ളിലേക്ക് പ്രവേശനം നിഷേധിക്കപ്പെടുന്നു. സത്യം അഗ്നിപോലെയാണ്. അതിനെ സ്പർശിച്ചാൽ പൊള്ളും. അതുകൊണ്ട് സത്യവാക്കായ കവിയുടെ വാക്കിനെ സ്പർശിക്കാൻ സാധാരണക്കാരന് ഭയമാണ്. അദ്ദേഹത്തെ ഒറ്റയ്ക്കുവിടാനാണ് അവർക്കിഷ്ടം. അദ്ദേഹത്തിനും, ആ ഏകാന്തയാത്രയിൽ ദുഃഖംപോലും സുഖമായി. ഏകാന്തതയാണ് കവിയുടെ സുഖം. ഏകാന്തതയുടെ മൗനത്തിലാണ് ഋഷി തന്റെ മന്ത്രത്തെ ദർശിക്കുന്നത്.

നവനവോൻമേഷശാലിനിയായ പ്രജ്ഞയാണ് പ്രതിഭ. ഒരാളുടെ പ്രജ്ഞ അയാളുടെ ആവശ്യങ്ങൾക്കനുസൃതമായി ഉണരുന്നു. മനുഷ്യന്റെ ആവശ്യങ്ങൾ ആധുനിക ശാസ്ത്രപ്രകാരം Viscerogenic, Psychogenic (ശാരീരികം, മാനസികം) എന്നു രണ്ടു വിധമുണ്ട്. വെള്ളം, ഭക്ഷണം, ഉറക്കം, വംശവർദ്ധനവിനു വേണ്ടി ഉല്പാദനകർമ്മം നടത്തൽ എന്നിവ ശാരീരികമായ ആവശ്യങ്ങളാണ്. മാനസികമായ ആവശ്യങ്ങളിൽ ഏഴെണ്ണത്തെ പെടുത്താം.

**ശാരീരികം**

(Viscerogenic)

1. ജലം
2. ഭക്ഷണം
3. ഉറക്കം
4. മൈഥുനം

**മാനസികം**

(Psychogenic)

1. അചരവസ്തു സംബന്ധം: വസ്തുക്കൾ സമ്പാദിക്കൽ, ഭാഗ്യപരീക്ഷണം, വസ്തുക്കൾ ഭംഗിയായി അടുക്കി അലങ്കരിച്ചു വെയ്ക്കൽ, നിർമ്മിതി

2. നേട്ടങ്ങൾ: പ്രയാസങ്ങളെ തരണം ചെയ്യുക, പ്രശംസാപാത്രമാവുക

3. നേടിയവ നിലനിർത്തൽ: യുദ്ധം, സുരക്ഷാപ്രവർത്തനങ്ങൾ

4. അധികാരം: മറ്റുള്ളവരെ നയിക്കുക, നിയന്ത്രിക്കുക

5. ശിക്ഷ: നീതിപാലനം, നിയമം, ധർമ്മസംഹിത, സ്മൃതികൾ

6. സ്നേഹം: സൗഹൃദം, വാത്സല്യം, ധാരണ, പാലനം, പോഷണം

7. ജിജ്ഞാസ: അതിൻെറ ശമനം, അന്വേഷണം, ഗ്രഹണം, ഗ്രഹിച്ചത് ധരിപ്പിക്കൽ, അനുമാനം, തർക്കവിചാരം.

ഇവയിൽ ഏറ്റവും പ്രധാനം Cognizance and exposition (ജ്ഞാനം) എന്നറിയപ്പെടുന്ന മാനസികാവശ്യമാണ്. അതിനോടു തുല്യമായ പ്രാധാന്യം സ്നേഹം, സൗഹൃദം, വാത്സല്യം മുതലായ മൃദുലവികാരങ്ങൾക്കുണ്ട് (ഭക്തി) ഇവയിൽനിന്നു ജനിക്കുമ്പോഴാണ് കർമ്മം ഉദാത്തമാകുന്നത്. ശാരീരികാവശ്യങ്ങൾ മൃഗങ്ങൾക്കും ഉള്ളതാകയാൽ അവമാത്രം അനുഭവിച്ചാൽ പ്രജ്ഞ ഉണ്ടാകുകയില്ല. ജ്ഞാനവും സ്നേഹവുമാണ് ഋഷിയുടെ ഗുണങ്ങൾ. നാലപ്പാടൻെറ ജീവിതത്തേയും അദ്ദേഹത്തിൻെ കാവ്യജീവിതത്തേയും നിരീക്ഷിക്കുന്ന ഒരാൾക്ക് ഈ രണ്ടു ഗുണങ്ങളാണ് പ്രകടമായി കാണാൻ കഴിയുക. സ്നേഹിക്കാത്തവൻ മനുഷ്യനല്ല, കവിയുമല്ല. ജ്ഞാനമില്ലാത്തവൻ ഗുരുവല്ല, ദാർശനികനുമല്ല. സ്നേഹവും ജ്ഞാനവും കൊണ്ടു സമ്പൂർണ്ണകാമനായ അദ്ദേഹത്തിൻെറ നവനവോൻമേഷശാലിനിയായ പ്രജ്ഞയുടെ വളർച്ചയെ നോക്കിനിൽക്കുമ്പോൾ എന്തെല്ലാം അനുഭവപ്പെടുന്നു! 'ഇതാ ഒരു നല്ല മനുഷ്യൻ, ഇതാ ഒരു കവി, ഇതാ ഒരു ഗുരു, ഇതാ ഒരു ദാർശനികൻ.' -ഇതാ- ഇതെല്ലാം കൂടിച്ചേർന്ന ഒരാൾ. അക്കിത്തം വിളിച്ചതുപോലെ ഒരു ഋഷികവി. പ്രേമത്തിൻെറ കിനിവാലും ജ്ഞാനത്തിൻെറ സൗരഭ്യത്താലും ഉലകാകെ നിറച്ച ഒരു പൂവ്.

## കലയുടെ തത്ത്വശാസ്ത്രം

ഹെഗൽ കലയെ മൂന്നായി വിഭജിച്ചു.

1. സിംബോളിക്: ഈജിപ്ഷ്യൻ പിരമിഡ്ഡുകളിലും ദേവാലയങ്ങളിലുമെന്നപോലെ ആത്മാവിൻെറ ധർമ്മം, ഭൗതിക വസ്തുക്കൾക്കുള്ളിൽ നിന്നു സ്ഫുരിക്കുന്നത്.

2. ക്ലാസിക്:- ഗ്രീക്കു ശില്പത്തിലെന്നപോലെ ആശയം ഭൗതികവസ്തുവുമായി ചേർന്ന് രൂപം പ്രാപിക്കുന്നത്.

3. റൊമാൻറിക്:- നിറഞ്ഞ് വഴിയുന്ന ആത്മാവ് അതിൻെറ പൂർണ്ണതയിൽ ഭൗതികതയെ പൊതിയുന്നത്.

കവിയുടെ വാക്കുകൾ വെറും അർത്ഥം സൂചിപ്പിക്കുന്നവ മാത്രമല്ല. അവ പ്രകൃതിയുടെ അനുകരണവുമല്ല. സൃഷ്ടിയാണ്. ഈശ്വരന് ഒരു നാമം നൽകലാണ്. കവി ഒരു രണ്ടാം സ്രഷ്ടാവാണ്. ആദിമമനുഷ്യൻ സിംബലുകളിലൂടെയും 'അലിഗറി'കളിലൂടെയുമാണ് ചിന്തിച്ചത്. അവ 'മിത്തു'കളായിത്തീർന്നു. ആധുനികമനുഷ്യൻ കവിയാവുമ്പോൾ, താനറിയാതെ ഈ മിത്തുകളിലേക്ക് ആകർഷിക്കപ്പെടുന്നു. വീണ്ടും ആദിമമനുഷ്യനാവുന്നു. ആദിമമനുഷ്യനായ ഈ സൃഷ്ടാവിലേക്കുള്ള തിരിച്ചുപോക്കാണ് കവിത്വം. (അദ്ധ്യായം 17. ജർമ്മൻ ഐഡിയകൾ. ലിറ്ററി ക്രിട്ടിസിസം Ref. no.12.) ഒരു മനുഷ്യൻ ഭൗതികപ്രപഞ്ചത്തിന്നുപരി തൻെറ ആത്മീയലോകത്തിലിരുന്നു നോക്കുമ്പോൾ ഈ ലോകത്തിലെ മനുഷ്യരുടെ നിസ്സാരതയും ഇവിടെയുള്ളവരുടെ അഹന്തയും വിഡ്ഢിത്തങ്ങളും കാണുന്നു. അവയുടെ അളവുകോൽ -ഭൗതികപ്രപഞ്ചത്തിൻെറ ചെറിയ തൂക്കങ്ങൾ- വെച്ച് അനന്തലോകങ്ങളെ അളക്കാൻ ശ്രമിക്കുന്നവൻ ആ രണ്ടു ലോകങ്ങളെ കൂട്ടിയിണക്കാനുള്ള ശ്രമത്തിലാണ്. ആ പരിശ്രമത്തിൽ ദുഃഖവും നിസ്സഹായതയും മഹത്വത്തോടു കെട്ടിപ്പിണഞ്ഞു കിടക്കുന്നു. ഇത് (ചേരാത്ത രണ്ടെണ്ണത്തിനെ ചേർക്കാനുള്ള ശ്രമം) ഒരു നേർത്ത മന്ദഹാസമായി പുറത്തു വരുന്നു. ഹാസ്യം അഥവാ കവിതയിലെ ചിരിയെപ്പറ്റി ജർമ്മൻ ചിന്തകൻമാർ പറഞ്ഞതാണിത്. നാലപ്പാടൻെറ കവിതയിൽ തൻെറ നരച്ച മുടിയോടൊപ്പം വന്നുചേർന്ന തത്ത്വശാസ്ത്രം ഇതാണ് എന്നു നാം കണ്ടു.

കവിയുടെ ഭാവന ആശയങ്ങളെ സിംബലുകളാക്കുന്നു. 'ഞാൻ,' 'ശാശ്വതത്ത്വം', 'ഈശ്വരൻ', 'പ്രപഞ്ചം',– ഓരോ ആശയവും ഓരോ സിംബലാകുന്നു. കവി കാണുന്ന പ്രപഞ്ചം മനുഷ്യൻെറ ആത്മീയജീവിതത്തെ പ്രതിബിംബിപ്പിക്കുന്നു. ഇത് കവിയെസ്സംബന്ധിച്ചേടത്തോളം ഒരു സങ്കല്പലോകമല്ല. സത്യമാണ്. ആ ലോകത്തിലേക്കുള്ള എത്തിനോട്ടത്തിന് നമ്മെ സഹായിക്കുന്ന ചില കുറിപ്പുകൾ മാത്രമാണ് അദ്ദേഹത്തിൻെറ ശാസ്ത്രഗ്രന്ഥങ്ങൾ. കവിയെ ഏതോ ഒരമേയശക്തി മുന്നോട്ട് ഉന്തിയില്ലെങ്കിൽ അയാൾ തൻെറ കവിതയിൽ പൂർണ്ണത കണ്ടെത്തുന്നില്ല.

'To have a genious is to live in the universal, to know no self but that which is reflected not only from the faces of all around us, our fellow-creatures, but reflected from the flowers, the trees, the beasts, yea from the very surface of the water and the sands of the desert. A man of genious finds a reflex of himself where it only in the mystery of being'. (Kathlean Coburn.)

കവിയെക്കുറിച്ചുള്ള എല്ലാ വ്യക്തിപരമായ ബന്ധങ്ങളും ശത്രുതകളും മറന്ന് മാറിനിന്ന് അദ്ദേഹത്തിൻെറ കവിതയെ നോക്കുമ്പോൾ ഈ വാക്കുകൾ ശരിയാണെന്നു ബോദ്ധ്യപ്പെടുന്നു.

സിംബലുകൾ പ്രാക്തനകാലത്തെ മന്ത്രങ്ങളുടെ ശക്തിയാണെന്നും കവികളും ഗായകരും ചിത്രകാരൻമാരും അവ ഉപയോഗിക്കുമ്പോൾ തങ്ങളുടെ പൂർവ്വീകരെപ്പോലെ മന്ത്രസിദ്ധിനേടുന്നു എന്നും ഡബ്ള്യൂ. ബി. യേറ്റ്സ് കരുതിയിരുന്നു. എല്ലാ മന്ത്രവിദ്യകൾക്കും അടിസ്ഥാനപരമായി ചില സിദ്ധാന്തങ്ങളിൻമേലാണ് നിലനില്പെന്ന് അദ്ദേഹം കരുതി. മനുഷ്യൻെറ മനസ്സിൻെറ അതിർത്തികൾ മാറിക്കൊണ്ടേയിരിക്കുന്നു. അനവധി മനസ്സുകൾക്ക് ഒരു മനസ്സിലേക്ക് ഒഴുകിയെത്താം. എന്നിട്ട് ഒരൊറ്റ മനസ്സിനെ, ഒരൊറ്റ ഊർജ്ജത്തെ സൃഷ്ടിക്കാം. നമ്മുടെ ഓർമ്മകളുടെ അതിർത്തികൾക്കും മാറ്റമുണ്ട്. ഓർമ്മകൾ ഏതോ വലിയ ഒരോർമ്മയുടെ, പ്രപഞ്ചത്തിൻെറ മുഴുവൻ ഓർമ്മയുടെ– ഒരുഭാഗം മാത്രമാണ്. ഈ മഹത്തായ മനസ്സിനേയും മഹത്തായ ഓർമ്മയേയും ഉണർത്തുന്നവയാണ് സിംബലുകൾ. ഇതുതന്നെയാണ് മന്ത്രസിദ്ധിയുടെ അടിത്തറയും. കവികളുടെ ഉള്ളിലെ ദൈവീകമായ അനുഭൂതിയെ മറനീക്കി പുറത്തുകൊണ്ടുവരുന്നത് രണ്ടെണ്ണമാണെന്നാണ് യേറ്റ്സിൻെറ അഭിപ്രായം. ഒന്ന് കവിയുടെ ദർശനം, മറ്റൊന്ന് അയാൾക്കു ലഭിക്കുന്ന വിമർശനം. ഇതു രണ്ടും വേണ്ടപോലെ ലഭിക്കുമ്പോൾ കവി താനറിയാതെ സിംബലുകളിലൂടെ തൻെറ അനുഭൂതിയെ പുനരുജ്ജീവിപ്പിക്കുന്നു. ഇതാണ് നാലപ്പാടൻ കവിതയുടെ മർമ്മവും. സിംബലുകൾ സുക്ഷ്മങ്ങളാണ്. അവ പുറത്തുള്ള ശബ്ദങ്ങളിൽനിന്നു വ്യത്യസ്ഥമായ ഒരന്തർന്നാദമാണ്. അതിനാൽ പൂർണ്ണതയോട് ഏറ്റവും അടുത്തുനിൽക്കുന്നവയുമാണ്. കവിതയിലെ സിംബോളിസം കവിഹൃദയത്തിൻെറ പവിത്രമായ ഒരു പ്രയാണത്തിൻെറ ഫലമായിട്ടാണുണ്ടാവുന്നത്. പൂർണ്ണത തേടിയുള്ള പ്രയാണത്തിലാണ് ഈ സൂക്ഷ്മഭാവം കവിതയിൽ ഉണ്ടാവുന്നത്. നാലപ്പാടൻെറ സിംബലുകളിലും ഈ പ്രവണത കാണാം. ചക്രവാളാന്തരച്ചെപ്പും, ചക്രവാളാന്തരത്തമ്പും, നാഴികവട്ട കമഴ്ത്തിയപോലുള്ള ചക്രവാളവും കവിയുടെ ഈ അനുഭൂതിയുടെ ലക്ഷണങ്ങളാണ്. സൂര്യനും, ചന്ദ്രനും, പ്രപഞ്ചവും ഉഷസ്സും നക്ഷത്രങ്ങളും, മൺതരിയും നിഴലും, വെള്ളാരങ്കല്ലും എല്ലാം അദ്ദേഹത്തിൻെറ മനസ്സിൽനിന്ന് സിംബലുകളായി പുറത്തുവരുന്നു. അദ്ദേഹം ആ സിംബലുകളിലൂടെ നമ്മുടെ മുമ്പിൽ പുനരുജ്ജീവിപ്പിക്കുന്ന അനുഭൂതിപ്രപഞ്ചം സാധാരണക്കാരന് പരിചിതമല്ല എന്നതാണ് അദ്ദേഹത്തിൻെറ കവിതയ്ക്കുനേരെ ഉയർന്നിട്ടുള്ള ഒരു വിമർശനം. നമുക്കു

ചിരപരിചിതമായ നാട്ടിൻപുറത്തിന്റെ സിംബലുകളിലൂടെ ഉയർത്തെണീയ്ക്കുന്ന മന്ത്രദേവത എന്തുകൊണ്ട് സാധാരണക്കാരന് അപരിചിതയായി? ഇതിന് സാഹിത്യത്തിന്റെ മനശ്ശാസ്ത്രം അറിയേണ്ടിയിരിക്കുന്നു.

മനുഷ്യന്റെ മനസ്സാണ് എല്ലാ കലകളുടേയും ശാസ്ത്രങ്ങളുടേയും ഗർഭപാത്രം. അതിനാൽ മനശ്ശാസ്ത്രപരമായ പഠനംകൊണ്ട് ഒരു കാവ്യം എങ്ങനെ മനുഷ്യമനസ്സിൽ ജനിച്ചു എന്നും, ഒരു വ്യക്തി എങ്ങനെ ഒരു കലാകാരനായി എന്നും മനസ്സിലാക്കാൻ കഴിയേണ്ടതാണ്. ഇതു രണ്ടും തികച്ചും വ്യത്യസ്തമായ സമീപനങ്ങളാണ്. കാവ്യത്തിൽനിന്നു കവിയെയും കവിയിൽനിന്നു കാവ്യത്തെയും അറിയുന്ന രീതിയ്ക്ക് ഏറെ പഴക്കമുണ്ട്.

കാൾയുങ് എന്ന ശാസ്ത്രജ്ഞൻ മനശ്ശാസ്ത്രപരം (Psychological) ദാർശനികം (Visionary) എന്നു രണ്ടായിട്ടാണ് കാവ്യങ്ങളെ വേർതിരിക്കുന്നത്. മനുഷ്യന്റെ ബോധതലത്തിലുള്ള വസ്തുക്കളെയാണ് മനശ്ശാസ്ത്രപരമായ കാവ്യങ്ങൾക്ക് വിഷയമാക്കുന്നത്. ജീവിതം തരുന്ന പാഠങ്ങൾ, വൈകാരികമായ അനുഭൂതികളും ഞെട്ടലുകളും, മനുഷ്യന്റെ വിധിവൈപരീത്യങ്ങൾ, അവയുടെ പ്രത്യാഘാതങ്ങൾ– മനുഷ്യന്റെ വൈകാരികജീവിതത്തെയാണ് അവ പ്രതിപാദിക്കുന്നത്. ഇത്തരം ബോധതലത്തിലുള്ള വസ്തുക്കളേയും അനുഭൂതികളേയും കവികളുടെ ഹൃദയം സാത്മീകരിച്ച് അവയെ ആവിഷ്ക്കരിക്കുമ്പോൾ വായനക്കാരൻ അതുവരെ താനറിയാത്ത ഒരു ലോകത്തിലേക്ക് ആനയിക്കപ്പെടുന്നു. അതുവരെ അറിയാത്തതെന്നു പറഞ്ഞത് അതുവരെ, താൻ ആലോചിക്കാതിരുന്നത് എന്നർത്ഥത്തിലാണ്. എങ്കിലും, ആ ലോകം അയാൾക്ക് പരിചിതമാണ്. അതയാളുടെയും വൈകാരികലോകമാണ്. ഈ ഇനത്തിൽപെടുന്ന കവിതകളും നോവലുകളും ഒട്ടേറെയുണ്ട്. സാധാരണക്കാരന്റെ ബുദ്ധിയ്ക്ക് മനസ്സിലാക്കാൻ കഴിയാത്തതായി യാതൊന്നും അതിലില്ല.

ദാർശനിക കാവ്യം (Visionary) ഇതിനെ തലകീഴായി കാണുന്നതാണ്. കവിയ്ക്ക് കാവ്യരചനയ്ക്കു പ്രചോദനമായി വർത്തിച്ച വസ്തുവോ അനുഭൂതിയോ സാധാരണക്കാരന് പരിചിതമായ അനുഭൂതിയോ വസ്തുവോ അല്ല. അത് സാധാരണക്കാരന്റെ ബോധമനസ്സിന്നു പിന്നിലോ ഉപരിയോ അവർ മനസ്സിലാക്കാത്ത ഏതോ തലത്തിലുള്ള ഒന്നാണ്. നമ്മെ പ്രാക്തന മനുഷ്യരിൽനിന്ന് വേർതിരിച്ചു നിർത്തുന്ന കാലത്തിന്റെ ഒരഗാധഗർത്തത്തിനപ്പുറത്തുനിന്നോ, പ്രകാശവും ഇരുട്ടും മാറിമാറിവരുന്ന ഒരമാനുഷലോകത്തുനിന്നോ ആണ് ആ അനുഭൂതിയുടെ ഉത്ഭവം. അതുകൊണ്ട് അതിനെ അറിയാൻ നമുക്കാവുന്നില്ല. അതിന്റെ മൂല്യവും ശക്തിയും അറിയുമ്പോഴും മനുഷ്യമനസ്സിന് അതിനോടടുക്കാൻ ഭയമാണ്. കാലത്തിനപ്പുറത്തേക്കുള്ള അഗാധതയിലേക്കു നോക്കാൻ മനുഷ്യമനസ്സിന് വിമുഖതയാണ്. അനേകം മുഖങ്ങളോടുകൂടിയ വികാരരഹിതമായ ഒരു ശീതളസ്പർശമാണത്. ആ തണുത്ത സ്പർശത്തിൽ മനുഷ്യൻ മൃത്യുവിനെ മുഖത്തോടുമുഖം കാണുന്നു. നീഷേയുടെ വാക്കുകളിൽ പറഞ്ഞാൽ നമ്മുടെ -മനുഷ്യരുടെ- മൂല്യബോധത്തിന്റെയും സൗന്ദര്യശാസ്ത്ര

ത്തിൻെറയും മാനദണ്ഡങ്ങളെ അത് തകർത്തുകളയുന്നു. ഇത്തരമൊരു കവിത രചിക്കുന്ന വ്യക്തിയ്ക്ക് സാധാരണജീവിതത്തിലെ വ്യക്തിഗതാനുഭവങ്ങൾക്കപ്പുറത്ത് ഏതോ ഒരമാനുഷമായ അനുഭൂതി ഉണ്ടായിട്ടുണ്ടാവണം എന്ന് യുങ് കരുതുന്നു. ആ അനുഭൂതി കവിയ്ക്ക് ഒരു വലിയ 'Shock' ആയിരുന്നിരിക്കാം. എങ്കിലും അദ്ദേഹത്തിൻെറ കാവ്യത്തിൽ ഒരിടത്തും ആ അനുഭൂതിയല്ലാതെ മറ്റൊന്നും വിവിധ രൂപത്തിലും വർണ്ണത്തിലുമായി വരച്ചു കാട്ടപ്പെടുന്നില്ല. ആ ചിത്രങ്ങളിലൂടെ, സിംബലുകളിലൂടെ കവി അദ്ദേഹത്തിൻെറ അനുഭൂതിയുടെ ആഴക്കടലിലേയ്ക്ക് ഒന്നെത്തിനോക്കാൻ നമ്മെ അനുവദിക്കുന്നു. ആ ദർശനം നാമറിയാത്ത മറ്റേതോ ലോകത്തിൻെറ ദർശനമാണ്. ആത്മാവിൻെറ ഒരവ്യക്തചിത്രമാണ്. മനുഷ്യൻ ഭൂമുഖത്ത് ഉത്ഭവിക്കുംമുമ്പുള്ള പ്രപഞ്ചസൃഷ്ടിയുടെ കാലത്തേയ്ക്കും, ഒരിക്കലും ജനിച്ചിട്ടില്ലാത്തവരും ജനിക്കാൻ പോകുന്നവരുമായ എല്ലാ മനുഷ്യരുടെ കാലഘട്ടങ്ങളിലേക്കും നമ്മെ നയിക്കുന്ന ദർശനമാണ്. ഇതെല്ലാം കൂടിച്ചേർന്ന എന്തോ ഒന്നാണ്.

കവിയ്ക്ക് ഇത്തരമൊരു സൃഷ്ടിക്കാവശ്യമായ വസ്തുക്കൾ എവിടെനിന്നു കിട്ടി? നമ്മെ അത്ഭുതപരതന്ത്രരാക്കുകയും നമുക്ക് ദുർഗ്രഹമായിത്തോന്നുകയും ചെയ്യുന്ന ഈ പ്രപഞ്ചം ഈ വ്യക്തി എവിടെനിന്നു ദർശിച്ചു? സാധാരണക്കാരനും നിരൂപകനും ഒരുപോലെ അതിൽനിന്ന് അകന്നു നിൽക്കുന്നു. ചിലർ കരുതുന്നു ചരിത്രവും, മിഥോളജിയുമാണ് കവികൾക്ക് തൻെറ ദാർശനികസൃഷ്ടികൾക്കുള്ള അസംസ്കൃതവസ്തുക്കൾ നൽകിയതെന്ന്. ഇതു പൂർണ്ണമായും ശരിയല്ല. ചരിത്രത്തിൽ ദാർശനികകവിതയിലുള്ള ചൂടും പ്രകാശവും ശക്തിയുമില്ല. മിഥോളജിയും കുറെ കഥകൾ മാത്രമാണ്. കവിയുടെ ദുർഗ്രാഹ്യത, കവി തൻെറ പാണ്ഡിത്യപ്രകടനത്തിനായി കല്പിച്ചുകൂട്ടി ഉണ്ടാക്കിവെച്ചതാണെന്നുകൂടി നിരൂപകൻമാരെക്കൊണ്ടു പറയിക്കുന്നതായി യുങ് കണ്ടെത്തുന്നു. എന്തിന് കവി തൻെറ അനുഭൂതിപ്രപഞ്ചത്തെ നമ്മിൽനിന്ന് മറച്ചുവെച്ച് അതിൻെറ സൂചനമാത്രം നൽകുന്നു? ഫ്രോയിഡ് ഇതിനെ ഒരു മനോരോഗമാണെന്ന് കരുതി. ദർശനമുണ്ടാവുന്നത് മനോരോഗത്തിൻെറ ലക്ഷണമാണെന്ന ഫ്രോയിഡിയൻ സിദ്ധാന്തം പെട്ടെന്നു പ്രചരിച്ചു. ഫ്രോയിഡിയൻ സിദ്ധാന്തത്തെ ഇങ്ങനെ ചുരുക്കിപ്പറയാം. വ്യക്തിഗതമായ ഒരനുഭവത്തിൽനിന്നാണ് ഒരു ദർശനമുണ്ടാവുന്നതെങ്കിൽ ദർശനം യാഥാർത്ഥ്യത്തിന്നു പകരംനിൽക്കുന്ന ഒന്നാണ്. (Substitute for reality) - ഡോക്ടറുടെ ഭാഷയിൽ ഒരു രോഗലക്ഷണം. മനുഷ്യൻ തൻെറ പ്രായോഗികതയിലും തർക്കബുദ്ധിയിലും അഹങ്കരിക്കുന്നവനാകയാൽ ഈ പ്രപഞ്ചം കവിയുടെ ദർശനത്തിൽ കാണുന്നതുപോലെ ക്രമബദ്ധമാണെന്നു വിശ്വസിക്കാൻ കൂട്ടാക്കുന്നില്ല. അതിനാൽ ദാർശനികൻമാർ കണ്ടെത്തുന്ന പൂർണ്ണതയെ അംഗീകരിക്കുന്നില്ല. അപൂർണ്ണമായ ഒന്നിൽ പൂർണ്ണത കണ്ടെത്താനാവുന്നത് രോഗലക്ഷണമാണെന്ന് ഫ്രോയ്ഡ് വിധിക്കുന്നു. അങ്ങനെ ദാർശനികനായ സ്രഷ്ടാവ് 'നുണയുടെ സ്രഷ്ടാവാ'യിട്ടോ, 'രോഗത്തിൻെറ

സൃഷ്ടി'യായിട്ടോ ചിത്രീകരിക്കപ്പെടുന്നു. നമ്മുടെ മിഥോളജിയിലെ ബ്രഹ്മാവിനു പറ്റിയ അതേ അമളി ഫ്രോയിഡീയൻ തത്ത്വശാസ്ത്രപ്രകാരം ദാർശനികനായ കവിക്കും സംഭവിക്കുന്നു.

കാവ്യത്തിൻെറ മാനസികാപഗ്രഥനത്തിൽനിന്ന് കവിയുടെ മാനസികാവസ്ഥയിലേക്കാണ് ഈ ഫ്രോയിഡിയൻ സമീപനം നമ്മെ നയിക്കുന്നത് എന്ന് യുങ് കണ്ടെത്തി. സ്രഷ്ടാവ് തൻെറ സൃഷ്ടിയെ നിസ്സാരമായി കരുതിയോ, ഒരു പശ്ചാത്തലയവനികയാക്കിയോ, ദുഃഖത്തിൻെറ പ്രഭവസ്ഥാനമാക്കിയോ അതോ ഒരു നേട്ടമാക്കിയോ എന്നതല്ല കാവ്യത്തിൻെറ മാനസികാപഗ്രഥനത്തിനൊരുങ്ങുന്ന സൈക്കോളജിസ്റ്റിൻെറ പ്രശ്നം. ആ കാവ്യത്തിൻെറ മൂലസ്രോതസ്സായി വർത്തിച്ച അനുഭൂതി അഥവാ ദർശനമാണ് ഇവിടെ പഠനവിഷയമാക്കേണ്ടത്. സാധാരണക്കാരൻെറ അനുഭൂതിയിൽനിന്ന് വ്യത്യസ്തമായ ഒന്നാണത് എന്നതുകൊണ്ടു മാത്രം അത് സാങ്കല്പികമായോ, നുണയായോ, രോഗമായോ കരുതേണ്ടതുണ്ടോ? ദർശനം സാധാരണ മാനവവികാരങ്ങളേക്കാൾ വ്യക്തിയുടെ ഉള്ളിൽത്തട്ടുന്ന ആഴത്തിലുള്ള ഒന്നാണെന്ന് യുങ് കണ്ടെത്തി. യുക്തിവാദികൾ (reason mongers എന്നാണ് യുങ് ഉപയോഗിച്ച വാക്ക്) എന്തൊക്കെ പറഞ്ഞാലും അത് പ്രാക്തനവും സ്വാഭാവികവുമായ ഒരനുഭൂതിയാണ്. അത് ഒരു രോഗത്തിൻേറയും ലക്ഷണമല്ല. അതൊരു സിംബോളിക് പ്രകാശനമാണ്- ഉൺമയിൽ സ്ഥിതിചെയ്യുന്ന പരമസത്യമായ ഏതോ ഒരു ശക്തിയുണ്ട്. അനിർവ്വചനീയവും അറിയാനാവാത്തതുമായ ആ ശക്തിയുടെ പ്രകാശനമാണ് ദർശനം എന്ന് യുങ് പ്രഖ്യാപിച്ചു. ഇത്തരം ദർശനമുണ്ടാവുന്ന ഒരു വ്യക്തിയുടെ ഉള്ളിൽനിന്ന്, (നിറഞ്ഞു കവിഞ്ഞൊഴുകുന്ന അനുഭൂതിയിൽ നിന്ന്) ഉണ്ടാവുന്നതാണ് ദാർശനികകവിത. അതിൽ നുണയൊ സങ്കല്പമൊ അല്ല 'സത്യ'മാണുള്ളത്. ദർശനം സാധാരണ മനുഷ്യബുദ്ധിയുടേയും വികാരങ്ങളുടേയും അനുഭൂതിതലങ്ങളിൽനിന്ന് അപ്പുറത്തുള്ള ഒരു തലത്തിലായതുകൊണ്ട് അത് നിഗൂഢമായ ഏതോ രഹസ്യതലമാണെന്ന് നാം കരുതുന്നു. ആ രഹസ്യതലത്തിൽ ചെകുത്താനും യക്ഷിയും ഗന്ധർവ്വനുമൊക്കെയുണ്ടെന്ന ഭയംകൊണ്ട് മനുഷ്യൻ അങ്ങോട്ടു നോക്കാൻ ഭയപ്പെടുന്നു. (deisidamonia--fearofdemons) ശാസ്ത്രത്തിൻേറയും യുക്തിയുടേയും കവചമണിഞ്ഞ് മനുഷ്യൻ ആ സാങ്കല്പികകഥാപാത്രങ്ങളോടു യുദ്ധത്തിനൊരുങ്ങുന്നു. വാസ്തവത്തിൽ ആ രഹസ്യതലത്തിൽ എന്താണുള്ളത്? എല്ലാറ്റിനേയും തന്നിൽ ഒതുക്കുന്ന അദ്വൈതത്തിൻെറ ആനന്ദലഹരി മാത്രം. അനേകം താരാഗണങ്ങൾ നിറഞ്ഞ ആകാശമാർഗ്ഗത്തിൽനിന്ന് ആ ലഹരി തൻെറ 'വാഹന'മായി ഒരു കവിയെ തെരഞ്ഞെടുക്കുന്നു. അയാളിൽ ഒരു അനുഭൂതിപ്രപഞ്ചത്തെ ദർശനമായി വിടർത്തുന്നു. അപ്പോൾ താരങ്ങളേയും പുൽക്കൊടിയേയും ഒപ്പം തൊട്ടിലാട്ടുന്ന ഒരു സ്നേഹത്തിൻെറ മടിയിൽ കവി നിശ്ചിന്തനായി, സുരക്ഷിതമായി മയങ്ങുന്നു. ആ സുഖാനുഭൂതിയുടെ ശീലുകളെ, ആ അമ്മയുടെ താരാട്ടുപാട്ടിൻെറ മാധുര്യത്തെ, നമുക്കായി പകർന്നുനൽകുന്നു.

പൂന്തിങ്കളിൽ പങ്കമണച്ച ധാതാ-

വപൂർണ്ണതയ്ക്കേ വിരചിച്ചു വിശ്വം

എന്ന് കവിയിലെ മനുഷ്യനറിയാം. അതുപറയുന്നത് കവിയിലെ യുക്തിവാദിയാണ്. പക്ഷെ, ആ യുക്തിവാദിയെ അമ്മ തൻെറ 'കവച'ങ്ങൾ അഴിച്ചുവെപ്പിച്ച് അകംപുറം തിരിയ്ക്കുന്നു. യുക്തിയുടെ മുനകളെ ചെത്തിമിനുസപ്പെടുത്തുന്നു. യുങ്ങിൻെറ ആർക്കിടൈപ്പുകളിൽ 'കലക്ടീവ് അൺകോൺഷ്യസ്' ആണ് ദർശനമായിത്തീരുന്നത്. അതിൽനിന്നാണ് വ്യക്തിയുടെ ബോധം ജനിക്കുന്നത്. ബോധത്തിൻെറ മൂലസ്രോതസ്സായ Collectice unconscious പൂർവ്വജൻമവാസനകളുടെ ഫലമായി ജനിക്കുമ്പോൾതന്നെ മനുഷ്യന് ലഭിക്കുന്ന ഒന്നാണ്. പ്രാക്തനസ്മൃതികളുടെ ഒരു ഭണ്ഡാഗാരത്തിൽ നിന്നു ലഭിക്കുന്ന അമൂല്യരത്നങ്ങളാണ് ദാർശനിക കവിതകൾ എന്നും, ബോധതലത്തിലും യുക്തിതലത്തിലും ക്രമബദ്ധമല്ലാത്തതെന്ന് മനുഷ്യന് 'തോന്നുന്ന' ഈ പ്രപഞ്ചത്തിലെ, യഥാർത്ഥത്തിൽ ഉൺമയായ ക്രമബദ്ധതയെ അവ നമുക്കു ചൂണ്ടിക്കാട്ടിത്തരുന്നു എന്നും യുങ്ങ് പ്രസ്താവിച്ചു. സ്വപ്നത്തിൽ ദർശനം പോസിറ്റീവ് ആയും, ഭ്രാന്തിൽ നെഗറ്റീവ് ആയും കാണപ്പെടുന്നു. എല്ലാ ദാർശനികൻമാരും ഭ്രാന്തൻമാരാണെന്നും എല്ലാ ദർശനവും ഭ്രാന്താണെന്നും സ്ഥാപിക്കുന്നതിലെ യുക്തിഭംഗം യുങ്ങ് വളരെ വ്യക്തമായി പ്രതിപാദിച്ചു.

യുങ്ങിൻെറ സിദ്ധാന്തം ശങ്കരൻെറ സിദ്ധാന്തത്തോട് അടുത്തുനിൽക്കുന്നു. 'സൃഷ്ടി' സ്വയം പൂർണ്ണനായ ഒരാളിൽനിന്ന് കവിഞ്ഞൊഴുകുന്ന ആനന്ദമാണ് ശങ്കരനെ സംബന്ധിച്ചേടത്തോളം. അത് 'സത്യ'മാണ്, 'സുന്ദര'മാണ്. അതിൻെറ മൂലസ്രോതസ്സായ നിഗൂഢതലത്തിൽ സ്രഷ്ടാവ് സ്വാനുഭൂതിയുടെ ആനന്ദലഹരിയിൽ ആറാടാതെ വയ്യ. അതിനെക്കുറിച്ച് ഗദ്യത്തിൽ പ്രതിപാദിക്കുമ്പോൾ കവി താർക്കികനും പണ്ഡിതനുമാണ് എന്നേ തോന്നൂ. ക്രമബദ്ധമല്ലാത്ത, ചഞ്ചലമായ പ്രകൃതി 'മായ' അഥവാ തോന്നലാണ്. അതിന്നുപിന്നിലും ഉപരിയും അതിനെ ഉൾക്കൊണ്ടുകൊണ്ടും ക്രമബദ്ധവും, സമ്പൂർണ്ണവും അചഞ്ചലവുമായ ഒന്നുണ്ട്. അതിൻെറ ദർശനം അഥവാ അനുഭൂതിയാണ് എല്ലാ സൗന്ദര്യശാസ്ത്രങ്ങളുടേയും കലകളുടേയും അടിത്തറ.

നാലപ്പാടൻെറ കാവ്യങ്ങളെ മനശ്ശാസ്ത്രപരമായി മാത്രം പഠിച്ചാൽ ആ പഠനം അപൂർണ്ണമായിരിക്കും. ശങ്കരൻേറയും യുങ്ങിൻേറയും സിദ്ധാന്തങ്ങളെ അവലംബിച്ച് അദ്ദേഹത്തിൻെറ ദാർശനിക കവിതകളെ സമീപിച്ചാൽ, അവയ്ക്കു പിന്നിൽ ഉള്ള അനുഭൂതിപ്രപഞ്ചത്തിലേക്കുള്ള വാതിൽ തുറന്നു കിട്ടും. 'അഭയ'ൻമാരായ ആർക്കും അവിടേയ്ക്കു പ്രവേശിക്കാം. ആനന്ദലഹരിയിൽ ആറാടുകയും ചെയ്യാം.

## റൊമാൻറിക് കവി

18-ാം നൂറ്റാണ്ടിൽ ഇംഗ്ലീഷുസാഹിത്യരംഗത്ത് റൊമാൻറിസിസം പ്രകടമായിരുന്നില്ല. പോപ്പും ജോൺസണും ഡ്രൈഡണും റൊമാൻറിക്

കവികളായിരുന്നില്ല. ബ്ലേക്കിൻെറ ആവിർഭാവത്തോടുകൂടിയാണ് റൊമാൻറിക് കവിത ആംഗലസാഹിത്യത്തിൽ വേരൂന്നുന്നത്. കോളറിഡ്ജിലൂടെയും വേർഡ്സ്‌വർത്തിലൂടെയും വളർന്ന് ഷെല്ലിയിലും കീറ്റ്സിലും അതവസാനിച്ചു. പിന്നെയും ഒരുപാട് കാല്പനികകവികൾ ഉണ്ടായെങ്കിലും ഇവരാണ് റൊമാൻറിക് കവികളെന്നു പേരെടുത്തവർ.

നാലപ്പാടൻ ഒരു കാല്പനിക കവിയായിരുന്നുവോ? അദ്ദേഹത്തിൻെറ കാല്പനിക കവിതയുടെ പ്രത്യേകതകൾ എന്ത്? യൂറോപ്പിലെ റൊമാൻറിക് കവികളിൽനിന്ന് അദ്ദേഹം എങ്ങനെ വ്യത്യസ്തതപുലർത്തുന്നു? ഈ ചോദ്യങ്ങളിലേക്കു പ്രവേശിക്കുംമുമ്പ് കാല്പനികതയുടെ ചില സാമാന്യഗുണങ്ങൾ അറിയണം.

## 18-ാം നൂറ്റാണ്ടിലെ ക്ലാസിക്കൽ പ്രസ്ഥാനം

(പോപ്പ്, ജോൺസൺ, ഡ്രൈഡൻ)

വികാരങ്ങൾക്കു സ്ഥാനമില്ല.

മനുഷ്യൻെറ സാമാന്യാനുഭവത്തിനല്ലാതെ, വ്യക്തിയ്ക്ക് പുതിയ ലോകങ്ങൾ സൃഷ്ടിക്കാനുള്ള കഴിവിൽ വിശ്വാസമില്ല.

കവി സ്രഷ്ടാവല്ല – ഒരു വ്യാഖ്യാതാവ് മാത്രം. എല്ലാവർക്കും അറിയാവുന്ന കാര്യങ്ങളെ ഒന്നുകൂടി അണിയിച്ചൊരുക്കി പറയുന്നു.

അറിയാത്തതും അപരിചിതവുമായ ലോകങ്ങളിലേക്കു പ്രവേശിക്കുന്നില്ല.

അത്ഭുതങ്ങളിൽ വിശ്വാസമില്ല.

സാധാരണ കാണുന്ന വസ്തുക്കളും അനുഭവങ്ങളും ഏറ്റവും ഭംഗിയിൽ ചിത്രീകരിക്കണം. അതുമാത്രമാണ് സത്യം.

## റൊമാൻറിക് പ്രസ്ഥാനം

(ബ്ലേക്ക്, വേർഡ്സ് വർത്ത്, കോളറിഡ്ജ്, കീറ്റ്സ്, ഷെല്ലി.)

ഭാവനയാണ് പരമപ്രധാനം.

ഭാവനയില്ലാതെ കവിതയില്ല.

ഭാവനയിലുള്ള വിശ്വാസം ആത്മവിശ്വാസമാണ്. വ്യക്തിയിലുള്ള വിശ്വാസമാണ്.

മനുഷ്യന് മനോഹരമായ സങ്കല്പലോകങ്ങൾ സൃഷ്ടിക്കാം.

അത് മിഥ്യാലോകമല്ല. സത്യലോകമാണ്. അതിനെ തടയുന്നത് വ്യക്തിയുടെ പൂർണ്ണതയെ തടയലാണ്.

ഭാവനയെ സാമാന്യബുദ്ധിയ്ക്കുവേണ്ടി തള്ളിപ്പറയുന്നവരുടെ കവിതയ്ക്ക് ശക്തിയില്ലാതായിത്തീരുന്നു.

മനുഷ്യൻ അവൻെറ ആത്മാവിൻെറ അനന്തമായ കഴിവുകൾ കണ്ടെത്തണം. അവയെ ധീരമായി തൻെറ കലയിലൂടെ പ്രഖ്യാപിക്കണം. പുതിയ മനസ്സുകളിൽ (പുതുതലമുറ) പുതിയ ആശയലോകങ്ങൾ കെട്ടിപ്പടുക്കാൻ ശക്തിയുള്ളതാവണം കവിത.

ലോക്കിന്റെ തത്ത്വശാസ്ത്രവും ന്യൂട്ടന്റെ ക്ലാസിക്കൽ മെക്കാനിക്സുംകൂടി, യാന്ത്രികമായ പുറം ലോകത്തിനു മുന്നിൽ മനുഷ്യാത്മാവിന്റെ കഴിവുകൾ നിഷ്പ്രഭങ്ങളെന്നും, മനസ്സ് അതിനെ നോക്കി നിൽക്കയല്ലാതെ ഒരു പങ്കും ആ പ്രക്രിയയിൽ വഹിക്കുന്നില്ലെന്നും തത്വചിന്തകരെക്കൊണ്ടും കവികളെക്കൊണ്ടും അംഗീകരിപ്പിച്ച കാലത്താണ് റൊമാൻറിസിസം ജനിച്ചത്. ലോകയന്ത്രം തിരിക്കാനുള്ള ഒരു 'മെക്കാനിക്ക്' ആയിട്ടു മാത്രമെ ദൈവത്തെ സങ്കല്പിക്കാൻ ശാസ്ത്രത്തിനായുള്ളു. വിചാരമെന്നാൽ താർക്കികവിചാരം മാത്രമായി. വിചാരം താർക്കികം മാത്രമല്ല, അനുഭൂതിയും കൂടിയാണെന്ന് റൊമാൻറിക്കുകൾ വാദിച്ചു. പ്രപഞ്ചം ശാസ്ത്രജ്ഞൻ തർക്കബുദ്ധികൊണ്ട് വ്യാഖ്യാനിക്കുന്ന യന്ത്രം മാത്രമല്ല. കവിയുടെ അനുഭൂതിപ്രപഞ്ചം കൂടിയാണ്.

ലോക്കിനെ സംബന്ധിച്ചേടത്തോളം ആശയങ്ങളെ മിശ്രിതമാക്കി സങ്കല്പത്തിൽ ഉണ്ടാക്കുന്ന മനോഹരദൃശ്യങ്ങളാണ് കവിതകൾ. അതിന് ധാർമ്മികമായ ചുമതലകളില്ല. സത്യത്തെക്കുറിച്ച് ഉൾക്കാഴ്ചയുമില്ല. ആശയവാദികളായ റൊമാൻറിക്കുകൾ ഇതിനെ എതിർത്തു. മനുഷ്യമനസ്സാണ് എല്ലാ വിചാരത്തിൻേറയും (ശാസ്ത്രചിന്തയുടേതടക്കം) കേന്ദ്രബിന്ദു അതാണ് നിയന്ത്രിക്കുന്ന ശക്തി. സങ്കല്പം മനസ്സിന്റെ പ്രവൃത്തിയാണ്. അതിനാൽ ആത്മീയോർജ്ജത്തിന്റെ സ്രോതസ്സാണ് മനസ്സെന്നവർ കരുതി. അതിനെത്തന്നെ അവർ ദൈവീകശക്തിയെന്നു വിളിച്ചു. മനസ്സിന്റെ സങ്കല്പശക്തിയെ ഉപയോഗിക്കുക എന്നുവെച്ചാൽ ഈശ്വരശക്തിയെ ഉപയോഗിക്കലാണെന്ന് ബ്ലേക്ക് അഭിമാനപൂർവ്വം പ്രവചിച്ചു. അങ്ങനെ മനുഷ്യമനസ്സു സൃഷ്ടിക്കുന്ന പ്രപഞ്ചങ്ങളാണ് ശാശ്വതപ്രപഞ്ചങ്ങൾ എന്ന് റൊമാൻറിക്കുകൾ കരുതി. സങ്കല്പശക്തി അമാനുഷമായ ഒരു ശക്തിയാണെന്നും കവിത ആ ശക്തിയുടെ 'മാജിക്ക്' ആണെന്നും അവർ പറഞ്ഞു. ആ ശക്തിയാണ് വാസ്തവത്തിൽ സത്യമെന്നും യഥാർത്ഥമെന്നും വിളിക്കപ്പെടേണ്ടതെന്ന് സ്ഥാപിച്ചു.

കവികളുടെ ഈ ശക്തിയെക്കുറിച്ച് റൊമാൻറിക് കവികൾക്കു മുമ്പും ചിലർ ചിന്തിച്ചിട്ടുണ്ട്, പറഞ്ഞിട്ടുമുണ്ട്. എലിസബത്തൻ കാലഘട്ടത്തിൽ ഷേക്സ്പിയർ പറഞ്ഞു.

The poet's eye in a fine frenzy rolling
Doth glance from heaven to earth
From earth to heaven

ആകാശത്തിൽനിന്നു ഭൂമിയിലേക്കും തിരിച്ചുമുള്ള ആ നോട്ടത്തിൽ സങ്കല്പങ്ങൾ അവ്യക്തരൂപങ്ങളായി മനസ്സിലെത്തുന്നു. തൂലിക അവയ്ക്കു വ്യക്തരൂപം നൽകുന്നു. അങ്ങനെ ശൂന്യതയ്ക്ക് ഒരു പേരു നൽകപ്പെട്ടതാണ് കവിത. (gives to aeiry nothing a local habitation and name)

സങ്കല്പം ഒരു ഭ്രാന്താണെന്നു പറയുന്നവർക്ക് ഇതു കേട്ടാൽ സന്തോഷമാവും. പക്ഷെ ഷേക്സ്പിയർ സങ്കൽപത്തിൽനിന്നുണ്ടാവുന്ന ആരാദ്ധ്യമായ ഒരു വളർച്ചയെക്കുറിച്ചറിഞ്ഞിരുന്നു എന്നു മറന്നുകൂടാ –

More witnesseth than fancy's images
And grows to something of great constancy
But howsoevers, strange and admirable.

അദ്ദേഹം ശൂന്യതയിലെ ചൈതന്യത്തെ തിരിച്ചറിഞ്ഞിരുന്നു. ബേ
ക്കൺ കവിതയെ നിരുപദ്രവകരവും രസകരവുമായ ഒരു വിനോദമായെ
ണ്ണി. സങ്കല്പം, സാധാരണക്കാരൻെറ ബുദ്ധിക്ക് ദൃശ്യമാവാത്ത ചിലതിനെ
കവിക്ക് കാണിച്ചുകൊടുക്കുന്നു. അത് ഒരു അന്തർദ്ദർശനവുമായി ബന്ധ
പ്പെട്ടിരിക്കുന്നു. കവിതകൾ അന്തഃപ്രചോദനത്തിൽനിന്നു ജനിക്കുന്നു. അ
തിനാൽ അവയിൽ സത്യവും ഭാവനയും ഉണ്ട്. അതുകൊണ്ട് ഭാവന
എന്നുപറയുന്നത് ഒരിക്കലും ദുഃഖത്തിൽനിന്നോ, ജീവിതത്തിൽനിന്നോ
ഉള്ള ഒളിച്ചോട്ടമല്ല. വെറുമൊരു വിനോദവുമല്ല. നമ്മുടെ കൺമുന്നിൽ
കാണുന്ന വസ്തുക്കൾക്ക് സർവ്വാശ്ലേഷിയായ ഏതോ അമേയശക്തിയുമായി
ബന്ധമുണ്ടാവണം. ഇല്ലായിരുന്നെങ്കിൽ അവ നമ്മെ പ്രചോദിപ്പിക്കുമായി
രുന്നില്ല. പ്രകൃതിനിയമങ്ങളെ മനസ്സിലാക്കുന്ന ശാസ്ത്രത്തിൽനിന്നും, സാ
മാന്യസത്തയെ ഗ്രഹിക്കുന്ന വരട്ടുതത്ത്വവാദത്തിൽനിന്നും വ്യത്യസ്തമായ
ഒരാത്മീയ സമീപനമാണത്. പ്രപഞ്ചത്തെ നിലനിർത്തുന്ന അദൃശ്യശക്തി,
ഈ ദൃശ്യലോകത്തിലാണ് വ്യാപരിക്കുന്നത്. ഈ ചിന്തകളോടുകൂടി
ലോകത്തെ സ്വതന്ത്രമായി വീക്ഷിക്കുന്ന വ്യക്തിയെയാണ് റൊമാൻറിക്
കവി എന്നു വിളിക്കുന്നത്. അയാൾ കണ്ട വസ്തുക്കൾ വെറുതെ വർണ്ണി
ക്കുന്ന ആളല്ല. വെറും വ്യാഖ്യാതാവല്ല. വസ്തുക്കളിലെ നിഗൂഢതത്ത്വം
ദർശിക്കുന്നവനാണ്. വസ്തുക്കൾ അയാൾക്ക് പ്രകാശിക്കുന്ന സിംബലുകളാ
ണ്. കവിയുടെ റൊമാൻറിക് കണ്ണുകളിലൂടെ നോക്കുമ്പോഴാണ് പ്രകൃതി
യിലെ നിസ്സാരവസ്തുക്കൾക്ക് ഇത്തരമൊരു പ്രകാശം ലഭിക്കുന്നത്. ഒരു
മൺതരിയിൽ ഒരു പ്രപഞ്ചത്തെ കണ്ടപ്പോഴാണ് ബ്ലേക്ക് കാല്പനികതയുടെ
കവിയാവുന്നത്. രാത്രിയും, പകലും താൻ ഒരു മഹദ്സാന്നിദ്ധ്യത്തിൻെറ
മുന്നിലാണെന്നും ആ ദൃഷ്ടി തന്നിൽനിന്നോ തൻെറ ദൃഷ്ടി അതിൽ
നിന്നോ വ്യതിചലിക്കുന്നില്ലെന്നുമുള്ള ബോധം റൊമാൻറിക് കവിയ്ക്ക്
ഒരു ദിവ്യപരിവേഷം നൽകുന്നു. മഹത്തായ ആ സാന്നിദ്ധ്യം കവിയുടെ
മുമ്പിൽ വ്യക്തമാകുമ്പോൾ സൃഷ്ടി നടക്കുന്നു. സൃഷ്ടി നടക്കുമ്പോൾ
അതാ, അത് വീണ്ടും മറ്റൊരു കണ്ണിനു വ്യക്തമാകുന്നു. അഭിവ്യക്തി
--സൃഷ്ടി--അഭിവ്യക്തി--സൃഷ്ടി ആ കണ്ണി നിരന്തരം നീളുന്നു. തൻെറ
ചിന്തയും തൻെറ അനുഭൂതിയും അങ്ങനെ അനശ്വരമാകുന്നു. ഈ അറി
വാണ് കവിയെ ഈശ്വരതുല്യനാക്കുന്നത്. താൻ പുതുതായൊന്നും സൃ
ഷ്ടിച്ചില്ലെങ്കിൽ മറ്റൊരാളുടെ അടിമയായിപ്പോകുമെന്ന് ബ്ലേക്ക് കരുതിയി
രുന്നു. തൻെറ കർമ്മം സൃഷ്ടിയാണ്, താരതമ്യമല്ല, തർക്കചിന്തയുമല്ല
എന്നദ്ദേഹം പറഞ്ഞു. ബ്ലേക്കിൻെറ The Sick Ross, Ah- Sunflower എന്നീ
കവിതകളുടെ സഹോദരിയായിട്ടാണ് ആശാൻെറ വീണപൂവ് പിറന്നുവീ
ണത്. മനുഷ്യൻെറ ഏറ്റവും വലിയ കഴിവാണ് സങ്കല്പമെന്നും സങ്കല്പ

ത്തിൻെറ അഭിവ്യക്തിയിൽ കവിത പിറന്നു വീഴുന്നതിൽ സ്രഷ്ടാവായ കവി ഒരു ദാർശനികനുമാണെന്നും ഷെല്ലി വിശ്വസിച്ചു.

ദാർശനികനായ കവി നിഷ്കളങ്കനുമായിരിക്കും. അടുക്കും ചിട്ടയുമില്ലാതെ, കുത്തഴിഞ്ഞ ഒരു ജീവിതം നയിച്ചുകൊണ്ട് ഒരു നിഷ്ക്കളങ്കത സാദ്ധ്യമല്ല. അജ്ഞാനത്തിലല്ല ജ്ഞാനത്തിലാണ് നിഷ്ക്കളങ്കത സ്ഥിതി ചെയ്യുന്നത് (unorganised innocence is an impossibility. Innocence dwells with wisdom; but never with ignorance) ജീവിതത്തിൻെറ ദുഃഖകരമായ പാഠങ്ങളിൽനിന്ന് കനത്ത പാടുകൾ ഏറ്റുവാങ്ങുമ്പോൾ, പിറന്നുവീണപ്പോൾ തന്നിലുണ്ടായിരുന്ന നിഷ്ക്കളങ്കതയെ, അനുഭവജ്ഞാനം അഥവാ വിവേകം വീണ്ടും കവിയ്ക്ക് ഒരു നിമിഷംകൊണ്ട് തിരിച്ചു തരുന്നു. ഇത് ഇടയ്ക്കിടെ ആവർത്തിക്കുമ്പോൾ കവിയുടെ ജീവിതം ധന്യമാകുന്നു.

മനുഷ്യൻ ഒരാട്ടിൻകുട്ടിയെപ്പോലെ നിഷ്ക്കളങ്കനായി പിറന്നു വീഴുന്നു. അവനിലെ ഈശ്വരത്വത്തിൻെറ നിഷ്ക്കളങ്കത മുതിരുമ്പോൾ നഷ്ടപ്പെടുന്നു. ആത്മാവിൻെറ രണ്ടു ഘട്ടങ്ങളെ ആട്ടിൻകുട്ടിയും പുലിയും സൂചിപ്പിക്കുന്നു. (സിംബലുകൾ) പുലി പിറക്കുമ്പോൾ ആട്ടിൻകുട്ടി നശിക്കുന്നു. ദുഃഖാനുഭവങ്ങൾ പുലിയെ നശിപ്പിച്ച് ആട്ടിൻകുട്ടിയാക്കുമ്പോൾ വീണ്ടും ആ ഈശ്വരത്വം നാം കാണുന്നു. ദുഃഖാനുഭവം പുലിയെ ആട്ടിൻകുട്ടിയാക്കുന്നത് അസാധാരണമായതിനാലാണ് കവി അസാധാരണനായിരിക്കുന്നത്. ആട്ടിൻകുട്ടിയെ പുലിയാക്കലാണ് സാധാരണഗതിയിൽ നാം കണ്ടുവരുന്നത്. അതിനാൽ വിപ്ലവകാരി ഒരു സാധാരണസംഭവം മാത്രമാണ്. ആദ്യം വിപ്ലവകാരിയായിട്ട് പിന്നെ കവിയായും ദാർശനികൻമാരായും തീരുന്നവരിലാണ് ഈ പ്രക്രിയയുടെ വികാസം നമുക്കു കാണാൻ സാധിക്കുക. ഇന്നത്തെ ലോകത്തെ മാറ്റി, പുതിയ ഒരു ലോകമാക്കാനുള്ള ഇഛ, വിപ്ലവകാരിയിലും റൊമാൻറിക് കവിയിലുമുണ്ട്. വേർഡ്സ്വർത്ത് ഒരിക്കൽ പറയുകയുണ്ടായി തൻെറ ഉള്ളിൽ ഇടയ്ക്ക് ഒരു വിപ്ലവകാരിയും ഇടയ്ക്ക് പ്രപഞ്ചത്തിന് അടിമപ്പെട്ട ഒരു അസാധാരണശാന്തതയും ഉണ്ടാവുന്നു എന്ന്.

ആത്മീയമായ ഒരു തകർച്ച അഥവാ ദുഃഖാനുഭവം ഉണ്ടാവുക. അതെങ്ങനെ സംഭവിച്ചു എന്ന് അന്വേഷണം ആരംഭിക്കുക. തനിയ്ക്കു നഷ്ടപ്പെട്ടതിൻെറ മാഹാത്മ്യത്തെക്കുറിച്ച് നിരീക്ഷണങ്ങളിലൂടെ മനസ്സിലാക്കുക. പൂർവ്വജൻമത്തിലെ ഒരോർമ്മയിലൂടെ അതിനെ വിശദീകരിക്കുക. അമൂല്യമായ ഒന്ന് നഷ്ടപ്പെട്ടാലും സ്വയം ആശ്വസിക്കുക. നഷ്ടബോധം- ഒരു പുതിയ കണ്ടെത്തൽ – സമാശ്വസനം. ഈ രീതിയാണ് വേർഡ്സ്വർത്തിൻെറ 'ശാശ്വതത്ത്വ'ത്തിൻെറ കവിതയിൽ കാണുക. കണ്ണുനീർത്തുള്ളിയിലും പിന്നീടുണ്ടായ കവിതകളിലും നാലപ്പാടൻ ഈ രീതി പ്രയോഗിക്കുന്നു. ജീവിതത്തെ മുഴുവൻ അദ്ദേഹം ഇങ്ങനെയാണ് നോക്കിക്കാണുന്നത്. ഗ്രീക്കു കവിയായ പിൻഡാറിൻെറ രീതി (Pindarik style) പതിനേഴാം നൂറ്റാണ്ടു മുതൽ ആംഗല കവികൾ ഉപയോഗിച്ചിട്ടുണ്ട്. ഗഹനവും ഗംഭീരവുമാകുമ്പോൾ ഈ രീതിയാണ് ഉചിതമെന്ന് റൊമാൻ

റിക് കവികൾ കണ്ടെത്തി. ഗഹനവിഷയങ്ങൾ കൈകാര്യം ചെയ്യുമ്പോൾ സാധാരണയായി കവിയുടെ തൂലികത്തുമ്പിൽനിന്ന് ഊർന്നുവീഴുന്ന ശബ്ദങ്ങളിലും ഗാംഭീര്യം തുളുമ്പുന്നു. സാധാരണ ഉപയോഗിക്കുന്ന പദ്യഭാഷയിൽനിന്നു വ്യത്യസ്തമായ ഒരു ഭാഷ അവർ അറിയാതെ പ്രയോഗിക്കുന്നു. വാത്മീകി ഒരു കദനകഥ പാടുമ്പോൾ തൻെറ തൂലികത്തുമ്പിൽനിന്ന് ഊർന്നുവീണത് വെറും പദ്യമല്ല കാവ്യമാണെന്നറിഞ്ഞത് അദ്ദേഹം ജ്ഞാനിയായതുകൊണ്ടാണ്. അറിഞ്ഞുകൊണ്ട് അത്തരം സൃഷ്ടി നടത്തുന്നതാണ് റൊമാൻറിസിസത്തിൻെറ പാരമ്യം. കവി ഉപയോഗിക്കുന്ന നൂതന ഭാഷ, ആ ഭാഷയിലുള്ള ആശയം, അതുപറയുന്ന രീതി- ഇവയെല്ലാം അനർഗ്ഗളമായി അനായാസമായി പ്രവഹിപ്പിക്കുന്ന ഒരനിഷേദ്ധ്യസാന്നിദ്ധ്യത്തിൻെറ നിരന്തരമായ ബോധം, ഇതെല്ലാം കൂടിയാലേ ഒരാൾ ഒരു റൊമാൻറിക് കവിയാവൂ എന്നു സാരം.

റൊമാൻറിക് കവിതയേയും കവിയേയും കുറിച്ച് ഇത്രയും വസ്തുതകൾ അറിഞ്ഞാൽ നാലപ്പാടൻ ഒരേസമയം ദാർശനികനും ഋഷിയും കാല്പനിക കവിയും ആയതെങ്ങനെ എന്നു വ്യക്തമാകും. കുമാരനാശാൻെറ വീണപൂവിൽ കാണുന്ന ദാർശനികതയും കാല്പനികതയും നാലപ്പാടൻെറ കണ്ണുനീർത്തുള്ളി മുതൽ അവസാനകവിതയായ 'അരുത്' വരെ അനർഗ്ഗളം പ്രവഹിക്കുന്നു. 'ഇടയ്ക്കുനില്ക്കാത്ത വിലാസഗാന'മാണ് ആ റൊമാൻറിക് സങ്കല്പം. സ്വന്തം സങ്കല്പങ്ങൾക്കു പ്രചോദനമായി പുറത്തും അകത്തും, ശരീരം നശിച്ചാലും ഇല്ലെങ്കിലും, എപ്പോഴും നിൽക്കുന്ന, തന്നെ സൂക്ഷിച്ചുനോക്കുകയും താൻ സൂക്ഷിച്ചുനോക്കുകയും ചെയ്യുന്ന, ഒരു മഹദ് സാന്നിദ്ധ്യത്തിൻെറ സന്ദേശമാണ് നാലപ്പാടൻെറ കവിത ഓരോ വാക്കിലും ഓരോ വരിയിലും നമുക്ക് തരുന്നത്. അതിൽ വെറും ലൗകികാനന്ദമല്ല. കൂടുതൽ സങ്കീർണ്ണമായ ഒരാനന്ദാനുഭൂതിയാണുള്ളത്. പ്രകൃതി ആനന്ദിപ്പിക്കുക മാത്രമല്ല, തന്നിൽ ഒളിഞ്ഞിരിക്കുന്ന ശക്തികളെ ഉണർത്തി ഉജ്ജീവിപ്പിക്കുകയും ചെയ്യുന്നു എന്ന അറിവും അതിലുണ്ട്. ഋഷിതുല്യമായ ആ ദർശനത്തിൽനിന്നാണ് ശിശുതുല്യമായ നാലപ്പാടൻെറ നിഷ്ക്കളങ്കത ജനിക്കുന്നത്. കാല്പനിക കവികളിൽ കോളറിഡ്ജിനെപ്പോലുള്ളവർ സ്വന്തം കാല്പനികതയിൽ മാത്രം വിശ്വസിച്ചു. ലഹരിവസ്തുക്കൾ കൊണ്ട് തങ്ങളുടെ കാല്പനികത വർദ്ധിക്കുമെന്നും, ഓപ്പിയം സ്വപ്നങ്ങളിൽനിന്ന് തനിക്ക് എന്നും എപ്പോഴും കവിത ലഭിക്കുമെന്നും കരുതി ജീവിതം നശിപ്പിച്ചു. ആത്മാർത്ഥതയുള്ള ഹൃദയം തനിക്കുണ്ടെന്ന് കൊട്ടി ഘോഷിച്ചു. പക്ഷെ ലോകം അതു വിശ്വസിച്ചില്ല. വേർഡ്സ്വർത്ത് അങ്ങനെ പ്രവർത്തിക്കുകയുണ്ടായില്ല.

തൻെറ സങ്കൽപ്പങ്ങളെ പ്രചോദിപ്പിക്കുന്ന മഹദ്ശക്തിയെ അറിഞ്ഞുകൊണ്ട് അദ്ദേഹം ജീവിച്ചു- രണ്ടും വ്യത്യസ്തമായ സങ്കല്പലോകങ്ങൾ. ഒരാൾ കപടലോകത്തെ ആത്മാർത്ഥമാക്കാൻ തൻെറ ഉള്ളിലെ സങ്കല്പലോകത്തിനു കഴിയുമെന്നു കരുതി താനറിയാതെ ആ കപടലോകത്തിൻെറ ഒരു ഭാഗമാവുകയും നിഷ്ക്കളങ്കത അവകാശപ്പെടുകയും ചെ

യ്യുന്നു. മറ്റൊരാൾ പ്രകൃതിയുടെ ഓരോ കണത്തിലും ഒരേ ശക്തിയുടെ പ്രവർത്തനം കണ്ട് ഒന്നിനേയും കപടമെന്നു വിളിക്കാൻപോലും ആവാതെ, ഓരോന്നിനേയും മാറോടു ചേർത്തു പുൽകി അനശ്വരതയുടെ സിംബലുകളാണ് അവയെന്നറിഞ്ഞ് ആനന്ദിക്കുന്നു. ആത്മാർത്ഥതയുടേതായ ആ പുതുലോകം കാണാൻ നമ്മെ ക്ഷണിക്കുന്നു. കപടലോകത്തിനപ്പുറത്തുള്ള കവിയുടെ ആത്മാർത്ഥമായ ഐശ്വരലോകത്തിലേക്ക് തന്റെ ഭാവനയുടെ ചിറകിൽ നമ്മെ ഉയർത്താൻ ശ്രമിക്കുന്നു. ഓരോ ദുഃഖാനുഭവവും ഓരോ വസ്തുവും നന്ദിപൂർവ്വം തിരിഞ്ഞുനോക്കാനുള്ളവയായി തീരുന്ന ഋഷിയ്ക്ക് സൗന്ദര്യവും ദുഃഖവും ഗാംഭീര്യവും മൂന്നായി വിഭജിക്കാനാവുന്നില്ല. അവയെല്ലാം കൂടിച്ചേർന്ന ഒരദ്വൈതത്തിന്റെ ഭാഷയാണദ്ദേഹത്തിന്റേത്. സുന്ദരവും സാധാരണക്കാർക്ക് ഭയവും വിസ്മയവും ജനിപ്പിക്കുന്നതുമായ ആത്മീയ വളർച്ചയാണത്. ഭയവും ദുഃഖവും ഒരു മനുഷ്യനെ അതിൽനിന്ന് ഓടിയൊളിക്കാനും മയക്കുമരുന്നിലും മദ്യത്തിലും സ്ത്രീസൗന്ദര്യത്തിലും തലപൂഴ്ത്തിയിരുന്ന് ഒട്ടകപ്പക്ഷിയെപ്പോലെ വിലപിക്കാനും പ്രേരിപ്പിക്കുന്നു. മറ്റൊരാളെ വിസ്മയപൂർവ്വം ഈ പ്രതിഭാസങ്ങളെ നിരീക്ഷിക്കാനും അതിൽനിന്ന് ഉയർന്ന ഒരു മാനസികജീവിതത്തിലേക്കും സൂക്ഷ്മദർശനത്തിലേക്കും സഞ്ചരിക്കാനും പ്രേരിപ്പിക്കുന്നു. രണ്ടുപേരും സ്രഷ്ടാക്കൾ, രണ്ടുപേരും റൊമാൻറിക് കവികൾ. പക്ഷെ അവരുടെ ലോകങ്ങൾ വ്യത്യസ്തങ്ങൾ.

റൊമാൻറിക് കവിയുടെ ഉള്ളിൽ അതിപ്രധാനമായ എന്തോ ഒന്ന് സംഭവിച്ചിട്ടുണ്ട്. അതിന്റെ പൂർണ്ണരൂപം ഗ്രഹിക്കാൻ വായനക്കാർക്ക് സാധിക്കുന്നില്ല. അതുകൊണ്ട് പലരും അതിനെ ദുർഗ്രാഹ്യമെന്നു വിളിച്ചു. കവിയുടെ ലക്ഷ്യം പൂർണ്ണമായി സാധിക്കണമെങ്കിൽ ദുർഗ്രാഹ്യത ഉണ്ടാവരുത് എന്നാണ് ഈ വാദത്തിനർത്ഥം.

കാല്പനികകവിതയിൽ കവി ഉപയോഗിക്കുന്ന വാക്കിൽ ദൃശ്യം, അർത്ഥം എന്നിവയെ ധ്വനിപ്പിക്കാൻ ഉള്ള ശക്തി വേണം. കവി ഉദ്ദേശിച്ചതിനെ ധ്വനിപ്പിക്കുക എന്നതാണ് വാക്കിന്റെ കർത്തവ്യം. 'ധ്വനി' എന്നു പറയുമ്പോൾ അതൊരു വിവരണമായിക്കൂടാ. അതേസമയം ധ്വനിക്കു മാത്രം പ്രാധാന്യം നൽകുമ്പോഴാണ് ദുർഗ്രാഹ്യത കടന്നുകൂടുന്നത്. ധ്വനി, ദൃശ്യം എന്നിവയ്ക്കു തുല്യപ്രാധാന്യം നൽകിയാൽ ദുരൂഹതയില്ല. കണ്ണുനീർത്തുള്ളിയിലോ പുളകാങ്കുരത്തിലോ ചക്രവാളത്തിലോ ദൃശ്യങ്ങൾക്ക് പ്രാധാന്യം നൽകാതിരിക്കുന്നില്ല. ധ്വനിയും ദൃശ്യവും തുല്യപ്രാധാന്യത്തോടെ അവയിൽ വരുന്നു. വെള്ളാരങ്കല്ല്, മൺതരി മുതലായ ദൃശ്യങ്ങൾ കവിയിൽ ഉളവാക്കുന്ന നിസ്സാരതാബോധം ധ്വനിപ്പിക്കുന്നത് വെറും 'ആശയ'ങ്ങളിലൂടെയല്ല. ഗഹനതത്ത്വത്തെ സരളമാക്കിയിരിക്കയാണ് കവി.

റൊമാൻറിക് കവികൾക്ക് 'സഗുണേശ്വര' സങ്കല്പമുള്ള ഒരു മതം അന്യമാണ്. സർവ്വേശ്വര മതമാണവരുടേത്. മനുഷ്യനും ദൈവവും രണ്ടാണെന്നവർ കരുതുന്നില്ല. ഏറ്റവും നികൃഷ്ടമായ ജീവിയിൽപോലും സൗ

ന്ദര്യം ദർശിക്കുന്നത് അത് 'ഈശ്വരത്വ'മുള്ള ഒരു സൃഷ്ടിയായതുകൊണ്ടാണ്. തിൻമയിൽ പോലും അവർ ഈശ്വരനെ കാണുന്നു. ദുഃഖങ്ങൾ സഹിക്കാനുള്ള കഴിവിനു പിന്നിൽ ഈ സർവ്വേശ്വരവാദമാണ്. സാമാന്യമായി ഇതൊക്കെ പറയാമെങ്കിലും ഓരോ റൊമാൻറിക് കവിയ്ക്കും അവനവൻേറതായ ഒരു ലോകമുണ്ട്. ഓരോരുത്തരുടെ സങ്കല്പലോകത്തിനും ചില പ്രത്യേകതകളുണ്ട്. ബ്ലേക്കും കീറ്റ്സും റൊമാൻറിസിസത്തിനുവേണ്ടി തത്ത്വചിന്തയെ തള്ളിപ്പറഞ്ഞിട്ടുണ്ട്. ആംഗലേയറൊമാൻറിക് പ്രസ്ഥാനത്തിൽ വിചാരം സങ്കല്പ വിചാരം മാത്രമാണ്. ശുദ്ധമായ വിചാരം (abstract thought) എന്നു പറയപ്പെടുന്ന ചിന്തക്ക് അവിടെ സ്ഥാനമില്ല. എന്നാൽ ഗെഥേയെപ്പോലുള്ളവർ നിരന്തരമായ ചിന്തകൊണ്ട് കാവ്യത്തിനും കവിയുടെ കവിത്വത്തിനും ശക്തിവർദ്ധിക്കുമെന്നതിൻെറ ഉദാഹരണങ്ങളായി ചൂണ്ടിക്കാണിക്കപ്പെടുന്നു. ഇന്ത്യയിൽ കവി, നടക്കുന്നതെല്ലാം വെറുതെ നോക്കിനിന്ന് വെറുതെ കുറെ വരികൾ കുറിച്ചിടുന്ന ലക്ഷ്യബോധമില്ലാത്ത ഒരു സ്വപ്നജീവിയല്ല, വെറും പണ്ഡിതനുമല്ല. വാത്മീകിയും വ്യാസനും ഒരേ സമയം റിയലിസ്റ്റും റൊമാൻറിസിസ്റ്റും, തത്ത്വജ്ഞാനിയും, സ്രഷ്ടാവും, ഋഷിയുമായിരുന്നു. നാലപ്പാടൻെറ പാരമ്പര്യം അവരുടേതായിരുന്നു. അതിനാൽ, ആംഗലേയ റൊമാൻറിക് പ്രസ്ഥാനത്തിനു വന്നുപെട്ട അവശതകളൊന്നും അദ്ദേഹത്തിൻെറ റൊമാൻറിസിസത്തെ ബാധിക്കുന്നില്ല. അദ്ദേഹം കവിതയെ ഒരു വെറും വിനോദമായി എടുത്തില്ല. അതിനെ ലഹരിവസ്തുക്കളിൽനിന്നും ഭൗതികസുഖങ്ങളിൽനിന്നും പ്രവഹിക്കുന്ന നൈമിഷികാനന്ദമാക്കാൻ കൂട്ടാക്കിയില്ല. അത് തന്നിൽനിന്ന് നഷ്ടപ്പെട്ടു പോകുമോ എന്ന് ഒരിക്കലും ഭയപ്പെട്ടില്ല. തത്ത്വചിന്തയെ തള്ളിപ്പറഞ്ഞാലേ താൻ കാല്പനികകവികളുടെ കൂട്ടത്തിൽ പെടൂ എന്നറിഞ്ഞിട്ടും തത്ത്വചിന്തയെ തള്ളിപ്പറഞ്ഞില്ല. കൂട്ടത്തിൽ പെടലല്ല, 'കവി'യായി ജീവിക്കലാണ് പ്രധാനമെന്നദ്ദേഹം കരുതി. ഈ വിധത്തിൽ കോളറിഡ്ജ്, വേർഡ്സ്വർത്ത്, ബ്ലേക്ക് മുതലായവരിൽനിന്നെല്ലാം തികച്ചും വ്യത്യസ്തനായിരുന്നു നാലപ്പാടൻ. അതീന്ദ്രിയമായ ഒരു ക്രമത്തിൽ വിശ്വസിക്കയാൽ അദ്ദേഹം ബൈറനിൽനിന്നു വ്യത്യസ്തനാണ്. സങ്കല്പലോകവും യഥാർത്ഥലോകവും തമ്മിൽ ബന്ധമില്ലെന്നു വിശ്വസിച്ച 'പോ',യ്ക്ക് അവ രണ്ടും ഒന്നാണെന്ന് കാണിച്ചുകൊടുക്കാൻ അദ്ദേഹത്തിനാവും. ദാന്തെഗാബ്രിയേൽ റോസെറ്റിയെപ്പോലെ തൻെറ ലോകത്തെ സൗന്ദര്യവസ്തുക്കളിലേക്കു മാത്രം ഒതുക്കിയില്ല നാലപ്പാടൻ. ഒരു സൗന്ദരവുമില്ലാത്ത വസ്തുക്കൾക്കും, ആ ലോകത്തിൽ സ്ഥാനമുണ്ട്. കവിതയ്ക്കു പുറത്ത് ഒരു ലോകമില്ലെന്നു കരുതുന്ന ഒരു തുണ സ്വിൻബേണിനെ, കവിതയ്ക്കു പുറത്തുള്ള വിശാലലോകത്തെ ആശ്ലേഷിക്കുന്ന നാലപ്പാടന് അനുകരിക്കാനാവില്ല, ഇങ്ങനെ റൊമാൻറിസിസത്തിൻെറ കവിയെങ്കിലും എല്ലാ ആംഗലറൊമാൻറിക് കവികളിൽനിന്നും സ്വതന്ത്രനും വ്യത്യസ്തനുമാണ് നാലപ്പാടൻ.

ഗ്രീക്കുകവിയായ പിൻഡാറിൻെറ രീതി അദ്ദേഹത്തിന് എവിടെ നിന്നു കിട്ടി? അത് വേർഡ്സ്‌വർത്തിൽനിന്നു സ്വീകരിച്ചതാണെന്നു കരുതുന്നവർക്ക് തെറ്റി. ദുഃഖം എങ്ങനെ സംഭവിച്ചു എന്ന് ആത്മാവിലേക്ക് ചുഴിഞ്ഞുനോക്കിക്കൊണ്ടുള്ള അന്വേഷണം, നിരീക്ഷണം, പൂർവ്വജൻമത്തിലെ ഓർമ്മയിൽനിന്ന് അതിനെ വിശദീകരിക്കൽ, ജീവിതത്തിൻെറ അർത്ഥവും മൂല്യവും നിർവ്വാണത്തിലൂടെ വീണ്ടും കണ്ടെത്തി സമാശ്വസിക്കൽ, മറ്റുള്ളവരെ സമാശ്വസിപ്പിക്കൽ – ഇത് ഋഷിപരമ്പരയുടെ രീതിയാണ്. ബുദ്ധൻ ഈ രീതിയാണ് സ്വീകരിച്ചത്. പൗരസ്ത്യദീപം നന്നെ ചെറുപ്പത്തിൽ വിവർത്തനം ചെയ്ത ഒരാൾക്ക് ഈ രീതി മനസ്സിൽ പതിഞ്ഞുപോയതിൽ അത്ഭുതമുണ്ടോ? തനിയ്ക്കൊരു ദുഃഖാനുഭവം വന്നപ്പോൾ താനറിയാതെ ആ രീതിയിൽ ചിന്തിച്ചുപോയതും ആ ചിന്ത ഒരു മഹദ്കാവ്യമായതും വരികൾ അനർഗ്ഗളം പ്രവഹിച്ചതും ഒരു സ്വാഭാവിക പ്രക്രിയയല്ലേ? പിന്നീടു തിരിഞ്ഞുനോക്കുന്ന കവി ദുഃഖത്തിൻെറ കാൽപ്പാടുകൾക്ക് മുന്നിലെത്തിയപ്പോഴാണ്. തൻെറ നെഞ്ചിൽ നിർവ്വാണത്താമരമൊട്ടു വിരിഞ്ഞതെന്ന് വിലയിരുത്തുന്നതിന് ഇതല്ലാതെ എന്താണർത്ഥം?

ആകാശത്തിലെ നക്ഷത്രങ്ങൾ ഭൂമിയിലുള്ളവരുടെ പുണ്യപ്രകാശങ്ങളാണെന്ന് 20-ാംവയസ്സിൽ തൻെറ അനുഭൂതികളെ രേഖപ്പെടുത്തിയ കവി, സഹധർമ്മിണി മരിച്ച് 'അതീതജൻമങ്ങളിൽ ഞാൻ പണിപ്പെട്ടാർജ്ജിച്ച പുണ്യാവലി ചാമ്പലാ'യപ്പോൾ ആ നക്ഷത്രങ്ങളെ തൻെറ മനസ്സിൻെറ ചുടലയിലെ അസ്ഥിഖണ്ഡങ്ങളായി കാണുന്നു. 'ചക്രവാള'ത്തിൻെറ കാലമാവുമ്പോഴേക്ക് ഈ ദുഃഖത്തിൽനിന്നു കരകയറിയ കവി അവയെ വാനിൻെറ പത്മബന്ധക്കുറിപ്പായി കാണാൻ തുടങ്ങിയിരിക്കുന്നു. വളർച്ചയുടെ ഈ നൈരന്തര്യം കാണാൻ ഒരു 'നക്ഷത്രക്കണ്ണു'ള്ള ആസ്വാദകൻ വേണം. ആ വളർച്ചയിൽനിന്ന് ചൂടുംവെളിച്ചവും ഉൾക്കൊണ്ട പിൻതലമുറക്കാർ വേണം. നാലപ്പാടന് ഇതുരണ്ടും ലഭിച്ചു. അതുതന്നെയാണദ്ദേഹത്തിൻെറ വിജയം.

റൊമാൻറിക്കവിത അന്തർമ്മുഖമായ കവിതയാണ്. റിയലിസം ബഹിർമുഖമായ ഒരു പ്രവണതയാണ്. അന്തർമുഖനായ ഒരു റൊമാൻറിക് കവി സാധാരണക്കാരൻെറ കണ്ണിൽ പെടുന്ന ചിലത് കാണാതെ പോവുന്നു. ബഹിർമുഖനായ ഒരു റിയലിസ്റ്റ് ദാർശനികൻെറ കണ്ണിൽപെടുന്ന സൂക്ഷ്മമായ ചിലത് കാണാതെ പോകുന്നു. സ്ഥലത്തിൽ സൂക്ഷ്മവും സൂക്ഷ്മത്തിൽ സ്ഥലവും ദർശിക്കണമെങ്കിൽ ഒരാൾ ഒരേസമയം റൊമാൻറിക്കും റിയലിസ്റ്റും ആവണം. ആറ്റത്തിൽ നക്ഷത്രത്തെയും നക്ഷത്രത്തിൽ ആറ്റത്തേയും കാണുക. മൈക്രോസ്ക്കോപ്പും ടെലസ്ക്കോപ്പും ഒരേസമയം കണ്ണിൽ വെച്ചു പിടിപ്പിക്കുക. ഇതൊക്കെ പ്രയാസമേറിയ കാര്യങ്ങളാണ്. പക്ഷെ ആ പ്രയാസമുള്ള കാര്യങ്ങൾ ചെയ്യലാണ് തൻെറ ധർമ്മം എന്നറിഞ്ഞ ഒരാൾ നിരന്തരമായ ചിന്തകൊണ്ട് നേടുന്ന ശക്തി അപ്രാപ്യമായ ഒന്നല്ല. അത്തരം ശക്തിനേടാനേ പ്രയാസമുള്ളു. ശക്തി

നേടിക്കഴിഞ്ഞ ഒരാളുടെ മനസ്സിൽനിന്ന് വാക്കുകൾ ഊർന്നുവീഴുന്നത് അനായാസമായാണ്. അനുഭൂതിയിൽനിന്ന് ഊർന്നുവീഴുന്ന കാവ്യം രചിക്കാൻ കവി പ്രയാസപ്പെടുന്നില്ല. കവിയാവാനുള്ള ശക്തി സംഭരിക്കാനാണ് തപസ്സാവശ്യം. കവിത എഴുതാനല്ല. കവിത നാം ജനിച്ചുവീഴുമ്പോൾ തന്നെ നമ്മുടെ ഉള്ളിൽ ബീജമായിട്ടുണ്ട്. ആ ബീജത്തെ പ്രകടിപ്പിക്കാനുള്ള വാക്കുകൾ നമുക്ക് ഭാഷ അഭ്യസിക്കുന്നതോടെ ലഭിക്കുന്നു. പക്ഷെ, കവിത്വം അതിൻെറ പൂർണ്ണതയിലെത്താൻ തപസ്സും ദുഃഖാനുഭവങ്ങളും വേണം. ദുഃഖാനുഭവങ്ങളിൽനിന്നു പ്രതിപ്രവർത്തനം ചെയ്യാനുള്ള മനഃസാന്നിദ്ധ്യം വേണം. തൻെറ അനുഭവങ്ങളെ മറ്റുള്ളവർക്ക് പാഠമാക്കിക്കൊടുക്കാനുള്ള 'ഗുരുത്വം' വേണം. സർവ്വാശ്ലേഷിയായ ഒരപ്രമേശശക്തിയുടെ കണമായി അതിൻെറ പ്രവർത്തനത്തിൽ ഭാഗഭാക്കാവാനുള്ള കർമ്മശേഷി വേണം. നാലപ്പാടൻെറ കവിതയിൽ ഇതെല്ലാം നമുക്കു കാണാം.

അദ്ദേഹം ഒരേസമയത്ത് തൻെറ ടെലസ്ക്കോപ്പിക്ക് കണ്ണ് നക്ഷത്രങ്ങളിലേക്കും മൈക്രോസ്ക്കോപ്പിക്ക് കണ്ണ് 'സൂക്ഷ്മാണുജാല'ത്തിലേക്കും തിരിച്ചുവെക്കുന്നു. സാധാരണക്കാരനെപ്പോലെ ബഹിർമുഖനും ദാർശനികനെപ്പോലെ അന്തർമുഖനുമാവുന്നു. ഒരേ സമയം അദ്ധ്യേതാവും അദ്ധ്യാപകനുമാവുന്നു. ഗൃഹസ്ഥനും സന്യാസിയുമാകുന്നു. മനശ്ശാസ്ത്രജ്ഞൻമാർ പറയുന്ന 'വൈരുദ്ധ്യാത്മകത'യോ Split personality യോ കൂടാതെതന്നെ വിരുദ്ധങ്ങളായ ഈ പ്രക്രിയകളെ അദ്ദേഹം ഒരദ്വൈതഭൂമികയിൽ ഒന്നിപ്പിക്കുന്നു. അദ്ദേഹം ഒരേ 'മന്ത്രം' വീണ്ടും വീണ്ടും ആവർത്തിച്ചുപറയുന്ന ഒരു യഥാർത്ഥ 'മിസ്റ്റിക്' കവിയാണ്. ആവർത്തിച്ചുപറയുന്നവർക്കാണ് മന്ത്രസിദ്ധി ലഭിക്കുന്നതെന്നു പറയുന്നു. നാലപ്പാടൻ തനിക്കുവേണ്ടി മന്ത്രസിദ്ധി പ്രാർത്ഥിച്ച കവിയല്ല. അദ്ദേഹത്തിൻെറ മന്ത്രജപം പുതിയ തലമുറയിൽ താൻ ദർശിച്ച മന്ത്രദേവതയെ ഉണർത്താനാണ്. മറ്റുള്ളവരിൽ ആ ദേവതാശക്തി ഉജ്ജീവിപ്പിക്കാനാണ്. മന്ത്രവും ഋഷിയും ദേവതയും ഒന്നായിത്തീരുന്ന അദ്ദേഹത്തിൻെറ അവസാന കവിതയിൽ തൻെറ കാവ്യജീവിതത്തിൻെറ രഹസ്യം മുഴുവനായി 'ധ്വനിപ്പി'ച്ചിട്ടാണ് കവിയുടെ ദേഹം ഈ ലോകത്തുനിന്ന് സ്വധാമത്തിലേക്കു തിരിച്ചുപോയത്. കവിയുടെ ജീവിതലക്ഷ്യം നിറവേറിയോ? അദ്ദേഹം തൻെറ മന്ത്രദേവതയെ മലയാളസാഹിത്യത്തിലെ പിൻതലമുറക്കാരിൽ പുനരുജ്ജീവിപ്പിച്ചുവോ? അതിന് കാലം ഉത്തരം പറഞ്ഞുകഴിഞ്ഞിരിക്കുന്നു.

കവി കാലഘട്ടത്തിൻെറ സൃഷ്ടിയെന്നതുപോലെ കാലഘട്ടത്തിൻെറ സ്രഷ്ടാവുമാണ്. കാലഘട്ടത്തിൻെറ സ്രഷ്ടാവാകേണ്ട കവിയ്ക്ക് തത്ത്വചിന്തയുടേയും തപസ്സിൻേറയും പിൻബലം കൂടിയേ തീരൂ. ഒരു നല്ല അദ്ധ്യാപകനാവാൻ ആദ്യം നല്ല അദ്ധ്യേതാവാകണം. തപസ്സു ചെയ്തശേഷം സ്രഷ്ടാവാകുന്നവൻ തപസ്സു ചെയ്യാത്തവനേക്കാൾ മികച്ച സ്രഷ്ടാവായിരിക്കും. ഇതാണ് നാലപ്പാടൻെറ കവിതയ്ക്ക് മറ്റു കവിതകളിൽനിന്നുള്ള വ്യത്യാസം. അതാണദ്ദേഹത്തിൻെറ ശക്തിയും മഹത്വവും. കാലത്തെ കടന്നുനിൽക്കുന്ന കവിത അങ്ങനെയാവാതെ തരമില്ലല്ലൊ.

## മിസ്റ്റിക് കവി

മനുഷ്യരിൽ സാധാരണരും അസാധാരണരും ഉണ്ട്. എന്താണ് ഒരാളെ അസാധാരണനാക്കുന്നത്? നാലുവരി കവിത എഴുതിയാൽ ഒരാൾ അസാധാരണനാവുമോ? പ്രശസ്തി നേടിയാൽ അസാധാരണനാവുമോ? മുമ്പാണെങ്കിൽ രാജാവിൻെറ പ്രീതി നേടി പട്ടുംവളയും വാങ്ങിയാൽ പ്രശസ്തി നേടാം. ആസ്ഥാന കവിപ്പട്ടം കിട്ടിയാൽ പ്രശസ്തനാവാം. ഇന്ന് ഒരു പത്രം കയ്യിലുണ്ടെങ്കിൽ, കുറെ 'റിവ്യൂ' എഴുതിക്കാൻ ആളുണ്ടെങ്കിൽ, ഒരു 'കവി'യെന്ന് സ്ഥിരം കവിസമ്മേളനങ്ങളിൽ പങ്കെടുത്ത് നാലുപേരെ ക്കൊണ്ട് വിളിപ്പിക്കാമെങ്കിൽ സംഗതി എളുപ്പം. പക്ഷെ ഇതൊന്നുമല്ല 'കവി'യുടെ അസാധാരണത്വം. അദ്ദേഹത്തിൻെറ മിസ്റ്റിസിസമാണ്. ശാസ്ത്ര ജ്ഞൻമാർ മൈക്രോസ്ക്കോപ്പും ടെലസ്ക്കോപ്പും വെച്ച് തിരഞ്ഞു തി രഞ്ഞ് സത്യം തേടി നടക്കുമ്പോൾ ഈവക ഉപകരണങ്ങളൊന്നുമില്ലാതെ, സ്വന്തം കണ്ണിനെത്തന്നെ അവയാക്കി, മാനംനോക്കി നിന്നും സ്വന്തം ഉള്ളിലേക്കു ചുഴിഞ്ഞുനോക്കിയും സത്യം ദർശിക്കുന്ന കവി ഒരു 'മി സ്റ്റിക്കാ'ണ്. ആർഡ്ക്സ്ഹക്സ്ലിയുടെ The Perennial Philisophy എന്ന ഗ്രന്ഥ ത്തിൽ അദ്ദേഹത്തിൻെറ അവതാരികയുടെ രണ്ടാംപേജിലെ രണ്ടാം പാര ഗ്രാഫിൻെറ അവസാനത്തെ വാചകം നാലപ്പാടൻ തൻെറ നീലപ്പെൻസിൽ കൊണ്ട് മാർക്ക് ചെയ്തുവെച്ചിട്ടുണ്ട്. ജലാൽ-ഉദിൻ-റൂമി എന്ന സൂഫി കവിയുടെ ഒരാശയമാണത്. 'The astrolabe of the mysteries of God is love.'

സൂഫികൾ മിസ്റ്റിക്കുകളാണ്. ഭാരതത്തിലും ലോകമൊട്ടുക്കും ഉള്ള പ്രവാചകൻമാരും ഋഷിമാരും സത്യം ദർശിച്ച 'മിസ്റ്റിക്കു'കളാണ്. സ്നേഹ മാണ് അവരുടെ സന്ദേശം. മതം എന്നു പറയുന്നത് ഇത്തരം വ്യക്തിഗത മായ അനുഭൂതിയിൽനിന്ന് ഉറവെടുക്കുന്ന സ്നേഹമാണ്. അവയ്ക്ക് നിയമ സംഹിതകളുമായോ ആചാരങ്ങളുമായോ യാതൊരു ബന്ധവുമില്ല. ഇന്ത്യ യിൽ ഋഷിമാരുടെ സ്വാനുഭവത്തിൽനിന്ന് ഉറവെടുത്ത്, എല്ലാ കാലങ്ങളി ലേക്കും സ്വീകാര്യമായി, തലമുറകളിൽനിന്നു തലമുറകളിലേക്കു വ്യാപി ക്കുന്ന 'മിസ്റ്റിക്' ദർശനങ്ങളെ 'ശ്രുതി' എന്നു പറയുന്നു. സ്വാനുഭൂതിയാണ് ശ്രുതി. നിർമ്മലമനസ്ക്കരിലല്ലാതെ ദർശനം സാദ്ധ്യമാവുകയില്ല എന്നതു കൊണ്ട് ചിത്തശുദ്ധിക്കുവേണ്ടി ഇന്ത്യാക്കാർ ഒട്ടേറെ പദ്ധതികൾ ആവി ഷ്ക്കരിച്ചുവെച്ചു. ആ പദ്ധതികളെല്ലാം മാർഗ്ഗങ്ങൾ മാത്രം. ചിത്തശുദ്ധി നേടിക്കഴിഞ്ഞ് ദർശനം ലഭിച്ചവൻെറ സ്വഭാവമാണ് പ്രസാദം എന്ന് യോഗസൂത്രത്തിൽ കാണാം. എല്ലാ ഋഷിമാരും മിസ്റ്റിക്കുകളായിരുന്നു. ഒരു ഋഷി കവിയാവണമെങ്കിൽ ഒരു മിസ്റ്റിക്കാവാതെ തരമില്ല. ഈശ്വരനെ മനുഷ്യൻ സ്നേഹിക്കുമ്പോൾ അവൻ ഭക്തനെന്നു വിളിക്കപ്പെടുന്നു. ജലാ ലുദ്ദീൻ റൂമിയുടെ വാക്കുകളിൽ

സ്നേഹിക്കപ്പെടുന്നവൻ എല്ലാറ്റിലുമുണ്ട്. സ്നേഹിക്കുന്നവൻ അവനെ മറച്ചുവെച്ചിരിക്കുന്ന ഒരാവരണം മാത്രം.

സ്നേഹിക്കപ്പെടുന്നവൻ എല്ലാ ജീവനുമാണ്. സ്നേഹിക്കുന്നവൻ ഒരു മൃതവസ്തുമാത്രം.

ആത്മാവും ശരീരവും തമ്മിലുള്ള ഈ ബന്ധം മിസ്റ്റിക്കിന് നിത്യ സത്യമാണ്. മാവോറികൾക്കിടയിൽ ഒരു വിശ്വാസമുണ്ട്. അവർ കരുതുന്നത് മനുഷ്യന് 4 'ഞാ'നുകളുണ്ടെന്നാണ്. ശാശ്വതമായ ഈശ്വരത്വം (Toiora), മരണത്തോടെ നശിച്ചു പോകുന്ന ഒരു ഞാൻ, മരണത്തെ അതിജീവിക്കുന്ന ഒരു നിഴൽ (പ്രേതം എന്നോ psycheഎന്നോ വിളിക്കാവുന്ന ഒന്ന്) പിന്നെ ഈ ഭൗതികശരീരവും. ഒഗ്ലാല ഇന്ത്യക്കാർ ഈശ്വരത്വത്തെ ശികൻ എന്ന് വിളിക്കുന്നു. അത് പ്രപഞ്ചത്തിന്റെ 'ഞാൻ' ആയ ton(തോൺ) തന്നെയാണ്. മനുഷ്യന്റെ വ്യക്തിത്വം അവർക്ക് 'നാഗി'യാണ്. ജീവൻ 'നിയ'യും. നാഗി മരണത്തെ അതിജീവിക്കുന്ന നിഴലാണ്. ഭൗതികലോകത്തിലേക്ക് മണ്ണായി മടങ്ങുന്ന ശരീരം 'നിയ'യും. എല്ലാ പ്രാക്തനജനസമൂഹങ്ങളിലും ഈ ഒരു നിലപാട് കാണാം. ആത്മാവിന്റെ ജീവാത്മ, പരമാത്മബന്ധത്തിൽ, ജീവാത്മാവിന് എപ്പോഴും സ്ത്രൈണഭാവവും പരമാത്മാവിന് പുരുഷഭാവവുമാണ്.

ജീവാത്മാവിനും പരമാത്മാവിനും ഇടയിൽ നിൽക്കുന്ന എല്ലാ അത്ഭുതങ്ങളും സൂഫികൾക്ക് 'Veil' അഥവാ ആവരണങ്ങളാണ്, 'സിദ്ധികൾ യോഗിയ്ക്കെന്നപോലെ അവ യഥാർത്ഥ സത്യദർശനത്തിനു പ്രതിബന്ധങ്ങളാണ്. അതിനാൽ 'പ്രശസ്തി' അഥവാ സിദ്ധി കവിയെ യഥാർത്ഥ മിസ്റ്റിക്കല്ലാതെയാക്കുന്നു. ശരീരത്തോടും സിദ്ധികളോടുമുള്ള ഈ നിസ്സംഗത വെയിലിന്നുമുന്നിൽ നിശ്ചലമായി നെഞ്ചുകാട്ടിക്കിടക്കുന്ന നാലപ്പാടൻ കവിതയിൽ കാണാം.

നിഷ്ഠൂര വെയ്‌ലിനു നേരിട്ടുകാണിയ്ക്കും
നിമ്നഗാനെഞ്ചിന്റെ നിശ്ചലത്വം

വെയിൽ സൂര്യനെ മൂടിയിരിക്കുന്ന രശ്മികളുടെ ആവരണകഞ്ചുകമാണ്. അതിനോട് നിസ്സംഗതപാലിക്കുന്ന സ്ത്രൈണമായ ജീവാത്മാവ്, (നിമ്നഗാനെഞ്ച്)

ഇമ്മറ നീങ്ങിയൊന്നങ്ങയെക്കാൺമനോ
നിർമ്മല നിഷ്ക്കള പ്രേമമേ, ഞാൻ

എന്നർത്ഥിക്കുന്ന ഋഷിയാണ്. സൂര്യൻ അഗ്നിയാണ്. അഗ്നിയും, യജ്ഞകർത്താവായ മനുഷ്യനും, ആ മനുഷ്യൻ ഉപയോഗിക്കുന്ന വാക്കും ഒന്നാണെന്നറിഞ്ഞ മാത്രയിൽ മനുഷ്യൻ അമൃതത്വം നേടി എന്ന് യാജ്ഞവൽക്ക്യൻ ആശ്വലനോട് ബൃഹദാരണ്യകോപനിഷത്തിൽ പറയുന്നതു കാണാം. ഈ സ്വാനുഭൂതിയെ മതാചാരങ്ങളുടെ ചട്ടക്കൂട്ടിലിടാനാവില്ല. അങ്ങനെ ചട്ടക്കൂട്ടിലിട്ട മതം മതമല്ലാതായിത്തീരുന്നു. ബുദ്ധന്റെ 'നിർവ്വാണ'ത്തെ ബുദ്ധമതതത്ത്വങ്ങളുടെ ചട്ടക്കൂട്ടിലിട്ടടച്ച്, 'സത്യ'ത്തെ ക്ഷണം ക്ഷണമാക്കി മുറിക്കുന്നത് വിഡ്ഢിത്തമാണെന്ന് സുഭൂതിയോട് ബുദ്ധൻതന്നെ പറഞ്ഞിട്ടുണ്ട്. (Diamond sutra. page 302. perennial philisophy) ഇതറിയുന്ന ബുദ്ധശിഷ്യൻ ഒരു മതത്തിന്റേയും ആചാരസം

ഹിതകളിൽ ഒതുങ്ങിനിൽക്കുകയില്ല. നാലപ്പാടനിലെ മിസ്റ്റിക് കവിയെ അറിഞ്ഞവർക്ക് അദ്ദേഹം ഇന്നർ ഇസോട്ടറിക് സർക്കിളിൽ ചേരാൻ വിസമ്മതിച്ചതിൻെറ പിന്നിലെ രഹസ്യം ഇതാണെന്നു വ്യക്തമാകും. അദ്ദേഹത്തിനാവശ്യം ഒരു മതത്തിൻെറ ആചാരക്കെട്ടിൽനിന്ന് മറ്റൊന്നിൻെറ ആചാരക്കെട്ടിൽ പോയി കുടുങ്ങലല്ല. സ്വാനുഭൂതിയാണ്. നിർവ്വാണമാണ്.

'പുളകാങ്കുര'ത്തിലെ മിസ്റ്റിസിസം മലയാളസാഹിത്യനിരൂപകർ കാണാതെ പോയിട്ടില്ല. പുളകാങ്കുരത്തിനുശേഷം മലയാളസാഹിത്യത്തിൽ മിസ്റ്റിക് കവികളെന്നു വിളിക്കപ്പെടുന്നവരുടെ ഒരു പ്രവാഹംതന്നെയുണ്ടായി. ഇന്നും അതു നിലച്ചിട്ടില്ല. സഞ്ജയൻ മിസ്റ്റിക് കവികളെ കണക്കിനു പരിഹസിച്ചു. 'പുത്തനായൊരു മിസ്റ്റിക് രീതിയിൽ മത്തൻ കൊണ്ടൊരു കൂട്ടുവാൻ' വെച്ച വാലിയക്കാരൻ ഗോപാലൻെറ പാട്ട് ഞാനടക്കമുള്ള കുട്ടികൾ ഒരുകാലത്ത് രസമായി പാടിനടന്നു, മിസ്റ്റിസിസം എന്നാൽ എന്താണെന്ന് ഒരു ധാരണയും ഇല്ലാതെ!!

മിസ്റ്റിക് അനുഭൂതികൾ മനുഷ്യൻ ഭൂമുഖത്ത് ആവിർഭവിച്ചനാൾ മുതൽ തന്നെ ഉണ്ടായിട്ടുണ്ട്. നാം ഉറക്കത്തിൽനിന്ന് ഉണരുന്നു. ചുറ്റുമുള്ള ലോകത്തെ കാണുന്നു, ചിന്തിക്കുന്നു, ചിലതൊക്കെ അനുഭവിക്കുന്നു, പ്രവർത്തിക്കുന്നു. ഇത് എന്നും രാവിലെ സംഭവിക്കുന്ന ഒരു സാധാരണ സംഗതി മാത്രം. ഇന്നലെ ചെയ്തതിൻെറ ഓർമ്മയിൽനിന്നാണ് ഇന്നു ചെയ്യേണ്ടത് നാം അറിയുന്നത്. ഇന്നലെ പല്ലുതേച്ചു, കുളിച്ചു, വസ്ത്രം ധരിച്ചു, ഓഫീസിൽ പോയി, ഫയലുകൾ നോക്കി, രോഗനിർണ്ണയം ചെയ്തു. ചിരന്തനമായ ശീലവും അതിൻെറ ഓർമ്മയും ഇന്നും അതെല്ലാം എന്നെക്കൊണ്ടു ചെയ്യിക്കുന്നു. നാളെയും ചെയ്യിക്കും. ഓർമ്മയിലേക്കും അറിവിലേക്കും കർമ്മത്തിലേക്കുമുള്ള ഉണർച്ച അനുദിനം എന്നിൽ സംഭവിക്കുന്നു. ഇതിനോട് സദൃശമായ, എന്നാൽ എല്ലാംകൊണ്ടും വ്യത്യസ്ഥമായ ഒരുണർച്ചയാണ് മിസ്റ്റിക്കൽ അനുഭൂതി ഒരാളിൽ ഉണ്ടാക്കുന്നത്. ഓർമ്മയും അറിവും കർമ്മവും ഇവിടെയും ഉണ്ടാവുന്നു. അനേകായിരം പൂർവ്വജൻമങ്ങളുടെ, മാനവചരിത്രത്തിൻെറതന്നെ സ്മൃതിയും വിജ്ഞാനവുമാണ് ഇവിടെ കർമ്മത്തിനു പ്രചോദനമാകുന്നത്. അങ്ങനെ പ്രചോദിക്കപ്പെട്ട കർമ്മം ഒരു മഹദ്കർമ്മമായിത്തീരുന്നു. അതുകൊണ്ട് സൂഫികൾ പറഞ്ഞു, 'ശരിയായ ഓർമ്മ ആ ഒറ്റ ഓർമ്മയെ ഒഴിച്ച് മറ്റെല്ലാം മറന്നുകളയുന്നതാണ്.' എല്ലാവരും ഉണർന്നിരിക്കുമ്പോൾ ഉറങ്ങുകയും, എല്ലാവരും ഉറങ്ങുമ്പോൾ ഉണർന്നിരിക്കുകയും ചെയ്യുന്ന ഭഗവദ്ഗീതയിലെ സ്ഥിതപ്രജ്ഞനും ഇതാണ് ചെയ്യുന്നത്. സെയിൻറ്പോൾ 'Awake, ThouthatSleepest' എന്നു പറയുന്നതും ഇതുദ്ദേശിച്ചാണ്. പോളിൻെറ ആദ്യത്തെ ശിഷ്യ തൈസലോണിയൻമാരോടു പറഞ്ഞു, 'നിങ്ങൾ, പ്രകാശത്തിൻെറ പുത്രൻമാരാണ്. മറ്റുള്ളവർ ഉറങ്ങുന്നതുപോലെ നാം ഉറങ്ങിക്കൂടാ. നമുക്ക് ഉണർന്നിരുന്ന് സൂക്ഷിച്ചുനോക്കുക. വിശ്വാസത്തിൻേറയും സ്നേഹത്തിൻേറയും കവചങ്ങൾ ധരിക്കുക. മുക്തി ലഭിക്കുമെന്ന പ്രതീക്ഷകൊണ്ട്

ശിരോവസ്ത്രം (തലപ്പാവ്) കെട്ടുക.' ഇങ്ങനെ അരയും തലയും മുറുക്കി യോഗപദ്ധതിയിലേക്ക്, ഉണർച്ചയിലേക്ക്, സഞ്ചരിക്കുന്ന യോഗി ഒരു ദിവസം നിദ്രാവിഹീനമായ 'ഉണർവ്വി'ൻെറ നിർവ്വാണം അനുഭവിക്കുന്നതാണ് ബുദ്ധൻെറ ജീവചരിത്രം. ഞാനും എൻെറ ചെറിയ ചെറിയ ആവശ്യങ്ങളും അതോടെ ഉറങ്ങുന്നു. വിഷ്ണു പുരാണപ്രകാരം, അതോടുകൂടി ഒരു ചെറിയ വ്യക്തി ചെറുതും വലുതുമായ സർവ്വചരാചരങ്ങളിലും ഒരേശക്തി തന്നെ ദർശിച്ച് അവയെയെല്ലാം സ്നേഹിക്കാനാരംഭിക്കുന്നു. 13-ാം നൂറ്റാണ്ടിലെ ഒരു ജർമ്മൻ കവയത്രി (Mechthild of Magdeburg) എഴുതി,

Effortlessly, love flows
From God into man
Like a bird that rives the air
without moving her wings.

അനായാസമായി പ്രേമം കവിയുടെ ഉള്ളിൽ വന്നു നിറയുന്നു. അതോടെ അനായാസമായി കവിത ഉള്ളിൽനിന്നു പുറത്തേയ്ക്ക് ചുരന്നൊഴുകുന്നു. ആ പ്രവാഹത്തിന് തടസ്സമില്ല. അതു ചുരന്നൊഴുകാൻ യാതൊരു പ്രയാസവുമില്ല. 'ഭാരതീപദാവലി' നാവിൽനിന്ന് അവിഛിന്നം പ്രവഹിക്കലാണവിടെ. അനുഭൂതിയുടെ ഈ പാരമ്യത്തിൽ ഉറന്നൊഴുകുന്ന മിസ്റ്റിക് കവിത ഏറ്റവും ലളിതമായിരിക്കും. അതേസമയം ആ ഗഹനമായ മിസ്റ്റിക് അനുഭൂതിയെ മാത്രമാണത് ആവർത്തിച്ചാവർത്തിച്ചു പറയുന്നത്. പുളകാങ്കുരവും ചക്രവാളവും ഇത്തരം കവിതകളാണ്.

മിസ്റ്റിക് അനുഭൂതികളെക്കുറിച്ച ഗവേഷണങ്ങൾ ആരംഭിച്ചിട്ട് ഒരു നൂറുകൊല്ലം തികഞ്ഞിട്ടില്ല. 1899-ൽ ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിലെ ബാംപ്ടൺ ലക്ച്ചേഴ്സിൽ റാൽഫ് ഇംഗാണ് ഇതിനു തുടക്കം കുറിച്ചത്. 1901-1902-ൽ എഡിൻബറോ യൂണിവേഴ്സിറ്റി ഗിഫോർഡ് ലക്ച്ചേഴ്സിൽ വില്യം ജേംസ് ഇത് തുടർന്നു. 1911-ൽ എവ്‌ലിൻ അണ്ടരവിൽ ഈ പഠനത്തെ മുന്നോട്ടു നയിച്ചു. റൂഫസ് ജോൺസ് (1927-29) ഈ ശാഖയ്ക്ക് തൻേറതായ സംഭാവന നൽകി. മതം സ്വാനുഭൂതിയിൽനിന്നേ ജനിയ്ക്കു എന്ന് റൂഫസ് ജോൺസ് പ്രഖ്യാപിച്ചു. ഈശ്വരസാന്നിദ്ധ്യം അനുനിമിഷം അനുഭവപ്പെടലാണ് യഥാർത്ഥമതം. ഇങ്ങനെ അനുഭവപ്പെട്ടവരാണ് മനുഷ്യപുരോഗതിയ്ക്ക് ചുക്കാൻ പിടിച്ചവരെല്ലാം എന്ന് റൂഫസ് ജോൺസ് സ്ഥാപിച്ചു. സാംസ്ക്കാരികവും മതപരവും കലാപരവുമായ എല്ലാ നവോത്ഥാന പ്രസ്ഥാനങ്ങളുടെ പിന്നിലും ഇത്തരമൊരു മിസ്റ്റിക്കിൻെറ കൈകളുണ്ടാവുമെന്നാണ് റൂഫസ്സിൻെറ സിദ്ധാന്തം. ഓരോ നൂറ്റാണ്ടിലും ഇത്തരം ഒരു പ്രതിഭ ഓരോ രാജ്യത്തും ജനിയ്ക്കുന്നു. അവരുടെ സൂക്തങ്ങളും, ലേഖനങ്ങളും, കവിതകളും ഓരോ കാലഘട്ടത്തിലും മുഴങ്ങിക്കേൾക്കുന്നു. ചിലപ്പോൾ മൃതമെന്ന് ആളുകൾ കരുതിയിരുന്ന ഒരു ദർശനം, പെട്ടെന്ന് ഒരു കവിയുടെയോ ഒരു യുഗപുരുഷൻേറയോ വാക്കുകളിലൂടെ വീണ്ടും ചൈതന്യമാർജ്ജിച്ച് ഉണർന്നെണീ

ക്കുന്നതും ഒരു ജനതയെ **മുഴുവൻ കുലുക്കി** വിളിച്ചുണർത്തുന്നതും ലോകചരിത്രത്തിൽ നാം കാണുന്നു; **സാഹിത്യനവോത്ഥാനപ്രസ്ഥാനങ്ങ** ളിൽ നാം കാണുന്നു. ഏതോ **മൺമറഞ്ഞ യുഗത്തിന്റെ** ആത്മാവ് പുതിയ യുഗത്തിലെ ഒരാത്മാവിൽ ഒരു **പുത്തൻ** തിരിയായി ആവിർഭവിച്ച് സമൂഹത്തിന് പ്രകാശം നൽകുന്നു. ഇങ്ങനെ ആ തിരി തലമുറകളിൽ നിന്നു തലമുറകളിലേക്കു കൈമാറപ്പെടുന്നു. തലമുറകളുടെ പിന്നിൽ, അവരിൽനിന്ന് ചൂട്ടുവാങ്ങിച്ച് അതു മിന്നിയ്ക്കുകയും, തലമുറകളുടെ മുന്നിൽ നടന്ന് അവയ്ക്ക് മാർഗ്ഗദർശനം ചെയ്കയും, ആ ചൂട്ട് അടുത്ത തലമുറയെ ഏല്പിച്ച് ഇരുട്ടിൽ മറയുകയും ചെയ്യുന്ന ഒരു പ്രതിഭാസമാണി വിടെ മിസ്റ്റിക്ക് കവി. പ്രപഞ്ചത്തിലെ സ്നേഹവും നൻമയും മുഴുവൻ ആ ചൂട്ടിന്റെ വെളിച്ചത്തിലൊതുക്കി അടുത്ത തലമുറയ്ക്കു നൽകുന്ന പഴയ തലമുറയ്ക്കറിയാം, ആ ചൂട്ടു കത്തുന്നത്, അതിന്റെ പ്രകാശം ജ്വലിക്കു ന്നത് ഇരുട്ടിലാണെന്ന്. മരണത്തിൽ നിന്നല്ലാതെ അമൃതത്വം ജനിക്കുന്നി ല്ലെന്ന്. മരണത്തിന്റെ ഭയവും ദുഃഖവും പുത്തൻ തലമുറ അറിയരുതെ ന്നാഗ്രഹിച്ച് **അമൃതത്വത്തിന്റെ** ചൂട്ടു നൽകുന്ന മിസ്റ്റിക്, ആ പ്രകാശം ഉള്ളിൽ ഉണർത്താത്ത കാലത്തോളം ഓരോ മനുഷ്യനും ഓരു മൃതവസ്തു വാണെന്ന് ജലാലുദ്ദീൻ റൂമിയെപ്പോലെ അറിയുന്നു. മൃതവസ്തുവിനെ അമൃതാക്കി മാറ്റാനുള്ള സ്നേഹമന്ത്രം ജപിച്ചുകൊണ്ടാണ് ഒരു വ്യക്തിയുടെ ജീവിതത്തോടുള്ള സമ്പൂർണ്ണപ്രതികരണത്തെ അയാളുടെ മതമെന്ന് ഭാര തീയർ വിളിക്കുന്നത്. ഈ അർത്ഥത്തിൽ ബുദ്ധമതം, ക്രിസ്തുമതം എ ന്നൊക്കെ പറയുന്നത് ബുദ്ധന്റെയൊ ക്രിസ്തുവിന്റേയോ ജീവിതത്തോ ടുള്ള പ്രതികരണമാണ്. നമ്മുടെ അവകാശങ്ങൾക്കും, നമ്മുടെ സ്വത്തു ക്കൾക്കും വേണ്ടി വിപ്ലവാത്മകമായ സമരങ്ങൾ നയിക്കാനുള്ള ഇഛയിൽ നിന്ന്, മനുഷ്യൻ മുദ്രാവാക്യങ്ങൾ മുഴക്കാതെ മൗനിയായിരിക്കാനും, ഈശ്വരചൈതന്യത്തിന്റെ പ്രവാഹത്തിൽ, ഒഴിക്കിനൊത്തു പ്രവഹി ക്കുന്ന ഒരു കണമായിത്തീരാനും പഠിക്കുന്നതിനെയാണ് വില്യം ജെയിംസ് മതാനുഭവം എന്ന് വിളിക്കുന്നത്. മതാനുഭവം ജീവിതാനുഭവമാണ്. ജീവി താവബോധമാണ്. അത് മാനവവംശത്തിന്റെ ഓർമ്മയിൽനിന്ന് ഒരു പ്രത്യേക വ്യക്തിയ്ക്ക് പെട്ടെന്നു ലഭിക്കുന്ന ഒരപൂർവ്വമായ 'ഉണർച്ച'യുടെ സമ്പൂർണ്ണവികാസമാണ്. ഇത്തരം ഉണർച്ച ഒരാളെ വനങ്ങളിലേയ്ക്ക് പ്രയാണം ചെയ്യാൻ പ്രേരിപ്പിക്കാറുണ്ട് എന്ന് ജെയിംസ് പറയുന്നു. ബു ദ്ധനും ക്രിസ്തുവും മൊഹമ്മദും സെയ്ന്റ്ഫ്രാൻസിസ്സും അങ്ങനെ വിരക്തി നേടിയവരാണ്. അനുഭവം സമ്പൂർണ്ണതയിലെത്തുമ്പോൾ വ്യക്തി ഋഷിയാ യിത്തീരുന്നു. ജീവിതത്തിന് അർത്ഥം കണ്ടെത്തുന്നു. ചിലപ്പോൾ സമൂഹം അവരെ 'ജഡഭരത'നെന്നോ 'നാറാണത്തുഭ്രാന്ത'നെന്നോ വിളിച്ചു കളയു ന്നു. അനുഭൂതിയെ, മറ്റുള്ളവർക്ക് വിവരിച്ചുകൊടുക്കാൻ നിൽക്കാത്തവരെ യാണ് സമൂഹം ഇങ്ങനെ വിളിക്കുന്നത്. വിവരിച്ചുകൊടുക്കാൻ നിന്നവരെ തത്ത്വജ്ഞാനിയെന്നോ, പണ്ഡിതനെന്നോ, താർക്കികനെന്നോ പേരിട്ട് അയാൾക്ക് ജ്ഞാനപീഠം കൊടുക്കാനും സമൂഹം മടികാട്ടാറില്ല. പക്ഷെ,

വാസ്തവത്തിൽ, ആനന്ദാനുഭൂതിയായ നിർവ്വാണത്തിൽ താർക്കികമായ, ധൈഷണികമായ യാതൊന്നുമില്ല. താർക്കികവും ധൈഷണികവുമായ വിശദീകരണം അനുഭൂതിയെ മറച്ചുപിടിക്കുന്ന ഒരാവരണം മാത്രം. സത്യത്തിൻെറ മുഖത്തെ മൂടുന്ന ഒരു ഹിരൺമയപാത്രം. അതിന്നപ്പുറത്തുള്ള സത്യമാണ്, സ്വാനുഭൂതിയാണ് ഏതു ജ്ഞാനയോഗിയുടേയും പ്രചോദന കേന്ദ്രം. എവേലിൻ അണ്ടർഹിൽ എന്ന വനിതയുടെMysticism എന്ന ഗ്രന്ഥത്തിൽ ഇങ്ങനെ കാണാം. In unbounded love, a mystic experiences the world of becoming. Gazing with him into that unsearchable ground whence the world of becoming comes forth eternally generated in an eternal 'Now', we may see only the icy darkness of perpetual negations; But he, beyond the coincidence of opposites, looks upon the face of perfect love perhaps, the impression of love at the height of the mystical experiance sustains the convinction that the Highest is Love.

ശാശ്വതമായി സൃഷ്ടിക്കപ്പെട്ടുകൊണ്ടിരിക്കുന്ന, ആ ശാശ്വതമായ ഇന്നിലാണ് നാലപ്പാടൻ ഒരിക്കലും അസ്തമിക്കാത്ത തൻെറ 'സന്ധ്യ'യെ വന്ദിക്കുന്നത്. 'നേതി നേതി' എന്ന നിരന്തരമായ നിഷേധവാക്യത്തിൻെറ ഇരുട്ടിൽ ആ സന്ധ്യയുടെ അല്പജ്യോതിസ്സു തെളിയുമ്പോൾ ആനന്ദമുദിയ്ക്കുന്നത് അദ്ദേഹത്തിൻെറ 'പ്രാണന്നും പ്രാണ'നായിട്ടാണ്. അവിടെ ദ്വന്ദ്വങ്ങളില്ലാത്ത പ്രേമം മാത്രം ജ്വലിക്കുന്നു. ഉത്തമസ്സായ കവിയുടെ മനസ്സിൻെറ പകർപ്പാണ് അസ്തമിക്കാത്ത ആ പ്രേമജ്വാല. 'ഉച്ചമുഷസ്സുഷസ്സെ'ന്ന് ശ്രുതികൾ വാഴ്ത്തിയ ആ പ്രേമവികാസം.

എവ്‌ലിൻ അണ്ടർ ഹില്ലിൻെറ അഭിപ്രായം ദാർശനികൻ ആ പ്രേമവികാസത്തിലേക്ക് സഞ്ചരിക്കുന്നത് അതല്ലാതെ അയാൾക്കു മറ്റൊന്നും നിവൃത്തിയില്ലാഞ്ഞിട്ടാണ്. അയാൾ വേണ്ടെന്നുവെച്ചാലും അദൃശ്യമായ ഒരു ഹസ്തം അയാളെ അങ്ങോട്ടുതന്നെ നയിക്കുന്നു. ജെ.കൃഷ്ണമൂർത്തി ഇതിനെ Choiceless awareness എന്നു വിളിച്ചു. നാലപ്പാടൻ പറയുന്നതു കേൾക്കൂ,

'ചെന്നേടത്തേതാണ്ടു പിന്നെയും ചെന്നിട്ടും
ദുർന്നിവാരമൊരു ദീർഘയാനം'

ദാർശനികൻ ആരും ചെന്നെത്താത്ത അനുഭൂതിലോകങ്ങളിൽ വീണ്ടും വീണ്ടും ചെന്നെത്തിയിട്ട് തിരിച്ചു വന്ന് സാധാരണക്കാർക്ക് ജീവിതത്തിൻെറ മൂല്യവും അർത്ഥവും കാട്ടിത്തരുന്നു. 'The seer will venture alone into the mountains and come back as an ambassedor of world..... He is the pioneer of 'life', on its age long voyage to the 'One.' And shows us, in his attainment, the meaning and the value of that life.' എവ്‌ലിൻ അണ്ടർഹിൽ പറയുന്ന 'age long voyage' തന്നെയാണ് നാലപ്പാടൻെറ ദീർഘയാനം. ദൃശ്യപ്രപഞ്ചം അദൃശ്യപ്രപഞ്ചങ്ങളെ അറിയാൻ, സ്പർശിക്കാൻ നീട്ടുന്ന ചില വിരലുകളോ, 'ആൻറന്ന'കളോ ആണ് മിസ്റ്റിക്കുകൾ. അതിനെ സ്പർശിച്ചു, ആനന്ദപരവശരായി അവർ തരുന്ന മന്ത്രങ്ങളാണ്

കവിതകൾ. ആ ദർശനങ്ങൾ മുഴുവനായി ഭാഷയിലേക്ക് പകർത്താനാവില്ല. കാരണം 'ഭാഷ' അപൂർണ്ണമാണ്. പൂർണ്ണതയെ അപൂർണ്ണതയ്ക്ക് പകർത്താനാവില്ല. ഭാഷയില്ലാത്ത 'മൗന'ത്തിൽ, ഋഷിയുടെ വിചാരത്തിലാണ് ദർശനം വിടരുന്നത്. ഈ വിചാരമാണ് ഒരാളിൽനിന്ന് ഒരാളിലേക്കു സംക്രമിച്ച് സഹസ്രാബ്ദങ്ങളായി കൈമാറുന്ന 'ചൂട്ട്' അഥവാ ശ്രുതി. അമ്പലവും പള്ളികളും വിഗ്രഹങ്ങളും ആരാധനാസമ്പ്രദായങ്ങളും ഇല്ലാതെയും വിമലമായ ചിത്തത്തിൽനിന്ന് ചിത്തത്തിലേക്ക് വിചാരധാര കൈമാറാം എന്നതാണ് മിസ്റ്റിസിസത്തിൻെറ പ്രത്യേകത. പറഞ്ഞ വാക്കുകളെയാണ് നാം ഋഷിയുടെ കവിത എന്നോ മന്ത്രമെന്നോ വിളിക്കുന്നത്. പറയാത്ത വാക്ക് – അജപയായ മന്ത്രം – എന്നൊന്നുണ്ട്. ആരണേൾശ്ശ്രാം ജ്ഞ്ഞോ ർൻജ്ഞളെ ഈ പറയാത്ത വാക്കാണ് ഋഷിയുടെ അനുഭൂതിമണ്ഡലം. അതാണ് മിസ്റ്റിക്കുകൾ ധ്യാനമുഹൂർത്തങ്ങളിലും, സ്വപ്നത്തിലും പരസ്പരം കൈമാറുന്ന വിചാരമെന്ന് പറയുന്നത്. പുസ്തകങ്ങളിൽനിന്നൊന്നും ഇത് ലഭിക്കുകയില്ല. ഇതു ലഭിച്ച കവികൾ നമുക്ക് ചില സൂചനകൾ തരാറുണ്ട്. അത്തരം സൂചനകൾ നാലപ്പാടൻെറ കൃതികളിലുണ്ടോ? അദ്ദേഹത്തിൻെറ ദാർശനിക കവിത പാണ്ഡിത്യക്കെട്ടോ അതോ സ്വാനുഭൂതിയോ?

ഓരോ മനുഷ്യനും പിറന്നുവീഴുന്നത് പൂർവ്വജൻമവാസനകളോടെയാണ്. ശിശുക്കൾക്ക് ഈശ്വരനെ അറിയാമെന്നു പറയുന്നത് 'ഓർമ്മ' കൊണ്ടാണ്. വലുതാവുമ്പോൾ, ഒരു പുതിയ ബോധം ഉണരുമ്പോൾ, പഴയ ബോധം ഉറങ്ങുന്നു. മനുഷ്യൻ ഈശ്വരനെ മറക്കുന്നു. ഈശ്വരത്വത്തിൻെറ മിന്നലാട്ടങ്ങൾ എന്നാലും ചിലപ്പോഴൊക്കെ നാം ജീവിതത്തിൽ ദർശിക്കുന്നു. ഈ 'ഉണർച്ച'യാണ് മിസ്റ്റിക്കിൻെറ സത്യലോകം. 15-20 വയസ്സിനിടയ്ക്ക് എഴുതിയ നക്ഷത്രങ്ങളിൽ നാലപ്പാടൻെറ അനുഭൂതിപ്രപഞ്ചത്തെ അദ്ദേഹം സൂചിപ്പിച്ചിട്ടുണ്ട്. പിന്നീടദ്ദേഹം അതിൻെറ മിന്നൽപ്രഭയിൽനിന്നു പതുക്കെ അകന്ന്, ഈ പ്രപഞ്ചത്തിലെത്തുന്നതാണ് നാം കാണുന്നത്. വീണ്ടും ഒരിക്കൽ ഒരു സ്വപ്നത്തിൽ മൗനിയായ ഒരു ഋഷി അദ്ദേഹത്തെ സമീപിക്കുന്നത് നാം കാണുന്നു (ഞാൻ കണ്ട കുരുക്ഷേത്രം) – ചന്ദ്രികയിൽ വിജൃംഭിച്ചു കിടക്കുന്ന ഒരു ശവസമുദ്രത്തിൽ 'തൻെറ' ശവവും (കർണ്ണൻ) തൻെറ സഹോദരപുത്രൻെറ (അഭിമന്യു) ശവവും – ഇന്നിൻേറയും നാളെയുടേയും ശവം– കാട്ടിക്കൊടുക്കുന്ന ആ ഋഷിയേയോ ആ ഋഷി നൽകുന്ന പാഠത്തേയോ അതിൻെറ ആഴത്തേയോ സുഖിതനായ നാലപ്പാടൻ മനസ്സിലാക്കുന്നില്ല. തൻെറ പ്രിയപത്നിയുടെ ശവം ദർശിക്കുമ്പോഴാണ് 'മനുഷ്യൻെറ' കാൽവെയ്പ് അദ്ദേഹത്തെ അടിമുടി പിടിച്ചു കുലുക്കി, ആ സ്വപ്നദർശനത്തിൻെറ വ്യാപ്തി മനസ്സിലാക്കിക്കൊടുക്കുന്നത്. അവിടന്നങ്ങോട്ട് ആ അനുഭൂതിയും അതിൽനിന്നുണ്ടായ മന്ത്രങ്ങളുമല്ലാതെ മറ്റൊന്നും നാം ആ കവിതയിൽ കാണുന്നില്ല. അതുവരെയുള്ള നാലപ്പാടൻ കവിതയിൽനിന്നു വ്യത്യസ്തമായ ഒരു നാലപ്പാടൻ കവിതയാണ് പിന്നെ നാം കാണുന്നത്. സർവ്വചരാചരങ്ങളോടും പ്രേമം തുളുമ്പുന്ന മനസ്സുള്ള

ഒരു ഋഷിയെയാണ് പിന്നെ നാം കാണുന്നത്. കുട്ടികൾക്കും സ്ത്രീകൾക്കും ഒരു രക്ഷകൻ. സുഹൃത്തുക്കൾക്ക് പ്രിയങ്കരൻ. പ്രസാദാത്മകൻ. ഒരു തണൽമരം.. സുഖശീതളമായ വാത്സല്യക്കാറ്റും, പോഷിപ്പിക്കുന്ന ഫലവും, കണ്ണിനാനന്ദംതരുന്ന പൂക്കളും, മൃദുലമായ ഇലകളും ഉള്ള ഒരു മഹാവൃക്ഷം. വാനപ്രസ്ഥന്റെ വിരക്തിയിൽ കവി വർണ്ണിച്ചതുപോലെ 'പരം ജ്യോതിസ്സ് ഉൾച്ചേർത്തതു വിധം ഉറപ്പേന്തിയ' ഒരു വൃക്ഷം. അതിന്റെ ശിഖരത്തിൽനിന്ന് പക്ഷികൾ പാടുന്ന ഓരോ പാട്ടും 'ഈശ്വരത്വ'ത്തിന്റെ മഹിമയായിത്തീരുന്നു.

ഈ മിസ്റ്റിസിസമാണ് നാലപ്പാടനെന്ന ഋഷികവിയുടെ അസാധാരണത്വം; എല്ലാ ഋഷികവികളുടേയും അസാധാരണത്വം. വെറുംവാക്കിലല്ല, കവിതരുന്ന സൂചനകളിൽ മാത്രമല്ല, കവിയുടെ ജീവിതത്തിലും കൂടിയാൽ മന്ത്രശക്തി ഇരിക്കുന്നത്. കവിത മന്ത്രമാണ്. (മന്ത്രമാണെന്ന് കവികൾ അവകാശപ്പെട്ടേയ്ക്കാം, അതിനുള്ള സൂചനകൾ അവർ തങ്ങളുടെ കൃതികളിൽ വേണമെന്നു വെച്ച് നിക്ഷേപിച്ചുപോയേക്കാം) സ്വന്ത ജീവിതത്തിൽ അവർ പകർത്തിക്കാട്ടുന്ന സ്നേഹവാത്സല്യങ്ങളും സൗഹൃദവും സുരക്ഷിതത്വവും കൂടിവെച്ചിട്ടാണ് അടുത്ത തലമുറ ആ സൂചനകളെ യഥാർത്ഥസൂചനകളെന്ന് അംഗീകരിക്കുന്നത്. നാലപ്പാടൻ 1954-ൽ തന്റെ ഭൗതികശരീരം ഉപേക്ഷിച്ചു. 1993-ലും അദ്ദേഹത്തിന്റെ ചൂട്ടുകെട്ടിലെ വെളിച്ചം അണഞ്ഞിട്ടില്ല. മലയാളമണ്ണിലെ നവോത്ഥാന പ്രസ്ഥാനങ്ങളിൽ പങ്കുവഹിച്ച പലരും ആ ചൂട്ടിന്റെ വെളിച്ചം മറന്നിട്ടില്ല. അതിന്റെ വെളിച്ചം ഇനിയും കൈമാറുമെന്നുവേണം കരുതാൻ!! സഹസ്രാബ്ദങ്ങളായി കൈമാറിവരുന്ന ഒരു ചൂട്ട് പെട്ടെന്ന് അണഞ്ഞുപോകാൻ സാദ്ധ്യതകളൊന്നും കാണുന്നില്ല. അതുകത്തിയ്ക്കാൻ ആരെങ്കിലും വരാതിരിക്കുകയുമില്ല.

## കുറിപ്പുകൾ

### അദ്ധ്യായം 1. നാലപ്പാടൻ ജീവിച്ച കാലഘട്ടം

1. ജെസ്റ്റാൾട്ട് സിദ്ധാന്തം: 1912-ൽ ജർമ്മനിയിൽ മാക്സ്‌വെർതീമർ, കർട്ട്കാഫ്ക്ക, വോൾഫ് ഗാങ്കോഹ്ലർ എന്നിവരുടെ നേതൃത്വത്തിൽ ഉടലെടുത്തു. ജെസ്റ്റാൾട്ട് എന്ന വാക്കിന് – form, configuration, wholistic എന്നെല്ലാം അർത്ഥം. സമ്പൂർണ്ണമനുഷ്യൻ – അവൻ പെരുമാറുന്ന സമ്പൂർണ്ണമണ്ഡലം മുഴുവൻ കണക്കിലെടുക്കുന്ന ഹോളിസ്റ്റിക്ക് മനശ്ശാസ്ത്രം.

2. മാതൃഭൂമി എന്ന കവിത പ്രസിദ്ധീകരിച്ചത് 1905-ൽ ആണെങ്കിലും അതിന്നുമുമ്പ് തന്നെ രചിച്ചിരുന്നു. ശ്രീ മൂടാടി ദാമോദരൻെറ ലേഖനം കാണുക.

3. ഇന്ത്യൻ സാഹിത്യത്തിൽ ടാഗോറിനു സംഭവിച്ചത് ഇംഗ്ലീഷ് സാഹിത്യത്തിൽ വേർഡ്സ്‌വർത്തിനും സംഭവിച്ചതായി കാണുന്നു.

4. Valley of Soul-Making വിവേകാനന്ദൻെറ Man making religion തന്നെ. ബ്രൗണിങ്ങിൽനിന്നല്ല വിവേകാനന്ദനിൽനിന്നാണ് നാലപ്പാടൻ ഈ ആശയം സ്വീകരിക്കുന്നത്.

5. പുകയില ആരോഗ്യവും ഭാഗ്യവും നശിപ്പിക്കുന്നതെങ്കിലും വെറുതെ കയറിവന്ന് വിനോദിപ്പിക്കുന്ന തീക്ഷ്ണരസമാണ്. നിത്യാരോഗ്യവും മോക്ഷവും നൽകുന്ന തുളസിയോ മൃദുലരസങ്ങളുള്ളതും. എന്നാലും ലോകത്തിന് പുകയിലയാണിഷ്ടം. അതൊരു ലോകനിയമം എന്നല്ലാതെ തെറ്റെന്നോ, അരുതെന്നോ കവി പറയുന്നില്ല. തൻെറ കവിതയും ലോകരാൽ തിരസ്ക്കരിക്കപ്പെട്ട തുളസിയല്ലേ?

6. മോറിസ് മെറ്റർ ലിങ്ക്: യേറ്റ്സ് സിംബോളിസത്തെക്കുറിച്ചുള്ള എസ്സേയിൽ – മെറ്റർലിങ്കിനെക്കുറിച്ച്.... But being of our times....(he is) like all who are pre-occupied with intellectual symbols in our time, a fore-shadower of the new sacred book, of which all the arts, as somebody has said, are begining to dream.

*മോറിസ് മെറ്റർ ലിങ്ക് – (1862-1949), ഒരു ബെൽജിയൻ ഡ്രമറ്റിസ്റ്റ്* എന്നാണ് Foot note-ൽ ഉള്ളത്. പ്രഞ്ചുകാരനെന്നല്ല. (Ref 13. page 33-34)

### അദ്ധ്യായം2

### കവിത്രയവും നാലപ്പാടനും

7. ബാലാമണിയമ്മയുടെ 'കൂപ്പുകൈ'യ്ക്കുള്ള വള്ളത്തോളിൻെറ അവതാരിക.

8. 1917-ൽ നാലപ്പാടൻ സന്യസിക്കാൻ പോയി. 1918-ൽ 'ഗ്രാമവൃക്ഷത്തിലെ കുയിൽ' പുറത്തുവന്നു.

9. കൂടുതൽ അറിയാൻ നാലപ്പാടൻേറയും ആശാൻേറയും പദ്യകൃതികൽ വായിച്ചുനോക്കുക. നാലപ്പാടൻെറ പദ്യകൃതികൾക്കുള്ള എം. ലീലാവതിയുടെ അവതാരിക മാർഗ്ഗദർശനം ചെയ്യും.

### അദ്ധ്യായം 3.

**ഹ്യൂഗോ, ഹാർഡി, നാലപ്പാടൻ**

10. ഹിമാലയപർവ്വതത്തോടും നയാഗ്രാവെള്ളച്ചാട്ടത്തോടും പാവങ്ങളെ നാലപ്പാടൻ താരതമ്യപ്പെടുത്തുമ്പോൾ മനുഷ്യനിർമ്മിതമായ പള്ളിഗോപുരത്തോട് ഹാർഡി താരതമ്യപ്പെടുത്തുന്നു. ഇത് അവരുടെ വ്യക്തിത്വത്തിലുള്ള വ്യത്യാസത്തെ സൂചിപ്പിക്കുന്നു.

### അദ്ധ്യായം 4

**നക്ഷത്രങ്ങൾ**

11. നാലപ്പാടൻെറ ഈശ്വരൻ പ്രയാസമുള്ള കർമ്മം ചെയ്തുതീർക്കുന്ന ഒരു വ്യക്തിയാണ്. ആ് ശ്രമത്തിൻെറ ഫലമായ വിയർപ്പാണ് മഹത്ത്വചിഹ്നം.

12. തൻെറ 15-ാം വയസ്സിലാണ് നാലപ്പാടൻ തറവാട്ടു ഭരണം ഏറ്റെടുത്തത്. 20-ാം വയസ്സിൽ നക്ഷത്രങ്ങൾ പ്രസിദ്ധീകരിച്ചു. 15-20 വരെയുള്ള കാലഘട്ടത്തിലെപ്പോഴോ ആണ് ഈ കവിത പിറന്നുവീഴാൻ ഇടയാക്കിയ മിസ്റ്റിക്ക് അനുഭൂതി ഉണ്ടായത്.

### അദ്ധ്യായം 5

**നാലപ്പാടൻെറ തർജ്ജമ ഭാവന**

13. മാതൃഭൂമി എന്ന പ്രസിദ്ധ ദിനപ്പത്രം ആരംഭിച്ചത്- 15-2-1922 (ആദ്യത്തെ പത്രം 18-3-1923)

14. 'പരോപകാരാർത്ഥമിദം ശരീരം'

15. നാലപ്പാടൻെറ ഏകസഹോദരിയായ കല്ല്യാണിക്കുട്ടി (കൊച്ചു അമ്മ)യ്ക്ക് മദാംവ്വസേല്ല് ബപ്റ്റിസ്റ്റീൻെറ ദേഹപ്രകൃതിയും സ്വഭാവവുമായിരുന്നു. അതേ സ്വച്ഛതയാണ് ബാലാമണിയമ്മയുടെ മുഖത്തിനും ലഭിച്ചിരിക്കുന്നത്.

16. പ്രഗതി, ലക്കം 46, 23. ജൂൺ 90. 'അജവിലാപം' എന്ന ലേഖനം നോക്കുക.

17. അനേകായിരം ശവങ്ങളെ ചവിട്ടിക്കൊണ്ടുള്ള പാണ്ഡവരുടെ 'ഉയര'ങ്ങളിലേക്കുള്ള യാത്ര -മഹാപ്രസ്ഥാനം- യും ഇവിടെ സൂചിതമായിരിക്കാം എന്നു കരുതണം. ഞാൻ കണ്ട കുരുക്ഷേത്രം എന്ന ഒരാദ്യകാല കവിതയിൽ പറയുന്ന 'ശവാബ്ധി' (നക്ഷത്രങ്ങളിലെ സുഖാനുഭൂതി പോലെത്തന്നെ) നൽകുന്ന ദുഃഖാനുഭവവും കവിയുടെ മനസ്സിൽ ആഴത്തിൽ പതിഞ്ഞിട്ടുള്ള ഒരനുഭൂതിയാണ്.

## അദ്ധ്യായം 6

**ബുദ്ധജൈനമതസ്വാധീനം നാലപ്പാടനിൽ**

18. ഇന്നത്തെ അമ്മയും വാസ്തവത്തിൽ കണ്ണുനീർത്തുള്ളിയ്ക്കു തൊട്ടുമുമ്പ് രചിക്കപ്പെട്ടതായിരിക്കണം. മാരാരുടെ തെരഞ്ഞെടുത്ത പ്രബന്ധങ്ങളിൽ എനിക്ക് ഏറ്റവും ഇഷ്ടപ്പെട്ട കവി എന്ന ലേഖനം നോക്കുക. ഇന്നത്തെ അമ്മ പ്രത്യക്ഷപ്പെട്ട് പിന്നെയും കുറെ കഴിഞ്ഞാണ് കണ്ണുനീർത്തുള്ളിയുടെ വരവ് എന്നു കാണാം. ഇത് ഇന്നത്തെ അമ്മയ്ക്കും കവിയ്ക്കും മറ്റൊരു പരിവേഷം നൽകുന്നു. കണ്ണുനീർത്തുള്ളി രചിയ്ക്കാനുള്ള കവിയെ ആദ്യംതന്നെ വാർത്തെടുത്തത് 'ഇന്നത്തെ അമ്മ'യാണ്. ആ അമ്മ ദാരിദ്ര്യം കൊണ്ടും ലോകത്തിൻെറ ദുഷ്ടതകൊണ്ടും വലഞ്ഞ കവിയെ, നിരാശയുടെ ഗർത്തത്തിൽനിന്ന് പിടിച്ചുകയറ്റി ആത്മവിശ്വാസം നൽകിയ കവിയുടെ അമ്മതന്നെയാണ് എന്ന് കരുതേണ്ടിയിരിക്കുന്നു. കവിയുടെ അമ്മ 'സഹനശക്തി'യുടെ ഉദാഹരണമായിട്ടാണ് തറവാട്ടിൽ ചൂണ്ടിക്കാട്ടപ്പെടാറുള്ളത്. പ്രാണന്നും പ്രാണൻ-1097 ചിങ്ങം കന്നി ലക്കം. കവനകൗമുദിയിൽ ആദ്യം വന്നു.

19. ശങ്കരാചാര്യരുടെ 'നാരീസ്തനഭരനാഭീദേശം' – താരതമ്യപ്പെടുത്തുക.

20. ജൈനസന്യാസിമാരുടെ ശീലം. ഇന്നത്തെ അമ്മയിലും ഇതേ ശീലത്തെ പ്രകീർത്തിക്കുന്നു.

21. നാരദഭക്തിസൂത്രം:

ദേവദത്തമിമാം വീണാം സ്വരബ്രാഹ്മവിഭൂഷിതാം
മൂർഛയിത്വാ ഹരികഥാം ഗായമാനശ്ചരാമ്യഹം
പ്രഗായതഃ സ്വവീര്യാണി തീർത്ഥപാദഃ പ്രിയശ്രവാ
ആഹൂത ഇവമേ ശീഘ്രം ദർശനം യാതി ചേതസി.

22. ഈ സ്വപ്നദർശനവും കുട്ടിക്കാലത്തെ നക്ഷത്രദർശനവും കവിയുടെ ജീവിതത്തെയും കാവ്യജീവിതത്തെയും നിയന്ത്രിക്കുന്നതിൽ നിർണ്ണായകമായ പങ്ക് വഹിച്ചിട്ടുണ്ട് എന്നു കാണുക.

23. പട്ടിണി. ജൈനസന്യാസിമാരെ 'പട്ടിണി' എന്നു വിളിച്ചിരുന്നു.

## അദ്ധ്യായം 7

**പുളകാങ്കുരത്തിലെ സപ്തർഷികൾ**

24. നിത്യാനിത്യവിവേകം. നിത്യവും അനിത്യവും തമ്മിൽ വേർതിരിച്ചറിയൽ ഭാരതീയ തത്ത്വശാസ്ത്രങ്ങൾക്കെല്ലാം അടിത്തറയാണ്.

25. ഇന്ന് മതമൈത്രി എന്നും പറഞ്ഞ് ഓടിനടക്കുന്നവരിൽ ഉദ്ധണ്ഡശാസ്ത്രികളെപ്പോലെ ഒരാൾ ഉണ്ടായിരുന്നെങ്കിൽ 'അന്തഹന്തയ്ക്കിന്തപ്പട്ട്' എന്ന്, അഗസ്ത്യനെപ്പോലെ ഹ്രസ്വകായകനായ ഈ കാക്കശ്ശേരിഭട്ടതിരിയെ പട്ടും വളയും അണിയിച്ചേനെ.

26. **കാൽത്തളപ്പ്** എന്നാണ് കവി ഉപയോഗിച്ച പദം. തളപ്പ് കാലിലിട്ട് ഉയരമുള്ള തെങ്ങിൻമുകളിലേക്കു കയറുന്നത് ഗ്രാമങ്ങളിൽ പതിവാണ്. സ്വർഗ്ഗം ഉയരത്തിലാണെന്നാണല്ലൊ സങ്കല്പം. സ്വാർത്ഥമായ സ്വർഗ്ഗം–അവനവൻ പ്രയത്നിച്ചു നേടിയ സ്വർഗ്ഗമെന്നും അർത്ഥം പറയാം. ഉയരങ്ങളിലെത്താൻ സ്വയം എടുത്തണിയുന്ന ചില അസ്വതന്ത്രകൾ കൂടിയേ തീരൂ.

27. ഹാ, സ്വാഗതം തത്ത്വവിചാരമേ! നിൻ
ചുക്കിച്ചുളിഞ്ഞുള്ള കരങ്ങൾ വീണ്ടും
തുടയ്ക്കുകെൻ കണ്ണുകൾ - ജീവരക്തം
ചാടട്ടെ; ചിഞ്ചൗഖ്യദനല്ലയോ നീ!!

28. അദ്ദേഹത്തിൻെറ തത്ത്വചിന്ത തലയിലല്ല ധരിച്ചിരിക്കുന്നത്. പിന്നിട്ടുപോന്ന വഴികളിലെ കല്ലും കുപ്പിച്ചില്ലും ഇനി തട്ടാതിരിക്കാൻ കാലിൽ ഒരു പൊൻചെരിപ്പായി ധരിക്കാനാണദ്ദേഹത്തിനിഷ്ടം. അനുഭവങ്ങളാണ് ആ തത്ത്വചിന്തയെ അദ്ദേഹത്തിന് നൽകുന്നത്.

29. ഒരുവേള പഴക്ക മേറിയാ-
ലിരുളും മെല്ലെ വെളിച്ചമായ് വരാം
എന്ന് ആശാൻ,
ഇരുളും വെളിച്ചവും മാറിമാറി
നിഴലിക്കും ജീവിതദർപ്പണത്തിൽ
ഒരു സത്യം മാത്രം നിലയ്ക്കുമെന്നും
പരിശുദ്ധസ്നേഹത്തിൻ മന്ദഹാസം – ചങ്ങമ്പുഴ

ഇവയിൽനിന്ന് വ്യത്യസ്തമാണ് നാലപ്പാടൻെറ കല്പന. ആത്മാർത്ഥമായ സ്നേഹത്തെക്കുറിച്ച് നാലപ്പാടൻ ഇവിടെ പറഞ്ഞതിൻെറ ഒരു നിഴൽ മാത്രമല്ലേ ചങ്ങമ്പുഴയുടെ വരികളിൽ കാണുന്നത്!! ചങ്ങമ്പുഴയും നാലപ്പാടനിൽനിന്നു കൊളുത്തപ്പെട്ട ഒരു തിരിയല്ലേ? ആ ജീവിതദൗത്യത്തിലേക്ക് ആഴ്ന്നിറങ്ങാതെ, പുറത്തെ പതയിലും നുരയിലും മാത്രം തത്തിക്കളിച്ച്, മുത്തെടുക്കാൻ മറന്നുപോയ ഒരു ചെറുപ്പക്കാരൻ!!

## അദ്ധ്യായം 8

### അന്യാപദേശ കവിതകളും മുക്തകങ്ങളും

30. സ്ത്രീകളെക്കുറിച്ച് വിവേകാനന്ദൻ:
ശിശുവിൽ ജനകൻ കിനാവുകാണാ-
ത്തൊരുവൻ മേൻമകളും വിടർന്നുപൊങ്ങാം
മകളിൽ ജഗദംബ സംഭരിയ്ക്കാ-
മവൾതൻശക്തികളായിരം മടങ്ങായ്.
(അമ്മയുടെ കളി ആരറിയുന്ന എന്ന കവിത)

## അദ്ധ്യായം 9

### അപ്രകാശിത കവിതകൾ

31. ധാതൃത്വം പ്രിയവാദിത്വം ധീരത്വം ഉചിതജ്ഞതാ
അഭ്യാസേന നലഭ്യന്തേ ചത്വാരസഹജാഗുണാ

**കവിത്വം** (ധാതൃത്വം) അഭ്യാസം കൊണ്ടും ജനിക്കുകയില്ല. അത് **സഹജഗുണ**മാണ്.

**32.** നക്ഷത്രങ്ങൾ എന്ന ആദ്യകാലകവിതയിലും ഇതേ കല്പന കാണാം.

**33.** പ്രായശ്ചിത്തം ചെയ്യൽ കവിയ്ക്ക് ഇഷ്ടമില്ലാത്ത കാര്യമാണ്. എങ്കിലും അത് ചെയ്യേണ്ടിവരുന്നുണ്ട്.

***കവികൾ***

*ഞങ്ങൾ — സംഗീതത്തെ സൃഷ്ടിക്കുന്നവർ....*
*സ്വപ്നങ്ങളെ സ്വപ്നം കാണുന്നവർ....*
*അലയടിച്ചാർക്കുന്ന സാഗരതീരത്തിൽ ഒറ്റയ്ക്ക് അലയുന്നവർ....*
*ഏകാന്തപുളിനങ്ങളിൽ ഒറ്റയ്ക്കിരിക്കുന്നവർ....*
*ലോകത്തെ നഷ്ടപ്പെട്ടവർ.....*
*ലോകത്തെ ത്യജിച്ചവർ....*
*ഞങ്ങളുടെ മേൽ പ്രകാശം ചൊരിയാൻ*
*വിളറിയ ചന്ദ്രൻ മാത്രം...*
*എങ്കിലും...*
*ഞങ്ങൾ പ്രപഞ്ചത്തെ ചലിപ്പിയ്ക്കുന്നവർ....*
*വിറപ്പിയ്ക്കുന്നവർ....*
*എന്നെന്നും!!*

*– ഒഷോൺസ്സി (ഐറിഷ് കവി)*
*O'Shaughnessy*

